# ബ്രഹ്മസൂത്രഭാഷ്യ ഭാഷാനുവാദം

3-ാം അദ്ധ്യായം പൂർണ്ണം



പരിഭാഷകൻ

സാഹിത്യകുശലൻ

പണ്ഡിററ് പി. ഗോപാലൻനായർ

# ബ്രഹ്മസൂത്രഭാഷ്യഭാഷാനുവാദം

## 3-ാം അധ്യായം പൂർണ്ണം.

പരിഭാഷകൻ

സാഹിത്യകുശലൻ

**പണ്ഡിററ് പി. ഗോപാലൻനായർ**

കൊല്ലങ്കോട്

അച്ചടി

നോൎമ്മൻ പ്രിൻടിങ്ങ് ബ്യൂറൊ, കോഴിക്കോട്

1960 ഡിസമ്പർ മാസം

കോപ്പി 500

വില: 3ക.



ശ്രീ ശൃംഗേരി ജഗൽഗുരു അഭിനവ വിദ്യാതീർത്ഥമഹാസ്വാമികൾ.



# വിഷയവിവരം.

ബ്രഹ്മസൂത്രഭാഷ്യം സാധനാധ്യായം 3

3–ാം അദ്ധ്യായത്തിലെ 3–ാം പാദത്തിൽ
അധികരണം 36—സൂം. 66

---

3-ാം അദ്ധ്യായത്തിൽ 4-ാം പാദത്തിൽ:—



തൃതീയാദ്ധ്യായത്തിലെ 4-ാം പാദം പൂൎണ്ണം.

4-ാം പാദത്തിൽ അധികരണം 17—സൂ. 52

3-ാം അദ്ധ്യായത്തിൽ

| | | | |
|---|---|---|---|
| 1-ാം പാദത്തിൽ അധികരണം | | 6—സൂ. | 27 |
| 2-ൽ | ടി | 8—സൂ. | 41 |
| 3-ൽ | ടി | 36—സൂ. | 66 |
| 4-ൽ | ടി | 17—സൂ. | 52 |
| | ആകെ | 67 | 188 |

3-ാം അദ്ധ്യായത്തിൽ അധികരണം 67—സൂ. 188



Sree V. Padmanabha Ravi Varma Rajah,
Valiya Rajah, Kollengode.

ॐ तत् सद् ब्रह्मणे नमः

# ബ്രഹ്മസൂത്രശാങ്കരഭാഷ്യഭാഷാനുവാദം.

"സാധനം" എന്ന പേരുള്ള 3-ാം അദ്ധ്യായം

പ്രഥമപാദം

## 1. തദന്തരപ്രതിപത്ത്യധികരണം സൂ. 1-7.

തദന്തരപ്രതിപത്തൌരംഹതി സംപരിഷ്വക്തഃ
പ്രശ്നനിരൂപണാഭ്യാം സൂ. 1.

അദ്ധ്യായപ്രാരംഭഭാഷ്യം.

വേദാന്തസിദ്ധാന്തബ്രഹ്മദർശനത്തിൽ സ്മൃതിക്കും യുക്തിക്കും ഉള്ള വിരോധം 2-ാം അദ്ധ്യായത്തിൽ പരിഹരിച്ചു. അന്യങ്ങളായ പക്ഷങ്ങൾ ആലോചിപ്പാൻപോലും കൊള്ളരുതാത്തവയാണെന്നും വ്യക്തമാക്കി. ശ്രുതികളിൽ കാണപ്പെടുന്ന അന്യോന്യഭേദങ്ങളെയും പരിഹരിച്ചു. അതിൽ ജീവനെക്കൂടാതെ ജീവനുപയുക്തങ്ങളായ തത്വങ്ങൾ ബ്രഹ്മത്തിൽനിന്നുണ്ടാകുന്നുവെന്നും പറയപ്പെട്ടു.

ഇനി ഉപകരണസഹിതനായ ജീവന്റെ സംസാരഗതി, അവസ്ഥകൾ, ബ്രഹ്മസ്വരൂപം, ഉപാസനയിലുള്ള ഭേദാഭേദങ്ങൾ, ഉപാസ്യനായ ഭഗവാന്റെ ഗുണോപസംഹാരവും, അതില്ലായ്മയും, സമ്യഗ്ദർശനത്താൽ പുരുഷാർത്ഥസിദ്ധിയും, സമ്യഗ്ദർശനവിധിയിലുള്ള ഉപായഭേദങ്ങളും, മുക്തിരൂപഫലത്തിൽ താരതമ്യമില്ലായ്മയും ഈ 3-ാം അദ്ധ്യായത്തിൽ നിരൂപിക്കപ്പെടുന്നു.

അവയെ അനുസരിച്ചു പ്രസംഗവശാൽ വന്നുചേരുന്ന മററു ചില സംഗതികളെയും വിവരിക്കും. അതിൽ ഈ ഒന്നാം പാദത്തിൽ പഞ്ചാഗ്നിവിദ്യയെ ആശ്രയിച്ചുണ്ടാകുന്ന സംസാരഗതിഭേദത്തെ വിവരിക്കുന്നതു വൈരാഗ്യം ജനിപ്പാൻവേണ്ടിട്ടാകുന്നു. "തസ്മാത് ജുഗുപ്സേത്" ജന്മജരാമരണരൂപസംസാരഗതിയിൽ ജീവനു വെറുപ്പുണ്ടാകേണം എന്നുപദേശിക്കുന്നു.

പൂൎവ്വപക്ഷഭാഷ്യം:—ജീവൻ മുഖ്യപ്രാണൻെറ സഹായം കൊണ്ടു് ഇന്ദ്രിയങ്ങളോടും മനസ്സോടുംകൂടെയും, അവിദ്യാ, കൎമ്മം, പൂൎവ്വജ്ഞാനം ഇവയോടുംകൂടെ ഈ ദേഹത്തിൽ നിന്നു വേറിട്ടു് വേറെ ഒരു ദേഹത്തെ പ്രാപിക്കുന്നു. "അഥൈനമേതേ പ്രാണാ അഭിസമായന്തി" പിന്നെ ഇവനെ– ഈ ജീവനെ– ഈ പ്രാണങ്ങൾ പിന്തുടരുന്നു– ഒരുമിച്ചുപോകുന്നുവെന്നു ശ്രുതിയുപദേശിക്കുന്നു. "അന്യന്നവതരം കല്യാണതരം രൂപം കുരുതേ" ഇതരവും പുതിയതും അധികം സുന്ദരവുമായ മറെറാരുശരീരത്തെ സ്വീകരിക്കുന്നുവെന്നും ശ്രുതിയുപദേശിക്കുന്നു. (ബൃ. 4–4/1–4) ഈവിധം സംസാരപ്രകരണാവസാനശ്രുതികളിൽ കാണപ്പെടുന്നു. ധൎമ്മാധൎമ്മഫലാനുഭവത്തിൽനിന്നും പൂൎവ്വാവസ്ഥയെ അപേക്ഷിച്ച ഉച്ചനീചശരീരപ്രാപ്തിയും ഉണ്ടാകുമെന്നറിവാൻ സാധിക്കുന്നുണ്ടു്.

ദേഹത്തിൽനിന്നു പിരിഞ്ഞുപോകുന്ന ജീവൻ ദേഹബീജങ്ങളായ പഞ്ചസൂക്ഷ്മഭൂതങ്ങളോടു ചേൎന്നിട്ടോ ചേരാതെയോ പോകുന്നതെന്നു വിചാരിക്കപ്പെടുന്നു. ആദ്യമായിട്ടു സൂക്ഷ്മഭൂതസഹിതനായിട്ടല്ല പോകുന്നതെന്നു നിശ്ചയിക്കുന്നു. എന്തുകൊണ്ടെന്നാൽ:—ഇന്ദ്രിയങ്ങളോടു ചേൎന്നു പോകുന്നുവെന്നല്ലാതെ ഭൂതങ്ങളുടെ ചേൎച്ചയുണ്ടെന്നു ശ്രുതിയിൽ കാണുന്നില്ല. "സ ഏതാസ്തേജോമാത്രാഃ സമഭ്യാദദാനഃ" അവൻ—ജീവൻ—തേജോമാത്രകളെ—ഇന്ദ്രിയങ്ങളെ—സ്വീകരിച്ചുകൊണ്ടുപോകുന്നു. ഈ വാക്യാവസാനത്തിൽ ചക്ഷുരാദീന്ദ്രിയങ്ങളെ സ്പഷ്ടമായി കാണിച്ചുമിരിക്കുന്നു. ഇതുപോലെ ഭൂതമാത്രകളെ സ്വീകരിച്ചതായിട്ടു പറയുന്നതുമില്ല. ഭൂതമാത്രകൾ എങ്ങും സുലഭം. ദേഹം സ്വീകരിക്കേണ്ട സമയത്തിൽ എല്ലാ ദിക്കിലും ഉള്ളവയെ കൂടെക്കൊണ്ടുപോകേണ്ടതായിരിക്കുന്നില്ല. എന്ന പൂൎവ്വപക്ഷത്തിന്നു സമാധാനം പറയുവാനാണു് ഒന്നാമത്തേ സൂത്രം:-

— :o: —

തദന്തരപ്രതിപത്തൌ രംഹതി സംപരിഷ്വക്തഃ
പ്രശ്നനിരൂപണാഭ്യാം—സൂ 1.

അൎത്ഥം:—(ജീവഃ=ജീവൻ) തദന്തരപ്രതിപത്തൌ=അന്യശരീരത്തെ മനസാ പ്രാപിച്ചശേഷം. സംപരിഷ്വക്തഃ=ദേഹ

ബീജങ്ങളായ ഭൂതസൂക്ഷ്മസഹിതനായിട്ട. രംഹതി=ഈ ശരീരത്തെ വിട്ടുപോകുന്നു. എങ്ങനെ അതറിയുന്നു പ്രശ്നനിരൂപണാഭ്യാം=ശ്രുതിയിൽ കാണുന്ന ചോദ്യോത്തരങ്ങളിൽനിന്നറിയുന്നു.

ഭാഷ്യം:—മനസാ ഇതരദേഹത്തിൽ പ്രവേശിച്ച ജീവൻ ദേഹബീജങ്ങളായ ഭൂതസൂക്ഷ്മസഹിതനായിട്ട ശരീരത്തിൽനിന്നു പിരിഞ്ഞുപോകുന്നുവെന്നറിഞ്ഞുകൊള്ളേണം. എങ്ങനെ അറിവാൻ കഴിയും? പ്രശ്നനിരൂപണാഭ്യാം=ശ്രുതിയിൽ കാണുന്ന ചോദ്യോത്തരങ്ങളിൽനിന്നറിയേണം. പ്രശ്നം="വേത്ഥയഥാ പഞ്ചമ്യാമാഹുതാ വാപഃപുരുഷ വചസോഭവന്തി" അഞ്ചാമത്തെ ആഹുതിയിൽ അപ്പുകൾ പുരുഷൻ എന്ന ശബ്ദങ്ങൾ എപ്രകാരമുണ്ടാകുന്നുവെന്നു നിങ്ങളറിയുന്നുണ്ടോ" എന്നാണ് ചോദ്യം (ഛാം 5-3-3) അതിനെകുറിച്ചുള്ള നിരൂപണവും ഉത്തരവും:—

ദ്യുലോകം, മേഘം, ഭൂമി, പുരുഷൻ, സ്ത്രീ എന്ന അഞ്ചഗ്നികളിൽ ക്രമത്തിൽ ശ്രദ്ധാ, സോമ, വൃഷ്ടി, അന്നം, രേതസ്സ്, എന്ന അഞ്ചാഹുതികളെ പറഞ്ഞിരിക്കുന്നു. ഒടുവിൽ ഇപ്രകാരമാകുന്നു അപ്പുകൾ, പുരുഷൻ എന്ന ശബ്ദങ്ങൾ അഞ്ചാമത്തെ ആഹുതിയിൽ കാണപ്പെടുന്നത്. അതുകൊണ്ടു ജീവൻ ജലത്താൽ പരിവേഷ്ടിതനായിട്ട പോകുന്നുവെന്നു ശ്രുതിയിലെ ചോദ്യോത്തരങ്ങളിൽനിന്നറിയപ്പെടുന്നു.

ശങ്ക:—ജീവൻ അന്യശരീരത്തിൽ ചേരുന്നതുവരെ പൂർവ്വശരീരത്തെ വിടുന്നില്ല. പുല്ലട്ടയെന്നപോലെ എന്നു വേറെ ശ്രുതി പറയുന്നുവെല്ലോ. "തദ്യഥാ തൃണജലായുക" (ബൃം. 4-4-3)

ഉത്തരം:—ജലാദിഭൂത സൂക്ഷ്മസഹിതനായ ജീവന്നു കർമ്മാനുസരണം വന്നുചേരുന്നതും മേലിൽ സ്വീകരിക്കേണ്ടതുമായ ദേഹത്തെകുറിച്ചുള്ള ഭാവനയുടെ ദീർഘകാലത്തെ കാണിപ്പാൻ മാത്രമാണ് പുല്ലട്ടയുടെ ഗതിയെ ഉപമിച്ചിരിക്കുന്നതു. പഞ്ചാഗ്നിവിദ്യാനുസരണമുള്ള ശരീരാരംഭത്തിൽ ഭേദമില്ല.

ശ്രുതിയിൽ കാണുന്ന ഇതരദേഹപ്രാപ്തിയീവിധമിരിക്കേ പുരുഷബുദ്ധി കല്പിതഭേദവിധികൾ കാരോന്നും അന്യോന്യവിരുദ്ധങ്ങളായിരിക്കുന്നതിനെ കാണിക്കുന്നു.

(1) എങ്ങും നിറഞ്ഞിരിക്കുന്ന ഇന്ദ്രിയങ്ങൾക്കും ആത്മാവിന്നും ഇതരശരീരം സിദ്ധിക്കുമ്പോൾ കൎമ്മാധീനത നിമിത്തം വൃത്തിലാഭം ആ ശരീരത്തിൽ സിദ്ധിക്കും എന്നതു സാംഖ്യസങ്കല്പം.

(2) ആത്മാവിന്നു മാത്രം ആ ദേഹത്തിൽ വൃത്തിലാഭം. ഇന്ദ്രിയങ്ങളോ അതാതു ദേഹംപോലെ പുതിയ ഭോഗസ്ഥാനത്തിലുണ്ടാകും എന്നതു ബൌദ്ധമതം.

(3) മനസ്സുമാത്രം പുതിയ ഭോഗസ്ഥാനത്തെക്കു ചെല്ലുന്നുവെന്നതു കാണാദമതം.

(4) ജീവൻമാത്രം ഒരു ശരീരത്തിൽ നിന്നു മറെറാരു ശരീരത്തെ ഒരു മരത്തിൽനിന്നു മറെറാരു മരത്തിലേക്കു പോകുന്ന കിളിയെപ്പോലെ പ്രാപിക്കുന്നുവെന്നു ജൈനമതം. ഇന്മാതിരി പുരുഷബുദ്ധി കല്പിതമതഭേദങ്ങളെല്ലാം ശ്രുതിക്കു വിരുദ്ധങ്ങളാകയാൽ പരിത്യജിക്കേണ്ടവയാണെന്നറിയേണം.

1-ാം സൂത്രം കഴിഞ്ഞു.

---

അവതാരികാഭാഷ്യം:—പ്രശ്നപ്രതിവചന ശ്രുതിയിൽ ജലത്താൽ ചുററപ്പെട്ടുകൊണ്ടു ജീവൻ ഗമിക്കുന്നുവെന്നു മാത്രമേ കാണുന്നുള്ളു. എല്ലാ ഭൂതസൂക്ഷ്മസഹിതനായിട്ടു പോകുന്നുവെന്നെങ്ങിനെ സിദ്ധിക്കും എന്ന ചോദ്യത്തിന്നു സമാധാനം പറവാനടുത്ത സൂത്രം:—

ത്ര്യാത്മകത്വാത്തു ഭൂയസ്ത്വാത്—സൂ. 2.

അൎത്ഥം:—തു=മുമ്പെ കാണിച്ച ആശങ്കക്കവകാശമില്ല. ത്ര്യാത്മകത്വാത്=ജലത്തിൽ പൃഥിവി, ജലം, തേജസ്സ് എന്ന മൂന്നും കലൎന്നുള്ളതിനാൽ ബാക്കി രണ്ടു ഭൂതങ്ങളേയും കൂടെ സ്വീകരിക്കേണ്ടതാകുന്നുവെന്നു കാണിപ്പാൻ "ഭൂയസ്ത്വാത്" അധികാംശം ജലത്തിലുള്ളതുകൊണ്ടെന്നു കണ്ടുകൊള്ളേണം.

ഭാഷ്യം:—സൂത്രത്തിലെതു എന്ന ശബ്ദം മുമ്പെ പറഞ്ഞ ആശങ്കയെ പരിഹരിക്കുന്നു. അപ്പീൽ ത്രിവൃത്കരണം നിമിത്തം മൂന്നും ഉണ്ടല്ലൊ. ബാക്കി രണ്ടും കൂടെ ഗ്രഹിക്കേണ്ട

താവശ്യം. തേജസ്സ്, ജലം, ഭൂമി എന്നീ മൂന്നിന്റെ അംശങ്ങളായ കാൎയ്യങ്ങൾ ശരീരത്തിൽ കാണുന്നതുകൊണ്ട് ആ മൂന്നും ദേഹബീജങ്ങളാണെന്നു സ്പഷ്ടമാകുന്നു. വാതം, പിത്തം, കഫം എന്ന മൂന്നു ധാതുക്കളുള്ള ശരീരം ത്ര്യാത്മകം എന്നും അറിഞ്ഞിരിക്കേണം. അതിനാൽ മററ രണ്ടു ഭൂതങ്ങളുടെ ചേൎച്ചയില്ലാതെ ജലത്താൽ മാത്രം ശരീരാരംഭം സാധ്യമല്ല. ജലാംശം അധികമുള്ളതിനാൽ പുരുഷവചനം ജലം നിമിത്തമുള്ളതാകുന്നു. എല്ലാ ശരീരങ്ങളിലും രസലോഹിതാദി ദ്രവദ്രവ്യങ്ങൾ അധികമായി കാണപ്പെടുകയും ചെയ്യുന്നു.

ശങ്ക:—ഭൂമ്യംശമല്ലെയോ ശരീരങ്ങളിൽ അധികം കാണപ്പെടുന്നതു്?

ഉത്തരം:—ഇതു ദോഷമാകയില്ല. ഇതരാപേക്ഷയാ ജലാംശം ശരീരങ്ങളിൽ അധികമാകുന്നു. ശുക്ലം ശോണിതം എന്ന ദേഹബീജങ്ങളും ജലാത്മകം. ഇതര ദേഹാരംഭത്തിന്നു കൎമ്മവും നിമിത്തകാരണം. കൎമ്മങ്ങളോ അഗ്നിഹോത്രാദികൾ. ജലം, സോമരസം, പാൽ,നൈ, എന്നീ ജലമയ ദ്രവ്യങ്ങളില്ലാതെ കൎമ്മങ്ങളുമില്ല. കൎമ്മാംഗങ്ങളായ സകലജലമയങ്ങളെയും ശ്രദ്ധാശബ്ദത്താൽ പറഞ്ഞുകൊണ്ടു ദ്യുലോകമാകുന്ന മഹാഗ്നിയിൽ ഹോമിക്കുന്നതായിട്ട് ഇനിമേൽ പറയുകയും ചെയ്യും. ജലാംശത്തിന്നാധിക്യമുള്ളതിനാൽ ശരീരബീജങ്ങളായ ഭൂതസൂക്ഷ്മങ്ങളെയെല്ലാം ഗ്രഹിച്ചുകൊണ്ടു ജീവൻ പൂൎവ്വശരീരത്തെ വിടുന്നുവെന്നു പറഞ്ഞതിൽ തെററില്ല.

2-ാംസൂത്രം കഴിഞ്ഞു.

— :o: —

ഹ്രാണഗതേശ്ച. സൂം 3.

അൎത്ഥം:—പ്രാണഗതേഃച=ഇതരശരീരാരംഭത്തിൽ പ്രാണഗതിയുള്ളതുകൊണ്ടും ഇതരഭൂതസഹിതജലഗതിയുണ്ടെന്നും വരുന്നു.

ഭാഷ്യാനുവാദം:—ഇതരദേഹപ്രാപ്തിക്കായി ശരീരം വിട്ടുപോകുന്ന ജീവനെ പ്രാണൻ അനുഗമിക്കുന്നു. അതോടുകൂടെ മറെറല്ലാ ഇന്ദ്രിയങ്ങളും തുടൎന്നുപോകുന്നുവെന്നു ശ്രുതിയുചരേ

ശിക്കുന്നു. "തമുൽക്രാമന്തം പ്രാണോനൂൽ ക്രാമതി. പ്രാണമനൂൽക്രാമന്തം സവ്വേപ്രാണാ അനൂൽക്രാമന്തി" (ബൃം 4-4-3) അത്ഥം മുകളിൽ കാണുന്നതുതന്നെ. പ്രാണനാശ്രയമായിട്ടു മററു ഭൂതങ്ങളോടുകൂടെ ചേന്നിട്ടുള്ള ജലത്തിനും ഗതിയുണ്ടെന്നു കണ്ടുകൊള്ളേണം. പ്രാണസഹിതനായിട്ടല്ലാതെ ജീവനു സഞ്ചരിപ്പാനോ ഒരേടത്തു നില്പാനോ സാധിക്കയില്ലെന്നു ജീവിതാവസ്ഥയിൽ പ്രത്യക്ഷവുമാകുന്നു.

3-ാംസൂത്രം പൂണ്ണം.

---

അഗ്ന്യാദിഗതിശ്രുതേ രിതിചേന്ന ഭാക്തത്വാത്—സൂം 4.

അത്ഥം:—അഗ്ന്യാദി ഗതിശ്രുതേഃ=അഗ്ന്യാദിഗതിയെ പറയുന്ന ശ്രുതിയിൽനിന്നു പ്രാണൻ ജീവസഹിതനായിട്ടു പോകുന്നില്ല. ഇതിചേത്=എന്നാണെങ്കിൽ. ന=അതു ശരിയല്ല ഭാക്തത്വാൽ=അഗ്ന്യാദിഗതി കാണുന്നതു ഗൌണമാകുന്നതാണതിന്നു കാരണം.

ഭാഷ്യാനുവാദം:—ഇതിരിക്കട്ടെ ഇതരശരീരപ്രാപ്തിയിൽ പ്രാണങ്ങൾ ജീവസഹിതം ഗമിക്കുന്നില്ല. ആ പ്രാണങ്ങൾ അഗ്ന്യാദികളിൽ ചേരുന്നുവെന്നു ശ്രുതിയിൽ കാണുന്നു. പുരുഷന്റെ മരണകാലത്തിൽ വാക്ക് അഗ്നിയേയും പ്രാണൻ വായുവിനെയും പ്രാപിക്കുന്നു. "യത്രാസ്യപുരുഷസ്യമൃതസ്യാഗ്നിം വാഗപ്യേതിവാതംപ്രാണഃ" (ബൃം 3-2-13) എന്നാണ് ശ്രുതിയിൽ കാണുന്നത്. എന്നാണെങ്കിൽ ആവിധത്തിൽ പറവാൻ തരമില്ല. ആ വചനം മുഖ്യമല്ല. വാഗാദികൾ അഗ്ന്യാദികളെ പ്രാപിക്കുന്നുവെന്ന ശ്രുതി ഗൌണിയാകുന്നു. രോമങ്ങളിലും കേശങ്ങളിലും അവയ്ക്കു പറഞ്ഞിട്ടുള്ള ഗതികൾ കാണപ്പെടുന്നില്ലല്ലൊ "ഓഷധീർല്ലോമാനി വനസ്പതീൻകേശാഃ" ഓഷധികളെ രോമങ്ങളും വനസ്പതികളെ കേശങ്ങളും പ്രാപിക്കുന്നു എന്നതനുഭവത്തിൽ കാണുന്നില്ല.

അതിന്നും പുറമെ:—പ്രാണനു ഗതിയില്ലെന്നു നിശ്ചയിച്ചാൽ ഉപാധിരഹിതനായ ജീവനു ഗതിയില്ലെന്നു ധരിക്കേണ്ടിവരും. പ്രാണനില്ലാതെ ഇതരദേഹത്തിൽ ഉപഭോഗം ഉ

ണ്ടാകയുമില്ല. ജീവസഹിതപ്രാണഗതിയെ ശ്രുതിയിൽ മററൊരേടത്തിൽ സ്പഷ്ടമായി പറയുന്നതുമുണ്ട്. അതുകൊണ്ടു വാഗാദികൾക്കധിഷ്ഠാനങ്ങളും വാഗാദിദേവതകളുമായ അഗ്ന്യാദികൾക്ക് മരണകാലത്തിൽ വാഗാദികളെ സംബന്ധിച്ച ഉപകാരമില്ലെന്നു കാണിപ്പാനുപചാരരീതിയിൽ വാഗാദികൾ അഗ്ന്യാദികളെ പ്രാപിക്കുന്നുവെന്നു പറഞ്ഞതാകുന്നു.

4-ാംസൂത്രം പൂർണ്ണം.

---

പ്രഥമേ ƒ ശ്രവണാദിതിചേന്നതാ ഏവഹ്യുപപത്തേഃ സൂ. 5.

അർത്ഥം:—പ്രഥമേ=ഒന്നാമതായി പറഞ്ഞ ദ്യുലോകമെന്ന അഗ്നിയിൽ അശ്രവണാത്=ജലമുണ്ടെന്നു കാണുന്നില്ല. ഇതിചേത്=എന്നാണെങ്കിൽ. ന=അങ്ങിനെയില്ല. താഃ ഏവഹി=ജലങ്ങളെതന്നെ അവിടെയുള്ള ശ്രദ്ധയെന്ന ശബ്ദം കാണിക്കുന്നുവെല്ലൊ.

ഭാഷ്യാനുവാദം:— ഇതു നിൽക്കട്ടെ. അഞ്ചാമത്തെ ആഹുതിയിൽ പുരുഷശബ്ദത്താൽ ജലങ്ങളെ കാണിക്കുന്നുവെന്നു പറഞ്ഞുവെല്ലൊ. ഇതിനെ എങ്ങിനെ നിർണ്ണയിപ്പാൻ സാധിക്കും. പ്രഥമാഹുതിയിൽ ജലം എന്ന ശബ്ദംതന്നെ കാണുന്നില്ല. ഇവിടെ ദ്യുലോകം മുതലായ അഞ്ചഗ്നികൾ അഞ്ചാഹുതികൾക്ക് ആധാരമായിട്ടു പറയപ്പെട്ടിരിക്കുന്നു. അവയിൽ ഒന്നാമതായിട്ടു "അസൌവാവലോകോ ഗൌതമാഗ്നിഃ"(ഛാം. 5-4-1) ഹെഗൌതമ! ഈ ലോകംതന്നെ അഗ്നിയെന്നുപദേശിക്കുന്നു.

"തസ്മിന്നേതസ്മിന്നഗ്നൌദേവാഃ ശ്രദ്ധാംജുഹ്വതി" ആ ഈ അഗ്നിയിൽ ദേവന്മാർ ശ്രദ്ധയെ ഹോമിക്കുന്നു. (ഛാം. 5-4-2) അവിടെ ഹോമം ചെയ്യാനുള്ള ജലങ്ങളെ പറയുന്നില്ല ശ്രദ്ധയെ ഹോമദ്രവ്യമാക്കിയിരിക്കുന്നു. മേഘാദിനാലഗ്നികളിൽ ഹോമദ്രവ്യങ്ങളായിട്ടു ജലങ്ങളെ കല്പിക്കുന്നുവെങ്കിൽ അങ്ങനെയാവട്ടെ. അവയിൽ ഹോമദ്രവ്യങ്ങളായി കല്പിക്കപ്പെട്ട സോമാദികളിൽ ബാഹുല്യേന ജലമുള്ളതുകൊണ്ടു ആവിധം കല്പിച്ചുകൊള്ളട്ടെ. ഒന്നാമത്തേദ്യുലോകാഗ്നിയിൽ ശ്രദ്ധ

യെ ഹോമദ്രവ്യമായി പറഞ്ഞിരിക്കുന്നതിനെ ഉപേക്ഷിച്ചിട്ടു ജലങ്ങളെ ആ സ്ഥാനത്തിൽ കല്പിച്ചിരിക്കുന്നതു സാഹസംതന്നെ. ശ്രദ്ധയെന്നത് മനസ്സിലുണ്ടാകുന്ന ഒരുവിധമായ ജ്ഞാനസ്വരൂപമാണെന്നല്ലെയോ പ്രസിദ്ധി. അതുകൊണ്ടു അഞ്ചാമത്തെ ആഹുതിയിൽ ജലങ്ങൾക്കു ദേഹഭാവം നിശ്ചയിച്ചതു് സമുചിതമായിരിക്കുന്നില്ല. എന്നാണെങ്കിൽ:—

ഇതു ദോഷമല്ല:—ആദ്യത്തെ ആ അഗ്നിയിലും ആ ജലങ്ങളെത്തന്നെ ശ്രദ്ധാശബ്ദത്താൽ പറഞ്ഞിരിക്കുന്നതും. എങ്ങിനെ ആവിധം പറഞ്ഞുവെന്നു സമത്ഥിപ്പാൻ ഉപപത്തി (യുക്തി)യുള്ളതാണ് കാരണം. അവിടെയും ഒന്നാമത്തെ ആഹുതിയിൽ ശ്രദ്ധാശബ്ദത്താൽ ജലങ്ങളെത്തന്നെ കാണിച്ചിരിക്കുന്നു. ഇങ്ങിനെ ആദിമധ്യാവസാനങ്ങളെ യോജിപ്പിച്ചു നോക്കിയാൽ ഈ വാക്യത്തിൽ യാതൊരു ദോഷവും ഇല്ലെന്നു കാണ്മാൻ കഴിയും. ഇതിന്നു വിപരീതമായി നോക്കിയാൽ അഞ്ചാം ആഹുതിയിൽ ജലങ്ങളെ പുരുഷശബ്ദത്താൽ എങ്ങനെ പറയും എന്ന ചോദ്യംവന്നാൽ ജലമില്ലാതെ ഹോമം നടത്തുന്നുവെന്നു വരുമ്പോൾ ചോദ്യവും സമാധാനവും യോജിക്കായ്മനിമിത്തം ഏകവാക്യതയും ഇല്ലെന്നുവരും. അതിനാൽ അഞ്ചാമത്തെ ആഹുതിയിൽ ജലം പുരുഷൻ എന്നുതന്നെ ഉപസംഹാരം ശ്രുതി കാട്ടിത്തരുന്നു. ശ്രദ്ധയിൽനിന്നുണ്ടാകുന്ന സോമം വൃഷ്ടിയെന്നിവ അധികം ജലമുള്ളവയാണെന്നു കാണപ്പെടുന്നു. അതുകൊണ്ടും കാരണമായ ശ്രദ്ധതന്നെ ജലമായിരുന്നുവെന്നതു യുക്തംതന്നെ. കാരണാനുരൂപം കാൎയ്യം എന്നതു സൎവ്വസമ്മതവുമാകുന്നു. സിംഹത്തെപോലെ പരാക്രമമുള്ളവനെ സിംഹം എന്നു പറയുന്നതുപോലെയിവിടേയും കണ്ടുകൊള്ളേണം.

ശ്രദ്ധയെന്ന ജ്ഞാനം മനസ്സിൻെറയോ ജീവൻെറയോ ധൎമ്മമല്ല. ധൎമ്മിയായ മനസ്സിൽനിന്നോ ജീവനിൽനിന്നോ എടുത്തിട്ടു ഹോമിപ്പാൻ സാധിക്കുന്ന ദ്രവ്യമല്ല യാഗപശുവിൽനിന്നു ഇന്നിന്ന സ്ഥാനത്തിൽനിന്നു് ഇന്നിന്ന അംശം എടുത്തു ഹോമിക്കേണം എന്നുപദേശിക്കുന്ന ശ്രുതിപോലെ ശ്രദ്ധയെ പുരുഷനിൽനിന്നെടുത്തു ഹോമിക്കേണം എന്നു ശ്രുതിയുപദേശിക്കയില്ല. അതിനാൽ പുരുഷശബ്ദം ജലത്തെത്തന്നെ

കാണിക്കുന്നു. "ശ്രദ്ധാവാ ആപഃ" എന്നു ശ്രുതി ഭേദത്തിൽ നിന്നുൽഭവിക്കുന്ന ജലത്തിൻെറ തന്മത്വം കാണിക്കുന്നു. ജലമാകുന്നു പുണ്യകർമ്മശ്രദ്ധക്കു കാരണം. "മഞ്ചാഃ ക്രോശന്തി" കട്ടിലുകൾ ശബ്ദിക്കുന്നു എന്നു പറയുമ്പോൾ കട്ടിലിൽ കിടക്കുന്ന മനുഷ്യനുപകരം കട്ടിലിനെത്തന്നെ മനുഷ്യനാക്കുന്ന ലോകരീതിയെ അനുസരിച്ച ശ്രദ്ധയെ ജനിപ്പിക്കുന്ന ജലത്തിൻെറ സ്ഥാനത്തിൽ ശ്രദ്ധയെതന്നെ ശ്രുതിയുപയോഗിച്ചിരിക്കുന്നതിൽ സംശയത്തിന്നവകാശമില്ല.

5-ാം സൂത്രം പൂർണ്ണം.

---

അശ്രുതത്വാദിതിചേന്നേഷ്ടാദികാരിണാം പ്രതീതേഃ.—സൂം. 6

അത്ഥം:—അശ്രുതത്വാത് = ശ്രുതിയിൽ ജീവശബ്ദമില്ലാത്തതുകൊണ്ട് ജലത്തോടു ചേൎന്നിട്ടു ജീവൻ ഗമിക്കുന്നുവെന്നു പറവാൻ സാധിക്കയില്ല. ഇതിചേത്=എന്നാണെങ്കിൽ. ന= അങ്ങിനെ പറവാൻ പാടില്ല. എന്തുകൊണ്ടെന്നാൽ, ഇഷ്ടാദികാരിണാം പ്രതീതേഃ=യാഗം ചെയ്തവൎക്കെന്നപോലെ ജീവന്നും ഗതിയുണ്ടെന്ന ജ്ഞാനത്തിന്നവകാശമുള്ളതുകൊണ്ടുതന്നെ.

ഭാഷ്യാനുവാദം:—ചോദ്യോത്തരങ്ങളിൽനിന്നു ശ്രദ്ധാപൂൎവ്വകക്രമത്തിൽ പുരുഷശബ്ദസൂചകമായ ജലം പഞ്ചമാഹുതിയിൽ ഉണ്ടെന്നുവന്നാൽക്കൂടെ ജീവൻ അതിൽ ചേൎന്നുപോകുന്നുവെന്നു പറവാൻ സാധിക്കയില്ല. എന്തുകൊണ്ടെന്നാൽ ജീവഗതിയെ പറയുന്നതായിട്ടു ശ്രുതിയിൽ കാണുന്നില്ല എന്നാണെങ്കിൽ ആ ശങ്കക്കവകാശമില്ല. യാഗാദികൾ ചെയ്തവൎക്കുള്ളതുപോലെ ജീവന്നും ഗതി സിദ്ധിക്കും എന്ന പ്രതീതിക്കവകാശമുള്ളതിനാൽ ജീവശബ്ദം ശ്രുതിയിൽ കാണപ്പെടാത്തതിൽ ദോഷമില്ല.

ഇഷ്ടം പൂൎത്തം ദത്തം എന്നീ കൎമ്മങ്ങളാൽ ശ്രദ്ധാപൂൎവ്വം ഈശ്വരനെ ആരാധിക്കുന്നവർ ചന്ദ്രനെ പ്രാപിക്കുന്നു. ആ ആഹുതിയിൽനിന്നു സോമരാജനാകുന്നു. (ഛാം. 5-4-6) ആ യാഗാദികൾ നടത്തുന്നവൎക്ക് അഗ്നിഹോത്രം ദശം പൂൎണ്ണ

മാസം മുതലായ കർമ്മങ്ങൾക്ക് സാധനങ്ങളായ പാൽ തയിർ മുതലായവ അധികവും ദ്രവദ്രവ്യങ്ങളായിരിക്കയാൽ പ്രത്യക്ഷത്തിൽ ജലങ്ങൾതന്നെ. ആഹവനീയാഗ്നിയിൽ ഹോമം ചെയ്യപ്പെട്ട ആ ആഹുതികൾ സൂക്ഷ്മങ്ങളായ അപൂർവ്വരൂപങ്ങളായിട്ട് കർമ്മം ചെയ്തവരെ ആശ്രയിക്കുന്നു. മരിച്ച ആ ശരീരത്തെ അഗ്നിയിൽ ഹോമിച്ചശേഷം ഋത്വിക്കുകൾ അവസാനകർമ്മത്തിൽ ഇവൻ സ്വർഗ്ഗത്തെ പ്രാപിക്കട്ടെയെന്നു സങ്കല്പിക്കുന്നു. ഈവിധം സ്വർഗ്ഗപ്രാപ്തിരൂപഫലം സിദ്ധിക്കുമെന്നു കാണിപ്പാനാണ് ശ്രദ്ധയെ ഹോമിക്കുന്നുവെന്നു ശ്രുതി പറഞ്ഞിരിക്കുന്നതും. ഇത്ര മഹനീയഫലപ്രാപ്തിയെ കാണിപ്പാൻ "ശ്രദ്ധാം ജുഹോതി" (ബൃം. 6-2-9) എന്നു പറഞ്ഞിരിക്കുന്നു. ആ ഈ ആഹുതികൾ ഉൽഗമിക്കുന്നു. ആ അഗ്നിഹോത്രാഹുതികളുടെ ഫലം അനുഭവിപ്പാൻ ലോകാന്തരത്തെ കർമ്മകർത്താവായ ജീവൻ പ്രാപിക്കുന്നു എന്നു ചോദ്യോത്തരങ്ങൾ സ്പഷ്ടമാകുന്നു. അതുകൊണ്ടു ആഹുതിമയികളായ ജലങ്ങളോടു ചേർന്നുകൊണ്ടു ജീവന്മാർ സ്വകർമ്മഫലാനുഭവത്തിന്നായിട്ടു പോകുന്നതായി സിദ്ധിക്കുന്നു.

6-ാം സൂത്രം പൂർണ്ണം.

---

അനന്തരസൂത്രത്തിന്നവതാരികാഭാഷ്യാനുവാദം:—ഇഷ്ടാപൂർത്താദികർമ്മകർത്താക്കൾക്ക് ഫലാനുഭവത്തിന്നാണ് ഗമനം എന്നെങ്ങിനെ പറയും. ധൂമം രാത്രി കൃഷ്ണപക്ഷം എന്നിവയുടെ ദേവതകളിൽക്കൂടെ ഉൽഗമിക്കുന്ന ജീവന്മാർക്കു ചന്ദ്രൻ അന്നമാകുന്നു. "ഏഷസോമോരാജാ തദ്ദേവാനാമന്നം. തം ദേവാ ഭക്ഷയന്തി" (ഛാം. 5-10-4) അവിടെ ചെന്നവൻ ദേവന്മാർക്കു ഭക്ഷണമാകുന്നു. അവനെ ദേവന്മാർ ഭക്ഷിക്കുന്നു. ഋത്വിക്കുകൾ യാഗത്തിൽ കുടിക്കുന്ന സോമരസം ദേവന്മാർക്കു ഭക്ഷണം എന്നപോലെ സ്വീകരിക്കുന്നു എന്നു വേറെ ശ്രുതികളിലും കാണുന്നുണ്ട്. പുലിമുതലായവയെന്നപോലെ ദേവന്മാരാൽ ഭക്ഷിക്കപ്പെടുന്നവർക്കു കർമ്മഫലം എങ്ങിനെ സിദ്ധിക്കും എന്ന ശങ്കക്കു സമാധാനം അടുത്ത സൂത്രത്താൽ പറയപ്പെടുന്നു.

ഭാക്തം വാനാത്മവിത്വാത്തഥാഹി ദശ്യതി. സൂം. 7

അൎത്ഥം:—വാ=മുമ്പെപറഞ്ഞ ശങ്കക്കവകാശമില്ലെന്നു കാണിക്കുന്നു. വാ എന്ന ശബ്ദം—ഭാക്തം=ഇവരെ അന്നമെന്നു പറഞ്ഞതു് ഗൌണമാകുന്നു. എന്തുകൊണ്ടെന്നാൽ:—അനാത്മവിത്വാത്=ആത്മജ്ഞാനമില്ലാത്തവരാണിവർ എന്നതാണാവിധം പറയുവാൻ കാരണം തഥാഹിദശ്യതി=ആ വിധത്തിലല്ലെയോ വേറെ ശ്രുതികളും കാട്ടിത്തരുന്നതു്.

ഭാഷ്യാനുവാദം:—അവർ ദേവന്മാരുടെ ഭക്ഷണം എന്നു പറഞ്ഞതു ഗൌണമാകുന്നു. മുഖ്യാന്നമാണവർ ദേവന്മാൎക്കെന്നുവന്നാൽ "സ്വൎഗ്ഗകാമോയജേത" സ്വൎഗ്ഗത്തെ ആഗ്രഹിക്കുന്നവൻ യജിക്കേണം എന്ന സ്വൎഗ്ഗാധികാരിയെ കാണിക്കുന്ന ശ്രുതിക്കു വിരോധം വന്നുചേരും. കൎമ്മത്തിന്നു ഫലമില്ലെന്നുവന്നാൽ ആയാസബഹുളമായ കൎമ്മം ആരെങ്കിലും ചെയ്യുമോ? ഇവർ ദേവന്മാരെ പോഷിപ്പിക്കുവാൻ ശ്രമിക്കുന്നവരാകയാൽ അന്നമെന്നപോലെ ഉപചരിക്കുന്നുവെന്നു കാണിപ്പാൻ ദേവന്മാൎക്കിവരന്നം എന്നുപചാരമായി പറഞ്ഞതാകുന്നു. രാജാവിന്നു പ്രജകൾ അന്നം പ്രജകൾക്കു പശുക്കൾ അന്നം എന്നു പറയുന്നതുപോലെ ഇഷ്ടാപൂൎത്താദികൎമ്മകൎത്താക്കൾ ദേവന്മാൎക്കു സുഖം ജനിപ്പിക്കുന്ന പുത്രഭാൎയ്യാദികളെന്നപോലെ സുഖസാധനഭൂതന്മാരെന്നു കാണിപ്പാൻ അന്നമല്ലാത്തവരെയും അന്നഭാവത്തിൽ പറഞ്ഞതാകുന്നു. മോദകാദിഭക്ഷ്യപദാൎത്ഥമെന്നപോലെ യാഗാദികൎമ്മകൎത്താക്കന്മാർ ദേവന്മാൎക്കു ഭക്ഷണങ്ങളാണെന്ന അൎത്ഥം ശ്രുതിക്കിരിക്കയില്ല.

നഹവൈദേവാ അശ്നന്തി ന പിബന്ത്യേ ന ദേവാമൃതം ദൃഷ്ട്വാ തൃപ്യന്തി (ഛാം 3-6-1) ദേവന്മാർ അശിക്കുന്നില്ല. കുടിക്കുന്നില്ല. നോക്കീട്ടു തൃപ്തിപ്പെടുന്നു. അതാണവരുടെ അമൃതം. ഇപ്രകാരം ദേവന്മാരുടെ ചൎവ്വണാദിവ്യാപാരത്തെ നിഷേധിച്ചിരിക്കുന്നു. ഇഷ്ടാപൂൎത്താദി കൎമ്മകൎത്താക്കൾ ദേവന്മാൎക്കുപകാരം ചെയ്യുന്നവരാകുന്നു. രാജാക്കന്മാർ പരിജനങ്ങൾക്കെന്നപോലെ ദേവന്മാരിവൎക്കും ചില ഉപകാരങ്ങൾ ചെയ്യുന്നുണ്ടു. കൎമ്മികൾ ആത്മജ്ഞാനമില്ലാത്തവരായതുകൊണ്ടു്

ദേവന്മാരുടെ ഭക്ഷണസാധനങ്ങളെന്നപോലെ അവരെ താഴ്ത്തിപറഞ്ഞു. ആത്മജ്ഞാനമില്ലാത്തവരെ ദേവന്മാരുടെ ഉപകാരികളായിട്ട ശ്രുതിയുപദേശിക്കുന്നു.

"അഥയോ$f$ന്യാം ദേവതാമുപാസ്തേ$f$ന്യോസാവന്യോഹമിതി ന സവേദയഥാപശുരേവംസദേവാനാം (ബൃം. 1–4–10) ഏതൊരുവൻ ദേവത വേറെ തന്റെ വേറെ എന്ന വിചാരത്താൽ ദേവതയെയുപാസിക്കുന്നുവോ അവൻ ജ്ഞാനിയല്ല. അവൻ ദേവതകളുടെ പശുവാകുന്നു. അവൻ ഈ ലോകത്തിലും ഇഷ്ടാപൂർത്താദികർമ്മങ്ങൾകൊണ്ടു ദേവന്മാരെ സന്തോഷിപ്പിക്കുന്നു പരലോകത്തിലും അവർ കൊടുക്കുന്ന ഫലത്തെ ഭുജിക്കുന്നു. ഇതാണ് കർമ്മകർത്താക്കൾ അജ്ഞാനികളെന്നു വരാൻ കാരണം. ഇവർ ജ്ഞാനസഹിതകർമ്മാനുഷ്ഠാനമുള്ളവരല്ല.

പഞ്ചാഗ്നിവിദ്യയെ ആത്മവിദ്യയെന്നു പ്രകരണവശാൽ ഉപചാരമായി പറഞ്ഞിരിക്കുന്നു. പഞ്ചാഗ്നിവിദ്യയെ സ്തുതിപ്പാൻ വേണ്ടീട്ടു ആ ബോധമില്ലാത്തവർ കർമ്മികളെപ്പോലെ തന്നെയെന്നു സൂചിപ്പിച്ചതാകുന്നു. പഞ്ചാഗ്നിവിജ്ഞാനമില്ലാത്തവരായ കർമ്മികളെ ദേവന്മാരുടെ അന്നമെന്നു കല്പിച്ചതു പഞ്ചാഗ്നിരൂപമായ ഉപാസനത്തെ സ്തുതിപ്പാനാകുന്നു. ഇവിടുത്തെ പ്രകൃതവിഷയം പഞ്ചാഗ്നിവിദ്യയാണെല്ലോ. ആവിധം അനുഷ്ഠിക്കുന്ന ജീവൻ ചന്ദ്രലോകത്തിൽ കർമ്മഫലം അനുഭവിച്ചതിൽ പിന്നെ മടങ്ങി ഭൂലോകത്തിലെക്കു വരുന്നു. സോമലോകത്തിലനുഭവിക്കുന്ന വിഭൂതിയെ ശ്രുതി വിശദമാക്കുന്നു.

"അഥയേശതം പിതൃണാം ജിതലോകാനാം ആനന്ദഃ സ ഏകഃ കർമ്മദേവാനാമാനന്ദോയേ കർമ്മണാദേവത്വമഭിസമ്പദ്യന്തേ" (ബൃം. 5–3–33) പിതൃലോകത്തെ പ്രാപിച്ചവർക്ക് പിതൃക്കളുടെ നൂറാനന്ദം (മനുഷ്യാപേക്ഷയാ നൂറിരട്ടി) കർമ്മത്താൽ ദേവത്വം പ്രാപിച്ചവരുടെ ഏകാനന്ദമാകുന്നു. യാഗാദികർമ്മഫലപ്രാപ്തിരൂപമായ ദേവത്വം പിതൃലോകപ്രാപ്തി ജന്യമായ ആനന്ദത്തെക്കാൾ നൂറിരട്ടി വലുതാകുന്നുവെന്നു ഫലവിശേഷത്തെ സൂചിപ്പിച്ചു. ഇപ്രകാരം ദേവാരാധകന്മാർ ദേവന്മാരെ പുലർത്തുന്നവരാണെന്നു കാണിപ്പാൻ അവർ ദേവാന്നം

എന്നു പറഞ്ഞതു ഗൌണമാകുന്നു. പിന്നെയും അവക്കു ജന്മാദിദുഃഖപ്രാപ്തിതന്നെ ഫലം എന്നു കാണിപ്പാൻ ചന്ദ്രലോകത്തിൽനിന്നു മടങ്ങുമ്പോൾ ജീവന്മാർ ഭൂതസൂക്ഷ്മങ്ങളെ ആശ്രയിച്ചുതന്നെ വരുന്നതും എന്നു സൂത്രകാരവചനം യുക്തംതന്നെ.

ഒന്നാം അധികരണം പൂർണ്ണം.

---

# 2. കൃതാത്യയാധികരണം സൂ. 8 to 11

കൃതാത്യയേ *f* നുശയവാൻ ദൃഷ്ടസ്മൃതിഭ്യാം

യഥേതമനേവംച. സൂ. 8

അവതാരികാഭാഷ്യാനുവാദം:—ദേവലോകത്തിൽനിന്നു മടങ്ങിവരുന്ന ക്രമവും വിശേഷവും 4 സൂത്രമുള്ള ഈ അധികരണത്താൽ ഉപദേശിക്കപ്പെടുന്നു. അതിലെ ആദ്യത്തെ സൂത്രമാണ് 8-ാമത്തേത്.

സൂത്രാൎത്ഥം — കൃതാത്യയേ=ദേവലോകഗതിക്കുചിതമായ കൎമ്മത്തിന്റെ ഫലം അവിടെ അനുഭവിച്ചു തീരുമ്പോൾ. അനുശയവാൻ=ബാക്കിയുള്ള കൎമ്മവാസനാസഹിതനായിട്ടു, യഥേതം=അങ്ങോട്ടുപോയ രീതിയനുസരിച്ചും, അനേവം=ചിലേടത്തിൽ അങ്ങനെയല്ലാതെയും. (അവരോഹതി=ഇറങ്ങിവരുന്നു) ദൃഷ്ടസ്മൃതിഭ്യാം=ശ്രുതിസ്മൃതികളിൽനിന്നറിയപ്പെടുന്നു.

ഭാഷ്യാനുവാദം: -യാഗാദികൎമ്മങ്ങൾ ചെയ്തവരും ധൂമാദിമാൎഗ്ഗങ്ങളിൽക്കൂടെ ചന്ദ്രമണ്ഡലത്തിൽചെന്നവരും അവിടെ ഭോഗം അനുഭവിച്ചതിൽപിന്നെ മടങ്ങിവരുന്നവരുമായ ജീവന്മാരുടെ സമ്പ്രദായത്തെ പറയുന്നു: "തസ്മിൻയാവത്സംപാതമുഷിത്വാഥൈതമേവാധ്വാനം പുനൎന്നിവൎത്തന്തേയഥേതം" (ഛാം. 5-10-5) അവിടെ സ്വൎഗ്ഗലോകത്തിനുചിതമായ കൎമ്മമുള്ളതുവരെ വസിച്ചശേഷം പോയ മാൎഗ്ഗത്തിൽക്കൂടെത്തന്നെ മടങ്ങിവരുന്നു. എന്നാരംഭിച്ചിട്ടു "രമണീയചരണാ ബ്രാഹ്മണാദിയോനിമാപദ്യന്തെ. കപൂയചരണാഃ ശ്വാദിയോനിമിതി" സൽകൎമ്മം ചെയ്തവർ ബ്രാഹ്മണാദിയോനികളിലും ദുഷി

ച്ച കമ്മംചെയ്തവർ ശ്വാദിയോനികളിലും ജനിക്കുന്നുവെന്നു ശ്രുതിസ്മൃതികൾ ഉപദേശിക്കുന്നു.

അതിനെപ്പററി വിചാരം ചെയ്യപ്പെടുന്നു:— മടങ്ങിവരുന്നവർ കമ്മാവശേഷമുള്ളവരോ ഇല്ലാത്തവരോ എന്നാണ് വിചാരവിഷയം. ഇല്ലാത്തവരാണെന്നുതന്നെ ആദ്യമായി കരുതുന്നു. എന്തുകൊണ്ടെന്നാൽ അവിടെ വസിപ്പാനുള്ള കമ്മം തീരുന്നതുവരെ വസിക്കുന്നു എന്നാണല്ലൊ ശ്രുതിയിൽ കാണുന്നതു്. എല്ലാകമ്മങ്ങളെയും അനുഭവിച്ചതിൽപിന്നെ മടങ്ങുന്നുവെന്നാണ് ആദ്യമായിതോന്നുന്ന അത്ഥം. "സംപാതം" എന്ന വാക്കിനെ പരിശോധിക്കുമ്പോൾ ഈ ലോകത്തിൽനിന്നു മറുലോകത്തേക്കു പോകുന്നതു ഫലാനുഭവത്തിന്നു വേണ്ടീട്ടാണെന്നും സിദ്ധിക്കും.

"തേഷാ യദാതൽപര്യ്യവൈതി" അവരുടെ യാഗാദികമ്മഫലം ഏതുവരെയുണ്ടോ അതുവരെമാത്രം അവിടെ വാസം. എന്നു (ബൃം. 6-2-16) മറെറാരു ശ്രുതിയും കാണുന്നുണ്ടു്. കമ്മവാസനയെ പരാമശിച്ചുകൊണ്ടാണാവിധം വ്യാഖ്യാനം. ഇതിരിക്കട്ടെ എത്രത്തോളം ഉണ്ടായാൽ സ്വഗ്ഗത്തിലിരിപ്പാനവകാശമുണ്ടോ അത്രത്തോളം ആകുന്നതുവരെ അവിടെയനുഭവിക്കുന്നു. എന്നു നിശ്ചയിക്കുന്നു. എന്നാലൊ എന്നാണെങ്കിൽ അങ്ങനെ കല്പിപ്പാൻ തരമില്ല. എന്തുകൊണ്ടെന്നാൽ:— "പ്രാപ്യാന്തംകമ്മണസ്തസ്യയൽ കിഞ്ചേഹകരോത്യയം തസ്മാല്ലോകാൽ പുനരേത്യസ്മൈലോകായകമ്മണേ" (ബൃം. 4-4-6) ഈ ലോകത്തിൽ ഇവൻ എന്തെല്ലാം കമ്മങ്ങൾ ചെയ്തിരുന്നുവോ അതിൻെറയെല്ലാം അവസാനത്തിൽ പിന്നെയും കമ്മം ചെയ്വാൻ ഈ ലോകത്തെക്കു വരുന്നു എന്ന ശ്രുതികമ്മഫലാനുഭവം പൂണ്ണമായും കഴിഞ്ഞിട്ടാണ് മടങ്ങുന്നതെന്നുപദേശിച്ചിരിക്കുന്നു. അതുമാത്രമല്ല. മരണം എന്നതു് ഫലംകൊടുപ്പാൻ ഒരുങ്ങാതെ കിടപ്പുള്ള കമ്മത്തെ പ്രകാശിപ്പിക്കുവാനുള്ളതാണല്ലൊ. പ്രാരബ്ധകമ്മം ഫലം കൊടുത്തുകൊണ്ടിരിക്കുമ്പോൾ അനാരബ്ധകമ്മം പ്രകാശിക്കാതെ കിടപ്പുള്ളതിൻെറ രംഗപ്രവേശത്തിന്നുള്ള ആരംഭം മരണം. കാരണം സാധാരണമായിരിക്കേ കായ്യം അസാധാരണം എന്നുവരാൻ ന്യായമില്ല. വിളക്കിൻെറ വെളിച്ചത്തിൽ ഘടം പ്രകാശിക്കും വസ്ത്രം പ്രകാശിക്ക

യില്ലെന്നു വരുന്നതെങ്ങിനെ? ആരബ്ധകർമ്മം ഫലം കൊടുത്തതുപോലെ അനാരബ്ധകർമ്മവും ഫലം കൊടുക്കും. പുതിയ കർമ്മഫലാനുഭവത്തിന്നായി മടങ്ങുന്നു. ഉണ്ടായിരുന്നതു മുഴുവനും തീർന്നിട്ടാണ് മടക്കം എന്ന പൂർവ്വപക്ഷത്തിന്നു "കൃതാത്യയേ f നുശയവാൻ" എന്ന സൂത്രത്താൽ സിദ്ധാന്തം പറയപ്പെടുന്നു:—

ഏതൊരുപുണ്യകർമ്മസമൂഹത്താൽ ഫലമനുഭവിപ്പാൻ ചന്ദ്രമണ്ഡലത്തിൽ ചെന്നുവോ ആ ഫലാനുഭവം ക്രമത്തിൽ കുറഞ്ഞുകണ്ടതിനാൽ ജലമയമായ ആ ശരീരം ശോകാഗ്നിനിമിത്തം സൂര്യപ്രകാശസമ്പർക്കത്താൽ മഞ്ഞുകട്ടപോലെയും അഗ്നിജ്വാലാസമ്പർക്കത്താൽ കട്ടിയായ നൈയുരുകുന്നതുപോലെയും ഉരുകി ഒലിച്ചുതുടങ്ങി. അതുവരെ അനുഭവിച്ച ഫലം നിമിത്തം ആ കർമ്മസമൂഹത്തിന്നു ശക്തി കുറഞ്ഞു. അവശേഷമുള്ള കർമ്മവാസനയോടുകൂടെ ഇങ്ങോട്ടു മടങ്ങുന്നു.

ഈ ലോകത്തിൽ ജീവിച്ചിരുന്ന കാലത്തിൽ സൽകർമ്മം ചെയ്തവർ ആ കർമ്മഫലം ചന്ദ്രമണ്ഡലത്തിൽ അനുഭവിച്ചശേഷം ബാക്കി കർമ്മവാസനാസഹിതം മടങ്ങിവന്നവർ ബ്രഹ്മക്ഷത്രിയവൈശ്യയോനികളിൽ യഥായോഗ്യം ജനിക്കും. ദുരിതമുള്ളവർ ശ്വാവ്, പന്നി, ചണ്ഡാളൻ എന്നിങ്ങിനെ നീചയോനികളിലും ജനിക്കും. (ഛാം 5-10-7) എന്നു ശ്രുതിയുപദേശിക്കുന്നു.

"രമണീയചരണാഃ; കപൂയചരണാഃ" എന്നതിലെ ചരണശബ്ദത്തിന്നു കർമ്മം എന്നാണർത്ഥം എന്നു് വഴിയെ കാണിപ്പാൻ ഭാവമുണ്ടു്. ജനിക്കുന്ന പലരും പലവിധ നിലയിൽ ഉയർന്നും താണും ഇരിക്കുന്ന അവസ്ഥാഭേദങ്ങളിൽ ഇരുന്നുകൊണ്ടു സുഖദുഃഖാദികളെ അനുഭവിക്കുന്നതായിട്ടു ലോകത്തിൽ കാണപ്പെടുന്നതുമുണ്ടു്. ഈവിധം കാണപ്പെടുന്ന അവസ്ഥാഭേദങ്ങൾക്കു കാരണമില്ലാതെ വരികയില്ല. അതിനാൽ ഇറങ്ങിവരുന്ന ജീവന്മാർ ചിലതെല്ലാം കൊണ്ടുവരുന്നുണ്ടെന്നു നിശ്ചയിക്കേണം. കാരണമില്ലാതെ കാര്യം സംഭവിക്കയില്ലെന്ന നിയമം എല്ലാററിലും സമംതന്നെ. അഭ്യുദയത്തിന്നും താഴ്ചക്കും സാമാന്യമായ കാരണം സുകൃതദുഷ്കൃതകർമ്മങ്ങൾ തന്നെയെന്നു ശാസ്ത്രം കാണപ്പെടുന്നു. "വർണ്ണാആശ്രമാശ്ച സ്വകർമ്മനി

ഷ്ഠാഃ പ്രേത്യകർമ്മഫലമനുഭൂയ തതഃശേഷേണ വിശിഷ്ടദേശ ജാതികുലരൂപായുഃശ്രുതവൃത്തവിത്ത സുഖമേധസോജന്മ പ്രതി പദ്യന്തേ” എന്ന സ്മൃതിവചനം ഇറങ്ങിവരുന്ന ജീവധന സ്വരൂപഭേദത്തെ വിശദമാക്കിയിരിക്കുന്നു. ഒന്നും കൈവശമി ല്ലാതെ ഒരു ജീവനും മടങ്ങിവരുന്നില്ല. അവശിഷ്ടകർമ്മവാസ നാത്മക ധനസഹിതം ജീവൻ മടങ്ങിവരുന്നുവെന്നു അനുശയ വാൻ എന്ന വിശേഷണത്താൽ കാണിച്ചിരിക്കുന്നു.

സ്വധർമ്മത്തെ അനുഷ്ഠിക്കുന്ന വർണ്ണങ്ങളിലും ആശ്രമങ്ങ ളിലും ഉള്ളവർ മരണാനന്തരം അന്യലോകത്തിൽചെന്നു സ്വ കർമ്മഫലത്തെ അനുഭവിച്ചശേഷം അവശിഷ്ടകർമ്മം നിമിത്തം വിശിഷ്ടദേശം, ജാതി, കുലം, രൂപം, ആയുസ്സ്, വിദ്യാ, പ്രവൃ ത്തി, ധനം, സുഖം ബുദ്ധി, എന്നിവയിൽ ഉച്ചനീചഭാവത്തെ യടയുവാൻ തക്കവിധം ഓരോരു ജീവനും ശരീരം ധരിക്കുന്നു വെന്നു സാമാന്യരീതിയെ സ്മൃതിയും ധരിപ്പിക്കുന്നു.

അനുശയം എന്നാലെന്താകുന്നു?

സ്വർഗ്ഗത്തിൽ സൽകർമ്മഫലം അനുഭവിച്ചശേഷം പാത്ര ത്തിൽ എണ്ണമിഴുക്കെന്നപോലെ ബാക്കി ശേഷിച്ച കർമ്മവാ സനയാണെന്നു ചിലർ പറയുന്നു. എണ്ണപ്പാത്രത്തിലുള്ള എണ്ണ ഒഴിച്ചെട്ടത്താലും അതിലുള്ള വാസന തീരെയില്ലാതാകയില്ല. അതുപോലെ കർമ്മഫലം പൂർണ്ണമായിട്ടു സ്വർഗ്ഗത്തിൽ അനുഭവി ക്കുന്നില്ല. അല്പം അവശേഷിച്ചിരിക്കും എന്നാണവരുടെ അ ഭിപ്രായം. അതിന്നാണനുശയം എന്നുപേർ. സ്വർഗ്ഗത്തിൽ സ ൽകർമ്മഫലം അനുഭവിച്ചശേഷം ബാക്കിയുണ്ടാകുന്നതിന്നു കാ രണം കാണുന്നില്ല. എന്നാണെങ്കിൽ ആ ദോഷം ഇരിക്കയില്ല. എന്തുകൊണ്ടെന്നാൽ:—കർമ്മത്തിൻെറ ഫലം മുഴുവനും അന്യ ലോകത്തിൽ അനുഭവിക്കും എന്നു ഞങ്ങറം പറയുന്നില്ല.

ശങ്ക:—കർമ്മത്തിൻെറ പൂർണ്ണഫലം അനുഭവിപ്പാനല്ലെ യോ ചന്ദ്രമണ്ഡലത്തിലേക്കു പോയിരുന്നതു്?

ഉത്തരം:—അതേ. എന്നാലും അനുഭവംനിമിത്തം കർമ്മം കുറയും. അല്പാംശംകൊണ്ടു അവിടെയിരിപ്പു സിദ്ധിക്കയില്ല. ഒരു വേലക്കാരൻ രാജകുലത്തിൽ ഇരിപ്പാൻ മതിയായ സാധ

നസഹിതം ചെന്നിരുന്നാലും കുറെ കഴിയുമ്പോൾ സാധനം കുറവായാൽ പിന്നെ അവിടെയിരിക്കാതെ മടങ്ങേണ്ടിവരുന്നതുപോലെയെന്നു അവർ പറയുന്നു. ഇതു യുക്തമെന്നപോലെയിരിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ സ്വർഗ്ഗത്തെ നൽകുന്ന കർമ്മത്തിൻെറ ഫലം ഇരിക്കേ അതു പൂർണ്ണമായനുഭവിക്കാതെ മടങ്ങേണ്ടിവരുമ്പോൾ കർമ്മഫലമാകുന്ന കാര്യം നിഷ്പ്രയോജനം എന്നു വരുന്നതുചിതമല്ല.

സ്വർഗ്ഗഫലം നൽകുന്ന കർമ്മത്തിൻെറ പൂർണ്ണാംശവും അവിടെ അനുഭവിക്കയില്ലെന്നും പറഞ്ഞുവെല്ലൊ. എന്നാണെങ്കിൽ അതും ശോഭനമായതല്ല. എന്തുകൊണ്ടെന്നാൽ സ്വർഗ്ഗത്തിന്നായി ചെയ്ത കർമ്മത്തിൻെറ ഫലം സ്വർഗ്ഗത്തിൽ പൂർണ്ണമായനുഭവപ്പെടുന്നില്ല. സ്വർഗ്ഗത്തിൽനിന്നു മടങ്ങിയവന്നു ഏതോവിധമായ ലേശം ഫലത്തെ ജനിപ്പിക്കുന്നു എന്നതും ഹൃദ്യമല്ല. ശ്രുതിയെ പ്രമാണമായി കരുതിയവരുടെ ഈ മാതിരി കല്പനം ഭംഗിയാണെന്നു തോന്നുന്നില്ല. എണ്ണപ്പാത്രത്തിൽ എണ്ണയുടെ അനുവൃത്തിക്കു തെററില്ല. രാജസേവകൻെറ ഉപകരണലേശാനുവൃത്തിയും അയുക്തമല്ല. അതുപോലെ സ്വർഗ്ഗഫലമായ കർമ്മത്തിൻെറ ഫലാവശേഷവും കല്പനവും സമുചിതമല്ല. സ്വർഗ്ഗഫലം നിശ്ചയിച്ച ശാസ്ത്രം അഫലം. സ്വർഗ്ഗഫലപ്രദമായ യാഗാദി കർമ്മഫലം ഏകദേശം ബാക്കിയായി വരുന്നതാണ് അനുശയം എന്നു ഒരിക്കലും വിശ്വസിക്കാവുന്നതല്ല. അങ്ങിനെ ഒരുപക്ഷേ കല്പിക്കുന്നുവെങ്കിൽ ഇറങ്ങിവരുന്ന ജീവൻെറ കർമ്മം രമണീയമായ്ത്തന്നെയിരിക്കണം. സ്വർഗ്ഗപ്രദമായ കർമ്മം ദുഷ്ടമല്ലല്ലൊ. അതിൻെറ അവശേഷമാണ് അനുശയം എങ്കിൽ ചിലരുടെതു ദുഷിച്ചതും തൽഫലമായിട്ടു നീചയോനിപ്രാപ്തിയും ചിലൎക്കു ഉൽകൃഷ്ടയോനിപ്രാപ്തിയും സിദ്ധിക്കും എന്നും വരുമെന്ന ശാസ്ത്രവചനത്തിന്നെന്തുഗതി. എന്നു സംശയം ജനിക്കുന്നു.

ഏതാനും അല്പമായ കർമ്മം എന്നു പൊതുവിൽ പറഞ്ഞതിൽനിന്നു എല്ലാ കർമ്മഫലവും പൂർണ്ണമായനുഭവിച്ചതിനാൽ ബാക്കിയൊന്നുമില്ലാതെ ഇറങ്ങിവരുന്നുവെന്നു പറഞ്ഞതും ആവിധമാകയില്ല. അനുശയം ഉണ്ടെന്നുതന്നെ കാണിച്ചിരിക്കുന്നു.

ഇതരശരീരത്താലനുഭവിപ്പാനുള്ളതും ഭോഗം നൽകുവാനൊരുങ്ങിയതുമായ ഏതാനും അല്പമായ കർമ്മം ഇവിടെ ഫലം നൽകും, എന്നതു' അനുശയം ഉണ്ടെന്നു കാട്ടിയതിനാൽ നിരാകരിക്കപ്പെട്ടിരിക്കുന്നു. എന്തുകാരണത്താൽ മരണമെന്നതുഫലം കൊടുപ്പാൻ ആരംഭിക്കാത്ത കർമ്മത്തെ പ്രകാശിപ്പിക്കുവാനുള്ളതാണെന്നു പറഞ്ഞുവെല്ലോ അതിന്നും വാദികാരണം പറയേണം. മരണത്തിന്നു മുമ്പെ ഫലം കൊടുക്കുന്ന കർമ്മത്താൽ പ്രതിബന്ധിക്കപ്പെട്ട ഇതരകർമ്മത്തിൻെറ പ്രവൃത്തിക്കു തടസ്ഥവും ആ തടസ്ഥം ഇല്ലാതാകുമ്പോഠം പ്രവൃത്ത്യാരംഭവും ഉണ്ടാകും എന്നു വന്നാൽ ബലവത്തായ കർമ്മത്താൽ തടുക്കപ്പെട്ട ദുർബ്ബലകർമ്മത്തിന്നു ഏകകാലത്തിൽ വൃത്തിയുണ്ടാവാൻ സാധിക്കയില്ലെന്നു സമ്മതിക്കേണ്ടിവരും. ഫലം കൊടുപ്പാനൊരുങ്ങാത്ത അനേക വിധികർമ്മങ്ങഠംക്ക് ഒരേവിധത്തിലിരിക്കുന്ന ശരീരത്തിൽ ഫലാനുഭവം ഉണ്ടാവാൻ തരമില്ല. ഇന്നിന്ന കർമ്മഫലങ്ങഠം ഇന്നിന്ന ശരീരങ്ങളിൽ അനുഭവിക്കാനിടവരും എന്ന നിശ്ചയം ഉള്ളതിനാൽ അനേകവിധകർമ്മഫലം ഒരേവിധശരീരത്തിൽ അനുഭവപ്പെടുകയില്ല. ചില കർമ്മങ്ങഠം മരണത്തിൽ പ്രകാശിക്കും, ചിലതു നശിക്കും എന്നും പറകവയ്യാ. എല്ലാ കർമ്മവും ഫലം കൊടുക്കും എന്ന നിശ്ചയം തെററാതിരിക്കേണമെല്ലൊ. പ്രബലകർമ്മത്താൽ പ്രതിബന്ധിക്കപ്പെട്ട കർമ്മം ഫലംകൊടുപ്പാൻ ചിരകാലം നശിക്കാതെതന്നെയിരിക്കുമെന്നു സ്മൃതിയുമുണ്ടു്. "കദാചിൽസുകൃതം കർമ്മകൂടസ്ഥമിവതിഷ്ഠതി. മജ്ജമാനസ്യസംസാരെ യാവദ്ദുഃഖാദ്വിമുച്യതെ" ചിലപ്പോഠം സുകൃതകർമ്മം നശിക്കാത്ത ഒന്നെന്നപോലെ അതിൻെറ കർത്താവിൻെറ സംസാരദുഃഖം തീരുന്ന കാലത്തെ പ്രതീക്ഷിച്ചുകൊണ്ടു സൽഫലം കൊടുപ്പാൻ കാത്തുകൊണ്ടിരിക്കും. എന്ന സ്മൃതിവചനം ഫലംകൊടുക്കാതെ സുകൃതമോ ദുഷ്കൃതമോ നശിക്കയില്ലെന്നുപദേശിക്കുന്നു. അതുമാത്രമല്ല. ഫലം കൊടുക്കാനൊരുങ്ങാത്ത കർമ്മങ്ങളെല്ലാം ഒരെ മരണാവസരത്തിൽ പ്രകാശിച്ചിട്ടു ഒരേ ജന്മത്തെത്തരുമെങ്കിൽ പിന്നെ സ്വർഗ്ഗം, നരകം തിര്യക് എന്ന ജാതികളിൽ ജനിക്കാനുള്ള കാരണമില്ലായ്മയാൽ പുനരുല്പത്തിയുമില്ലാതെവരാമെല്ലൊ. ബ്രഹ്മഹത്ത്യാദികളായ ഓരോ പാപങ്ങഠംക്കും അനേകജന്മം വിധിച്ചി

രിക്കുന്ന സ്മൃതികളെല്ലാം നിരൎത്ഥകം എന്നും വരും. ധൎമ്മാധൎമ്മ സ്വരൂപം ഫലം സാധനം എന്തെന്നു ധരിപ്പാൻ ശാസ്ത്രത്തിൽനിന്നധികമായിട്ടൊന്നുമില്ലെന്നു നിശ്ചയം. കൂടാതെ മഴ പെയ്യിക്കുക മുതലായ ദൃഷ്ടഫലങ്ങളെ നൽകുന്ന യാഗാദികൎമ്മങ്ങളും മരണം നിമിത്തമില്ലാതാകും. അതുകൊണ്ടു എല്ലാ കൎമ്മങ്ങളുടെയും ഫലത്തെ പ്രകാശിപ്പിക്കാനാണ് മരണം എന്ന കല്പന സഫലമാകയില്ല.

പ്രദീപത്തെ ദൃഷ്ടാന്തമായി കാട്ടിയതും കൎമ്മത്തിന്റെ ബലാബലത്തെ പറഞ്ഞതുകൊണ്ടു നിരാകരിക്കപ്പെട്ടിരിക്കുന്നു. സ്ഥൂലപദാൎത്ഥത്തെയല്ലാതെ സൂക്ഷ്മവസ്തുവിനെ ദീപം പ്രകാശിപ്പിക്കാത്തതുപോലെ മരണവും പ്രബലകൎമ്മത്തെയല്ലാതെ ദുർബ്ബലകൎമ്മത്തെ പ്രകാശിപ്പിക്കയില്ല. അതുകൊണ്ടു ശ്രുതിസ്മൃതികൾക്കു വിരോധമായ ഈ കല്പനം—മരണം എല്ലാ കൎമ്മത്തെയും പ്രകാശിപ്പിക്കും എന്ന നിശ്ചയം—സാധുവാകയില്ല. കൎമ്മാവശേഷമുണ്ടെങ്കിൽ മോക്ഷവും ഇല്ലെന്നുള്ളതും വെറും ഭ്രമം മാത്രം. സമ്യഗ്ദൎശനത്താൽ സകലകൎമ്മങ്ങളും നശിക്കുമെന്നതന്നെ ശ്രുതിയുപദേശിക്കുന്നു. അതുകൊണ്ടു ബാക്കി കൎമ്മങ്ങളോടുകൂടെത്തന്നെ ഇറങ്ങിവരുന്നുവെന്നതിന്നു തടസ്ഥമൊന്നുമില്ലെന്നതു സിദ്ധംതന്നെ.

ഇറങ്ങിവരുന്നവർ യഥേതം അനേവം എന്നു സൂത്രത്തിൽ കാണുന്നതിന്നു:—യഥേതം=പോയതുപോലെയെന്നും. അനേവം=അതിന്നു വിപരീതമായിട്ടെന്നും അൎത്ഥം. പോയമാൎഗ്ഗത്തിൽ ധൂമം രാത്രി എന്നിവയെ പറഞ്ഞതുകൊണ്ടും ഇറങ്ങുന്ന മാൎഗ്ഗത്തിൽ മേഘാദികളെ ശ്രുതിയിൽ കാണുന്നതുകൊണ്ടു പോയതിന്നു വിരോധമായ മാൎഗ്ഗത്തിൽക്കൂടെയും എന്നു സൂത്രത്തിൽ കാണിച്ചിരിക്കുന്നു.

---

ചരണാദിതിചേന്നോപലക്ഷണാൎത്ഥേതി കാൎഷ്ണ്യാജിനിഃ. സൂ. 9

അൎത്ഥം:——ചരണാദിതിചേത്=ശ്രുതിയിൽ ചരണശബ്ദമുള്ളതുകൊണ്ടു ആചാരത്താൽത്തന്നെ ബ്രാഹ്മണാദിയോനിയിൽ ജനിക്കുന്നു. സ്വൎഗ്ഗത്തിൽ അനുഭവിച്ചതുകൂടാതെ ബാക്കി

കമ്മത്താലല്ല ബ്രാഹ്മണാദിജന്മലാഭം എന്നത്ഥമാകാമെല്ലൊ എന്നാണെങ്കിൽ. ന=അങ്ങിനെ പറവാൻ തരമില്ല. കാഷ്ണാജീനിഃ=എന്നആചാര്യൻ. ഉപലക്ഷണാത്ഥാ ഇതി=ചരണശ്രുതി, ലക്ഷണരീതിപ്രകാരം അനുശയത്തെ സൂചിപ്പിക്കുന്നതാണെന്നു പറഞ്ഞിരിക്കുന്നു.

ഭാഷ്യാനുവാദം:—"തദ്യ ഇഹരമണീയചരണാഃ" (ഛാന്ദോഗ്യം 5-10-7) സമുചിതയോഗ്യാചരണത്താൽ എന്ന ശ്രുതിപ്രകാരം ബ്രാഹ്മണാദ്യുൽകൃഷ്ടയോനിയിൽ ജനനംസൽകമ്മഫലമാണ് അനുശയത്തിൽനിന്നല്ല എന്നു വരാമെല്ലൊ. ആചാരം വേറെ. അനുശയംവേറെ. രണ്ടും ഒന്നല്ല. ചാരിത്രമായ ആചാരം എന്നാണ് ചരണശബ്ദാത്ഥം. സൌശീല്യം, സദാചാരം, എന്ന പദങ്ങൾ ഒരേ അത്ഥത്തെ കാണിക്കുന്നു. അനുശയമോ അനുഭവിച്ചു തീരാത്ത ബാക്കി കമ്മത്തെ കാണിക്കുന്നു. "യഥാകാരീയഥാചാരീ തഥാഭവതി" (ബൃം. 4-4-5) കമ്മത്തിനും ആചാരത്തിനും അനുരൂപമായ ജന്മം സിദ്ധിക്കുന്നുവെന്നു ശ്രുതി നിശ്ചയിച്ചിരിക്കുന്നു. "യാന്യനവദ്യാനികമ്മാണി താനിസേവിതവ്യാനിനോ ഇതരാണിയാന്യസ്മാകം സുചരിതാനിതാനിത്വയോപാസ്യാനി" (തൈം. 1-11-2) ദോഷരഹിതകമ്മങ്ങളെ ചെയ്യേണം. ഇതരങ്ങളെ ചെയ്യരുത്. നമ്മളുടെ ചരിത്രങ്ങളെ ശോഭനങ്ങളാക്കുന്ന കമ്മങ്ങളെത്തന്നെ ഉപാസിക്കേണം എന്ന ശ്രുതിയുള്ളതിനാൽ സദാചാരസൽകമ്മഫലത്താൽ ഉൽകൃഷ്ടയോനിപ്രാപ്തി. അനുശയത്താലല്ല എന്നാണെങ്കിൽ ഇതൊരു ദോഷമല്ല. അനുശയത്തെ സൂചിപ്പിക്കുന്ന ശബ്ദം തന്നെയാണ് ചരണശബ്ദത്തിൻെറ പ്രയോഗം എന്ന ലക്ഷണയാൽ സിദ്ധിക്കും എന്നു കാർഷ്ണാജിനി ആചാര്യൻ വിചാരിക്കുന്നു.

---

## ആനത്ഥക്യമിതിചേന്ന തദപേക്ഷത്വാത്—സൂം 10.

അത്ഥം:—ആനത്ഥക്യം=സൽകമ്മദുഷ്കമ്മഫലമാണ് ഉൽകൃഷ്ടനികൃഷ്ടയോനി ജന്മപ്രാപ്തിയെന്നത്ഥം നിശ്ചയിക്കാഞ്ഞാൽ ചരണശബ്ദപ്രയോഗം നിഷ്ഫലം എന്നുവരും. എന്നാണെങ്കിൽ. ന=അങ്ങിനെ വരികയില്ല. തദപേക്ഷത്വാൽ=യാ

ഗാദികൎമ്മം ആചാരത്തെ അനുസരിച്ചു തന്നെയാകുന്നുവെന്നു കണ്ടുകൊള്ളേണം.

ഭാഷ്യാനുവാദം:— ഇതിരിക്കട്ടെ: "രമണീയചരണാഃ" എന്നതിലെ ചരണശബ്ദത്തിന്നു ശക്തിനിമിത്തം സിദ്ധിക്കുന്ന സൌശീല്യാദിഗുണങ്ങളെ സ്വീകരിക്കാതെ ലക്ഷണനിമിത്തം അനുശയം എന്ന അൎത്ഥം സ്വീകരിപ്പാനെന്താവശ്യം. ശ്രുതി പ്രസിദ്ധവും വിധിനിഷേധരൂപത്തിൽ ഉപദേശിക്കപ്പെടുന്നതുമായ വിഹിതപ്രതിഷിദ്ധ കൎമ്മാനുഷ്ഠാനങ്ങളുടെ ഫലമാണ് ഉൽകൃഷ്ടനികൃഷ്ടയോനികളിൽ സിദ്ധിക്കാവുന്ന ജന്മം എന്നല്ലയോ ശ്രുതിസിദ്ധാന്തം. ശീലത്തിന്നു ഏതാനും ഫലമുണ്ടെന്നു നിശ്ചയിക്കേണ്ടതും അത്യാവശ്യമാകുന്നു. അങ്ങിനെയല്ലെന്നു വന്നാൽ സൌശീല്യാദിഗുണങ്ങൾക്കു വിശേഷഫലമില്ലെന്നുവരും എന്നു ശങ്കിക്കുന്നുവെങ്കിൽ:—ഇതൊരു ദോഷമല്ലെന്നു ഞങ്ങൾ പറയുന്നു. എന്തുകൊണ്ടെന്നാൽ:—"തദപേക്ഷത്വാത്" ശീലത്തെയപേക്ഷിച്ചുതന്നെ സൽകൎമ്മാദ്യനുഷ്ഠാനം. യാഗാദിസൽകൎമ്മം ശീലഗുണമില്ലാത്തവർ നടത്തുകയില്ല. സദാചാരമില്ലാത്തവന്നു വേദത്തിന്നധികാരം തന്നെയില്ല. ആചാരഹീനം ന പുനന്തിവേദാഃ" ആചാരഹീനനെ വേദോക്തകൎമ്മങ്ങൾ ശുദ്ധനാക്കുകയില്ല. എന്നു സ്മൃതിയുപദേശിക്കുന്നു. പുരുഷൻ സംസ്കൃതനാകുവാനും ആചാരം ആവശ്യമാകുന്നു.

യാഗാദികൎമ്മസമൂഹം ഫലം കൊടുപ്പാൻ ഭാവിക്കുമ്പോൾ അതിനെ ആശ്രയിച്ചിരിക്കുന്ന ആചാരം ആ ഫലത്തിൽ ഏതാനും ഒരു വിശേഷത്തെ ജനിപ്പിക്കുന്നു. കൎമ്മംതന്നെ സൎവ്വാൎത്ഥസാധകം എന്നു ശ്രുതിസ്മൃതികളിൽ പ്രസിദ്ധമാകുന്നു. അതുകൊണ്ടു കൎമ്മംതന്നെ ശീലത്തോടു ചേൎന്നിട്ടു അനുശയമായി ഭവിച്ചിട്ടു യോഗ്യത സിദ്ധിപ്പാൻ കാരണം എന്നു് കാൎഷ്ണാജനി ആചാൎയ്യമതം. കൎമ്മത്താൽ സിദ്ധിക്കുന്ന ശുഭയോനി ജന്മലാഭം ശീലത്താൽ സിദ്ധിക്കുമെന്നു പറയുന്നതു യുക്തമല്ല. കാലുകൾകൊണ്ടു സഞ്ചരിപ്പാൻ കഴിയുന്നവൻ മുട്ടുകുത്തി സഞ്ചരിക്കുന്നുവെന്നു പറയുന്നതു യുക്തമല്ലല്ലൊ.

---

സുകൃതദുഷ്കൃതേ ഏവേതിതു ബാദരിഃ—സൂം 11.

അൎത്ഥം:—സുകൃതദുഷ്കൃതേ ഏവ=പുണ്യപാപങ്ങളെതന്നെ (ചരണശബ്ദം ബോധിപ്പിക്കുന്നുവെന്നു) ബാദരിഃ=ബാദരി ആചാൎയ്യൻ പറയുന്നു.

ഭാഷ്യാനുവാദം:—പുണ്യപാപങ്ങളെത്തന്നെ ചരണശബ്ദം ബോധിപ്പിക്കുന്നുവെന്ന് ബാദരി ആചാൎയ്യൻ വിചാരിക്കുന്നു. ചരണം അനുഷ്ഠാനം കൎമ്മം എന്നീ ശബ്ദങ്ങൾ ഒരേ അൎത്ഥത്തെ കാണിക്കുന്നു. ചര് എന്ന ധാതുവിനെ എല്ലാ വിധ കൎമ്മത്തെ കാണിപ്പാൻ അവിശേഷേണ ഉപയോഗിക്കുന്നുണ്ട്. യാഗാദിപുണ്യകൎമ്മം നടത്തുന്നവരെ ധൎമ്മം ചെയ്യുന്ന മഹാത്മാക്കളെന്നു ലൌകികന്മാർ പറയാറുണ്ട്. ആചാരവും ധൎമ്മവിശേഷംതന്നെ ഭേദപ്പെടുത്തിപറയുന്നതു ബ്രാഹ്മണപരിവ്രാജകന്യായാനുസരണമാകുന്നു. (പരിവ്രാജകർ-സന്യാസികളും-ബ്രാഹ്മണർതന്നെ. അവരെ വേറെ കാണിച്ചതു അവൎക്കൊരു വിശേഷയോഗ്യതയെ ആദരിച്ചുപറഞ്ഞതുപോലെ പുണ്യകൎമ്മങ്ങളിൽ വിശേഷവിധിയെ സൂചിപ്പിക്കുവാൻ യാഗാദികളെ വേറെ പറയുന്നതാകുന്നു.

രമണീയചരണന്മാർ = പുണ്യവാന്മാർ; കപൂയചരണന്മാർ=പാപകൎമ്മം ചെയ്യുന്നവർ— എന്ന അൎത്ഥത്തിൽതന്നെ ചരണശബ്ദപ്രയോഗം.

2-ാം അധികരണം കഴിഞ്ഞു.

—✳✺✳—

## 3. അനിഷ്ടാദികാൎയ്യധികരണം—സൂം. 12-21

അനിഷ്ടാദികാരിണാമപിചശ്രുതം.—സൂം. 12

അൎത്ഥം:—അനിഷ്ടാദികാരിണാം അപിച = ഇഷ്ടകൎമ്മം ചെയ്യാത്തവൎക്കും. ശ്രുതം=ചന്ദ്രലോകപ്രാപ്തിയുണ്ടെന്നു ശ്രുതിയിൽ പറയപ്പെട്ടിരിക്കുന്നു.

ഭാഷ്യാനുവാദം:—യാഗാദിപുണ്യകൎമ്മികൾ ചന്ദ്രലോകത്തെ പ്രാപിക്കുന്നുവെന്നു പറഞ്ഞു. ഇഷ്ടകൎമ്മം ചെയ്യാത്ത

വരും ചന്ദ്രലോകത്തെ പ്രാപിക്കുന്നുവോ ഇല്ലയോ എന്നു വിചാരിക്കപ്പെടുന്നു. ഇഷ്ടാദികർമ്മികൾ മാത്രം ചന്ദ്രലോകത്തെ പ്രാപിക്കുന്നുവെന്നില്ല. എന്തുകൊണ്ടെന്നാൽ:—അനിഷ്ടാദികർമ്മികൾക്കും ഗന്തവ്യം ചന്ദ്രമണ്ഡലംതന്നെ എന്നു ശ്രുതിയുണ്ട്. അപ്രകാരം ഭേദമില്ലാതെ കൌഷീതികൾ പറയുന്നു:—"യേവൈകേചാസ്മാല്ലോകാൽ പ്രയന്തിചന്ദ്രമസമേവതേ സർവ്വേഗച്ഛന്തി" (കൌഷീ. 1-2) ഈ ലോകത്തിൽനിന്നു പിരിഞ്ഞുപോകുന്ന ജീവന്മാരെല്ലാം ചന്ദ്രനെത്തന്നെ പ്രാപിക്കുന്നു. ജനിപ്പാനുള്ള ജീവന്മാൎക്കു ദേഹപ്രാപ്തിയും ചന്ദ്രനെ പ്രാപിക്കാതെ ലഭിക്കയില്ല. അഞ്ചാമത്തെ ആഹുതിയിൽ ഭൂതസൂക്ഷ്മങ്ങൾ പുരുഷാകൃതിയെ ധരിക്കുന്നുവെന്നു കൃത്യമായി പറഞ്ഞിരിക്കുന്നുവെല്ലോ. അതുകൊണ്ടു എല്ലാവരും ചന്ദ്രനെ പ്രാപിക്കുന്നു. ഇഷ്ടാദികാരികൾക്കും ഇതരന്മാൎക്കും ഒരേ ഗതിയുക്തമല്ലെന്നാണെങ്കിൽ അങ്ങിനെയില്ല. ഇഷ്ടാദികാരികൾക്കു ചന്ദ്രമണ്ഡലത്തിൽ ഭോഗം സിദ്ധിക്കും. ഇതരന്മാൎക്കവിടെ ഭോഗം സിദ്ധിക്കയില്ല എന്ന ഭേദമുണ്ട് എന്നാണ് നിശ്ചയം.

---

സംയമനേ ത്വനുഭൂയേതരേഷാമാരോഹാവരോഹൌ തൽഗതിദൎശനാത്. സൂ. 13

അൎത്ഥം:—തു=മുമ്പെ പറഞ്ഞപക്ഷത്തെ നിരാകരിക്കുന്നു. സംയമനേ=യമലോകത്തിൽ. അനുഭൂയ=സ്വകൎമ്മാനുസരണദുഃഖങ്ങളെ അനുഭവിച്ചിട്ടു ഇറങ്ങിവരുന്നു. ഇതരേഷാം=ഇതരന്മാരുടെ—അനിഷ്ടാദികാരികളുടെ. ആരോഹാവരോഹൌ=പോക്കും വരവും ഈ വിധമാകുന്നു. തൽഗതിദൎശനാത്=അവരുടെ യമലോകഗമനം ശ്രുതിയിൽ കാണുന്നതുകൊണ്ട്.

ഭാഷ്യാനുവാദം:—തു എന്ന ശബ്ദത്താൽ മുമ്പെ പറഞ്ഞപക്ഷത്തെ നിരാകരിക്കുന്നു. എല്ലാവരും ചന്ദ്രനെ പ്രാപിക്കുന്നുവെന്നില്ല. എന്തുകൊണ്ടെന്നാൽ: ചന്ദ്രനിൽ പ്രവേശിക്കുന്നതു സുഖാനുഭവത്തിന്നായിക്കൊണ്ടാണെല്ലോ. നിഷ്പ്രയോജനമായിട്ടോ ഇറങ്ങിവരാൻ വേണ്ടിട്ടുമാത്രമോ ആയിട്ടാണെന്നു വരുന്നതു യുക്തമാകയില്ല. ആരാനുമൊരുവൻ ഒരു വൃക്ഷ

ത്തിൽ കയറുന്നതു പുഷ്പഫലാദികൾക്കല്ലാതെ നിഷ്പ്രയോജന മായിട്ടോ ഇറങ്ങാൻവേണ്ടി മാത്രമോ ആയിരിക്കയില്ലല്ലൊ. അനിഷ്ടാദികാരികൾക്ക ചന്ദ്രമണ്ഡലത്തിൽ സുഖഭോഗം സി ദ്ധിക്കയില്ലെന്നു പറയപ്പെട്ടിരിക്കുന്നു. അതുകൊണ്ടു ഇഷ്ടാദി കാരികൾ മാത്രം ചന്ദ്രനെ പ്രാപിക്കുന്നു. ഇതരന്മാർ പ്രാപി ക്കുന്നില്ല. അവരാകട്ടെ യമാലയത്തെ പ്രാപിച്ച് അവരുടെ ദുഷ്കൎമ്മത്തിന്നനുസരിച്ച യമയാതനകളെ അനുഭവിച്ചിട്ട ഈ ലോകത്തെക്കിറങ്ങിവരുന്നു. ഇപ്രകാരം അവരുടെ അങ്ങോ ട്ടും ഇങ്ങോട്ടുമുള്ള ഏററവും ഇറക്കവും ഭവിക്കുന്നു. എന്തുകൊ ണ്ടെന്നാൽ:—അപ്രകാരം ശ്രുതി ബോധിപ്പിക്കുന്നു. യമവച നമായിട്ടുള്ളതിനെ ശ്രുതി കാണിക്കുന്നു:—"നസാംപരായഃ പ്ര തിഭാതിബാലം പ്രമാദ്യന്തം വിത്തമോഹേനമൂഢം അയംലോ കോനാസ്തിപരഇതി മാനീപുനഃ പുനൎവ്വശമാപദ്യതേ മേ"(കഠം. 2-6) പണത്തിലുള്ള മോഹത്താൽ മതിമറന്നവനും അറിവി ല്ലാത്തവനും പെണ്ണും പൊന്നുമുള്ള ഈ ലോകമല്ലാതെ വേറെ യൊരു ലോകമില്ലെന്നു കരുതുന്നവനും വീണ്ടും വീണ്ടും എന്റെ അധീനത്തിലകപ്പെടുമെന്നു മതികെട്ടവനറിയുന്നില്ല എന്ന് യ മൻ പറയുന്നതിനെ ശ്രുതിയുപദേശിക്കുന്നു. "വൈവസ്വതം സംഗമനംജനാനാം" യമന്റെ അരികത്തെക്കാണ് ജനങ്ങൾ ക്ക പോകേണ്ടിവരിക" എന്നോൎത്തുകൊണ്ടു ഹവിസ്സിനാൽ യ മനെ പ്രീതിപ്പെടുത്തുവിൻ എന്നിങ്ങിനെ യമലോകഗതിയെ ബോധിപ്പിക്കുന്ന ശ്രുതികൾ അനേകമുള്ളതിനെ ഇവിടെ ഉദാ ഹരിക്കാവുന്നതുതന്നെ.

---

സ്മരന്തിച. സൂം. 14

അൎത്ഥം:—മനു, വ്യാസൻ, മുതലായ ശിഷ്ടന്മാർ യമ ലോകത്തിൽ പാപികൾക്കുള്ള ഫലാനുഭവത്തെ പറയുന്നുണ്ടു്.

ഭാഷ്യാനുവാദം:—യമലോകത്തിൽ പാപികൾക്ക യമൻ നൽകുന്ന ശിക്ഷയെ മനു, വ്യാസൻ, മുതലായ ശിഷ്ടന്മാർ നാചികേതോപാഖ്യാനം മുതലായവയിൽ പറയുന്നതുകൊണ്ടു അവർ ചന്ദ്രനെ പ്രാപിക്കുന്നില്ലെന്നു വരുന്നു.



അപിച സപ്ത—സൂം 15.

**അൎത്ഥം:—അപിച=അതു മാത്രമല്ല. സപ്ത=ഏഴുനരകങ്ങൾ ചെയരാണികന്മാരുപദേശിക്കുന്നു.**

ഭാഷ്യാനുവാദം:—അതിനും പുറമെ ദുഷ്കൎമ്മം ചെയ്തവൎക്കു ചെന്നെത്തുവാനുള്ള രൌരവം മുതലായ ഏഴു നരകഭൂമികളെ പുരാണങ്ങളിലും കാണുന്നുണ്ടു. ആകയാൽ ചന്ദ്രലോകത്തിൽ പാപികൾ പോകുന്നില്ലെന്നു സാരം.

അവതാരികാ ഭാഷ്യാനുവാദം:—പാപംചെയ്തവർ യമശിക്ഷയനുഭവിക്കുന്നുവെന്നതു വിരുദ്ധമാകുന്നുവെല്ലോ. എന്തുകൊണ്ടെന്നാൽ രൌരവാദികളിൽ ചിത്രഗുപ്തൻ മുതലായ അന്യന്മാരാണധിഷ്ഠാതാക്കൾ എന്നു സ്മൃതിയുണ്ടല്ലോ എന്നാണെങ്കിൽ ഇല്ലെന്നു പറയുന്നു:—

---

തത്രാപിച തദ്വ്യാപാരാദവിരോധഃ—സൂം 16.

അൎത്ഥം:—തത്രാപിച=അവിടെയും. തദ്വ്യാപാരാത്=യമന്റെ ശാസനം അംഗീകരിക്കപ്പെടുന്നതിനാൽ. അവിരോധഃ=വിരോധമില്ല.

ഭാഷ്യാനുവാദം:—ആ ഏഴുനരകങ്ങളിലും ആധിപത്യം യമനുതന്നെയാകയാൽ വിരോധമില്ല. യമന്റെ ആജ്ഞാനുവൎത്തികൾ എന്ന നിലയിൽ ചിത്രഗുപ്താദികൾ അവിടെ വൎത്തിക്കുന്നു എന്നേ സ്മൃതികൾ സ്ഥാപിക്കുന്നുള്ളു.

---

വിദ്യാകൎമ്മണോരിതിതു പ്രകൃതത്വാത്—17.

അൎത്ഥം:—"ഏതയോഃ പഥോൎന്നകതരേണ ചന=ഈ രണ്ടുമാൎഗ്ഗങ്ങളിൽ (ഒന്നിൽക്കൂടെയും എന്ന ശ്രുതിയോ) എന്നാണെങ്കിൽ. അതിനുത്തരം:—വിദ്യാകൎമ്മണോഃ=വിദ്യയുടെയും കൎമ്മത്തിന്റെയും. പ്രകൃതത്വാത്=പ്രകൃതമായതുകൊണ്ടു ഇതരന്മാൎക്കു ചന്ദ്രലോകപ്രാപ്തിയില്ലെന്നു വരുന്നു.

ഭാഷ്യാനുവാദം:—പഞ്ചാഗ്നിവിദ്യയിൽ ഉപദേശിക്കപ്പെട്ടതിൽ "വേത്ഥയഥാസൌ ലോകോ ന സമ്പൂൎയ്യതേ" (ഛാം.

5-3-3) ഈ ചന്ദ്രലോകം മരിച്ചവരുടെ വരവുനിമിത്തം എങ്ങിനെ നിറയപ്പെടാതിരിക്കും എന്ന ചോദ്യത്തിന്നു സമാധാനം പറയുന്ന ഘട്ടത്തിൽ താഴെപറയുന്നവിധം കാണപ്പെടുന്നു:—ദേവയാനം പിതൃയാണം എന്ന രണ്ടു മാൎഗ്ഗങ്ങളിൽക്കൂടെ സഞ്ചരിപ്പാനവകാശമുള്ള ഉപാസനയോ കൎമ്മമോ ഇല്ലാത്ത ക്ഷുദ്രജീവികൾക്കു ആ രണ്ടു മാൎഗ്ഗങ്ങളിൽക്കൂടെ സഞ്ചരിപ്പാനവകാശമില്ല. അവൎക്കു ചന്ദ്രലോകപ്രാപ്തിയുമില്ല. ജനിക്കുക. ഉടനെ മരിക്കുക എന്ന മൂന്നാമതായ ഒരു സ്ഥനമാണവൎക്കുള്ളതു്. അതുകൊണ്ടു ചന്ദ്രലോകത്തിൽ സ്ഥലമില്ലാതാകയില്ല. (ഛാം. 5-10-7) ദേവയാനം പിതൃയാണം എന്ന രണ്ടും വിദ്യയോ കൎമ്മമോ ഉള്ളവൎക്കു സഞ്ചരിപ്പാനുള്ള മാൎഗ്ഗമാണെന്നു പറയുന്ന പ്രകൃതമാണതു്. ഇതരജീവികളാണു് കൊതു, പുഴ, മുതലായവ. അവയ്ക്കുള്ള ഗതി ഉണ്ടാകുക. ഉടനെ നശിക്കുക. ഇതുതന്നെ.

ഉപാസകന്മാർ ദേവമാൎഗ്ഗത്തിൽക്കൂടെ സഞ്ചരിക്കും. യാഗം, ദാനം, മുതലായ പുണ്യകൎമ്മം ചെയ്യുന്നവർ പിതൃമാൎഗ്ഗത്തിൽക്കൂടെ സഞ്ചരിക്കും. ഇതുരണ്ടും സമ്പാദിപ്പാൻ കഴിയാതെ മരിച്ചവൎക്കാണു് മൂന്നാമത്തെ സ്ഥാനം എന്നാണ് ആ ഘട്ടത്തിലെയുപദേശം.

ഇതു നില്ക്കട്ടെ:—ഇതരന്മാരും ചന്ദ്രമണ്ഡലത്തിൽ കയറിയിറങ്ങിയതിൽപിന്നെ ക്ഷുദ്രജന്തുക്കളായി ഭവിക്കട്ടെ എന്നാവരുതോ എന്നാണെങ്കിൽ ആവിധം വരികയില്ല. ചന്ദ്രമണ്ഡലപ്രാപ്തികൊണ്ടു ഫലമില്ലല്ലൊ. മരിച്ചവരെക്കൊണ്ടു ചന്ദ്രലോകം നിറയുന്നതിനാൽ ചോദ്യത്തിന്നുള്ള സമാധാനം വിപരീതമായ്വരും.

ശങ്ക:—ചെന്നവർ ഇറങ്ങുകയും ചെയ്യും എന്നുള്ളതിനാൽ ചന്ദ്രലോകം നിറയാനവകാശമില്ലല്ലൊ എന്നാണെങ്കിൽ. അങ്ങിനെ വരുന്നില്ല. ശ്രുതിയിൽനിന്നാവിധം അറിയപ്പെടുന്നില്ല. അനിഷ്ടകാരികൾക്കു മൂന്നാമതു ലോകമുള്ളതിനാൽ ചന്ദ്രലോകം മരിച്ചവരെക്കൊണ്ടു നിറയുകയില്ലെന്നാകുന്നു ശ്രുതിയുപദേശം. (ഛാം. 5-10-8) അതുകൊണ്ടു അനിഷ്ടാദികാരികൾക്കു ചന്ദ്രനിൽ ആരോഹണം ഇല്ലാത്തതുതന്നെ. നിറയാത്തതിന്നു കാരണം എന്നതു യുക്തം. അങ്ങിനെയല്ലെങ്കിൽ മൂന്നാമ

ത്തെ ഭ്രമി കല്പനം അനൎത്ഥം എന്നു വരും. തു ശബ്ദം അന്യ ശാസ്ത്രത്തിൽ എല്ലാവൎക്കും ഗതിയുണ്ടെന്നു കാണിക്കുന്നതിനെ നിഷേധിപ്പാനുള്ളതാകുന്നു.

അവതാരികാഭാഷ്യാനുവാദം:—ദേഹപ്രാപ്തിക്കായിട്ടു എല്ലാവരും ചന്ദ്രനെ പ്രാപിക്കുന്നുവെന്നു അഞ്ചാം ആഹുതികല്പനയാൽ നിശ്ചയിച്ചിരിക്കുന്നുവെന്നതിനെ നിഷേധിപ്പാൻ അടുത്ത സൂത്രം.

---

ന തൃതീയേ തഥോപലബ്ധേഃ. സൂ. 18.

അൎത്ഥം:— തൃതീയേ=മൂന്നാമത്തെ മാൎഗ്ഗത്തിൽ. ന=അഞ്ചാം ആഹുതി ആദരിക്കത്തക്കതല്ല. തഥോപലബ്ധേഃ = അപ്രകാരം കാണപ്പെടുന്നതുകൊണ്ടു്.

ഭാഷ്യാനുവാദം:—മൂന്നാമത്തെ ദേഹയോഗത്തിന്നു അഞ്ചാം ആഹുതി ആവശ്യമില്ല. ആവിധം കാണപ്പെടുന്നതു തന്നെ കാരണം.

"ജായസ്വമ്രിയസ്വേത്യേതൽ തൃതീയംസ്ഥാനം" (ഛാം. 5-10-8) ജനിക്കുക, മരിക്കുക എന്നതു മൂന്നാംസ്ഥാനം എന്നാണ് ശ്രുതി.

അഞ്ചാമത്തെ ആഹുതിയെ പറഞ്ഞിരിക്കുന്നതു മനുഷ്യശരീരപ്രാപ്തിക്കു വേണ്ടീട്ടാണ്. പുഴു, പാററ എന്നീ ശരീരപ്രാപ്തിക്കല്ല. അഞ്ചാം ആഹുതിയിൽനിന്നാണ് ജലത്തിൻെറ ചേൎച്ച ജീവനു സിദ്ധിക്കുന്നതെന്നു "ആപഃ പുരുഷവചസഃ" എന്ന് പുരുഷശബ്ദത്താൽ ജലത്തെ കാണിച്ചിരിക്കുന്നു. മനുഷ്യജാതിയെ കാണിപ്പാനാണ് പുരുഷവചനം.

ചന്ദ്രമണ്ഡലപ്രാപ്തിയും അതിൽനിന്നു താഴത്തേക്കു വരവും ഉള്ളവൎക്കു മനുഷ്യശരീരപ്രാപ്തിക്കു ജലസംയോഗം ആവശ്യമാകയാൽ അഞ്ചാം ആഹുതിയെ നിശ്ചയിച്ചു. അങ്ങിനെയല്ലാത്ത കീടാദിശരീരപ്രാപ്തിക്കു ജലസംയോഗം ആവശ്യമില്ലെന്നു പറയുന്നില്ല. അന്യഭൂതങ്ങളിലുള്ള ജലത്തോടു സംബന്ധമുണ്ട് എന്നാണ് നിശ്ചയം. അങ്ങിനെയല്ലാഞ്ഞാൽ ശ്രുതിക്ക് ഏകവാക്യത ഇല്ലെന്നുവരും. പ്രാണിശരീരപ്രാപ്തിപ്രകരണത്തിൽ പറയപ്പെടുന്ന നിയമം ഒരുപോലെ സക

ല ശരീരലാഭത്തിന്നും സംബന്ധപ്പെട്ടിരിക്കേണം. എന്നാൽ ഏകവാക്യതക്ക് ഹാനിയില്ല. അതുകൊണ്ടു കീടാദിശരീരലാഭം അന്യഭൂതസംബന്ധമായ ജലസംയോഗത്താലുണ്ടാകും.

---

സ്മൎയ്യതേ ƒപി ച ലോകേ. സൂ. 19.

അൎത്ഥം:—അപി ച=അതുമാത്രമല്ല. ലോകെ=ലോകത്തിൽ-ഭാരതാദിപുരാണങ്ങളിൽ- സ്മൎയ്യതേ=സ്മരിക്കപ്പെട്ടിരിക്കുന്നു.

ഭാഷ്യാനുവാദം:—മഹാഭാരതത്തിൽ ദ്രോണർ, ധൃഷ്ടദ്യുമ്നൻ മുതലായവൎക്കും സീതാദ്രൌപദി മുതലായവൎക്കും അയോനിജത്വം-യോനിസംബന്ധംകൂടാതെതന്നെ ശരീരപ്രാപ്തി-പറയപ്പെട്ടിരിക്കുന്നു. അതിൽ ദ്രോണാദികൾക്കു സ്ത്രീയാകുന്ന അഗ്നിയിൽ ആഹുതിയല്ലാതെതന്നെ ശരീരലാഭം. ധൃഷ്ടദ്യുമ്നൻ മുതലായവൎക്കോ സ്ത്രീപുരുഷദ്വിവിധാഗ്നിഹോമവും ഇല്ലാതെതന്നെ ശരീരപ്രാപ്തി. ഇങ്ങിനെ ചില പ്രത്യേകസ്ഥലങ്ങളിൽ ആഹുതിയില്ലാതെതന്നെ ശരീരലാഭം ഉള്ളതുപോലെ കീടാദിശരീരപ്രാപ്തിയും സംഭവിക്കാം എന്നു കണ്ടുകൊള്ളേണം.

വെൺകൊററിരേതസ്സംയോഗം ഇല്ലാതെതന്നെ ഗൎഭംധരിക്കുന്നുവെന്നു ലോകത്തിൽ പ്രസിദ്ധമാകുന്നു.

---

ദൎശനാച്ച സൂ. 20.

അൎത്ഥം:—കാണുന്നതുകൊണ്ടും ആഹുതിനിയമം സൎവ്വത്ര നിൎബ്ബന്ധമായിരിക്കുന്നില്ല.

ഭാഷ്യാനുവാദം:—ജരായുജം—അണ്ഡജം—സ്വേദജം—ഉൽഭിജ്ജം—എന്ന നാലുവിധ ഭൂതസമൂഹത്തിൽ സ്വേദജവും ഉൽഭിജ്ജവും ഗ്രാമ്യസംയോഗംകൂടാതെ ഉണ്ടാകുന്നതായിട്ടു കാണുന്നതിനാൽ അതുപോലെ മററു സ്ഥാനത്തിലും ഉണ്ടാകാം.

അവതാരികാഭാഷ്യാനുവാദം:—അണ്ഡജം ജീവജം ഉൽഭിജ്ജം എന്ന മൂന്നേ പ്രാണ്യുൽഭവസ്ഥാനങ്ങൾ എന്നിരിക്കെ നാലെന്നു പറഞ്ഞതെങ്ങിനെ എന്നതിന്നു അടുത്ത സൂത്രത്താൽ സമാധാനം പറയുന്നു.

തൃതീയശബ്ദാവരോധഃ സംശോകജസ്യ—സൂ 21.

അൎത്ഥം: —സംശോകജസ്യ=സ്വേദജത്തിനു. തൃതീയശബ്ദാവരോധഃ=ഉൽഭിജ്ജം എന്ന മൂന്നാമത്തേതിൽ സ്വേദജത്തെ ഉൾപ്പെടുത്തിയിരിക്കുന്നു.

ഭാഷ്യാനുവാദം:—മൂന്നാമതായ ഉൽഭിജ്ജം എന്ന ജാതിയിൽ സ്വേദജത്തെ ഉൾപ്പെടുത്തീട്ടാണു് മൂന്നു ജാതിയെന്നു ഛാന്ദോഗ്യത്തിൽ പറഞ്ഞിരിക്കുന്നതു.

"അണ്ഡജം സ്വേദജമുൽഭിജ്ജം" (ഛാം 6-3-1) സ്വേദജം വിസൎപ്പിൽനിന്നും ഉൽഭിജ്ജം ഭൂമിയിൽനിന്നും പൊങ്ങിവരുന്ന സാമ്യത്തെ അവലംബിച്ചിട്ടാണു് രണ്ടിനെയും ഒന്നെന്നു നിശ്ചയിച്ചതു്. സ്ഥാവരമായ ഭൂമിയിൽനിന്നുണ്ടാകുന്നതിനെ വേറെ കാണിച്ചു. ജംഗമമായ സ്വേദത്തിൽനിന്നുണ്ടാകുന്നതിനെ മറെറാന്നായിട്ടും സ്ഥാവരം ജംഗമം എന്ന ഭേദം ഉൽപത്തിസ്ഥാനത്തിനുള്ളതിനാൽ രണ്ടായിട്ടു കാണിച്ചുവെന്നുമാത്രം. വേറെ ഭേദമൊന്നുമില്ലാത്തതിനാൽ രണ്ടായിട്ടും ഒന്നായിട്ടും കാണിച്ചതിൽ വിരോധമില്ല.

3-ാം അധികരണം പൂൎണ്ണം.



## 4. സ്വാഭാവ്യാപത്ത്യധികരണം. സൂ 22.

സ്വാഭാവ്യാപത്തിരുപപത്തേഃ—22

അൎത്ഥം:—(ചന്ദ്രമണ്ഡലത്തിൽനിന്നിറങ്ങുന്നവൎക്കു്) സ്വാഭാവ്യാപത്തിഃ=ആകാശാദിസാമ്യപ്രാപ്തി (ഭവതി=ഉണ്ടാകുന്നു) എന്തുകൊണ്ടെന്നാൽ:—ഉപപത്തേഃ=അതിനുചിതയുക്തിയുള്ളതുകൊണ്ടുതന്നെ.

ഭാഷ്യാനുവാദം:—യാഗാദികൎമ്മകൎത്താക്കൾ മരണാനന്തരം ചന്ദ്രമണ്ഡലത്തിൽ എത്തി അവിടെ സൽഫലം അനുഭവിച്ചശേഷം അനുശയസഹിതന്മാരായിട്ടു മടങ്ങി ഈ ലോകത്തിലെക്കു വരുന്നുവെന്നു പറയപ്പെട്ടു. ഇറങ്ങിവരുന്നതേതുവിധം എന്നു വിചാരിക്കപ്പെടുന്നു. ഇറങ്ങുന്ന ക്രമം ഉപദേശിക്കുന്ന ശ്രുതി: "അഥൈതമേവാധ്വാനം പുനൎന്നിവൎത്തന്തെ അ

ഥൈതമാകാശമാകാശാദ്വായും വായുർഭൂത്വാ ധൂമോഭവതി ധൂമോഭൂത്വാഽഭ്രം ഭവത്യഭ്രംഭൂത്വാ മേഘോഭവതി. മേഘോഭൂത്വാ പ്രവർഷതി" (ഛാം 5-10-5) ചെന്ന മാർഗ്ഗത്തെത്തന്നെ ഇറങ്ങുമ്പോഴും പ്രാപിക്കുന്നു. ആദ്യം ആകാശത്തെയും, അതിൽനിന്നു വായുവിനെയും, വായുവായിട്ടു ധൂമത്തെയും പിന്നെ അഭ്രത്തെയും (മഴക്കുമുമ്പുള്ള മേഘം) പിന്നെ മേഘത്തെയും (മഴപെയ്യുന്ന മേഘരൂപം) മേഘമായശേഷം വർഷിക്കയും ചെയ്യുന്നു. എന്നാണ് ശ്രുത്യർത്ഥം. ഇതിൽ സംശയിക്കുന്നു:—ഇറങ്ങുന്നവർ ആകാശാദിസ്വരൂപത്തെത്തന്നെ പ്രാപിക്കുന്നുവോ അതോ സാദൃശ്യത്തെ പ്രാപിക്കുന്നുവോ എന്നാണ് സംശയം. ആകാശാദിസ്വരൂപത്തെത്തന്നെ പ്രാപിക്കുന്നുവെന്നാദ്യമായി വിചാരിക്കുന്നു. എന്തുകൊണ്ടെന്നാൽ ആവിധമാണെല്ലോ ശ്രുതിയിൽ കാണുന്നത്. സാദൃശ്യപ്രാപ്തിയാണെന്നു നിശ്ചയിക്കുന്നപക്ഷം ലക്ഷണാർത്ഥമാശ്രയിക്കും. ശ്രുതിയെ വിട്ടിട്ടു ലക്ഷണയെ സ്വീകരിക്കുന്നതുചിതമല്ല. "വായുർഭൂത്വാ" വായുവായി ഭവിച്ചിട്ടു എന്ന ശ്രുതിയിൽ സ്പഷ്ടമായി കാണുന്നതിനാൽ അക്ഷരാർത്ഥസ്വീകാരംതന്നെ ന്യായ്യം.എന്ന പൂർവ്വപക്ഷത്തിന്നു ഞങ്ങൾ സമാധാനം പറയുന്നു:—ആകാശാദി സാമ്യത്തെ പ്രാപിക്കുന്നുവെന്ന്.

ചന്ദ്രമണ്ഡലത്തിൽ സുഖാനുഭവത്തിന്നായി സ്വീകരിച്ചു ജലാത്മകശരീരം ലയിച്ചപ്പോൾ ആകാശംപോലെ സൂക്ഷ്മാവസ്ഥയെ പ്രാപിച്ചു. അനന്തരം വായുസാമ്യം എന്നിങ്ങിനെ മുകളിൽ ശ്രുതിയിൽ കാണുന്ന എല്ലാററിൻേറയും സാദൃശ്യത്തെ സ്വീകരിക്കുന്നു എന്നു ധരിക്കേണം. എന്തുകൊണ്ടെന്നാൽ അതിനെ യുക്തി സഹായിക്കുന്നു.

വിഭുവായ ആകാശത്തോടു നിത്യസംബന്ധമുള്ളതിനാൽ അതിൻെറ സാദൃശ്യത്തിൽനിന്നന്യമായ സ്വരൂപപ്രാപ്തിക്കവകാശമില്ല. ശ്രുതിയിൽ ആ അർത്ഥം അസ്പഷ്ടമാകുന്നുവെങ്കിൽ ലക്ഷണാസ്വീകാരം ന്യായ്യംതന്നെ. അതുകൊണ്ടു ആകാശാദിപ്രാപ്തിയെയുപദേശിക്കുന്ന ശ്രുതിയുടെ ആന്തരാർത്ഥം ആകാശാദിസാദൃശ്യപ്രാപ്തിയെന്നുതന്നെയാകുന്നു. ഉപചാരമായിട്ട് ആകാശാദിപ്രാപ്തിയെ പറഞ്ഞിരിക്കുന്നു എന്നു ധരിക്കേണം.

4-ാം അധികരണം പൂർണ്ണം.

—:※※※:—

# 5. നാതിചിരാധികരണം—സൂ. 23

## നാതിചിരേണ വിശേഷാത്—സൂ. 23

അത്ഥം:—നാതിചിരേണ=ആകാശസംബന്ധത്തെ പ്രാപിച്ച ഈ പുരുഷൻ-ജീവൻ-അധികം താമസിക്കാതെ വഷ്ധാരാസംബന്ധത്തെ പ്രാപിക്കുന്നു. എന്തുകൊണ്ടെന്നാൽ:—"വിശേഷാത്" ശ്രുതിയിൽ ആവിധ വിശേഷം പറഞ്ഞിരിക്കുന്നതുകൊണ്ടുതന്നെ.

ഭാഷ്യാനുവാദം:— ഇറക്കത്തിൽ ആകാശാദിസാമ്യാവസ്ഥയെ പ്രാപിച്ചശേഷം വ്രീഹ്യാദിധാന്യസ്വരൂപസാമ്യാവസ്ഥ പ്രാപ്തിക്കുമുമ്പെ ഓരോ ഘട്ടത്തേയും വളരെ താമസിച്ചു താമസിച്ചു രമെല്ലെ മെല്ലെ ചിരകാലംകൊണ്ടു കടന്നു ഭൂമിയിലെത്തുന്നുവോ അതോ വേഗത്തിൽ എത്തുന്നുവോ എന്നു സംശയിക്കുന്നു. നിശ്ചയിപ്പാൻ ശാസ്ത്രം കാണുന്നില്ലെന്നു പൂർവ്വപക്ഷത്തിനു "നാതിചിരേണ" എന്ന സൂത്രത്താൽ സമാധാനം പറയുന്നു.

അല്പാല്പകാലം ആകാശാദിഭാവത്തെ പ്രാപിച്ചശേഷം അധികം താമസിക്കാതെ വഷ്ധാരാ സംബന്ധദ്വാരാ ഈ ഭൂമിയിൽ എത്തുന്നു. ഇതെങ്ങിനെയെന്നാൽ:—വിശേഷം ശ്രുതിയിൽ കാണുന്നതുകൊണ്ടുതന്നെ. "അതോവൈഖലുദുന്നിഷ്പ്രപതരം" വ്രീഹ്യാദിപ്രാപ്തിക്കുശേഷം അതിൽനിന്നു പുറത്തേക്കുവരുന്നതു അധികം കഷ്ടപ്പാടോടുകൂടിത്തന്നെയാകുന്നു. (ഛാം. 5-10-6) "ദുന്നിഷ്പ്രപത്തരം" എന്നാണ് വേണ്ടതു്. അതിലെ ഒരു തകാരം ഇല്ലാതെവന്നത് ഛന്ദഃസംപ്രദായമാണെന്നു ധരിക്കേണം. വ്രീഹ്യാദിപ്രാപ്തിക്കുമുമ്പെയുള്ള ആകാശാദിഭാവത്തിൽനിന്നു പുറത്തെക്കുവരുന്നതിൽ പ്രയാസമോ കാലവിളംബമോ അധികമില്ലെന്നു സൂചിപ്പിക്കുവാനാണ് വ്രീഹ്യാദിഭാവത്തിൽനിന്നു വെളിക്കുവരാൻ നന്നെ കഷ്ടവും കാലതാമസവും ഉണ്ടെന്നു പറഞ്ഞിരിക്കുന്നതു്. ഇതിൻെറ അവധിവരെ ശരീരം സിദ്ധിക്കാത്തതിനാൽ സുഖദുഃഖാദ്യനുഭവം ഇല്ലാത്തതാണ് കാലദൈർഘ്യത്തിന്നും മററും കാരണം. വ്രീഹ്യാദിപ്രാപ്തിക്കുമുമ്പെ

യുള്ള സ്ഥാനങ്ങളിൽനിന്നു വെളിക്കുവരാൻ പ്രയാസമോ കാലതാമസമോ ഇല്ലെന്നു ഈ വിശേഷണത്താൽ സ്പഷ്ടമായി ശ്രുതിയുപദേശിച്ചിരിക്കുന്നു.

5-ാം അധികരണം പൂർണ്ണം.



## 6. അന്യാധിഷ്ഠിതാധികരണം. സൂം. 24—27

അന്യാധിഷ്ഠിതേഷു പൂർവ്വവദഭിലാപാത്. 24.

**അർത്ഥം:—അന്യാധിഷ്ഠിതേഷു**=ഇതരജീവികളാൽ അധിവസിക്കപ്പെടുന്ന വ്രീഹ്യാദികളിൽ **പൂർവ്വവത്**=മുമ്പെയുള്ള വായ്വാദികളിൽപോലെ സംസർഗ്ഗം മാത്രമേയുള്ളു. എങ്ങനെയെന്നാൽ:— **അഭിലാപാത്**=ശ്രുതിയാവിധം പറയുന്നതുകൊണ്ടുതന്നെ.

ഭാഷ്യാനുവാദം:—ആ ഇറക്കത്തിൽ വർഷധാരാസംബന്ധപൂർവ്വം ഭൂമിയിലെത്തിയ ജീവന്മാർ ഈ സ്ഥാനത്തിൽ വ്രീഹ്യാദിച്ചെടികളോ എള്ള്, കൊള്ള്, ഉഴുന്നു മുതലായ ചെടികളോ ആയിട്ടു ജനിക്കുന്നു. (ഛാം. 5-10-6) "ത ഇഹവ്രീഹിയവാ ഔഷധി വനസ്പതയസ്തിലമാഷാ ജായന്തേ" എന്ന ശ്രുതിയുപദേശിക്കുന്നു. അതിൽ സംശയിക്കുന്നു.

ഈ ഘട്ടത്തിൽ സ്ഥാവരജാതിയിൽ ഉൾപ്പെട്ട സ്ഥാവരസുഖദുഃഖാദികളെ അനുഭവിച്ചു ജീവന്മാർ സ്ഥാവരജന്മങ്ങളെ പ്രാപിക്കുന്നുവോ അതോ വേറെ ജീവന്മാർ അധിവസിക്കുന്ന സ്ഥാവരശരീരങ്ങളിൽ ചേർച്ചയെ പ്രാപിക്കുന്നുവോ എന്നാണ് സംശയം.

ആദ്യമായി തോന്നുന്നതു് സ്ഥാവരശരീരത്തെ പ്രാപിച്ചു അനുശയികൾ സ്ഥാവരസുഖദുഃഖങ്ങളെ അനുഭവിക്കുന്നവരായി ഭവിക്കുന്നുവെന്നുതന്നെ. എങ്ങിനെ ഇതു ധരിക്കുന്നു:—വിശേഷം കാണുന്നതുതന്നെ കാരണം. വ്രീഹ്യാദിഭാവത്തെ പ്രാപിച്ചതിന്നു ശേഷം വിശേഷിക്കുന്നു:—ഇതിൽനിന്നു പുറത്തേക്കു വരുന്നതു് അതികഷ്ടമുള്ളതാകുന്നുവെന്നു (ഛാം. 5-10-6) പദേശിക്കുന്നു. സ്ഥാവരഭാവത്തിലും ഉപഭോഗം സിദ്ധിക്കും

എന്ന് ശ്രുതിസ്മൃതികളിൽ പ്രസിദ്ധിയുണ്ട്. യാഗാദികളിൽ പശുഹിംസാദിദോഷമുള്ളതുകൊണ്ടു അനിഷ്ടഫലം അനുഭവിപ്പാൻ അവകാശവുമുണ്ട്. അതുകൊണ്ടു വ്രീഹ്യാദി ജന്മപ്രാപ്തി മുഖ്യംതന്നെ. ശ്വാക്കളുടെ ജന്മംപോലെ വൃക്ഷാദി ജന്മവും അനിഷ്ടഫലാനുഭവത്തിന്നായിട്ടു മുഖ്യമാകുന്നു എന്ന പൂർവ്വപക്ഷത്തിന്നു ഞങ്ങൾ സമാധാനം പറയുന്നു:—

വേറെ ജീവന്മാരധിവസിക്കുന്ന വ്രീഹ്യാദികളിൽ സംസർഗ്ഗത്തെ മാത്രം അനുശയികൾ പ്രാപിക്കുന്നു. മുമ്പേത്തെപ്പോലെ സുഖദുഃഖങ്ങളെ പ്രാപിക്കുന്നില്ല.

അനുശയികൾക്കു വായ്വാദിഭാവം തൽസംസർഗ്ഗം മാത്രം അതുപോലെ വ്രീഹ്യാദിഭാവവും ജാതിസ്ഥാവരങ്ങളോടു ചേർച്ചമാത്രം. എന്തുകൊണ്ടെന്നാൽ:—അതേവിധത്തിൽതന്നെയിവിടെയും ശ്രുതിയുപദേശിക്കുന്നതും. ആ ഉപദേശം എന്തെന്നാൽ ആകാശം മുതൽ പ്രവർഷണംവരെയുള്ള അനുശായികളുടെ അവരോഹത്തിൽ ഒരുവിധ കർമ്മവും—സുഖദുഃഖാദ്യനുഭവത്തെസംബന്ധിച്ച്—പറയാത്തതുപോലെതന്നെ ഇവിടെയും പറഞ്ഞിരിക്കയാൽ ഇവിടെ അനുശയികൾക്കു സുഖദുഃഖാദ്യനുഭവമില്ലെന്നു ധരിക്കേണം. ഏതുദിക്കിൽ സുഖദുഃഖാദ്യനുഭവം പറയപ്പെടുന്നുവോ അവിടെ സുകൃതദുഷ്കൃതകർമ്മവ്യാപാരം പ്രകാശിപ്പിക്കപ്പെടുന്നു.

അതുമാത്രമല്ല: അനുശായികൾക്കു വ്രീഹ്യാദിപ്രാപ്തി മുഖ്യമാണെങ്കിൽ ആ ചെടികളെ അരിയുംപോഴും വെട്ടുമ്പോളും ആ ചെടികളിൽനിന്നൊഴിഞ്ഞുപോകേണ്ടിവരും. ഏതു ജീവൻ ഏതുപാധിയെ അഭിമാനിക്കുന്നുവോ ആ ഉപാധിക്കു നാശം നേരിടുമ്പോൾ ആ ജീവൻ അതിൽനിന്നു വിട്ടുപോകും എന്നതു പ്രസിദ്ധമാണെല്ലൊ. അപ്പോൾ വ്രീഹ്യാദിഭാവത്തിൽ ആ ജീവനു രേതഃസേചനം (വീർയ്യസംബന്ധം) സിദ്ധിക്കയുമില്ലല്ലൊ. അതുകൊണ്ടു അന്യജീവവാസസ്ഥാനങ്ങളായ വ്രീഹ്യാദികളിൽ അനുശായികൾക്കു സംശ്ലേഷം മാത്രമാണുള്ളത്.

അതുകൊണ്ടു "ജായതെ" എന്നു ശ്രുതിയിൽ കാണുന്ന ഉൽപത്തിക്കു മുഖ്യാൎത്ഥമോ സ്ഥാവരഭാവം സുഖദുഃഖാദ്യനുഭവസ്ഥാനമാണെന്നോ വരുന്നില്ല.

എന്നാൽ ഞങ്ങഠം സ്ഥാവരാദിപ്രാപ്തിസുഖദുഃഖപ്രാപ്തി സ്ഥാനമല്ലെന്നു പൂണ്ണമായി നിഷേധിക്കുന്നില്ല. ഓരോ ജീവികളുടെ പാപകമ്മശക്തിയാൽ സ്ഥാവരജന്മം സിദ്ധിക്കുമ്പോഠം കമ്മഫലം അനുഭവിക്കയും ചെയ്യും. എന്നാൽ ചന്ദ്രമണ്ഡലത്തിൽനിന്നിറങ്ങിവരുന്നവക്കു സ്ഥാവരജന്മം സിദ്ധിക്കയില്ലെന്നു മാത്രം പറയുന്നു.

---

അശുദ്ധമിതിചേന്നശബ്ദാത്. 25.

അത്ഥം:—അശുദ്ധമിതിചേത് =യാഗാദിവൈദികകമ്മങ്ങളിൽ ഹിംസാദികളുള്ളതിനാൽ അശുദ്ധമുണ്ടെന്നുവന്നാലോ. എന്നാണെങ്കിൽ ന=അങ്ങിനെ വരുന്നില്ല എന്തുകൊണ്ടെന്നാൽ: ശബ്ദാത്=വൈദികശാസ്ത്രാനുസാരം അതു നടത്തുന്നതാണശുദ്ധിയില്ലായ്മക്കു കാരണം.

ഭാഷ്യാനുവാദം:—യാഗാദിവൈദികകമ്മങ്ങളിൽ പശുഹിംസാദിദോഷമുള്ളതിനാൽ അനിഷ്ടഫലാനുഭവവും ഉണ്ടാകാവുന്നതിനാൽ അനുശയികഠംക്കു സിദ്ധിക്കുന്ന വ്രീഹ്യാദിഭാവം മുഖ്യമായിത്തന്നെയിരിക്കും. ഗൌണികല്പനന്യായ്യമല്ല എന്ന പക്ഷത്തിനു മറുപടി ഈ സൂത്രത്താൽ പറയുന്നു.

ആ ദോഷം യാഗാദികമ്മങ്ങളിൽ പറഞ്ഞുകൂടാ. ധമ്മാധമ്മജ്ഞാനം ശാസ്ത്രത്തിൽനിന്നാണെല്ലൊ ഉണ്ടാകുന്നതു്. ആ ജ്ഞാനം ഇന്ദ്രിയാതീതമാകുന്നു. ദേശകാലനിമിത്തം ഹേതുവാൽ ധമ്മവും അധമ്മവും വ്യത്യസ്തമായും വരും. ഏതൊരു ദേശകാലനിമിത്തങ്ങളിൽ ഏതൊരു ധമ്മം ആചരിക്കപ്പെടുന്നുവോ ആ ധമ്മംതന്നെ മറെറാരുവിധ ദേശകാലനിമിത്തങ്ങളിൽ അധമ്മമായും ഭവിക്കും. അതുകൊണ്ടു ശാസ്ത്രംകൊണ്ടല്ലാതെ ധമ്മാധമ്മജ്ഞാനം ആക്കും ഉണ്ടാകയില്ല. ഹിംസാനുഗ്രഹപൂവ്വകമായ ജ്യോതിഷ്ടോമം ശാസ്ത്രപ്രകാരം ധമ്മംതന്നെ. അതിനെ അശുദ്ധമെന്നുപറയുന്നതെങ്ങനെ.

ശങ്ക:—"ന ഹിംസ്യാത് സവ്വാഭൂതാനി" എല്ലാ ഭൂതങ്ങളേയും ഹിംസിക്കാതിരിക്കേണം എന്നതു ശാസ്ത്രമല്ലെയോ.

ഉത്തരം:—അതെ. ശാസ്ത്രംതന്നെ. ആ വിധി പൊതുവിലുള്ളതാകുന്നു. (ഉൽസഗ്ഗമാകുന്നു) "അഗ്നീഷോമീയം പശുമാല

ഭേത” അഗ്നീഷോമീയദേവതയെകുറിച്ച് പശുവിനെ ആലഭ നം ചെയ്യേണം എന്നതു' അപവാദമാകുന്നു. മുമ്പെ ഹിംസി ക്കരുത് എന്നതിന്നു വിരോധമാകുന്നു. ഉൽസൎഗ്ഗത്തിന്നും അ പവാദത്തിന്നും വിഷയഭേദം നിശ്ചയിക്കപ്പെട്ടിട്ടുണ്ട്. അതു കൊണ്ടു വേദവിധിയനുസരിച്ച കൎമ്മം വിശുദ്ധം. ശിഷ്ടന്മാർ ചെയ്തുവരുന്നതുകൊണ്ടു നിന്ദിക്കപ്പെടാവുന്നതുമല്ല. അതുകൊ ണ്ടു ആ ശുദ്ധകൎമ്മത്തിന്നു വിരുദ്ധമായ ഫലമാകും:സ്ഥാവരപ്രാ പ്തി. പാപകൎമ്മം ചെയ്തവരെകുറിച്ചാകുന്നു ശ്വാദിജന്മപ്രാപ്തി യെ പറയുന്നതു്. അതുപോലെ വ്രീഹ്യാദിജന്മം ഉണ്ടാകാവുന്ന തല്ല. ഇവിടെ വിശേഷവിധിപ്രകരണം ആരംഭിക്കുന്നതുമില്ല. അതുകൊണ്ടു ചന്ദ്രമണ്ഡലത്തിൽനിന്നിറങ്ങിവരുന്ന അനുശയി കൾക്കു വ്രീഹ്യാദിഭാവം സംബന്ധംമാത്രം. അതിനെയാണ് തൽപ്രാപ്തിയെന്നുപചാരമായി പറഞ്ഞിരിക്കുന്നതും.

---

രേതഃ സിഗ്യോഗോ/ഥ— സൂം 26.

അൎത്ഥം:—അഥ=വ്രീഹ്യാദിഭാവത്തിന്നുശേഷം. രേതഃസി ഗ്യോഗഃ=രേതസ്സിനെ സേചനം ചെയ്യുന്നവരുടെ ചേൎച്ച പറ യപ്പെടുന്നു. അതുകൊണ്ടു വ്രീഹ്യാദിസംയോഗം മാത്രമേ അതി ന്നുമുമ്പെ അനുശയികൾക്കുള്ളുവെന്നു ധരിക്കുന്നതുതന്നെ യുക്തം.

ഭാഷ്യാനുവാദം:—വ്രീഹ്യാദിഭാവപ്രാപ്തിക്കു ശേഷം അനു ശയികൾക്കു രേതസ്സേചനം സിദ്ധിക്കുന്നുവെന്നു ശാസ്ത്രത്തിൽ കാണുന്നതിനാൽ അതിന്നുമുമ്പെ പറയപ്പെട്ടിരിക്കുന്ന വ്രീഹ്യാ ദിഭാവം സംസൎഗ്ഗം മാത്രമാണെന്നു ധരിക്കേണം.

യോയോഹ്യന്നമത്തിയോരേതഃ സിഞ്ചതി ആ മനുഷ്യാ കൃതിയെ അനുശയിയടയുന്നു (ഛാം 5-10-6) വെന്നു ശ്രുതി യിൽ കാണുന്നു. ഇവിടെയും ആ മനുഷ്യനോടു സംയോഗം അ നുശയിക്കു സിദ്ധിക്കുന്നുവെന്നുതന്നെ ധരിക്കേണം. രേതഃസേ ചനയോഗ്യത സിദ്ധിച്ച പുരുഷൻ യുവാവും അനുശയിയെ ക്കാൾ മുമ്പുണ്ടായവനുമാകയാൽ അവന്റെ തൽഭാവം അനു ശയിക്കു കിട്ടുകയില്ല. ഉപചാരമുറയിൽ തൽഭാവപ്രാപ്തി പറ യപ്പെട്ടതിൽ തെററില്ല.

യോനേഃ ശരീരം—സൂ 27.

അൎത്ഥം:—യോനേഃ=യോനിയുടെ സംയോഗം നിമിത്തം. ശരീരം=അനുശയിക്കു ശരീരം സിദ്ധിക്കുന്നു. അനുശയഫലം അനുഭവിക്കുവാനുള്ള സ്ഥാനം ശരീരം എന്നു ശാസ്ത്രം പറഞ്ഞിരിക്കുന്നു.

ഭാഷ്യാനുവാദം:—"തദ്യ ഇഹരമണീയചരണാഃ" അനുശായികളിൽ സൽകൎമ്മം ചെയ്യുവർ ആരോ അവൎക്കു ശരീരം സിദ്ധിക്കും എന്നിപ്രകാരം ആ ഭാഗത്തിലെ (ഛാം 5-10-7) ശ്രുതി ആരംഭിക്കുന്നു.

രേതഃസേചനം ചെയ്യുന്ന പുരുഷസംയോഗം സിദ്ധിച്ച ശേഷം ആ രേതസ്സ് സ്ത്രീയോനിയിൽ പ്രവേശിക്കുമ്പോൾ അനുശയിയുടെ കൎമ്മാനുസരണം ഫലം അനുഭവിപ്പാനുപകരിക്കുന്ന ശരീരം സിദ്ധിക്കുന്നു.

ചന്ദ്രനിൽനിന്നിറങ്ങുന്ന അനുശയിയുടെ ആ ശരീരം സുഖദുഃഖാദികളെ അനുഭവിപ്പാനുള്ളതല്ല. സ്ത്രീയോനിയിൽ പ്രവേശിച്ച രേതഃസംയോഗാനന്തരം സിദ്ധിക്കുന്ന ശരീരമാണ് സുഖദുഃഖാദ്യനുഭവസ്ഥാനം. ഈ ഘട്ടത്തിൽ എത്തുന്നതുവരെ അനുശയവാൻ ഏതേതിൽ ചേൎന്നുകൊണ്ടിറങ്ങിവന്നാലും അതാതിൽ യാതൊരുവിധ കൎമ്മാനുഭവവും ഉണ്ടാകുന്നില്ല എന്നു സാരം.

ഇതി ശ്രീഗോവിന്ദ ഭഗവത്പൂജ്യപാദശിഷ്യശ്രീമച്ഛങ്കര
ഭഗവത്പൂജ്യപാദകൃതിയിൽ ശാരീരകമീമാംസാ
ഭാഷ്യത്തിൽ 3-ാാ അദ്ധ്യായത്തിലെ
1-ാംപാദം സമ്പൂൎണ്ണം.

—:❋✳❋:—

3-ാം അധ്യായത്തിൽ 2-ാം പാദം.

ഈ പാദത്തിൽ തത്ത്വം പദാൎത്ഥങ്ങളുടെ പരിശോധനയെ വിചാരിക്കുന്നു.

# 1. സന്ധ്യാധികരണം-സൂ. 1-6.

സന്ധ്യേ സൃഷ്ടിരാഹഹി—സൂ. 1

അവതാരികാഭാഷ്യാനുവാദം:—കഴിഞ്ഞതായ ആദ്യപാദത്തിൽ ബ്രഹ്മവും ആത്മാവും ഒന്നുതന്നെ എന്നറിയാത്തവർ സ്ഥൂലദേഹത്തിൽനിന്നു വേറിടുമ്പോൾ സൂക്ഷ്മശരീരസഹിതം പരലോകത്തിൽ എത്തുന്ന ക്രമവും അവിടെ അവരനുഭവിക്കുന്ന കൎമ്മഫലസ്വഭാവവും പിന്നെയവിടെനിന്നിറങ്ങി ഭൂലോകത്തിൽ എത്തുന്ന ക്രമവും പിന്നെയുണ്ടാകുന്ന കഷ്ടവും വിവരിക്കപ്പെട്ടു. ഇതിൽനിന്നു മനുഷ്യശരീരം സിദ്ധിച്ചാൽപിന്നെ ജന്മാദി ദുഃഖം ഇല്ലാതാക്കാനും ആത്മസ്വരൂപമറിവാനും ഉപദേശിക്കുന്ന വേദാന്തശാസ്ത്രം ഗുരുമുഖത്തിൽനിന്നു കേൾക്കുക മുതലായവയിൽക്കൂടെ സംസാരത്തിൽ വെറുപ്പുണ്ടാവാനും സമ്യഗ്ജ്ഞാനം സമ്പാദിപ്പാനും പരിശ്രമിക്കേണം എന്ന ഉപദേശം സ്പഷ്ടമാക്കിയിരിക്കുന്നു. ഇതാണ് മനുഷ്യോചിതമായ ഉത്തമകൃത്യം. ഈ രണ്ടാംപാദത്തിൽ ഇന്ദ്രിയവിഷയത്തെ അതിക്രമിച്ചിരിക്കുന്ന ത്വം (നീ) എന്നും തത്=അതെന്നുമുള്ള പദങ്ങളുടെ അൎത്ഥം എന്താണെന്നു വിചാരംചെയ്വാൻ 41 സൂത്രങ്ങളും 8 അധികരണങ്ങളുമുള്ള ഈ 2-ാംപാദം ആരംഭിക്കപ്പെടുന്നു. ആദ്യത്തെ സന്ധ്യാധികരണത്തിലെ ആദ്യത്തെ രണ്ടു സൂത്രംകൊണ്ടു പൂൎവ്വപക്ഷത്തെ കാണിക്കുന്നു:—

അൎത്ഥം:—സന്ധ്യേ=സുഷുപ്തിക്കും ജാഗരത്തിന്നും മദ്ധ്യത്തിൽ. സൃഷ്ടിഃ=ഈശ്വരരചന സത്യംതന്നെ. ആഹ ഹി=ശ്രുതിയുപദേശിക്കുന്നുവെല്ലൊ.

ഭാഷ്യാനുവാദം:—കഴിഞ്ഞ പാദത്തിൽ പഞ്ചാഗ്നിവിദ്യയെ ഉദാഹരിച്ചുകൊണ്ടു ജീവൻെറ സംസാരപ്രാപ്തിഭേദത്തെ വിസ്തരിച്ചുപറഞ്ഞു. ഇപ്പോൾ ആ സംസാരഗതിയിലുണ്ടാകുന്ന അവസ്ഥാഭേദത്തെ വിസ്തരിക്കുന്നു.

"സയത്രപ്രസ്വപിതി" (ബൃം 4-3-9) ജീവൻ എപ്പോഠം ദുഃഖമായുറങ്ങുന്നുവോ എന്നാരംഭിച്ചുകൊണ്ടു "നയത്രരഥാ ന്രഥയോഗാ നപന്ഥാനോഭവന്ത്യഥരഥാൻ രഥയോഗാൻ പഥഃ സൃജതേ" അപ്പോഠം തേരുകളില്ല. തേർവലിക്കാനുള്ള കുതിര മുതലായവയില്ല. സഞ്ചരിപ്പാൻ പാതകളില്ല. എങ്കിലും പിന്നെ തേരുകളെയും അവയിൽ കെട്ടുന്നുള്ള കുതിര മുതലായവയേയും സഞ്ചാരവീഥികളെയും സൃഷ്ടിക്കുന്നു. എന്നിങ്ങിനെ ശ്രുതിയുപദേശിക്കുന്നു.

ഇതിൽ സംശയം:— ജാഗരത്തിൽ കാണപ്പെടുന്ന സൃഷ്ടിപദാൎത്ഥങ്ങളെന്നപോലെ ഈ സ്വപ്നാവസ്ഥയിൽ കാണപ്പെടുന്നവയും സത്യമോ മായികമോ എന്നാണു് സംശയം. ആദ്യമായി ഈ മധ്യാവസ്ഥയിൽ കാണപ്പെടുന്നതും സത്യം തന്നെ എന്നു വിചാരിക്കുന്നു. സന്ധ്യം എന്ന വചനം സ്വപ്നാവസ്ഥയെ കാണിക്കുന്നു. വേദത്തിൽ ആമാതിരി പ്രയോഗം കാണുന്നതുണ്ടു്. "സന്ധ്യം തൃതീയം സ്വപ്നസ്ഥാനം" (ബൃം. 4-3-9) സന്ധ്യം എന്നതു മൂന്നാമത്തേതായ സ്വപ്നസ്ഥാനമാകുന്നു. എന്നു ശ്രുത്യൎത്ഥം. സ്വൎഗ്ഗം ഭൂലോകം എന്ന രണ്ടിന്റെ മധ്യത്തിലുള്ള സ്ഥാനം എന്നും ആവാം. ജാഗരം സുഷുപ്തി എന്ന രണ്ടവസ്ഥകളുടെ മധ്യം എന്നുമാവാം. സന്ധിയിൽ ഭവിക്കുന്നതുകൊണ്ടു സന്ധ്യം എന്നു പറഞ്ഞിരിക്കുന്നു. ആ സ്ഥാനത്തിൽ കാണപ്പെടുന്ന സൃഷ്ടി സത്യമെന്നു തന്നെ കരുതേണം. എന്തുകൊണ്ടെന്നാൽ പ്രമാണമായ ശ്രുതി ആവിധം പറയുന്നുവെല്ലൊ. "അഥരഥാൻ രഥയോഗാൻപഥഃ സൃജതേ" രഥങ്ങളെയും രഥയോഗങ്ങളെയും മാൎഗ്ഗങ്ങളെയും സൃഷ്ടിക്കുന്നു എന്നു സ്പഷ്ടമായി പറഞ്ഞിരിക്കുന്നു. ഈശ്വരൻ തന്നെ സൃഷ്ടികൎത്താവെന്നും ഉപസംഹാരത്തിൽനിന്നും അറിയപ്പെടുന്നു.

---

നിൎമ്മാതാരംചൈകേ പുത്രാദയശ്ച. സൂം. 2.

അൎത്ഥം:— ച=അതുകൂടാതെ. ഏകേ=ചില ശാഖക്കാർ. നിൎമ്മാതാരം=നിൎമ്മിക്കുന്നവൻ എന്നും പറയുന്നു. ആ ശ്രുതിയിൽ കാണുന്ന കാമം കാമം എന്നതിലെ സാരത്തെയാണു്. പു

ത്രാദയഃ ച=പുത്രൻ മുതലായവ എന്നു സൂത്രത്തിൽ കാണിച്ചിരിക്കുന്നതു്.

ഭാഷ്യാനുവാദം:—അതുകൂടാതെ ചില ശാഖക്കാർ ഈ സന്ധ്യമെന്ന സ്ഥാനത്തിൽ ആത്മാവു് കാമങ്ങളെ നിർമ്മിക്കുന്നവനാണെന്നു കരുതുന്നു. "യ ഏഷസുപ്തേഷു ജാഗർത്തി കാമം കാമം പുരുഷോനിർമ്മിമാണഃ" (കഠം 5-8) ഇന്ദ്രിയങ്ങളെല്ലാം അവയുടെ പ്രവൃത്തികളെ വിട്ടിരിക്കുമ്പോഴം—ഉറങ്ങാതിരിക്കുന്ന ആത്മാവ് ഇഷ്ടങ്ങളെ നിർമ്മിച്ചുകൊണ്ടിരിക്കുന്നവനാകുന്നു എന്നീവിധം ശ്രുതിയും ഉപദേശിക്കുന്നു. കാമം കാമം—ഓരോവിധമായ വസ്തുക്കളെ കാണിക്കുന്നതിനാൽ പുത്രാദികളെ എന്നു സൂത്രകാരനും കാണിച്ചിരിക്കുന്നു.

സംശയം:—കാമശബ്ദം ഇച്ഛാവിശേഷത്തെയല്ലെയോ കാണിക്കുന്നതു്.

ന=അല്ല "ശതായുഷഃ പുത്രപൌത്രാൻവൃണീഷ്വ" നൂറു വയസ്സു ജീവിച്ചിരിക്കുന്ന പുത്രപൌത്രന്മാരെ വരിച്ചുകൊൾക എന്നു പറഞ്ഞിട്ടവസാനത്തിൽ "കാമാനാംത്വാ കാമഭാജംകരോമി" എല്ലാ കാമങ്ങളും സാധിക്കുന്നവനായിട്ടു നിന്നെ ഞാനാക്കാം എന്ന വരദാനത്താൽ പുത്രാദികളിൽ കാമശബ്ദത്തെ ഊന്നി പറഞ്ഞിരിക്കുന്നു.

പ്രകരണത്തിലെ വാക്യശേഷത്താൽ നിർമ്മിക്കുന്നവൻ പ്രാജ്ഞനായ ആത്മാവുതന്നെയെന്നും അറിയപ്പെടുന്നു. ഈ പ്രകരണം പ്രാജ്ഞനെകുറിച്ചുള്ളതുമാകുന്നു. "അന്യത്രധർമ്മാദന്യത്രാധർമ്മാത്" (കഠം 2-14) ധർമ്മത്തിലും അധർമ്മത്തിലും ഉൾപ്പെടാത്തവൻ എന്ന വിശേഷണം പ്രാജ്ഞനെയല്ലെയോ കാണിക്കുന്നതും. ആ വിഷയത്തിൽതന്നെ വാക്യശേഷവും കാണപ്പെടുന്നു.

തദേവശുക്രംതദ്ബ്രഹ്മതദേവാമൃതമുച്യതേ. തസ്മിംല്ലോകാഃശ്രിതാഃ സർവ്വേ തദുനാത്യേതികശ്ചന" (കഠം 5-8) അതുതന്നെ ശുദ്ധം. അതുതന്നെ ബ്രഹ്മം. അതുതന്നെ അമൃതം എന്നു പറയപ്പെടുന്നു. എല്ലാ ലോകങ്ങളും അതിനെ ആശ്രയിച്ചിരിക്കുന്നു. ഒന്നിനും അതിനെ അതിക്രമിപ്പാൻ കഴികയില്ല. ജാഗ്രത് സൃഷ്ടിപോലെ സ്വപ്നസൃഷ്ടിയും പ്രാജ്ഞകർമ്മം തന്നെ.

ശ്രുതിയും അപ്രകാരംതന്നെ. "അഥോഖല്വാ ഹുർജാഗരിതദേശഏവാസ്യ ഏഷഇതിയാനിഹ്യേവ ജാഗ്രത്പശ്യതി താനി സുപ്തഃ" (ബൃം 4-3-14) ജാഗ്രത്തിൽ കാണുന്നതുപോലെതന്നെ സ്വപ്നത്തിലും എന്നു ചിലർ പറയുന്നു. അതുകൊണ്ടു സന്ധ്യത്തിൽ കാണപ്പെടുന്നതും സത്യമായ സൃഷ്ടിതന്നെ. എന്ന പൂർവ്വപക്ഷത്തിന്നു മറുപടി പറയുന്നു.

---

മായാമാത്രം തു കാർത്സ്ന്യേനാ നഭിവ്യക്ത-
സ്വരൂപത്വാത് —സൂം 3.

അർത്ഥം:—തു=മുമ്പെപറഞ്ഞ പക്ഷത്തെ നിരാകരിക്കുന്നു. മായാമാത്രം=സന്ധ്യസൃഷ്ടി വെറും മായമാത്രം. എന്തുകൊണ്ടെന്നാൽ:—പൂർണ്ണമായിട്ടു സ്വരൂപവ്യക്തിയില്ലാത്തതുതന്നെ കാരണം. സൂത്രത്തിലെ പൂർണ്ണമെന്നതിൽ ഏതേതിനെ ഉദ്ദേശിച്ചിരിക്കുന്നുവൊ അതിലൊന്നും കുറവില്ല. ദേശം കാലംനിമിത്തം ഒന്നിന്നും കുറവില്ല. എങ്കിലും പരമാർത്ഥവസ്തു വിഷയങ്ങളും ദേശകാലനിമിത്തങ്ങളും സ്വപ്നത്തിൽ സംഭവിക്കയില്ല. എന്നു കാന്നിക്കാം. രഥാദികൾക്കുചിതമായ ദേശം സ്വപ്നാവസ്ഥയിൽ ഇല്ല. കുടുങ്ങിയ ദേശത്തിൽ രഥാദികൾക്കു സ്ഥാനം ലഭിക്കയില്ല. എന്നാണെങ്കിൽ അതിരിക്കട്ടെ. ദേഹത്തിൽ നിന്നല്ല സ്വപ്നം കാണുന്നതു്. ദേഹത്തിൽനിന്നു മറവില്ലാത്ത സ്ഥലത്താണു് സ്വപ്നപദാർത്ഥദർശനം. ശരീരത്തിൽനിന്നു പുറമെ മരിക്കാതെതന്നെ സഞ്ചരിച്ചിട്ടു ഇഷ്ടവസ്തുവിനെ ജീവൻ പ്രാപിക്കുന്നു (ബൃം 4-3-12) ശ്രുതിയുപദേശിക്കുന്നു. "ബഹിഷ്കുലായാദമൃതശ്ചരിത്വാ സഈയതേ അമൃതോയത്രകാമം" എന്നല്ലെയോ ശ്രുതി.

ജന്തുവിന്നു ദേഹത്തിൽനിന്നു പുറമെ പോകാതെ സ്ഥിതിഗതിസ്വഭാവം നന്നായറിവാൻ കഴികയില്ലെന്നാണെങ്കിൽ അങ്ങനെയില്ലെന്നു പറയുന്നു:—(ബൃം 4-3-12) മരിക്കാതെ തന്നെ ദേഹത്തിൽനിന്നു പുറമെ സഞ്ചരിച്ചു ഇഷ്ടവസ്തുവിനെ പ്രാപിക്കുന്നുവെന്നു കാണിക്കുന്നുവെല്ലൊ. എന്നാണെങ്കിൽ ആ ശ്രുതിയുടെ സാരം വഴിയെ പറയാം.

ഉറങ്ങുന്ന ജന്തുവിന്നു ക്ഷണമാത്രത്തിൽ ശതയോജന ദൂരമുള്ള ദേശത്തിൽ പോവാനും മടങ്ങിവരാനും സാധ്യമല്ല. ചിലേടത്തു് മടങ്ങിവരാത്തതായ സ്വപ്നവും പറയപ്പെടുന്നുണ്ടു്. കുരുദേശത്തിൽ ഇപ്പോൾ കിടക്കുന്ന ഞാൻ നിദ്രാബാധയാൽ പഞ്ചാലദേശത്തിൽ ചെന്നു. അവിടെ ഉറക്കംതീൎന്നെഴുനീററു. എന്നാൽ അവൻ പഞ്ചാലദേശത്തിൽ പോകാത്തവനും കുരുദേശത്തിൽതന്നെ എഴുനീററവനുമാകുന്നു. അരികത്തുള്ളവർ അവനെ കിടക്കുന്ന സ്ഥാനത്തിൽത്തന്നെ കാണുന്നതുമുണ്ടു്. സ്വപ്നത്തിൽ അവൻ ഏതേതിനെ ഏതേതുവിധം കാണുന്നുവോ ആ വസ്തുക്കൾ ആവിധത്തിലുള്ളവയുമല്ല. അവൻ സ്വശരീരത്തിൽത്തന്നെ ഇഷ്ടംപോലെ സഞ്ചരിക്കുന്നു. അതുകൊണ്ടു ശരീരത്തിൽനിന്നു വെളിയിൽ സഞ്ചരിച്ചുവെന്ന ശ്രുതി മുഖ്യയല്ല ഗൌണിയാണെന്നറിയേണം.

സ്വപ്നാവസ്ഥയിൽ കാലം, ദേശം സമയം വസ്തു എന്നിവറ്റിലൊന്നും യാഥാസ്ഥിതിത്വമില്ല. എല്ലാം വിപരീതം. ഇന്ദ്രിയങ്ങളെല്ലാം ഉപരതിയെ പ്രാപിച്ചിരിക്കേ രഥാദികളെ കാണുന്നതിന്നെങ്ങിനെ സാധിക്കും. ഉണരുമ്പോൾ കണ്ടതൊന്നുമില്ലെന്ന പ്രത്യക്ഷദൎശനവുമുണ്ടു്. അതുകൊണ്ടു "തത്രരഥാന രഥയോഗാന പന്ഥാനോഭവന്തി" അവിടെ രഥാദികളൊന്നുമില്ലയെന്നു ശാസ്ത്രം സ്പഷ്ടമാക്കുകയും ചെയ്തിരിക്കുന്നു. സത്യാവസ്ഥയിൽ ഇല്ലാത്തതിനെ ഉള്ളതുപോലെ തോന്നിക്കുന്ന മായാസ്വരൂപത്തെയാണു് സ്വപ്നാവസ്ഥ വെളിപ്പെടുത്തുന്നതെന്നു നന്നായി ധരിക്കേണം.

---

സൂചകശ്ചഹി ശ്രുതേരാചക്ഷതെച തദ്വിദഃ. സൂം. 4.

അൎത്ഥം:—സൂചകഃച ഹി=സ്വപ്നം വരാനുള്ള നന്മതിന്മകളെ സൂചിപ്പിക്കുമെന്നും ശ്രുതേഃ=ശ്രുതിയിൽനിന്നും. തദ്വിദഃ=സ്വപ്നഫലം അറിയുന്നവർ. ആചക്ഷതെച=പറയുകയും ചെയ്യുന്നു.

ഭാഷ്യാനുവാദം:—മായാമാത്രം സ്വപ്നം എന്നു വന്നതിനാൽ അതിൽ ഒട്ടുപോലും സത്യമില്ലെന്നുതന്നെയോ എന്നാ

ണെങ്കിൽ അങ്ങനെയല്ലെന്നു പറയപ്പെടുന്നു:—വരാനിരിക്കുന്ന നന്മതിന്മകളെ സൂചിപ്പിക്കുന്നുവെന്നു ശ്രുതിയുള്ളതുകൊണ്ടും സ്വപ്നഫലം അറിയാവുന്നതുകൊണ്ടും പറഞ്ഞിരിക്കുന്നു.

യദാകർമ്മസുകാമ്യേഷു സ്ത്രീയംസ്വപ്നേഷുപശ്യതി സമൃദ്ധിം തത്രജാനീയാത് തസ്മിൻ സ്വപ്നനിദർശനേ'' (ഛാം. 5-2-9) കാമ്യകർമ്മം ചെയ്യുന്ന കാലത്തിൽ സ്വപ്നങ്ങളിൽ സ്ത്രീയെ കാണുന്നുവെങ്കിൽ ആ കർമ്മം സമൃദ്ധമാണെന്നതിനെ സൂചിപ്പിക്കുന്നുവെന്നറിയേണം.

"തഥാപുരുഷംകൃഷ്ണം കൃഷ്ണദന്തംപശ്യതി സംഹ്നനംഹന്തി'' കറുത്ത നിറവും കറുത്ത പല്ലുമുള്ളവനായ പുരുഷനെ സ്വപ്നത്തിൽ കാണുന്നവൻ ഉടനെ മരിക്കുമെന്നും സൂചിപ്പിക്കുന്നു. സ്വപ്നാധ്യായം അറിയുന്നവൻ പറയുന്നതുമുണ്ട്. "കുംജരാരോഹണാദീനി സ്വപ്നേധന്യാനി ഖരയാനാദീന്യധമാനി'' സ്വപ്നത്തിൽ ആന മുതലായവയിൽ ഏറി സഞ്ചരിച്ചുവെന്നിവ ധന്യങ്ങളും കഴുതപ്പുറത്തു സഞ്ചരിച്ചുവെന്നിവ നികൃഷ്ടങ്ങളുമാണെന്നു പറഞ്ഞിരിക്കുന്നു. മന്ത്രദേവതകളെയും വിശിഷ്ടദ്രവ്യങ്ങളെയും സ്വപ്നത്തിൽ കാണുന്നതു സത്യമായ അർത്ഥത്തെ സൂചിപ്പിക്കുമെന്നും പറയുന്നുണ്ട്.

അതിലും സൂചിപ്പിക്കുന്ന വസ്തുവിന്നു സത്യത്വം കാണപ്പെടുമെങ്കിലും സൂചകമായ സ്ത്രീദർശനം മുതലായതു ഉണരുമ്പോൾ ഇല്ലാത്തതുതന്നെ എന്ന അനുഭവമുള്ളതിനാൽ സ്വപ്നപദാർത്ഥദർശനം മായികം എന്നു സിദ്ധം. ശ്രുതിയിൽ സൃജതെ—സൃഷ്ടിക്കുന്നുവെന്നതോ ഗൌണം. എന്നു ധരിക്കേണം. ലോകത്തിൽ കൃഷ്യാദിവ്യാപാരത്തിൽ ഉഴവുകരി മുതലായതിനെ കന്നു ചുമക്കുന്നുവെന്നു പറയുന്നതു കേവലം നിമിത്തമാക്കീട്ടു മാത്രമാകുന്നുവെന്നതു പ്രത്യക്ഷംതന്നെ. അതുപോലെ രഥാദികളെ സുപ്തൻ സൃഷ്ടിക്കുന്നുവെന്നു പറയുന്നതാകുന്നു. നിമിത്തത്വം സുപ്തന്നുള്ളതു് അവൻെറ സ്വപ്നപദാർത്ഥദർശനംനിമിത്തം ആ സമയത്തിൽ അനുഭവപ്പെടുന്ന സുഖദുഃഖാദ്യനുഭവത്തിന്നു കാരണമായ സുകൃതദുഷ്കൃതകർമ്മഫലാനുഭവത്തെ സൂചിപ്പിക്കുന്നതിന്നാണെന്നു പറയേണം. കർമ്മത്തിന്നാണവിടെ കർത്തൃത്വം. സുസ്വപ്നദുസ്വപ്നദർശനവും കർമ്മഫലരൂപംതന്നെ.

ജാഗരിതാവസ്ഥയിൽ ഇന്ദ്രിയാദികളും സൂൎയ്യപ്രകാശവും വിഷയങ്ങളോടു സംബന്ധിച്ചിരിക്കയാൽ വിഷയങ്ങളെ പ്രകാശിപ്പിക്കുന്ന ആത്മാവിനെ വേർതിരിച്ചറിവാൻ വേണ്ടുംവിധം സാധിക്കുന്നില്ല. ആത്മാവാണ് സ്വപ്രകാശസ്വരൂപൻ എന്നു നന്നായി ധരിപ്പിക്കുവാൻ സ്വപ്നത്തെ അവതരിപ്പിച്ചിരിക്കുന്നു.

അവിടെ രഥാദിസൃഷ്ടികൾ മുഖ്യമാണെന്നുവന്നാൽ ആത്മാവ് സ്വപ്രകാശസ്വരൂപനെന്നു സ്പഷ്ടമാകയില്ല. അതുകൊണ്ടു ആത്മാവു സൃഷ്ടിച്ചുവെന്നു ശ്രുതിയിൽ കാണുന്നതു ഗൌണം എന്നുതന്നെ വ്യാഖ്യാനിക്കേണം. പ്രാജ്ഞനെ നിൎമ്മാതാവായിട്ടു പറഞ്ഞിരിക്കുന്നുവെങ്കിലും അതും സത്തല്ല—സ്വീകാൎയ്യമല്ല.

"സ്വയംവിഹത്യ സ്വയംനിൎമ്മായ സ്വേനഭാസാ സ്വേനജ്യോതിഷാ പ്രസ്വപിതി" (ബൃം, 4-3-9) താൻതന്നെ ശരീരത്തെ നിർവ്യാപാരമാക്കി— ജാഗരിതാവസ്ഥയിലുണ്ടായിരുന്ന വ്യാപാരത്തെയില്ലാതാക്കി—താൻതന്നെ വാസനാമയമായ രഥാദികളെ പ്രകാശിപ്പിച്ചു. സ്വബുദ്ധിവൃത്തിയാൽ സ്വരൂപത്തെ പ്രാപിച്ചുറങ്ങുന്നു എന്നും ശ്രുതിയുപദേശിക്കുന്നു. ഇതിൽ ജീവവ്യാപാരവും കാണുന്നുണ്ട്. ഇവിടെയും (യ ഏഷഃ") യാതൊരിവൻ പ്രസിദ്ധനോ ആ ജീവൻ ഇന്ദ്രിയങ്ങൾ വ്യാപരിക്കാതെ ഉറങ്ങുമ്പോഴും വ്യാപൃതനായി ജാഗരിതനായിരിക്കുന്നുവെന്നു സ്പഷ്ടമാകുന്നു എന്നു കാണിപ്പാനാണ് (യ ഏഷഃ) യാതൊരിവൻ എന്നു പ്രസിദ്ധിയെ പറഞ്ഞിരിക്കുന്നതു ഇന്ദ്രിയങ്ങളുറങ്ങുമ്പോൾ ജീവനുണൎന്നിരിക്കുന്നുവെന്നു മുമ്പെ പറഞ്ഞതിനെ ഇവിടെയും അനുവദിച്ചിരിക്കയാൽ കാമങ്ങളെ ജീവൻ നിൎമ്മിക്കുന്നുവെന്നു പറഞ്ഞിരിക്കുന്നു. എന്നാൽ അനന്തരവാക്യത്തിൽ "തദേവശുക്രംതദ്ബ്രഹ്മ തദുനാത്യേതികശ്ചന" അതുതന്നെ ശുദ്ധം അതുതന്നെ ബ്രഹ്മം അതിനെ അതിക്രമിപ്പാൻ ആൎക്കും കഴികയില്ല എന്ന ശ്രുതി ജീവഭാവത്തെ നീക്കി ജീവൻ ബ്രഹ്മം തന്നെ എന്നുപദേശിച്ചതിനാൽ ബ്രഹ്മപ്രകരണം എന്നതിന്നു വിരോധവുമില്ലെന്നു സ്ഥാപിച്ചു. "തത്ത്വമസി" എന്ന വാക്യംപോലെ ബ്രഹ്മപ്രകരണത്തെ പ്രകാശിപ്പിച്ചു.

സ്വപ്നത്തിലും പ്രാജ്ഞവ്യവഹാരമുണ്ടെന്നതിൽ വിരോധാഭിപ്രായം ഞങ്ങൾക്ക്-വേദാന്തികൾക്ക്-ഇല്ല. സർവ്വവ്യാപാരത്തിലും നിയന്താവായിരിക്കുന്ന പ്രാജ്ഞൻ അധിഷ്ഠാനമാകുന്നുവെല്ലൊ. അതിനാൽ പ്രാജ്ഞവ്യാപാരത്തെ മറുക്കുന്നില്ല. എന്നാൽ ഈ സ്വപ്നാവസ്ഥയിൽ കാണപ്പെടുന്ന സൃഷ്ടി ആകാശാദിസൃഷ്ടിപോലെ സത്യമല്ലെന്നുമാത്രം പറയുന്നു. ആകാശാദിസൃഷ്ടിക്കും ആത്യന്തികമായ സത്യത്വം ഇല്ലെന്നും പറയുന്നു. "തദനന്യത്വമാരംഭണശബ്ദാദിഭ്യഃ" എന്ന സൂത്രത്തിന്റെ ഭാഷ്യാനുവാദത്തിൽ സർവ്വപ്രപഞ്ചവും മായാമയം എന്നു സ്പഷ്ടമാക്കീട്ടുണ്ട്. ബ്രഹ്മംതന്നെ ആത്മാവെന്നനുഭവപ്പെടുന്നതിനു മുമ്പെ ആകാശാദിപ്രപഞ്ചം വ്യവസ്ഥിതമായി കാണപ്പെടും. സ്വാപ്നപ്രപഞ്ചമോ ഉണരുമ്പോൾ ഇല്ലാത്തതാണെന്നു പ്രതിദിനം അനുഭവമുള്ളതുതന്നെ. സമഷ്ടിലോകവും മായാമയം എന്നറിവാൻ സമ്യഗ്ജ്ഞാനമുണ്ടാകേണം. സ്വാപ്നപ്രപഞ്ചമിഥ്യാത്വജ്ഞാനം ഉറക്കത്തിൽനിന്നുണന്ന മാത്രത്തിലുണ്ടാകും എന്ന ഒരു വിശേഷമിതിനുണ്ട്. എന്നീ സ്വപ്നവിവരണത്തിൽനിന്നു ആത്മാവിന്റെ സ്വപ്രകാശജ്ഞാനസ്വരൂപം ജാഗ്രദവസ്ഥയിൽനിന്നറിയാവുന്നതിനേക്കാൾ പ്രയാസപ്പെടാതെ തന്നെയറിയാമെന്നൊരു മെച്ചം-ഗുണാതിശയം-ഇതിലുണ്ട്.

---

പരാഭിധ്യാനാത്തു തിരോഹിതം തതോഹ്യസ്യ
ബന്ധവിപര്യയൌ—സൂ൰ 5.

അർത്ഥം:—തിരോഹിതം=മറയ്ക്കപ്പെട്ട ജീവന്റെ ഈശ്വരസമാനത്വം. പരാഭിധ്യാനാത്=പരമാത്മാവിന്റെ ധ്യാനവിശേഷത്താൽ അനുഭവപ്പെടും. തതഃ ഹി=അവനിൽനിന്നാണെല്ലൊ. അസ്യ=ഈ ജീവന്നു. ബന്ധവിപര്യയൌ=ബന്ധവും മോക്ഷവും ഉണ്ടാകുന്നതു്.

ഭാഷ്യാനുവാദം—ശങ്ക:—ഈവിധവുമാകാം:— അഗ്നിയുടെ പൊരിപോലെ ജീവനും ഈശ്വരാംശം തന്നെ. അഗ്നിക്കുള്ളതുപോലെ പൊരിക്കും ദാഹശക്തിയും പ്രകാശവുമുണ്ടു്. അതുപോലെ ജീവനും ജ്ഞാനവും ഐശ്വര്യവുമുണ്ടു്. അതിനാൽ

സ്വപ്നത്തിൽ കാണപ്പെടുന്ന വിഷയങ്ങൾ ജീവൻെറ സങ്കല്പ ശക്തിയിൽനിന്നുണ്ടാകുന്നുവെന്നാകരുതോ എന്ന ശങ്കക്കു സമാധാനം ഈ സൂത്രത്താൽ പറയപ്പെടുന്നു.

ഈശ്വരന്നും ജീവന്നും അംശം അംശിയെന്ന ഭാവമുണ്ടെങ്കിലും ജീവന്നു ഈശ്വരധർമ്മം പൂർണ്ണമായില്ലെന്നതു പ്രത്യക്ഷമാകുന്നു. എന്നാൽ ജീവന്നു ഈശ്വരസാമ്യം കിട്ടുകയില്ലയോ എന്നാണെങ്കിൽ തീരെയില്ലെന്നു വരുന്നില്ല. ഉണ്ടെന്നിരിക്കിലും അവിദ്യാസംബന്ധംനിമിത്തം ആ ഭാവം വിസ്മരിക്കപ്പെട്ടിരിക്കുന്നു. മറഞ്ഞിരിക്കുന്നു. തിമിരരോഗബാധയുള്ള കണ്ണിൽ ഔഷധപരിശീലനത്താൽ കാഴ്ച വീണ്ടും കിട്ടുന്നതുപോലെ ഈശ്വരാഭിധ്യാനാദികളിൽ ശ്രദ്ധാപൂർവ്വം പരിശ്രമിക്കുന്നവർക്കു ക്രമത്തിൽ സിദ്ധിക്കും. എല്ലാവർക്കും സ്വതവെ സിദ്ധിക്കയില്ല. എന്തുകൊണ്ടെന്നാൽ ഈശ്വരൻ നിമിത്തമാണ് ജീവന്നു സംസാരബന്ധവും അതിൽനിന്നു മുക്തിയും സിദ്ധിക്കുന്നതും. ഈശ്വരസ്വരൂപം അറിയാത്തതിനാൽ ബന്ധവും അറിയുന്നതിനാൽ മോക്ഷവും ഉണ്ടാകുന്നു.

"ജ്ഞാത്വാദേവം സർവ്വപാശാപഹാനിഃ ക്ഷീണൈഃ ക്ലേശൈഃ ജന്മമൃത്യുപ്രഹാണിഃ തസ്യാഭിധ്യാനാൽതൃതീയം ദേഹഭേദേവിശ്വൈശ്വര്യം കേവല ആപ്തകാമഃ" (ശ്വേതാം. 1–11)

ഈശ്വരൻതന്നെ സർവ്വശരീരത്തിലും പ്രകാശാത്മാവായിരിക്കുന്നവൻ എന്നറിയുമ്പോൾ എല്ലാ ബന്ധങ്ങളും അററുപോകുന്നു. അവിദ്യാ, അസ്മിതാ, രാഗം, ദ്വേഷം, ആഭിനിവേശം എന്ന അഞ്ചുവിധ ക്ലേശങ്ങളും ക്ഷീണിക്കുംതോറും ജനനമരണങ്ങൾ ക്ഷയിച്ചുവരും. പരമേശ്വരൻതന്നെ ഞാനെന്നു നിരന്തരോപാസനത്താൽ ഈശ്വരഭാവം അനുഭവപ്പെട്ടുവാനുചിതമായ സൂക്ഷ്മശരീരം സിദ്ധിക്കും. അതാകുന്നു ദിവ്യദേഹം. ഈശ്വരോപാസനയുടെ ഫലമാണത്. ഈ മനുഷ്യശരീരം നശിക്കാതിരിക്കുമ്പോൾതന്നെ അതിന്നു തേജോമയത്വം സിദ്ധിക്കും. അപ്പോൾ അഷ്ടൈശ്വര്യപ്രാപ്തിയും ആഗ്രഹമെല്ലാം സാധിച്ചുവെന്ന സന്തൃപ്തിയും അനന്തത്വവും സിദ്ധിക്കും എന്നു ശ്രുതിയുപദേശിച്ചിരിക്കുന്നു.

---

ദേഹയോഗാദ്വാസോപി. സൂം. 6.

അത്ഥം:—സോപി=അതും— ആജ്ഞാനൈശ്വൎയ്യമറവും. ദേഹയോഗാത് വാ=ദേഹത്തോടുള്ള ചേൎച്ചകൊണ്ടുതന്നെ.

ഭാഷ്യാനുവാദം:—പരമാത്മാംശമായിരിക്കുന്ന ജീവന്ന് ജ്ഞാനൈശ്വൎയ്യം ഇല്ലാതാവാനെന്തുകാരണം. തീയ്യിൻെറ അംശമായ പൊരികളിൽ പ്രകാശവും ദാഹശക്തിയുള്ളതുപോലെ പരമാത്മാംശമായ ജീവന്നും ജ്ഞാനൈശ്വൎയ്യം ഉണ്ടാകുന്നതല്ലേയോ യുക്തം. ഇതു സത്യംതന്നെ. മറുപടി പറയാം:—ജീവൻെറ ആജ്ഞാനൈശ്വൎയ്യമറവിന്നു ദേഹം, ഇന്ദ്രിയം, മനസ്സ്, ബുദ്ധി, വിഷയാനുഭവം ഇവയോടുള്ള ചേൎച്ചനിമിത്തം ഹാനി വന്നിരിക്കുന്നു. ഇതിൽ ഉപമപറയാം:—ദാഹശക്തിയും പ്രകാശവുമുള്ള അഗ്നി അരണിക്കുള്ളിലിരിക്കുമ്പോൾ സ്വതെ തനിക്കുള്ള ആ ശക്തി കാണപ്പെടാത്തതുപോലെ ദേഹേന്ദ്രിയാദിസംയോഗംനിമിത്തം ജീവൻെറ ജ്ഞാനൈശ്വൎയ്യവും കാണപ്പെടാതിരിക്കുന്നു. ചാരം മീതെ വ്യാപിച്ചാലും അഗ്നിശക്തി പ്രകാശിക്കുന്നില്ലല്ലോ: സൂത്രത്തിലെ വാ ശബ്ദം ജീവൻ ഈശ്വരഭിന്നൻ എന്ന ശങ്കയെ പരിഹരിക്കുവാനുള്ളതാകുന്നു.

ശങ്ക:— ജ്ഞാനൈശ്വൎയ്യം മറയ്ക്കപ്പെട്ടിരിക്കുന്നുവെന്ന കല്പന വേണ്ട. ജീവൻ ഈശ്വരഭിന്നൻ എന്നായാലെന്തുവിരോധം. എന്നാണെങ്കിൽ. സമാധാനം പറയാം:—

ജീവൻ ഈശ്വരനിൽനിന്നന്യൻ എന്നു വരികയില്ല. "സേയം ദേവതൈക്ഷത" ആ ഈ ദേവത ആലോചിച്ചു. (ഛാം. 6–3–2) വെന്നു ശ്രുതിയുപദേശിക്കുന്നു. എന്നാരംഭിച്ചിട്ടു "അനേനജീവേനാത്മനാനുപ്രവിശ്യ" "ഈ ജീവരൂപനായ ആത്മാവിനാൽ പ്രവേശിച്ചിട്ടു" എന്ന ആത്മശബ്ദത്താൽ ജീവനെ പരാമൎശിച്ചിരിക്കുന്നു. "തൽ സത്യംസ ആത്മാതത്ത്വമസിശ്വേതകേതോ" അതു സത്യം. അതാത്മാവ്, അതു നീതന്നെയാകുന്നു ഹേശ്വേതകേതോ. (ഛാം. 6–9–4) എന്ന ശ്രുതി ജീവൻ ഈശ്വരൻതന്നെയെന്നുപദേശിച്ചിരിക്കുന്നു. ജീവൻെറ ജ്ഞാനൈശ്വൎയ്യം ദേഹയോഗംനിമിത്തം മറഞ്ഞിരിക്കു

ന്നു. അതുകൊണ്ടു സ്വപ്നത്തിൽ രഥാദിസൃഷ്ടിജീവസങ്കല്പത്താലുണ്ടായതല്ല. അങ്ങിനെ സങ്കല്പജന്യമാണെങ്കിൽ അനിഷ്ടത്തെ ആരും സ്വപ്നത്തിൽ കാണുകയില്ല. ജീവന്നു അനിഷ്ടമുണ്ടാവാൻ ജീവൻതന്നെ കല്പിക്കയില്ലല്ലൊ.

ജാഗരിതാവസ്ഥയിലെ ശ്രുതി സ്വപ്നത്തിന്നു സത്യതയെയുപദേശിക്കുന്നുവെന്നു പറഞ്ഞുവല്ലൊ. ആ സാമ്യവചനം സത്യത്തെ സ്ഥാപിക്കുന്ന അഭിപ്രായമുള്ളതല്ല. അങ്ങിനെയായാൽ സ്വയംജ്യോതിസ്സെന്നു മുമ്പെ പറഞ്ഞതു വ്യർത്ഥമാകും. സ്വപ്നത്തിൽ രഥാദികളൊന്നുമില്ലെന്നു ശ്രുതിയുപദേശിച്ചുമിരിക്കുന്നു. ജാഗരിതവാസനയിൽനിന്നുണ്ടാകുന്ന സ്വപ്നം തത്തുല്യമെന്നുപചാരമായി പറഞ്ഞതാകുന്നു. അതുകൊണ്ടു സ്വപ്നം മായാമയമെന്നതുതന്നെ യുക്തം.

1-ാമത്തെ സന്ധ്യാധികരണം സമ്പൂർണ്ണം.

—: ✳✳✳ :—

## 2. തദഭാവാധികരണം. സൂം. 7—8.

അവതാരികാഭാഷ്യാനുവാദം:—സ്വപ്നാവസ്ഥയെകുറിച്ചുള്ള പരീക്ഷ കഴിഞ്ഞു. ഇപ്പോൾ സുഷുപ്തിയെകുറിച്ചു വിചാരിപ്പാൻ ഭാവിക്കുന്നു. അതിൽ സുഷുപ്തിയെ വിവരിക്കുന്ന ശ്രുതികൾ ഓരോന്നും ഓരോവിധത്തിൽ കാണപ്പെടുന്നു:—"തദ്യത്രൈതൽസുപ്തഃ. സമസ്തഃ സംപ്രസന്നഃ സ്വപ്നംന വിജാനാത്യാ സുതദാ നാഡീഷുസൃപ്തോഭവതി" (ഛാം. 8-6-3) ജീവൻ സകലേന്ദ്രിയങ്ങളും മനസ്സും അടങ്ങി നന്നായുറങ്ങി സ്വപ്നമൊന്നും കാണാതിരിക്കുമ്പോൾ നാഡികളിലിരിക്കുന്നു. സുഷുപ്തിയിൽ ജീവൻ നാഡികളിലാണെന്ന് ഈ ശ്രുതിയുപദേശിക്കുന്നു.

ഇനി മററൊരു ശ്രുതി നാഡികളെതന്നെ അനുസരിച്ചുപദേശിക്കുന്നു:— "താഭിഃ പ്രത്യവസൃപ്യപുരീതതി ശേതേ" (ബൃം 2-1-19) നാഡികളിൽകൂടെ തന്നെ സഞ്ചരിച്ചിട്ടു പുരീതത് എന്നു പേരുള്ള ഹൃദയത്തിലുള്ള ഒരു ചെറിയ നാഡിയിൽ അടങ്ങുന്നു എന്നു കാണുന്നു. വേറെ ഒരു ശ്രുതിയിൽ

കാണുന്നതു്:—"താസുതദാഭവതി യദാസുപ്തഃ സ്വപ്നം ന കഞ്ച നപശ്യത്യ സ്മിൻപ്രാണഏവൈക ധാവതി" സുഷുപ്തിയിൽ ജീവൻ നാഡികളിൽ ഇരുന്നുകൊണ്ടു സ്വപ്നമൊന്നും കാണാത്തവനായതിൽപിന്നെ പ്രാണനോടേകീഭൂതനാകുന്നു. എന്നാണ് സുഷുപ്തിയിൽ നാഡികളിൽക്കൂടെ സഞ്ചരിച്ചവസാനത്തിൽ പ്രാണനിൽ ലയം എന്നുപദേശിക്കുന്നു.
(കൌഷീതകി 4-19)

ഇനി വേറൊരു ശ്രുതി:—"യഏഷോ ƒന്തർഹൃദയ ആകാശസ്ത സ്മിൻശേതേ" യാതൊരീജീവൻ ഹൃദയാന്തരാകാശത്തിൽ ഉറങ്ങുന്നുവെന്നുപദേശിക്കുന്നു.

മറെറാരു ശ്രുതി:—"സതാസൌമ്യ തദാസമ്പന്നോ ഭവതി സ്വമപീതോ ഭവതി" (ഛാം 6-8-1)

സുഷുപ്തിയിൽ ജീവൻ സദ്രൂപത്തിൽ ലയിക്കുന്നു:—തൻെറ യഥാത്മസ്വരൂപമായി ഭവിക്കുന്നു. എന്നുപദേശിക്കുന്നു (ഛാം 6-8-1)

"പ്രാജ്ഞേനാത്മനാ സംപരിഷ്വക്തോ ന ബാഹ്യം കിഞ്ചനവേദനാന്തരം" (ബൃം 4-3-21)

പ്രാജ്ഞനായ ആത്മാവിനോടു നന്നായിചേൎന്ന ജീവൻ അകത്തും പുറത്തുമുള്ള ഒന്നിനേയും അറിയുന്നില്ല. എന്നുപദേശിക്കുന്നു.

ഇങ്ങനെ ഓരോ ശ്രുതിയും ഓരോവിധത്തിൽ വ്യത്യസ്ത രീതിയിൽ ഉപദേശിക്കുന്നതുകൊണ്ടു ഈ നാഡി മുതലായവ ഓരോന്നും വെവ്വേറെ സ്ഥാനങ്ങളൊ എല്ലാം ഒന്നായിചേൎന്ന ഏകസ്ഥാനമൊ എന്നു സംശയിക്കുന്നു. ആദ്യമായിട്ടു ഭിന്ന സ്ഥാനങ്ങളാണെന്നു കരുതുന്നു. എന്തുകൊണ്ടെന്നാൽ ഏകാത്ഥമായതുകൊണ്ടു്:—ഒരേടത്തു് വ്രീഹിയവാദി ഹോമശ്രുതിയിൽ ഒന്നിന്നു മറെറാന്നിനോടു സംബന്ധം കാണപ്പെടുന്നില്ല. ഏകാത്ഥസിദ്ധിക്കു പരസ്പരസംബന്ധം വിരുദ്ധമാകും.

സുഷുപ്തിയിൽ നാഡികളിൽ സുപ്തൻ, പുരീതത്തിൽ സുപ്തൻ എന്നവിടെയവിടെ സപ്തമിവിഭക്തി വെവ്വേറെതന്നെയുപയോഗിച്ചിരിക്കുന്നു.

ശങ്കാ:—"സതാസൌമ്യ" എന്ന ദിക്കിൽ സതിയെന്ന സപ്തമിപ്രയോഗം ഇല്ലെല്ലൊ. എന്നാണെങ്കിൽ അതൊരു ദോഷമല്ല.

അവിടെയും സപ്തമ്യർത്ഥം ഗമ്യമാകുന്നു. അനന്തരവാക്യത്തിൽ അതിലിരിക്കുന്നു. സത്തായി ഭവിക്കുന്നുവെന്നു സ്പഷ്ടമാകുന്നുണ്ട്.

വേറെയെങ്ങും സ്ഥാനം സിദ്ധിക്കാഞ്ഞതിനാൽ പ്രാണനെത്തന്നെ ആശ്രയിച്ചുവെന്നതിലെ പ്രാണശബ്ദം സദ്രൂപബ്രഹ്മത്തെത്തന്നെ കാണിക്കുന്നു. അതുകൊണ്ടു സ്വപ്നനിദ്രക്കായി നാഡ്യാദികളിൽ ഏതെങ്കിലും ഒന്നിൽ ആശ്രയിക്കുന്നുവെന്നു നിശ്ചയിക്കുന്നു എന്ന പൂർവ്വപക്ഷത്തിന്നു "തദഭാവോനാഡീഷു തച്ഛ്രുതേ രാത്മനിച" 7 എന്ന സൂത്രത്താൽ സമാധാനം പറയുന്നു:—

അർത്ഥം:—തദഭാവഃ=സ്വപ്നത്തിന്റെ അഭാവം-സ്വപ്നമില്ലായ്മ-സുഷുപ്തി നാഡീഷു=നാഡികളിലും. ആത്മനിച=ആത്മാവിലും ഒന്നായി ചേൎന്നുണ്ടാകുന്നു. തച്ഛ്രുതേഃ=ആവിധം സമുച്ചയത്തെയുപദേശിക്കുന്ന ശ്രുതിയുള്ളതാണതിന്നു കാരണം.

ഭാഷ്യാനുവാദം:—എല്ലാ നാഡികളും സുഷുപ്തിസ്ഥാനമാണെന്നു അതാതു ശ്രുതികളിൽ കാണുന്നുണ്ട്. എല്ലാ നാഡികളെയും ഒന്നായിട്ടുതന്നെ കാണിച്ചിരിക്കയാൽ സമുച്ചയം-ചേൎച്ച-ഒന്നെന്ന സ്ഥിതി-സിദ്ധിക്കുന്നു. വികല്പമായാൽ ഈ പക്ഷം ബാധിക്കപ്പെടും.

ശങ്കാ:—വ്രീഹിയവാദികൾക്കെന്നപോലെ നാഡിമുതലായവയ്ക്കും വികല്പം സമുചിതം എന്നു മുമ്പെ പറഞ്ഞുവെല്ലൊ എന്നാണെങ്കിൽ ആവിധമില്ലെന്നു പറയുന്നു:—

ഒരേ വിഭക്തിപ്രയോഗമുള്ളതിനാൽ ഏകാർത്ഥവും വികല്പവും അതിലിരിക്കയില്ല. നാനാർത്ഥവും സമുച്ചയവും ഉള്ളതിൽ ഏകവിഭക്തിപ്രയോഗം വരാവുന്നതുതന്നെ. പ്രാസാദത്തിൽ പൎയ്യങ്കത്തിൽ ശയിക്കുന്നു എന്ന പ്രയോഗം കാണപ്പെടുന്നുണ്ട്. അതുപോലെ നാഡികളിലും പുരീതത്തിലും ബ്രഹ്മത്തിലും ശയിക്കുന്നുവെന്നു വരുന്നതിന്നു വിരോധമില്ല. ഈ സമുച്ചയാർത്ഥം ശ്രുതിയിൽ കാണുന്നതുതന്നെ. ഏതെങ്കിലും ഒരു

ശ്രുതിയിൽ നാഡികളിൽ ലയിക്കുന്നുവെന്നു കാണുന്നുവെങ്കിൽ നാഡീദ്വാരാ ബ്രഹ്മത്തിൽ ചേരുന്നുവെന്നുതന്നെ സിദ്ധിക്കും. സർവ്വാധിഷ്ഠാനത്വം ബ്രഹ്മത്തിന്നാണെന്നു ശ്രുതി പ്രസിദ്ധമാണെല്ലൊ. ഗംഗയോടു ചേൎന്നു സമുദ്രത്തിലെത്തുന്നവനും ഗംഗയിൽ ഗതൻതന്നെയാണെല്ലൊ. എന്നു മാത്രമല്ല കിരണം നാഡീദ്വാരം എന്നിവയോടുകൂടിയ ബ്രഹ്മലോകമാൎഗ്ഗത്തെ പറവാൻ ഭാവമുള്ളതിനാൽ നാഡിയെ സ്തുതിപ്പാനായി അതിൽ പറഞ്ഞതിനെ അനുസരിച്ച് ഇവിടെയും പറഞ്ഞിരിക്കുന്നു: "നാഡീഷുസുപ്തോഭവതി" (ഛാം. 8-6-3) നാഡികളിൽ ഉറങ്ങുന്നു. എന്നു പറഞ്ഞിട്ടു "തം നകശ്ചനപാപ്മാസ്പൃശതി" അവനെ ഒരു പാപവും സ്പൎശിക്കുന്നില്ല. (സുഖസ്വരൂപനായിരിക്കുന്നുവെന്നു സാരം) എന്നു നാഡിയെ സ്തുതിക്കുന്നു. പാപസ്പൎശമില്ലാതാവാൻ കാരണവും പറയുന്നു. "തേജസാഹിതദാസംപന്നോഭവതി" അപ്പോൾ തേജസ്സിനോടു ചേൎന്നതായിട്ടല്ലെയോ ഭവിക്കുന്നതു് എന്നു നാഡിയിൽ വ്യാപിച്ചിരിക്കുന്ന പിത്തം എന്നു പേരുള്ള തേജസ്സിനാൽ വ്യാപ്തകരണനായതിനാൽ ബാഹ്യവിഷയങ്ങളെ കാണുന്നില്ല എന്നു സാരം. അല്ലെങ്കിൽ "തേജസ്സിനാൽ" എന്ന ശബ്ദത്താൽ ബ്രഹ്മംതന്നെ പറയപ്പെടുന്നുവെന്ന വേറേ ശ്രുതിയുള്ളതിനാൽ അപ്പോൾ നാഡീമാൎഗ്ഗേണ ബ്രഹ്മസമ്പന്നനായെന്നുതന്നെ സിദ്ധിക്കയും ചെയ്യുന്നു.

"ബ്രഹ്മൈവതേജഏവ" (ബൃം 4-4-7) ബ്രഹ്മംതന്നെ തേജസ്സെന്ന അൎത്ഥത്താൽ നാഡീദ്വാരാ ബ്രഹ്മപ്രാപ്തിയെത്തന്നെ പറഞ്ഞിരിക്കുന്നു. അതിനാൽ അവനെ യാതൊരു പാപവും സ്പൎശിക്കുന്നില്ല എന്നൎത്ഥം ശ്രുതിയിൽ സ്പഷ്ടം. "സവേ്വ പാപ്മാനൊƒതോ നിവൎത്തന്തെƒപഹത പാപ്മാഹ്യേഷ ബ്രഹ്മലോകഃ" ഇവനിൽനിന്നു സകല പാപങ്ങളും വിട്ടുപോകുന്നു. ഇവൻ ഇപ്പോൾ ബ്രഹ്മസുഖസ്വരൂപൻ തന്നെയാണെല്ലൊ (ഛാം 8-4-2) ഇപ്രകാരവും. അന്യത്ര ശ്രുതിയിൽ പ്രസിദ്ധമായിരിക്കുന്ന ബ്രഹ്മമാകുന്ന സുഷുപ്തിസ്ഥാനത്തിൽ ചേൎന്നതിനാൽ നാഡികൾക്കെല്ലാം ബ്രഹ്മത്തോടു ചേൎച്ച (സമുച്ചയം) സിദ്ധമാകുന്നു.

അപ്രകാരംതന്നെ ബ്രഹ്മത്തെ പറയുന്ന ഘട്ടത്തിൽ പുരീതത് എന്ന നാഡിയേയും പറയുന്നതുകൊണ്ടു അതും സുഷുപ്തിസ്ഥാനമെന്നറിയപ്പെടുന്നു.

"യ ഏഷോഽന്തർഹൃദയ ആകാശസ്തസ്മിൻശേതേ (ബൃം 2-1-17) ഹൃദയാന്തർഭാഗത്തുള്ള യാതൊരാകാശമോ അതിൽ ശയിക്കുന്നുവെന്നു പുരീതത്തിനെ ശയനസ്ഥാനമായുപദേശിക്കുന്നു. അതിൽപറഞ്ഞ ആകാശം ബ്രഹ്മമാകുന്നു. ശയിക്കുന്നതാകാശത്തിൽ-ബ്രഹ്മത്തിൽ-തന്നെയെന്നിരിക്കിലും പുരീതത് എന്നു പറയപ്പെടുന്ന ഹൃദയത്തിലുള്ള ചെറിയ നാഡിയിൽ ശയിക്കുന്നുവെന്നു പറഞ്ഞതിനാൽ ആ നാഡി ബ്രഹ്മത്തിൽ ചെച്ചയുള്ളതാണെന്നു സ്പഷ്ടമാക്കിയിരിക്കുന്നു. മതിലിനാൽ ചുററപ്പെട്ട പട്ടണത്തിലെ പടിപ്പുരയിൽ ഇരിക്കുന്നവനെ മതിലിൽ ഇരിക്കുന്നവനെന്നു പറയുന്നതുപോലെ പുരീതത് എന്ന നാഡിയാൽ ചുററപ്പെട്ട ഹൃദയത്തിലെ ആകാശത്തിൽ-ബ്രഹ്മത്തിലിരിക്കുന്നവനെ പുരീതത് എന്ന നാഡിയിലിരിക്കുന്നവനെന്നു ശ്രുതിയുപദേശിക്കുന്നു. ഹൃദയാകാശംതന്നെ ബ്രഹ്മം എന്നു ശ്രുതിയിൽ സിദ്ധം.

"ദഹര ഉത്തരേഭ്യഃ" (ബ്രം. സൂ 1-3-14) എന്ന സൂത്രത്തിൽ ഹൃദയനാഡി ബ്രഹ്മസ്ഥാനമെന്നു സ്ഥാപിച്ചിട്ടുണ്ട്. ആ നാഡികളിൽക്കൂടെ വ്യാപിച്ചിട്ടു പുരീതത്തിൽ ശയിക്കുന്നുവെന്ന ഏകവാക്യത്താൽ കാണുന്നതുകൊണ്ടു സത്ത്, പ്രാജ്ഞൻ, എന്ന വാക്കിന്നും ബ്രഹ്മം എന്ന അർത്ഥം പ്രസിദ്ധമാകുന്നു. ഇപ്രകാരം ഈ ശ്രുതികളിൽ നാഡികൾ; പുരീതത്; ബ്രഹ്മം; ഈ മൂന്നും സുഷുപ്തിസ്ഥാനങ്ങളെന്നു പറയപ്പെട്ടിരിക്കുന്നു. എങ്കിലും ആദ്യത്തെ രണ്ടും-നാഡികളും; പുരീതത്തും സഞ്ചാരമാർഗ്ഗങ്ങളെന്നും ബ്രഹ്മം ഒന്നുതന്നെ യഥാർത്ഥ സുഷുപ്തിസ്ഥാനമെന്നും ധരിച്ചുകൊള്ളേണം.

അതുമാത്രമല്ല. നാഡികളും പുരീതത്തും ജീവോപാധിയായ മനസ്സിൻെറ ആധാരം മാത്രമാകുന്നതെയുള്ളു. അവിടെയാകുന്നു ജീവൻെറ കരണങ്ങളിരിക്കുന്നത്. ഉപാധിസംബന്ധമല്ലാതെ സ്വതേ ജീവനു ആധാരമൊന്നുമില്ല. ജീവൻ ബ്രഹ്മഭിന്നനല്ലാത്തതിനാൽ സ്വമഹിമാവിൽതന്നെയിരിക്കുന്നു. ഇത

രാധിഷ്ഠാനമില്ല. സുഷുപ്തിയിൽ ബ്രഹ്മത്തിൽ ലയിക്കുന്നുവെന്നു പറഞ്ഞതിൽ ആധാരം ബ്രഹ്മം ആധേയം ജീവൻ എന്നു ഭേദമില്ല. പിന്നെ ഏതാണ് ജീവനില. ബ്രഹ്മവും ജീവനും ഒന്നെന്ന താദാത്മ്യഭാവംതന്നെ. രണ്ടെന്ന നിലയില്ലെന്നു സാരം.

"സതാ സോമ്യ തദാ സംപന്നോ ഭവതി സ്വമപീതോ ഭവതി" (ഛാം. 6-8-1) എന്ന ശ്രുതിയുടെ അർത്ഥം. സ്വശബ്ദം ആത്മാവിനെ കാണിക്കുന്നു. സ്വരൂപത്തെ പ്രാപിച്ച് ഉറങ്ങുന്നു എന്നു മാത്രമല്ല; ജീവനു ബ്രഹ്മത്തിൽനിന്നു വേറിട്ടിരിക്കുക എന്ന അവസ്ഥ ഒരുകാലത്തുമില്ല. സ്വപ്നജാഗരിതാവസ്ഥയിലോ ഉപാധിസംബന്ധമുള്ളതുപോലെ തോന്നുന്നതിനെയപേക്ഷിച്ച് ഭിന്നനെന്നപോലെ തോന്നുന്നുവെന്നു മാത്രം. സുഷുപ്തിയിൽ ഉപാധിസംബന്ധവും തീന്നതിനാൽ സദ്രൂപനായിത്തന്നെയിരിക്കുന്നുവെന്നു ശ്രുതിയുപദേശിച്ചിരിക്കുന്നു. അതുകൊണ്ടു സുപ്താവസ്ഥയിൽ ചിലപ്പോഠം സ്വരൂപസ്ഥനാകും ചിലപ്പോഠം ആകയില്ലയെന്നു പറയുന്നതയുക്തം. അതിനുംപുറമെ സുഷുപ്തിസ്ഥാനം ബ്രഹ്മമോ നാഡിയോ എന്ന വികല്പത്തെ സ്വീകരിച്ചാലും കൂടെ വിശേഷവിജ്ഞാനം ഇല്ലാത്തതായ സുഷുപ്തിയിൽ വ്യത്യാസമൊന്നും വരികയില്ല. വിശേഷവിജ്ഞാനമില്ലായ്മതന്നെ സ്വരൂപപ്രാപ്തിരൂപമായ ആനന്ദനില എന്നതിന്നു സ്ഥാനമേതായിരുന്നാലും ഹാനിയില്ല. ആ സമയത്തിൽ ബ്രഹ്മം മാത്രമാകയാൽ ഏതൊരിന്ദ്രിയംകൊണ്ടേതൊരു വിഷയത്തെയറിയും "തൽകേനകംവിജാനീയാത്" എന്ന് (ബൃം. 2-4-14) ശ്രുതിയാക്ഷേപിക്കുന്നു. അറിവുതന്നെ ബ്രഹ്മസ്വരൂപം. അറിവാൻ വിഷയമോ കരണമോ ഒന്നുമില്ലെന്നു വന്ന അവസ്ഥയാണ് സുഖാത്മഭാവം എന്നു സാരം. നാഡികളിലും പുരീതത്തിലും ശയിക്കുന്നവനു ഒന്നിനേയും അറിയാതിരിപ്പാൻ കാരണം ഒന്നും അറിവാൻ ഇല്ലാത്തതിനാൽ അറിയുന്നില്ല. അറിവാകുന്ന സ്വരൂപത്തിന്നു മാററം സ്ഥാനഭേദംനിമിത്തം വരികയില്ല.

"യത്രവാ അന്യദിവസ്യാത്തത്രാന്യോƒന്യത് പശ്യേത്" (ബൃം. 4-3-31) ഏതൊരവസ്ഥാവിശേഷത്തിൽ അന്യനെന്നപോലെ തോന്നുന്നുവോ അപ്പോഠം അന്യനായവൻ അവനിൽ നിന്ന്യത്തെക്കാണും. എന്നും ശ്രുതിയുപദേശിക്കുന്നു.

ശങ്ക:—ബ്രഹ്മസ്ഥാനവും വിഷയസ്ഥാനവും ബഹുദൂരത്തായാലും കാണാതിരിക്കാമെല്ലൊ എന്നാണെങ്കിലോ ഉത്തരം:—ഇങ്ങിനെ ദൂരസ്ഥമാണെങ്കിൽ ജീവൻ ബ്രഹ്മഭിന്നൻ—പരിച്ഛിന്നൻ—എന്നു സമ്മതിക്കേണ്ടിവരും. ദൂരസ്ഥനായ വിഷ്ണുമിത്രൻ സ്വഭവനത്തെ കാണാതിരിക്കുന്നതുപോലെ ജീവൻ-പരിച്ഛിന്നനായാൽ-സ്വരൂപമായ ബ്രഹ്മത്തെ കാണുകയുമില്ല

ഞങ്ങൾ നാഡികൾ, പുരീതത്, മുതലായവക്ക് ബ്രഹ്മത്തോടുള്ള ചേർച്ച തുല്യമാണെന്നു പറയുന്നില്ല. നാഡികളിലോ സുഷുപ്തി; പുരീതത്തിലൊ? എന്ന അറിവുകൊണ്ടൊരു ഫലവുമില്ല ഈ ജ്ഞാനം ഫലമുള്ളതാണെന്ന് ഒരു ദിക്കിലും കാണുന്നതുമില്ല. ബ്രഹ്മമാകട്ടെ നാശരഹിതമായ സുഷുപ്തിസ്ഥാനം എന്നതിനെ ശ്രുത്യനുസരണം പ്രകാശിപ്പിക്കുന്നു. ആ അറിവുകൊണ്ടു ജീവൻ ബ്രഹ്മസ്വരൂപനാണെന്നും സ്വപ്നം ജാഗരണം എന്ന അവസ്ഥാഭേദങ്ങളിൽ ഉൾപ്പെടാതെ അതിൽനിന്നു വേറിട്ടവനാണെന്നുമുള്ള അനുഭവജ്ഞാനമാകുന്ന മുഖ്യ പ്രയോജനം സിദ്ധിക്കും. അതുകൊണ്ടു ആത്മാവുതന്നെ സുഷുപ്തിസ്ഥാനം.

---

അതഃ പ്രബോധോ*f* സ്മാത്—സൂം 8.

അൎത്ഥം:—അതഃ = അതുകൊണ്ട്—ആത്മാവുതന്നെ സുഷുപ്തിസ്ഥാനം എന്ന കാരണത്താൽ. അസ്മാത്=ആ ആത്മാവിനുനിന്നു. പ്രബോധഃ=ഉണർവും പറഞ്ഞതു യുക്തംതന്നെ.

ഭാഷ്യാനുവാദം:—ആത്മാവുതന്നെ സുഷുപ്തിസ്ഥാനം എന്ന കാരണത്താൽ അതിൽനിന്നു പ്രബോധവും എന്നു ഉറക്കത്തെപ്പററി പറയുന്ന ശ്രുതിയുപദേശിക്കുന്നു:—എവിടെനിന്നാണിവിധം വന്നതെന്ന ചോദ്യത്തിന്ന്:— (ബൃം 2-1-16) ഉത്തരമായിട്ടു "യഥാഗ്നേഃ ക്ഷുദ്രാ വിസ്ഫുലിംഗാ വ്യുച്ചരന്ത്യേവ മേവൈതസ്മാദാത്മനഃസർവ്വേപ്രാണാഃ" (ബൃം 2-1-20) അഗ്നിയിൽനിന്നു ക്ഷുദ്രങ്ങളായ പൊരികൾ നാലുഭാഗത്തും പറക്കുന്നതുപോലെ ഈ ആത്മാവിൽനിന്നു സകല പ്രാണങ്ങളും ഉണ്ടാകുന്നു.

"സത ആഗമ്യനവിദുഃ സത ആഗച്ഛാമഹെ" (ഛാം 6-10-2) സത്തിൽനിന്നു വന്നിട്ടു സത്തിൽനിന്നു വന്നവരാണെന്നറിയുന്നില്ല എന്നും ശ്രുതിയുപദേശിക്കുന്നു.

നാഡികാം, പുരീതത് എന്നിവയാണ് സുഷുപ്തിസ്ഥാനം എന്ന വികല്പം ശരിയാണെങ്കിൽ അതാതിൽനിന്നുതന്നെ വെളിക്കു വരവും എന്നുപദേശിക്കുമായിരുന്നു. അങ്ങിനെ ചെയ്യുകാണാത്തതുകൊണ്ടു ആത്മാവുതന്നെ സുഷുപ്തിസ്ഥാനം. അതിൽനിന്നുതന്നെ സകല പ്രാണങ്ങളുടെയും വെളിക്കുള്ള വരവും എന്ന് ശ്രുതി സിദ്ധാന്തിച്ചിരിക്കുന്നു.

രണ്ടാം അധികരണം പൂർണ്ണം.

—:*:—

## 3. കർമ്മാനുസ്മൃതിശബ്ദവിധ്യധികരണം. സൂം. 9.

സ ഏവ തു കർമ്മാനുസ്മൃതിശബ്ദവിധിഭ്യഃ. സൂം. 9.

അവതാരികാഭാഷ്യാനുവാദം:—ബ്രഹ്മത്തോടേകീഭൂതനായവൻതന്നെ അതിൽനിന്നു പുറത്തേക്കുവരുന്നുവോ അതോ മററൊരുവനോ വരുന്നതെന്ന ശങ്ക തീക്കാൻ ഒരേ സൂത്രമുള്ള 3-ാം അധികരണം ആരംഭിക്കപ്പെടുന്നു.

സൂത്രാർത്ഥം:—(യഃ സുപ്തഃ=ഏതൊരുവനുറങ്ങിയോ). സഃ ഏവതു=അവൻതന്നെ ഉണർന്നു പുറത്തെക്കുവരുന്നു. എന്തുകൊണ്ടെന്നാൽ. കർമ്മാനുസ്മൃതിശബ്ദവിധിഭ്യഃ=(1) കർമ്മം=മുമ്പെ ചെയ്തതിൻെറ അവശിഷ്ടകർമ്മം ചെയ്യുന്നതുകൊണ്ടും (2) അനുസ്മൃതി=ഉറങ്ങിയ ഞാൻതന്നെ ഉണർന്നവൻ എന്ന ഓർമ്മ അവനുള്ളതുകൊണ്ടും. (3) ശബ്ദ=ആവിധം ശ്രുതിയുള്ളതുകൊണ്ടും. (4) വിധിഭ്യഃ=കർമ്മോപാസനകളുള്ളതുകൊണ്ടുംതന്നെ.

ഭാഷ്യാനുവാദം:—ഉറങ്ങിയവൻതന്നെ ബ്രഹ്മത്തിൽനിന്നു വെളിക്കുവരുന്നുവോ അതൊ അന്യനോ വരുന്നതെന്നു വി

ചാരം ചെയ്യുന്നു:—അതിൽ നിയമമില്ലെന്നു വാദിക്കുന്നു:— ഒരു ജലംനിറഞ്ഞ പാത്രത്തിൽ വേറെ ഒരു തുള്ളി വെള്ളം ഒഴിച്ചാൽ ആ ബിന്ദു പൂർവ്വജലത്തിൽ ലയിക്കുമെല്ലൊ. അതിനെത്തന്നെ ആ ജലരാശിയിൽനിന്നു വേർതിരിച്ചെടുക്കാൻ കഴികയില്ല. അതുപോലെ ഉറങ്ങിയവൻ ബ്രഹ്മത്തോടു ചേർന്നൊന്നായി ഭവിച്ചു. സമ്യക്പ്രസന്നനായി. അവൻ പിന്നെ വെളിപ്പെടാനർഹനല്ല. അതിനാൽ അവൻതന്നെയോ ഈശ്വരനോ അന്യനായ ഒരു ജീവനോ ഉണൎന്നു വെളിപ്പെടുന്നവനെന്നു ശങ്കിക്കുന്നുവെങ്കിൽ. ഉറങ്ങിയ ആ പുരുഷൻതന്നെ വെളിയിൽ വരുന്നു അന്യനല്ല എന്നു സമാധാനം പറയുന്നു. അതിന്നു കാരണം കാണിക്കാം:—(1) ഉറങ്ങിയുണൎന്നവൻ, ഉറങ്ങാൻ പോകുന്നതിന്നു മുമ്പെ ചെയ്തിരുന്ന കൎമ്മത്തിൻെറ തുടൎച്ചയായിട്ടുള്ളവയിൽ ഉണൎന്നതിൽപിന്നെ പ്രവൃത്തിക്കുന്നതായിട്ടു കാണപ്പെടുന്നു. അതുകൊണ്ടു തലെനാളും ഇന്നും ഉറങ്ങിയവനും ഉണൎന്നവനും ഒരുവൻതന്നെ. ഏതാനുമൊരുവൻ ചെയ്ത പകുതിപ്പണിയെ മറെറതാനും ഒരുവൻ ഓൎമ്മവെപ്പാനോ പൂൎണ്ണമാക്കാനൊ അവകാശമില്ലാത്തതുകൊണ്ടു ഒരുവൻതന്നെ ഉറങ്ങിയതും ഉണൎന്നതും എന്നതിൽ സംശയത്തിന്നവകാശമില്ല.

(2) ഉണൎന്നവൻ തലേനാറം കണ്ടതും ചെയ്തതുമായ സംഗതികളെ ഓക്കുന്നതുകൊണ്ടും ഉറങ്ങിയവൻതന്നെ ഉണൎന്നു വെളിപ്പെടുന്നു. ഒരുവൻ ചെയ്തതിനെ മറെറാരുവന്നോൎക്കുവാൻ കഴികയില്ലെല്ലൊ. അതുകൊണ്ടും ആറം മാററമില്ല.

(3) ഞാനുറങ്ങിയുണൎന്നുവെന്ന ആത്മാനുസ്മൃതിയുണൎന്നവന്നുണ്ടാകയും ചെയ്യുന്നു.

(4) ശ്രുതികളിൽനിന്നും അവൻെറ ഉത്ഥാനംതന്നെ അറിയപ്പെടുന്നു. "പുനഃപ്രതിന്യായം പ്രതിയോന്യാദ്രവതി ബുദ്ധാന്തായൈവ" പിന്നെ ഉണരുമ്പോറം പോയ രീതിയനുസരിച്ചോരോരിന്ദ്രിയവും അതാതിൻെറ സ്ഥാനത്തിൽ ജാഗ്രദവസ്ഥയിൽ കാൎയ്യാദികളെ നിൎവ്വഹിപ്പാൻ വന്നുചേരുന്നു. (ബൃം 4-3-16)

"സൎവ്വാഃപ്രജാ അഹരഹൎഗ്ഗച്ഛന്ത്യ ഏതംബ്രഹ്മലോകംന വിന്ദന്തി" (ഛാം 8-3-2) എല്ലാം പ്രജകളും ദിനംതോറും സു

ഷുപ്തിയിൽ ഈ ബ്രഹ്മമാകുന്ന ലോകത്തെ പ്രാപിക്കുന്നുവെങ്കിലും ആ സ്ഥാനത്തെ അറിയുന്നില്ല.

"യ ഇഹവ്യാഘ്രോ വാ സിംഹോ വാ വൃകോവാ. വരാഹോവാ കീടോവാ പതംഗോ വാദംശോവാ മശകോവാ യദ്യത്ഭവതി തദാഭവതി" (ഛാം 6-9-3) അവർ ഉണർന്നിരിക്കുന്ന ജാഗ്രദവസ്ഥയിൽ:—പുലിയോ, സിംഹമോ, ചെന്നായയോ, പന്നിയോ, പുഴുവൊ, പാററയോ, ഈച്ചയോ കൊതുവോ, ഏതേതായിരുന്നുവോ ഉണർന്നപ്പോഴും അതാതായിത്തന്നെയിരിക്കുന്നു. എന്നിങ്ങിനെ ശ്രുതികൾ ഉറങ്ങിയവൻതന്നെ ഉണർന്നുവരുന്നവനും എന്നുപദേശിക്കുന്നു.

(5) കർമ്മവിധി, ഉപാസനാവിധി, എന്നിവകൊണ്ടും ഇപ്രകാരംതന്നെ അറിയപ്പെടുന്നു. അങ്ങിനെയല്ലെങ്കിൽ ആവക വിധികൾക്കർത്ഥമില്ലെന്നുവരും. അന്യനാണുണർന്നു വരുന്നവൻ എന്നുവന്നാൽ ഉറക്കംകൊണ്ടുതന്നെ മുക്തനായെന്നു ധരിക്കേണ്ടിവരും. അങ്ങിനെയായാൽ ബഹുകാലംകൊണ്ടു ഫലം നൽകുന്ന കർമ്മോപാസനകൾകൊണ്ടെന്തുഫലം എന്നു നിങ്ങൾതന്നെ പറയുവിൻ.

അതുകൂടാതെ അന്യനുണർന്നു വരുന്നുവെന്നാൽ പൂർവ്വശരീരത്തിലിരുന്നു ചെയ്ത വ്യവഹാരങ്ങൾക്കു ലോപം നേരിടും. ഈ മാതിരി യുക്തിക്കും അനുഭവത്തിന്നും യോജിപ്പില്ലാത്ത കല്പനകൾകൊണ്ടെന്തുഫലം. മുക്തൻ രണ്ടാമതും എഴുനീല്ക്കുമെങ്കിൽ മോക്ഷം ശാശ്വതമല്ലെന്നുംവരും. അവിദ്യാദിക്ലേശങ്ങൾ നശിക്കാത്തവന്നു പുനരുല്പത്തിയുണ്ടെന്ന പ്രമാണം വ്യർത്ഥമാകും. മുക്തനായവൻ ഈശ്വരനായി. അവന്നു സ്ഥാനമുണ്ടാവാൻ കാരണമില്ല. ആത്യന്തികമായ അജ്ഞാനനാശം പറയപ്പെട്ടിരിക്കയാൽ ജന്മകാരണമായ കർമ്മം സമൂലം നശിച്ചുപോയി. അതുകൊണ്ടു ഈശ്വരോത്ഥാന ശങ്കക്കവകാശമില്ല. അന്യനുണർന്നു വരുന്നുവെന്ന പക്ഷത്തിൽചെയ്ത കർമ്മത്തിന്നു ഫലമില്ലായ്മയും ചെയ്യാത്ത കർമ്മത്തിന്നു ഫലപ്രാപ്തിയും എന്ന രണ്ടുദോഷം (അകൃതാഭ്യാഗമകൃത വിപ്രണാശൌ) വന്നുചേരും. അതുകൊണ്ടവൻതന്നെ വെളിപ്പെടുന്നു. അന്യനല്ല.

ജലരാശിയിൽചേൎന്ന ജലബിന്ദുപോലെ ബ്രഹ്മത്തിൽ ചേൎന്ന ജീവനെ വേർതിരിച്ചറിവാൻ കഴികയില്ലെന്നു പറഞ്ഞുവെല്ലൊ. ജലരാശിയിൽനിന്നു ജലബിന്ദുവിനെ വേർതിരിച്ചെടുക്കാൻ കഴിയാത്തതിന്നു കാരണം ഉള്ളതിനാൽ ആ വിധം വരുന്നതിൽ തെററില്ല. ജീവന്നു വേറിട്ടുവരുവാൻ കൎമ്മവും അജ്ഞാനവും ഉള്ളതുകൊണ്ടു സാധിക്കും. പാലിൽ കലൎന്ന വെള്ളത്തെ വേർതിരിച്ചെടുപ്പാൻ നമ്മളെപ്പോലുള്ളവൎക്ക കഴികയില്ലെങ്കിലും ഹംസത്തിന്നതു ചെയ്വാൻ സാധിക്കുമെല്ലൊ. നമ്മൾക്കു സാധിക്കാത്തതു മററാൎക്കും സാധിക്കയില്ലെന്നും വിചാരിച്ചുകൂടാ.

അതുകൂടാതെ:—ജീവനെന്നു പേരുള്ള ഒരു തത്വം ബ്രഹ്മത്തെ കൂടാതെയില്ല. ഉണ്ടെങ്കിൽ അല്ലെയോ ജലരാശിയിൽ ജലബിന്ദുപോലെ ചേൎച്ചക്കും പിരിവിന്നും സാധ്യമാകുക. സത്തുതന്നെ ഉപാധിസംപൎക്കം നിമിത്തം ജീവനെന്നു പറയപ്പെടുന്നുവെന്നു പലതവണ വിസ്തരിച്ചു കഴിഞ്ഞിരിക്കുന്നു. ഇപ്രകാരമാകയാൽ ഒരുപാധിസംബന്ധം ഉള്ളേടത്തോളംകാലം ഒരു ജീവൻ എന്ന വ്യവഹാരം. ഉപാധി മാറുമ്പോൾ പിന്നെയും ബന്ധമുണ്ടെങ്കിൽ അന്യജീവവ്യവഹാരം. ആ അന്യശരീരം അപ്പോഴുപാധി. ഉറക്കവും ഉണൎച്ചയും ബീജാങ്കുരന്യായാനുസരണം ഉപാധിയെ ആശ്രയിച്ചുകൊണ്ടുള്ളതാകുന്നു. ബീജമില്ലെങ്കിൽ അങ്കുരവുമില്ല. കൎമ്മബന്ധമില്ലെങ്കിൽ ഉപാധിയോ ഉറക്കമോ ഉണൎവ്വോ ജീവനെന്ന മറെറാരു തത്വമോ ഒന്നുമില്ല. ജീവൻ ബ്രഹ്മംതന്നെ നിത്യമുക്തനാണെന്നു ധരിച്ചുകൊള്ളേണം. ഉൽപത്തിനാശങ്ങൾ ഉപാധികൾക്കുമാത്രം.

3-ാം അധികരണം പൂൎണ്ണം.

—❋✳❋—

## 4. മുഗ്ദ്ധേൎദ്ധസംപത്ത്യധികരണം.

സൂ. 10.

മുഗ്ദ്ധേൎദ്ധസമ്പത്തിഃ പരിശേഷാത്—സൂ 10

അൎത്ഥം:—മുഗ്ദ്ധേ=മോഹിതൻ-മോഹത്തെ- (തെററായ ബോധത്തെ) പ്രാപിച്ചിരിക്കുന്ന ജീവൻ എന്ന അവസ്ഥയി

ൽ. അർദ്ധസമ്പത്തിഃ=സുഷുപ്തിയുടെ പകുതിനില ജീവന്നു സിദ്ധിക്കുന്നു. എന്തുകൊണ്ടെന്നാൽ:—പരിശേഷാൽ=ജാഗരിതാദി മൂന്നിലും ചേരാതെ വേറിട്ടിരിക്കുന്ന നിലയാണ് ജീവന്നിപ്പോറം കാണപ്പെടുന്നതു്.

ഭാഷ്യാനുവാദം:—മോഹാലസ്യത്തിൽ അകപ്പെട്ടിരിക്കുന്നുവെന്നു ലോകത്തിലുള്ളവരാൽ പറയപ്പെടുന്ന ഒരുവനുണ്ടല്ലൊ. അവൻ ഏതവസ്ഥയിലുള്ളവനാണെന്നു പരീക്ഷിച്ചുനോക്കിയറിഞ്ഞശേഷം പറയപ്പെടുന്നു. ശരീരത്തിലിരിക്കുന്ന ജീവന്ന് ജാഗരിതം സ്വപ്നം സുഷുപ്തിയെന്ന മൂന്നവസ്ഥകളുണ്ട്. ഈ മൂന്നിലും ബോധമുണ്ട്. ശരീരസ്മൃതിയില്ലാത്ത അവസ്ഥാഭേദത്തെ നാലാമത്തേതെന്നു പറയുന്നു. അഞ്ചാമതായ ഒരവസ്ഥ ജീവന്നുണ്ടെന്നു ശ്രുതിയിലൊ സ്മൃതിയിലൊ കാണപ്പെടുന്നില്ല. അതിനാൽ 4ൽ ഒരവസ്ഥയാണ് മൂർച്ഛയെന്നു പറയപ്പെടുന്നതെന്ന പൂർവ്വപക്ഷത്തിന്നു മറുപടി പറയുന്നു:—മൂർച്ഛയിൽ അകപ്പെട്ടവന്നു ശരീരസ്മൃതിയില്ലാത്തിനാൽ ജാഗരിതനല്ല. അവൻ ഇന്ദ്രിയങ്ങളെക്കൊണ്ടു വിഷയങ്ങളെ കാണുന്നില്ല എന്ന സംഗതിയിരിക്കട്ടെ. അത്രമാത്രംകൊണ്ടു ബോധംകെട്ടവനാകേണമെന്നില്ല എന്നു ശങ്കിക്കുന്നു: എങ്ങിനെയെന്നാൽ ബാണംകൊണ്ടൊന്നിൽ തട്ടിക്കുവാൻ ഉററുനോക്കുന്നവന്റെ മനസ്സിന്നു ചലനമില്ലാതെയിരിക്കയാൽ ഇതരവിഷയങ്ങളെയറിയുന്നില്ലെങ്കിലും ശരീരത്തിൽ വേദനയേല്പിച്ചാൽ അറിയുന്നുണ്ടല്ലൊ. അതുകൊണ്ടു ബോധമില്ലാത്തവനല്ലെന്നു വരാമെല്ലൊ എന്നാണെങ്കിൽ അങ്ങിനെയില്ല:—ഇഷ്ടുകാരൻ ഒരു പ്രവൃത്തി ചെയ്യുന്നുണ്ട്. മൂർഛിതൻ ഒന്നും പ്രവൃത്തിക്കുന്നില്ല. അവന്നു ബോധം മറഞ്ഞിരിക്കുന്നു. ഇഷ്ടുകാരന്നു ബോധമുണ്ട്. മൂർഛിതൻ ഉണൎന്നശേഷം അപ്പോറം ഞാനൊന്നുമറിയാത്ത ഇരുട്ടിലകപ്പെട്ടിരുന്നുവെന്നാണ് പറയുന്നതു്. ഇഷ്ടുകാരന്റെ ദേഹം വീഴാതെ നില്ക്കുന്നു. മൂർഛിതന്റെ ദേഹം വീഴുന്നു. അതുകൊണ്ടു മൂർഛിതൻ ഉണൎന്നവനല്ല. ബോധമില്ലാത്തതുകൊണ്ടു സ്വപ്നം കാണുന്നതുമില്ല. മരിച്ചവനുമല്ല. പ്രാണചലനവും ശരീരത്തിൽ ചൂടും ഉള്ളതുകൊണ്ടു മൃതനല്ലെന്നറിയാം. ഒരു പ്രാണി മൂർഛിതനായാൽ മരിച്ചുവോ ഇല്ലെയോയെന്നു സംശയിക്കുന്നവരായിട്ടു ചൂടുണ്ടോ ഇല്ലെയോ എ

ന്നറിവാൻ മാറത്തു ഹൃദയസ്ഥാനത്തിൽ പരിശോധിക്കും. ശ്വാസോച്ഛ്വാസമുണ്ടോ എന്നു നോക്കാൻ നാസികാദ്വാരത്തിൽ പരീക്ഷിക്കും. ശ്വാസവും ചൂടും ഇല്ലെന്നറിഞ്ഞാൽ മരിച്ചുവെന്നു നിശ്ചയിച്ചു ദഹിപ്പിക്കാൻ കാട്ടിലേക്കു കൊണ്ടുപോകയുംചെയ്യും.

പിന്നെ പ്രാണനും ചൂടും ഉണ്ടെന്നുകണ്ടാൽ മൃതനല്ലെന്നു നിശ്ചയിച്ച് ചികിത്സയാരംഭിക്കും. ബോധമുണ്ടായെഴുന്നീററാൽ മരിച്ചില്ലെന്നു നിശ്ചയമായി. കാലനഗരിയിൽ എത്തിയവൻ മടങ്ങിവരുമോ. ഇല്ല. അതുകൊണ്ടിവൻ ഉറങ്ങിയവനായിരുന്നുവെന്നാകട്ടെ എന്നു വന്നുകൂടെയോ എന്നാണെങ്കിൽ അതും ശരിയാകയില്ല. സുപ്തന്റെ ലക്ഷണം ഈ മൂർഛിതനിൽ കാണുകയില്ല. ഇവൻ ചിലപ്പോൾ വളരെനേരം ശ്വാസോച്ഛ്വാസമില്ലാതെ തന്നെ കിടക്കും. ശരീരത്തിൽ വിറയൽ കാണപ്പെടും. മുഖം ഭയങ്കരമായിരിക്കും. കണ്ണുകൾ രണ്ടും തുറിച്ചുമിഴിച്ചിരിക്കും. സുഷുപ്തന്റെ മുഖം പ്രസന്നമായിരിക്കും. ശരിക്കു ശ്വാസോച്ഛ്വാസം കാണപ്പെടും. കണ്ണുകൾ രണ്ടും അടഞ്ഞിരിക്കും. സുപ്തശരീരം വിറയ്ക്കുകയില്ല. കൈകൊണ്ടൊന്നമർത്തി തലോടിയാൽ സുപ്തനുണരും. മൂർഛിതനെ ഉലക്കകൊണ്ടടിച്ചാൽകൂടെ ഉണരുകയില്ല. മോഹാലസ്യത്തിന്നും സുഷുപ്തിക്കും കാരണവും വ്യത്യസ്ഥമാണ്. ഉലക്കയോ മററൊ ദേഹത്തിൽ പെട്ടെന്നു വീഴുക മുതലായ സംഗതികളാൽ മോഹാലസ്യം ഉണ്ടാകും. പ്രവൃത്തി നിമിത്തമുള്ള ക്ഷീണം മുതലായതാണ് സുഷുപ്തികാരണം. മോഹാലസ്യത്തിലകപ്പെട്ടവൻ സുപ്തനെന്ന വ്യവഹാരം ലോകത്തിൽ ഇല്ല. അവശേഷിച്ച ഒരവസ്ഥക്കു പകുതി സുപ്തൻ എന്ന പേരിന്നർഹനാകുന്നു മൂർഛിതൻ. ബോധമില്ലാതെ ഉറങ്ങുന്നവൻ സുപ്തൻ. മൂർഛിതൻ അതിൽനിന്നു ഭിന്നൻ. മൂർഛിതൻ അർദ്ധസമ്പന്നൻ എന്നെങ്ങിനെ പറയും. സുപ്തനെക്കുറിച്ചുള്ള ശ്രുതിയിൽ:—"ഹെ സൌമ്യ സുപ്തൻ സദ്വസ്തുവായി ഭവിച്ചുവെന്നു (ഛാം 6-8-1) പറയുന്നു. "അത്രസ്തേനോഽസ്തേനോഭവതി" ബൃം (4-3-22) സുഷുപ്തികാലത്തിൽ ചോരൻ ചോരനല്ല. "നൈതംസേതുമഹോരാത്രം തരതോനജരാനമൃത്യുന്നശോകോ നസുകൃതം ന ദുഷ്കൃതം" (ഛാം 8-4-1) ഈ സുപ്തനെ ദിനരാത്രികൾ അതിക്രമി

ക്കന്നില്ല. (അവൻ കാലത്തിന്നധീനനല്ല എന്നൎത്ഥം) ജരയവന്നില്ല (വൃദ്ധനെന്നവസ്ഥയവന്നില്ല) മരണം അവന്നില്ല. ദുഃഖമില്ല. പുണ്യമില്ല. പാപവുമില്ല. എന്നിങ്ങിനെ ശ്രുതികളിൽ കാണുന്നതിനാൽ സുപ്തന്നു സുഖിതത്വദുഃഖിതത്വാദിബോധാദികളൊന്നും തീരെയില്ലെന്നുവരുന്നു. മൂർഛിതനിലും ആവക ബോധങ്ങളില്ല. അതുകൊണ്ടു സുഷുപ്തനെപ്പോലെ മൂർഛിതനും പൂൎണ്ണസുപ്തൻതന്നെ. അൎദ്ധസുപ്തനല്ലെന്നു വന്നുകൂടെയോ എന്നാണെങ്കിൽ:—മൂർച്ഛിതനായിരിക്കുമ്പോൾ ജീവന്നു ബ്രഹ്മത്തോടു പകുതി ചേൎച്ചയുണ്ടെന്നു ഞങ്ങൾ പറയുന്നില്ല. പിന്നെയെന്തുപറയുന്നു:—സുഷുപ്തിപക്ഷത്തിൽ പകുതിയും മൂർഛിതപക്ഷത്തിൽ പകുതിയും എന്നാണ് ഞങ്ങൾ പറയുന്നതു്. മോഹത്തിന്നു സുഷുപ്തിയോടു സാമ്യവും വൈഷമ്യവും മുമ്പെ പറഞ്ഞിട്ടുമുണ്ട്. മൂർഛാവസ്ഥ മരണദ്വാരവുമാകുന്നു. അപ്പോൾ വാക്കും മനസ്സും രണ്ടാമതു വെളിപ്പെടുന്നു. അത്രക്കുള്ള കൎമ്മം അവശേഷിക്കുന്നു. എപ്പോൾ കൎമ്മം തീരെയില്ലെന്നു വരുന്നുവോ അപ്പോൾ പ്രാണനും കൂടും ശരീരത്തിൽ ഇല്ലാതാകുന്നു. അതുകൊണ്ടാണ് ബ്രഹ്മത്തെ അറിഞ്ഞവർ സുഷുപ്തിയുടെ അൎദ്ധസമ്പത്തി മൂർഛിതന്നു പറഞ്ഞിരിക്കുന്നതു്.

അഞ്ചാമത്തെ അവസ്ഥ—മരണം—മൂർച്ഛിതനിൽ പ്രസിദ്ധമായി കാണപ്പെടുന്നില്ലെന്നു പറഞ്ഞുവെല്ലൊ. അതൊരു ദോഷമല്ല. ഇതു എപ്പോഴെങ്കിലും ഉണ്ടാകുന്ന ഒരവസ്ഥയാകയാൽ ലോകപ്രസിദ്ധിയില്ലെന്നു വരാം. വൈദ്യശാസ്ത്രത്തിലും ലോകത്തിലും പ്രസിദ്ധിയുമുണ്ട്. അൎദ്ധസുപ്തൻ മൂർച്ഛിതൻ എന്നു പറഞ്ഞിരിക്കയാൽ മരണലക്ഷണം തികച്ചുമില്ലാത്തതിൽ തെററില്ല.

4-ാം അധികരണം പൂൎണ്ണം.

---

## 5. ഉഭയലിംഗാധികരണം. സൂ. 11-21

അവതാരികാ ഭാഷ്യാനുവാദം:—കഴിഞ്ഞ 4 അധികരണങ്ങളാൽ ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി, മുഗ്ദ്ധം, എന്ന അവസ്ഥകളിൽ സംബന്ധം തൽപദലക്ഷ്യവസ്തുവിന്നില്ലെന്നു ശ്രു

തി, യുക്തി, അനുഭവംകൊണ്ടു വിചാരിക്കപ്പെട്ടു. ഇനി ഈ രണ്ടാംപാദം അവസാനംവരെയുള്ള 4 അധികരണങ്ങൾകൊണ്ടു തത് എന്ന പദത്തിൻെറ ലക്ഷ്യാൎത്ഥം പറയപ്പെടുന്നു. ഈ അധികരണത്തിലുള്ള 11 സൂത്രങ്ങൾകൊണ്ടു തത്പദലക്ഷ്യാൎത്ഥമായ ബ്രഹ്മം നിൎഗ്ഗുണമാണെന്നു സ്ഥാപിക്കപ്പെടുന്നു. അതിലെ ആദ്യത്തെ സൂത്രം:—

---

ന സ്ഥാനതോപി പരസ്യോഭയലിംഗം സൎവ്വത്രഹി—സൂം 11.

അൎത്ഥം:—പരസ്യ=പരമാത്മാവിന്നു്, സ്ഥാനതഃ അപി=സ്ഥാനംകൊണ്ടും:— പൃഥിവ്യാദ്യുപാധി സംബന്ധംകൊണ്ടും (അപിശബ്ദശക്തിയാൽ സിദ്ധിക്കുന്ന) സ്വതഃ=സ്വഭാവത്താലും. ഉഭയലിംഗം=രണ്ടു ലക്ഷണം—സഗ്ഗുണമെന്നും നിൎഗ്ഗുണമെന്നും—ന=ഇല്ല. (രൂപാദികൾ ഉള്ളതെന്നും ഇല്ലാത്തതെന്നും പറയുവാനുള്ള ലക്ഷണം ഇല്ല) സൎവ്വത്രഹി=ശ്രുതികളിൽ എല്ലാ ദിക്കിലും ആവിധം ഉപദേശം കാണപ്പെടുന്നുണ്ടു്.

ഭാഷ്യ ഭാഷാനുവാദം:—ജീവൻ ഉപാധിയിൽനിന്നു വേറിട്ടു് സുഷുപ്തിയിൽ ഏതിൽ ലയിക്കുന്നുവോ ആ ബ്രഹ്മത്തിൻെറ സ്വരൂപം എന്താണെന്നിപ്പോൾ വിചാരിക്കപ്പെടുന്നു. രണ്ടുവിധലക്ഷണങ്ങൾ ബ്രഹ്മത്തിന്നുണ്ടെന്നു പറയുന്ന ശ്രുതികളുണ്ടു്:—

"സൎവ്വകൎമ്മാ സൎവ്വകാമഃ സൎവ്വഗന്ധഃ സൎവ്വരസഃ" (ഛാം 3-14-2) സകല കൎമ്മവും ചെയ്യുന്നവൻ; എല്ലാവിധ കാമവുമുള്ളവൻ; സകല ഗന്ധവുമുള്ളവൻ; സകല രസവുമുള്ളവൻ; എന്നിങ്ങിനെ സഗ്ഗുണരൂപത്തെയുപദേശിക്കുന്നവയും.

"അസ്ഥൂലമനണ്വഹ്രസ്വമദീൎഘം" സ്ഥൂലമോ അണുവോ ഹ്രസ്വമോ ദീൎഘമോ ആയ യാതൊന്നിലും ഉൾപ്പെട്ടതല്ല എന്നു് ഗുണാതീതസ്വരൂപത്തെയുപദേശിക്കുന്നവയുമായ ശ്രുതികൾ കാണപ്പെടുന്നു. ഈവക ശ്രുതികളിൽനിന്നു ബ്രഹ്മത്തിന്നു രണ്ടു ലക്ഷണങ്ങളുമുണ്ടെന്നോ രണ്ടിൽ ഏതെങ്കിലും ഒന്നേയുള്ളുവെന്നോ നിശ്ചയിക്കേണ്ടതെന്നു പിന്നെ ചിന്തിക്കു

ന്നു. ഏതെങ്കിലും ഒരു സ്വരൂപത്തെ നിശ്ചയിക്കാം എന്നാണെങ്കിൽ സഗുണത്തെയോ നിർഗ്ഗുണത്തെയോ വേണ്ടതെന്നു ചിന്തിക്കുമ്പോൾ രണ്ടു ലക്ഷണത്തെയും ശ്രുതി അനുഗ്രഹിക്കുന്നതിനാൽ രണ്ടു ലക്ഷണവുമുണ്ടെന്നുതന്നെ നിശ്ചയിക്കാമല്ലൊ എന്ന പൂർവ്വപക്ഷത്തിന്നു സമാധാനം ഞങ്ങൾ പറയുന്നു:—ഒരേ വസ്തുവിന്നു ആദ്യമായിട്ടു രണ്ടു രൂപം സ്വതേയുണ്ടെന്നു നിശ്ചയിപ്പാൻ തരമില്ലല്ലൊ. അതുകൊണ്ടു പരബ്രഹ്മത്തിന്നു രണ്ടു രൂപമില്ല. ഒന്നിനോടു മററൊന്നിന്നു സാമ്യം ഇല്ലാത്തതിനാൽ അന്യോന്യവിരുദ്ധങ്ങളായ രണ്ടു രൂപങ്ങൾ ഒന്നിലിരിക്കയില്ല. എന്നാണെങ്കിൽ പൃഥിവി മുതലായ സ്ഥാനങ്ങളോടു ചേർച്ചയുള്ളതിനാൽ രണ്ടുവിധ രൂപവുമിരിക്കട്ടെ എന്നാണെങ്കിലോ അതും യോജിക്കയില്ല. ഉപാധിസംബന്ധം കൊണ്ടുമാത്രം സ്വതെ സ്വരൂപത്തിന്നു മാററം വരികയില്ല. സ്വച്ഛമായ സ്ഫടികത്തിൽ അലക്തകകൊഴുപ്പു ഒഴിച്ചാൽ ചുവന്ന നിറമുള്ളതായി കാണപ്പെടുന്നുണ്ടെങ്കിലും ആ തോന്നൽ ഭ്രമമാകുന്നു. സത്യജ്ഞാനമല്ലല്ലൊ. ഇങ്ങിനെ സർവ്വപദാർത്ഥസംയോഗംനിമിത്തം ഒരു വസ്തുവിൽ കാണപ്പെടുന്ന അന്യഥാഭാവം ഭ്രമം തന്നെയെന്നു വരുന്നതിനാൽ ഒരേരൂപം തന്നെ ഒരു വസ്തുവിന്ന് സ്വതേയുള്ളതെന്നു സിദ്ധിക്കും. പൃഥിവ്യാദ്യുപാധിസംബന്ധം പരബ്രഹ്മത്തിന്നുണ്ടെന്നതു ഭ്രമമാകുന്നു. അവിദ്യ—അജ്ഞാനം— ബ്രഹ്മസ്വരൂപജ്ഞാനമില്ലായ്മയാണ് ഉപാധിസംബന്ധമുണ്ടെന്നു തോന്നാൻകാരണം. അതുകൊണ്ടു രണ്ടിൽ ഒന്നിനെ സ്വീകരിക്കുക എന്നതിൽ ഏതിനെ സ്വീകരിക്കേണം എന്നാണെങ്കിൽ നിർഗ്ഗുണബ്രഹ്മത്തെത്തന്നെ സ്വീകരിക്കേണം. അതിന്നു വിരുദ്ധമായ സഗുണത്വം ബ്രഹ്മത്തിന്നിരിക്കയില്ല. ബ്രഹ്മത്തെയുപദേശിക്കുന്ന എല്ലാ ശ്രുതികളിലും "അശബ്ദമസ്പർശമരൂപമവ്യയം" ശബ്ദം സ്പർശം രൂപം നാശം എന്നിവയില്ലാത്തതെന്നു (കഠം. 3-15) (മുക്തികോം. 2-72) എന്നിവയിൽ യാതൊരു വിശേഷവുമില്ലാതിരിക്കുന്ന ബ്രഹ്മംതന്നെയുപദേശിക്കപ്പെട്ടുന്നുള്ളു.

---

നഭേദാദിതിചേന്നപ്രത്യേകമതദ്വചനാത്—സൂം. 12

അൎത്ഥം:—ന=രണ്ടുവിധമാകയില്ലെന്നു പറഞ്ഞതു യോജിക്കയില്ല എന്തുകൊണ്ടെന്നാൽ, ഭേദാത്=ഓരോ ബ്രഹ്മവാക്യങ്ങളിലും ഭേദപ്പെട്ടുകാണുന്നതിനാൽ എന്നാണെങ്കിൽ. ന=അങ്ങിനെയില്ല. എന്തുകൊണ്ടെന്നാൽ, പ്രത്യേകം അതദ്വചനാത്=ഉപാധികളോരോന്നിലും ബ്രഹ്മത്തിന്നു ഭേദമില്ലെന്നു ശാസ്ത്രം ഉപദേശിക്കുന്നുണ്ട്.

ഭാഷ്യാനുവാദം:—ബ്രഹ്മം നിൎവ്വികല്പവും ഏകരൂപവുമുള്ളതായിരിക്കുന്നതല്ലാതെ സ്വഭാവത്താലോ ഉപാധിസംബന്ധത്താലോ സവികല്പവും അനേകരൂപമുള്ളതും ആകയില്ലെന്നു പറഞ്ഞതു ശരിയല്ല. എന്തുകൊണ്ടെന്നാൽ, ഭേദമുള്ളതുതന്നെ അതിന്നു കാരണം. ഓരോ വിദ്യയും ഭിന്നംഭിന്നമായുപദേശിക്കുന്നുണ്ട്. ബ്രഹ്മം നാലുപാദമുള്ളത് എന്നൊരു പക്ഷം. 16 കലകൾ ഉള്ളതെന്നു മറെറാരു പക്ഷം. മൂന്നു ലോകമാകുന്ന ശരീരമുള്ളതും വൈശ്വാനരനെന്ന പേരുള്ളതുമാകുന്നു ബ്രഹ്മം എന്നു മറെറാരു പക്ഷം. ഇങ്ങനെ പല തരത്തിൽ വിദ്യകൾ കാണപ്പെടുന്നതിനാൽ സവിശേഷം ബ്രഹ്മം എന്നും സമ്മതിക്കേണ്ടിവരും.

രണ്ടു വിധത്തിൽ ഒരേ വസ്തുവിരിക്കയില്ലെന്നു മുമ്പെ പറഞ്ഞിട്ടുണ്ടല്ലൊ. എന്നാണെങ്കിൽ:- വിശേഷമുള്ളതെന്നും സമ്മതിക്കുന്നതു ദോഷമാകയില്ല. എന്തുകൊണ്ടെന്നാൽ ആകൃതിഭേദം ഉപാധിസംബന്ധം നിമിത്തമുണ്ടായതാകയാൽ സ്വതെ സ്വരൂപം നിൎവ്വികല്പം എന്നും വരുന്നതിൽ തെററില്ലല്ലൊ. അങ്ങനെ സമ്മതിക്കാഞ്ഞാൽ ഭേദമുണ്ടെന്നു പറയുന്ന ശാസ്ത്രത്തിന്നു വിഷയമില്ലെന്നു വരുമല്ലൊ എന്നാണെങ്കിലോ. ആ ദോഷം വരുന്നില്ലെന്നു ഞങ്ങൾ പറയുന്നു. എന്തുകൊണ്ടെന്നാൽ ഓരോ ഉപാധിയിലും ബ്രഹ്മം ഏകരൂപൻതന്നെയെന്നാണ് ശാസ്ത്രനിശ്ചയം.

"യശ്ചായമസ്യാം പൃഥിവ്യാം തേജോമയോ$f$മൃതമയഃ പുരുഷോ യശ്ചായമധ്യാത്മ്യം ശാരീരസ്തേജോമയോ$f$മൃതമയഃ പുരുഷോ$f$യമേവ സയോ$f$യമാത്മാ" (ബൃം. 2-5-1) ഈ പൃഥിവിയിൽ തേജോമയനും അമൃതമയനുമായ പുരുഷൻ

യാതൊരുവനോ ആ പുരുഷൻതന്നെ അതേ നിലയിൽ ശരീരത്തിലും തേജോമയനും അമൃതമയനുമായിരിക്കുന്നു. ആരിലുമിരിക്കുന്ന ആത്മാവ് അവൻതന്നെ. അതിനാൽ ബ്രഹ്മത്തിന്റെ ആകൃതിക്കു ഉപാധിനിമിത്തം ഭേദമില്ലെന്നുതന്നെ ശാസ്ത്രതാൽപര്യം. ഭേദം പറയുന്ന ശാസ്ത്രാന്തർഗതം ഉപാസനക്കു വേണ്ടീട്ടാണെന്നു ധരിക്കേണം.

---

അപിചൈവമേകേ—സൂ 13.

അർത്ഥം:—അപിച=അതുമാത്രമല്ല. ഏകേ=ചില ശാഖക്കാർ. ഏവം=ഇപ്രകാരവും:—ഭേദാർത്ഥത്തെ നിന്ദിച്ചും അഭേദാർത്ഥത്തെയുപദേശിക്കുന്നതുമുണ്ട്.

ഭാഷ്യാനുവാദം:—"മനസൈവേദമാപ്തവ്യം നേഹനാനാസ്തികിഞ്ചന മൃത്യോഃ സമൃത്യുമാപ്നോതി യ ഇഹനാനേവപശ്യതി" (കഠം 4-11)

മനസ്സാൽതന്നെയിതിനെ—ബ്രഹ്മമാകുന്ന ആത്മാവിനെ അറിയേണം. ഇതിൽ ഭേദമുള്ളതൊന്നുമില്ല. ഇതിൽ ഭേദമുണ്ടെന്നു കാണുന്നവൻ മരണത്തിൽനിന്നു വീണ്ടും മരണത്തെത്തന്നെ പ്രാപിക്കുന്നു. പിന്നെയും പിന്നെയും ജനനവും മരണവുംതന്നെ അവനുള്ള ഗതിയെന്നു ഭേദദൃഷ്ടിയെ നിന്ദിച്ചുകൊണ്ടു അഭേദത്തെയുപദേശിച്ചിരിക്കുന്നു.

അപ്രകാരം വേറെ ശ്രുതിയും:—"ഭോക്താഭോഗ്യം പ്രേരിതാരംച മത്വാസർവ്വംപ്രോക്തം ത്രിവിധംബ്രഹ്മമേതത്" (ശ്വേ 1-12) പ്രപഞ്ചത്തിൽ ജീവൻ ഭോക്താവെന്നും ശബ്ദാദിവിഷയങ്ങൾ ഭോഗ്യവസ്തുക്കളെന്നും അവയുടെ പ്രേരകൻ—നിയന്താവ്—ഈശ്വരനെന്നുമുള്ള ഭേദം സത്യമല്ല. അതു മൂന്നും ഏകമായ ബ്രഹ്മം തന്നെയെന്ന അർത്ഥത്തിലാണ് ആ ബ്രഹ്മത്തെ മൂന്നായിട്ടുപദേശിച്ചത്. അതുകൊണ്ടു പ്രപഞ്ചത്തിൽ വ്യവഹാരാവസ്ഥയിൽ കാണപ്പെടുന്ന ത്രൈവിധ്യം സത്യമല്ല ഏകമായിരിക്കുന്ന ബ്രഹ്മത്തിൽ കല്പിതമാണെന്നുതന്നെ ശാസ്ത്രസാരം.

അവതാരികാഭാഷ്യാനുവാദം:—ആകാരമുള്ളതെന്നും ഇല്ലാത്തതെന്നും രണ്ടുവിധത്തിലും ശ്രുതിയുള്ളപ്പോൾ ആകാരമില്ലാത്തതെന്ന ശ്രുതിയെ മാത്രമേ സ്വീകരിക്കാവൂവെന്ന് നിബ്ബന്ധം സാധുവാകുന്നതെങ്ങനെയെന്ന ശങ്കക്ക സമാധാനം അടുത്ത സൂത്രത്താൽ പറയപ്പെടുന്നു:—

---

അരൂപവദേവ ഹി തൽപ്രധാനത്വാത് —സൂം 14.

അത്ഥം:—അരൂപവദേവ ഹി=രൂപമില്ലാത്തതെന്ന തന്നെയല്ലെയോ അറിയേണ്ടതായ ബ്രഹ്മം എന്തുകൊണ്ടെന്നാൽ:—തൽപ്രധാനത്വാത്=ഉപനിഷത്തുകളിൽ നിർഗ്ഗുണബ്രഹ്മത്തെത്തന്നെ പ്രധാനമായുപദേശിക്കുന്ന ഭാഗങ്ങൾ കാണപ്പെടുന്നതാണതിന്നു കാരണം.

ഭാഷ്യാനുവാദം:—രൂപാദികളില്ലാത്തതായിട്ടു തന്നെ ബ്രഹ്മത്തെ അറിയേണം. രൂപാദികൾ ഉള്ളതാണെന്നു കരുതരുത്. എന്തുകൊണ്ടെന്നാൽ അരൂപബ്രഹ്മത്തെയാണ് ഉപനിഷദ് വാക്യങ്ങൾ പ്രധാനമായുപദേശിക്കുന്നത്. സ്ഥൂലമല്ല; അണുവല്ല; ഹ്രസ്വമല്ല; ദീർഘമല്ല; (ബൃം 3–8–8) ശബ്ദമുള്ളതല്ല; സ്പർശമുള്ളതല്ല; രൂപമുള്ളതല്ല; നാശമുള്ളതല്ല; (കഠം 3–15) (മുക്തിം 2–72) ആകാശമല്ലെയോ നാമരൂപങ്ങളെ വഹിക്കുന്നത്. ആ നാമരൂപങ്ങൾ ഏതൊന്നിൽ ഇല്ലെയോ അതാകുന്നു ബ്രഹ്മം (ഛാം 8–14–1) "ദിവ്യോഹ്യമൂത്തഃ പുരുഷഃ സബാഹ്യാഭ്യന്തരോഹ്യജഃ" പുരുഷൻ ദിവ്യനും ആകൃതിയില്ലാത്തവനുമല്ലെയോ ഉള്ളിലും പുറത്തും ഉള്ളവനും ജനിക്കാത്തവനുമല്ലെയോ (മുണ്ഡം 2–1–2) "തദേതത് ബ്രഹ്മാപൂവ്വമനപരമനന്തരമബാഹ്യമയമാത്മാ ബ്രഹ്മസവ്വാനുഭൂഃ" (ബൃം. 2–5–19) ആ ഈ ബ്രഹ്മം അപൂവ്വം (നിഷ്കാരണം). കാര്യവഗ്ഗത്തിൽ ഉൾപ്പെടാതിരിക്കുന്ന വസ്തുവെന്നു സാരം. അനപരം=തൻകാര്യത്തോടു ചേരാതിരിക്കുന്നത്. തന്നിൽനിന്നു ഭിന്നമായ വസ്തുവൊന്നുമില്ലാത്തത്. അബാഹ്യം=തന്നിൽനിന്നു ബഹിർപ്പെട്ടതായ യാതൊന്നുമില്ലാത്തത്. സവ്വാനുഭൂഃ=എല്ലാററിനേയും അനുഭവിക്കുന്ന. അയംആത്മാ = ഈ പ്രത്യഗാത്മാവുതന്നെ.

ബ്രഹ്മ=ബ്രഹ്മം. എന്നിപ്രകാരമുള്ള വാക്യങ്ങൾ പ്രപഞ്ചസംബന്ധമില്ലാത്ത ബ്രഹ്മത്തെത്തന്നെ പ്രധാനമായുപദേശിക്കുന്നുവെന്നതിനെ"തത്തുസമന്വയാത്"എന്ന ബ്രം. സൂ. 1–1–4ൽ ഉറപ്പിച്ചിരിക്കുന്നു. അതുകൊണ്ട് സ്വരൂപമില്ലാത്ത ആനന്ദമാത്രബ്രഹ്മത്തെത്തന്നെ ധരിക്കേണം. സഗുണബ്രഹ്മവിഷയവാക്യങ്ങൾ ഉപാസനാവിധിയെ അനുസരിക്കുന്നവയാകുന്നു. അതിൽ വിരോധമൊന്നുമില്ലാത്തതിനാൽ വാക്യാൎത്ഥത്തെ ആ വിധം ധരിക്കുന്നതിൽ തെററില്ല. വിരോധമുണ്ടെന്നു കാണുമ്പോൾ നിൎഗ്ഗുണബ്രഹ്മവിഷയവാക്യങ്ങൾക്കുതന്നെ പ്രാധാന്യമുള്ളതിനാൽ ആവിധം ധരിക്കേണം. രണ്ടുവിധ വാക്യങ്ങളിൽ നിൎഗ്ഗുണവിഷയവാക്യങ്ങൾക്കുതന്നെ പ്രാധാന്യം. ഇതരങ്ങൾക്കല്ലെന്നു സിദ്ധാന്തം. സഗുണവിഷയവാക്യാൎത്ഥാനുസരണം ഉപാസിക്കുന്നതിന്നു വിരോധമില്ല. തദ്വാരാ നിൎഗ്ഗുണത്തിൽ വിശ്രമം സിദ്ധിക്കയും ചെയ്യും.

അവതാരികാഭാഷ്യാനുവാദം:— സാകാരബ്രഹ്മത്തെയുപദേശിക്കുന്ന ശ്രുതികൾക്കെന്താണാശ്രയം എന്ന ചോദ്യത്തിന്നു മറുപടി പറവാൻ അനന്തരസൂത്രം ആരംഭിക്കപ്പെടുന്നു:—

---

### പ്രകാശവച്ചാവൈയൎത്ഥ്യം—സൂം. 15

അൎത്ഥം:—പ്രകാശവത്=സൂൎയ്യൻ ചന്ദ്രൻ എന്നിവരുടെ പ്രകാശംപോലെ. അവൈയൎത്ഥ്യം = വ്യൎത്ഥമല്ലായ്മ സംഭവിക്കുന്നു.

ഭാഷ്യഭാഷാനുവാദം:—സൂൎയ്യാദികൾ ആകാശത്തിൽ യഥാൎത്ഥസ്വരൂപത്തിൽ നിൽക്കുന്നു. അവയുടെ പ്രകാശം വിരൽ മുതലായ ഋജുവോ വക്രമോ ആയ വസ്തുക്കളിൽ വ്യാപിക്കുമ്പോൾ ആ രൂപത്തെ അവലംബിക്കുന്നു. സ്വതേ പ്രകാശത്തിന്നു മണ്ഡലത്തിൽനിന്നു ഭിന്നമായ സ്വരൂപമില്ലെങ്കിലും വസ്തുക്കളിൽ ആ പ്രകാശം വ്യാപിക്കാതെ അവ സ്വതേ പ്രകാശിക്കയില്ല. അപ്പോൾ ആ ഉപാധിയുടെ ആകൃതിയിൽ പ്രകാശം കാണപ്പെടുന്നു. അതുപോലെ പൃഥിവ്യാദികളിൽ വ്യാപിക്കുന്ന ബ്രഹ്മവും ആവക ഉപാധിരൂപം ഉള്ളതുപോലെ

കാണപ്പെട്ടുന്നു. ആ നിലയിൽ ബ്രഹ്മത്തെ ഉപാസിക്കയും ചെയ്യാം. ബ്രഹ്മോപാസനയുടെ ഫലമായ ബ്രഹ്മലോകപ്രാപ്തിയും അവിടെ വാസവും ബ്രഹ്മലോകാവസാനത്തിൽ ബ്രഹ്മാവിനോടുകൂടെ ശുദ്ധനിർഗ്ഗുണാനന്ദബ്രഹ്മത്തിൽ ഉപാസകന്നു ഏകീഭാവമാകുന്ന മോക്ഷവും സിദ്ധിക്കും. ഇപ്രകാരം ആകാരബ്രഹ്മവിഷയവാക്യവും ഫലമുള്ളതുതന്നെ. വേദവാക്യങ്ങളെല്ലാം പ്രമാണങ്ങളാകയാൽ ചില വാക്യങ്ങൾ അൎത്ഥമുള്ളവ ചില വാക്യങ്ങൾ അൎത്ഥമില്ലാത്തവ എന്നു വിചാരിക്കുന്നതു യുക്തമല്ല.

ശങ്ക:—അങ്ങിനെയാണെങ്കിലും ഉപാധിയോഗംകൊണ്ടും ബ്രഹ്മത്തിന്നുഭയലിംഗത്വം വരുന്നില്ലെന്നു മുമ്പെ പറഞ്ഞതു നിഷ്ഫലമായില്ലെയോ എന്നാണെങ്കിൽ സമാധാനം:—അങ്ങിനെ വരുന്നില്ല. എന്തുകൊണ്ടെന്നാൽ ഉപാധിനിമിത്തം ഉണ്ടാകുന്ന ഭേദം വസ്തു ധൎമ്മത്തിന്നു ബാധകമാകയില്ല. ഉപാധികൾ അവിദ്യനിമിത്തം ഉണ്ടെന്നു തോന്നുന്നതല്ലാതെ യഥാൎത്ഥത്തിൽ ഉള്ളവയല്ല. അവിദ്യനിമിത്തമുള്ള ഉപാധികൾ ഉള്ളപ്പോൾ മാത്രമേ ലൌകിക വൈദികവ്യവഹാരങ്ങൾ നടക്കുകയുള്ളു വെന്നവിടവിടെ പറഞ്ഞിട്ടുമുണ്ട്.

---

ആഹച തന്മാത്രം—സൂ. 16.

അൎത്ഥം:—തന്മാത്രം=ചൈതന്യം മാത്രമാണെന്നു. ആഹച=ശ്രുതിയും ഉപദേശിക്കുന്നു.

ഭാഷ്യഭാഷാനുവാദം:—സയഥാ സൈന്ധവഘനോ ƒനന്തരോ ƒബാഹ്യഃ കൃത്സ്നോരസ ഘനഏവൈവം വാ അരേ ƒയമാത്മാനന്തരോ ƒബാഹ്യഃ കൃത്സ്നഃ പ്രജ്ഞാനഘനഏവ (ബൃം 4–5–13) അല്ലെയോ മൈത്രേയി ഉപ്പുകട്ടയുടെ ഉള്ളും പുറവും ഉപ്പുരസമല്ലാതെ മറെറാരു രസമില്ലാത്തതുപോലെ ബ്രഹ്മവും ഉള്ളും പുറവും പ്രജ്ഞാനം മാത്രമല്ലാതെ ഇതരമായതൊന്നുമില്ല എന്നുതന്നെ ശ്രുതിയുപദേശിക്കുന്നതും.

---

ദർശയതിചാഥോ അപിസ്മര്യതെ—സൂ 17.

അത്ഥം:—ദർശയതിച=ശ്രുതിയും അന്യരൂപമില്ലെന്നു കാട്ടിത്തരുന്നു: അഥോ അപിസ്മര്യതെ=സ്മൃതിയും അതുപോലെത്തന്നെയുപദേശിക്കുന്നു.

ഭാഷ്യഭാഷാനുവാദം:—ശ്രുതിയും അന്യരൂപത്തെ നിഷേധിച്ചുകൊണ്ടുതന്നെ ബ്രഹ്മത്തെയുപദേശിക്കുന്നു!—"അഥാതആദേശോ നേതിനേതി" (ബൃം 2-3-6) ഈവിധമല്ല ഈവിധമല്ല എന്നു നാമരൂപങ്ങളെയെല്ലാം നിഷേധിച്ചുകൊണ്ടുതന്നെ ശ്രുതി ബ്രഹ്മത്തെയുപദേശിക്കുന്നു.

"അന്യദേവ തദ്വിദിതാ ദഥോ അവിദിതാദധി" (കേം 1-3) അറിയപ്പെട്ടതും അറിയപ്പെടാത്തതുമായ വസ്തുവിൽനിന്നു വേറിട്ടിരിക്കുന്നതാണതെന്നും "യതോവാചോ നിവർത്തന്തെ അപ്രാപ്യമനസാ സഹ" (തൈം 2-4-1) വാക്കുകളും മനസ്സും യാതൊന്നിൽ എത്താതെ മടങ്ങുന്നുവൊ അതാകുന്നു ആ വസ്തുവെന്നും ഉപദേശിക്കുന്നു.

ബാഷ്കലിയെന്ന മഹർഷിയാൽ ചോദിക്കപ്പെട്ട ബാധപൻ എന്ന മഹർഷി മൌനംകൊണ്ടുത്തരം പറഞ്ഞുവെന്നും ശ്രുതിയിൽ കാണുന്നു.

"സഹോവാച അധീഹിഭോ ഇതിസതൂഷ്ണീംബഭൂവതം ഹദ്വിതീയേവാ തൃതീയേവാ ന ഉവാച ബ്രൂമഃഖലു ത്വം തുന വിജാനാസി ഉപശാന്തോയമാത്മാ" ഹേ മഹാത്മാവെ ബ്രഹ്മത്തെയുപദേശിക്കേണമെ എന്നു പ്രാത്ഥിച്ചു. അപ്പോൾ ബാധപൻ ഒന്നും പറയാതിരുന്നു. പിന്നേയും രണ്ടാമതും മൂന്നാമതും ചോദിച്ചപ്പോൾ ഞാനുപദേശിക്കുന്നു. അതു നിങ്ങളറിയുന്നില്ല. ആത്മാവു് ശബ്ദാദിസകലവിഷയങ്ങളിലും ഉൾപ്പെടാതിരിക്കുന്നവനാകുന്നുവെന്നു നിങ്ങളെ ധരിപ്പിക്കുവാനാണ് ഞാൻ മൌനം പൂണ്ടതെന്നു നിങ്ങളറിയുന്നില്ല എന്നു പറഞ്ഞു. അതുപോലെ സ്മൃതിയും അന്യമായ സകലത്തേയും പ്രതിഷേധിച്ചുകൊണ്ടുതന്നെയുപദേശിക്കുന്നു. "ജ്ഞേയംയത്തൽ പ്രവക്ഷ്യാമിയൽ ജ്ഞാത്വാമൃതമശ്നുതേ അനാദിമത്പരംബ്രഹ്മനസത്തന്നാസദുച്യതെ. (ഭ. ഗീ. 13-12) അറിയേണ്ടതു യാതൊന്നോ

അതിനെ ഞാൻ പറയാം. അതിനെയറിഞ്ഞാൽ മോക്ഷം സിദ്ധിക്കും. അത് ആദിയില്ലാത്തതും ഒന്നോടും ചേരാതെ വേറിട്ടിരിക്കുന്നതും സൂക്ഷ്മവും സ്ഥൂലവുമല്ലാത്തതുമാണെന്നു സ്മൃതിയിലും കാണുന്നു. വിശ്വസ്വരൂപം ധരിച്ച നാരായണനും നാരദരോടുപദേശിക്കുന്നു:- "മായാഹ്യേഷാമയാസൃഷ്ടായന്മാംപശ്യസിനാരദസർവ്വഭൂതഗുണൈര്യുക്തം നൈവംമാംജ്ഞാതുമർഹസി" (ഭാഗവതം) ഹേ നാരദ! മായയെ ഞാൻ സൃഷ്ടിച്ചതിനെയാണിപ്പോൾ അങ്ങുന്നു കാണുന്നത്. സകലഭൂതഗുണയുക്തനായിട്ടിപ്പോൾ എന്നെ കാണുന്നുവെല്ലോ. ഇതെന്റെ സത്യസ്വരൂപമാണെന്നു കരുതാതിരിക്കേണം. ഭൂതഗുണരഹിതൻ ഞാനെന്നുതന്നെ ധരിക്കേണം എന്നുപദേശം.

---

അതഏവചോപമാസൂര്യ്യകാദിവത്—സൂ. 18

അന്വ:—അതഏവച=അതുകൊണ്ടുതന്നെ. സൂര്യ്യകാദിവത്=ജലത്തിൽ പ്രതിബിംബിച്ചിരിക്കുന്ന സൂര്യ്യാദികളുടെ. ഉപമാ=ഉപമ പറയപ്പെട്ടിരിക്കുന്നു.

ഭാഷ്യഭാഷാനുവാദം:—അതുകൊണ്ടുതന്നെ ഈ ആത്മാവ് ചൈതന്യസ്വരൂപനും വിശേഷമൊന്നുമില്ലാത്തവനും വാക്കിന്നും മനസ്സിന്നും എത്താൻ കഴിയാത്തവനും ആകയാൽ നാമരൂപാദികളുള്ള ഒന്നിലും ഉൾപ്പെടാതിരിക്കുന്നവനാകുന്നുവെന്നു ധരിപ്പിക്കുവാൻ മോക്ഷശാസ്ത്രങ്ങളിൽ ജലാദികളിൽ പ്രതിഫലിച്ച സൂര്യ്യാദിബിംബങ്ങളെ ഉപമയായി കാട്ടിത്തരുന്നു:—"യഥാഹ്യയം ജ്യോതിരാത്മാ വിവസ്വാനപോഭിന്നോ ബഹുധൈകോനുഗച്ഛൻ ഉപാധിനാക്രിയതേ ഭേദരൂപോദേവഃ ക്ഷേത്രേഷ്വേവമജോയമാത്മാ" തേജസ്വരൂപനായ സൂര്യ്യൻ ജലത്തിൽനിന്നു വേറിട്ടിരിക്കെ ഏകനായ സൂര്യ്യൻ ഓരോവിധജലംനിറഞ്ഞ പാത്രങ്ങളിൽ പ്രതിഫലിക്കുമ്പോൾ അനേകനെന്നപോലെ എപ്രകാരം തോന്നുന്നുവോ അതുപോലെ ജന്മാദിവിഹീനനും ചിന്മാത്രസ്വരൂപനുമായ ഈ ആത്മാവ് ഓരോവിധത്തിൽ ഭേദിച്ചിരിക്കുന്ന സർവ്വോപാധികളിലും പ്രതിഫലിച്ചിട്ടു നാനാവിധനെന്നപോലെ കാണപ്പെടുന്നു. "ഏകഏവഹിഭൂതാത്മാ ഭൂതേഭൂതേവ്യവസ്ഥിതഃ ഏകധാബഹുധാചൈവ

ദൃശ്യതേജലചന്ദ്രവത്'' അതാതുപാധികളിലിരിക്കുന്ന ഒരേ ഭൂതാത്മാവു ജലത്തിൽ പ്രതിഫലിച്ച ചന്ദ്രനെന്നപോലെ ഒന്നായിട്ടും അനേകമായിട്ടും കാണപ്പെടുന്നു. ആകാശസ്ഥചന്ദ്രൻ ഏകൻ ജലാദ്യുപാധികളിൽ അനേകൻ എന്നപോലെ ചിന്മയനേകൻ ഉപാധിസംബന്ധത്താൽ അനേകൻ എന്നർത്ഥം.

ഇതിൽ പൂർവ്വപക്ഷം പുറപ്പെടുന്നു:—

---

അംബുവദഗ്രഹണാത്തു ന തഥാത്വം—സൂ 19.

അർത്ഥം:—തു=സിദ്ധാന്തപക്ഷത്തെ നിരസിക്കുന്നു. എന്തുകൊണ്ടെന്നാൽ:—അംബുവത് അഗ്രഹണാത്=ജലംപോലെ വേറിട്ടു ഗ്രഹിക്കപ്പെടാത്തതുകൊണ്ട്. ന തഥാത്വം=ആത്മാവിന്നു ജലാദിപ്രതിബിംബസാദൃശ്യം സിദ്ധിക്കയില്ല.

ഭാഷ്യഭാഷാന്തരവാദം:—ജലസൂര്യ്യാദികളെന്നപോലെ ആത്മാവെന്നപക്ഷം യോജിക്കയില്ല. അതുപോലെ ഗ്രഹിപ്പാൻ കഴിയാത്തതുതന്നെ അതിന്നു കാരണം. ജലാദികൾ സൂര്യ്യാദിസ്ഥാനങ്ങളിൽനിന്നു വളരെദൂരെ മൂർത്തങ്ങളായ്ത്തന്നെയിരിക്കുന്നു. അതിൽ സൂര്യ്യാദിപ്രതിബിംബോദയം യുക്തംതന്നെ. ആത്മാവിന്നു മൂർത്തിയില്ല. ഉപാധികൾ ആത്മാവിൽനിന്നു വിട്ടിരിക്കുന്നതോ ദൂരദേശത്തുള്ളവയോ അല്ല ആത്മാവെങ്ങുമിരിക്കുന്നു. ഒന്നിൽനിന്നും വേറിട്ടവനുമല്ല. അതുകൊണ്ടു ദൃഷ്ടാന്തം യുക്തമല്ല എന്ന പക്ഷത്തിന്നു സമാധാനം പറയപ്പെടുന്നു:—

---

വൃദ്ധിഹ്രാസഭാക്ത്വമന്തർഭാവാദുഭയ
സാമഞ്ജസ്യാദേവം—സൂ 20.

അർത്ഥം:—അന്തർഭാവാത്=ഉപാധികളായ ജലാദികളിൽ അന്തർഭാവം—പ്രതിബിംബത്വം ഉള്ളതുകൊണ്ടു വൃദ്ധിഹ്രാസഭാക്ത്വം=ഉപാധ്യനുസരണം വൃദ്ധിയും കുറവും ഉണ്ടാകുന്നതുപോലെ ആത്മാവിന്നും ഉണ്ടാകാം എന്നു. ഉഭയസാമഞ്ജസ്യാത് ഏവം=രണ്ടിന്നും ചേർച്ചയുള്ളതുകൊണ്ടു ഇപ്രകാരമാവാം.

ഭാഷ്യഭാഷാന്തരവാദം:—വിവക്ഷിക്കപ്പെട്ട അംശത്തിൽ സാമ്യമുള്ളതുകൊണ്ടു ദൃഷ്ടാന്തം യുക്തംതന്നെ. ദൃഷ്ടാന്തത്തി

ന്നും ദാർഷ്ടാന്തികത്തിന്നും ചിലചിലതിൽ ചിലചില അംശ ങ്ങൾക്ക് സാദൃശ്യമുണ്ടെന്നല്ലാതെ സർവത്ര സമ്പൂർണ്ണസാദൃശ്യം ഉണ്ടാക്കി പറയുവാൻ ആർക്കും എല്ലായ്പോഴും സാധിക്കയില്ല. സർവ്വസാദൃശ്യവും രണ്ടിലു, ഉണ്ടെന്നുവന്നാൽ ദൃഷ്ടാന്തം ദാർഷ്ടാന്തികം എന്ന ഭേദംതന്നെയില്ലെന്നുവരും. ജലസൂര്യകാദിദൃഷ്ടാന്തം പറയപ്പെട്ടതു ഞങ്ങളുടെ ബുദ്ധികല്പിതവുമല്ല. ശാസ്ത്രത്താൽ പറയപ്പെട്ടതിന്റെ പ്രയോജനത്തെമാത്രം പറയുന്നു. ഇവിടെ ശാസ്ത്രവിവക്ഷിതസാദൃശ്യം എന്താണെന്നു പറയാം:— വലുപ്പം ചെറുപ്പം എന്ന ഭേദം എങ്ങിനെ ആത്മാവിൽ കാണപ്പെടുന്നുവെന്നതിന്നു ജലസൂര്യപ്രതിബിംബത്തെ ദൃഷ്ടാന്തമായി കാണിച്ചിരിക്കുന്നു. ചുരുങ്ങിയ ജലത്തിൽ അപൂർണ്ണപ്രതിബിംബം നിറഞ്ഞ പരന്ന ജലത്തിൽ പൂർണ്ണപ്രതിബിംബം ജലം ചലിക്കുമ്പോൾ പ്രതിബിംബം ചലിക്കും. ആകാശത്തിലെ യഥാർത്ഥസൂര്യന്നു ചലനമില്ല. വൃദ്ധിയും ഹ്രാസവും ചലനവും സ്ഥിരതയും എന്ന എല്ലാ ഭേദപ്രതീതിയും ഉപാധിസംയോഗംനിമിത്തമുണ്ടാകുന്നു. അതുപോലെ ആത്മാവിന്നും വൃദ്ധ്യാദിഭേദങ്ങൾ ഉപാധിസംബന്ധംനിമിത്തമുള്ളതുപോലെ തോന്നുന്നുവെന്ന സംഗതിയിൽ ദൃഷ്ടാന്തദാർഷ്ടാന്തികങ്ങളിൽ ചേർച്ചയുള്ളതുകൊണ്ടു ജലഗതസൂര്യാദിദൃഷ്ടാന്തം യുക്തംതന്നെ.

---

ദർശനാച്ച—സൂ. 21

അർത്ഥം:—ദർശനാത് ച=ദേഹാദ്യുപാധികളിൽ പ്രവേശിച്ചതു ബ്രഹ്മംതന്നെയെന്ന ശ്രുതിയുള്ളതുകൊണ്ടും ജലസൂര്യകാദിദൃഷ്ടാന്തം ചേർച്ചയുള്ളതുതന്നെ.

ഭാഷ്യഭാഷാനുവാദം:—"പുരശ്ചക്രേദ്വിപദഃ പുരശ്ചക്രേ ചതുഷ്പദഃ പുരഃസപക്ഷീഭൂത്വാ പുരഃപുരുഷആവിശത്" (ബൃ. 2-5-18) രണ്ടു കാലുകളുള്ള ഉപാധികളെ സൃഷ്ടിച്ചു. പക്ഷികൾ മനുഷ്യർ എന്നിവയിൽ പ്രവേശിച്ചു. നാലുകാലുകളുള്ള ഉപാധികളെ സൃഷ്ടിച്ചു. മൃഗാദികളിൽ പ്രവേശിച്ചു. "അനേന ജീവേനാത്മനാനുപ്രവിശ്യ" (ഛാം. 6-3-2) ഈ ജീവരൂപനായ ആത്മാവായിട്ടു പ്രവേശിച്ചു. എന്നിങ്ങിനെ ശ്രുതിയുള്ളതി

നാൽ ജലഗതസൂര്യാദികളെപോലെ ബ്രഹ്മം ഉപാധികളിൽ പ്രവേശിച്ചുവെന്ന ഉപമ യുക്തംതന്നെ. ആകയാൽ ബ്രഹ്മം നിർവ്വികല്പലിംഗമുള്ളതുതന്നെ. രണ്ടുവിധ ലിംഗമോ വിപരീത ലിംഗമോ ഉള്ളതാകയില്ല എന്നുതന്നെ ശ്രുതി സിദ്ധാന്തം.

ഇതിൽ മററു ചിലർ രണ്ടധികരണത്തെ കല്പിക്കുന്നു: ബ്രഹ്മം പ്രപഞ്ചസംബന്ധമില്ലാതെ ഒരേ ആകൃതിയുള്ളതോ, പ്രപഞ്ചമെന്നപോലെ അനേകരൂപമുള്ളതോ എന്നാകുന്നു പ്രഥമാധികരണം.

രണ്ടാം പക്ഷത്തിൽ പ്രപഞ്ചസംബന്ധം തീരെയില്ലാതിരിക്കുന്നുവെങ്കിൽ ആ ബ്രഹ്മം സത്തോ ചിത്തോ സച്ചിത്തോ എന്നാകുന്നു. ഈ വിഷയത്തിൽ ഞങ്ങളെന്തു പറയുന്നുവെന്നു കാണിക്കാം:—ഏതുവിധം നോക്കിയാലും വേറെ അധികരണം ആരംഭിക്കുന്നതു നിഷ്ഫലംതന്നെ. അനേകലിംഗത്വം പരബ്രഹ്മത്തിന്നില്ലെന്നു "ന സ്ഥാനതോപി" എന്ന സൂത്രത്താലും നിരാകരിക്കപ്പെട്ടു. അനേകലിംഗമുള്ളതുപോലെ തോന്നുന്നതെങ്ങനെയെന്നതിന്നു "പ്രകാശവച്ച" എന്ന സൂത്രത്താലും സമാധാനം പറയപ്പെട്ടു. ബ്രഹ്മം സദ്രൂപംമാത്രമല്ലാതെ ചിദ്രൂപമല്ലെന്നു പറവാനും സാധിക്കയില്ല. വിജ്ഞാനഘനം മാത്രമാകുന്നു ബ്രഹ്മം എന്നുപദേശിക്കുന്ന ശ്രുതി വ്യർത്ഥമാകും. ചൈതന്യമല്ലാത്ത ബ്രഹ്മം ജീവൻെറ ആത്മാവാകുന്നതെങ്ങിനെ യോജിക്കും. ബോധലക്ഷണം ബ്രഹ്മം എന്നല്ലാതെ സദ്രൂപമാകയില്ലെന്നും പറവാൻ സാധിക്കയില്ല.

"അസ്തീത്യേവോപലബ്ധവ്യഃ" (കഠം 6-13) ഉണ്ടെന്നു മാത്രമേ ബ്രഹ്മത്തെക്കുറിച്ചറിവാൻ കഴികയുള്ളുവെന്ന ശ്രുതി സദ്രൂപത്തെ ഉറപ്പിക്കുമ്പോൾ ഇല്ലെന്നെങ്ങിനെ പറയും. സത്തയല്ലാത്ത ബോധം എങ്ങിനെയറിയപ്പെടും. എന്നാൽ സദ്രൂപവും ബോധലക്ഷണവും ബ്രഹ്മം എന്നു മാത്രമായും പറയപ്പെടുവാൻ കഴികയില്ല. മുമ്പേ സമ്മതിക്കപ്പെട്ടതു നിരർത്ഥമെന്നുവരും. സത്താരഹിതബോധമോ ബോധരഹിതസത്തയോ അല്ല ബ്രഹ്മം എന്നാണെങ്കിൽ ബ്രഹ്മം സഗുണമല്ലെന്നു മുമ്പേ പറഞ്ഞതുതന്നെ വീണ്ടും പറയുന്നുവെന്നല്ലാതെ വിശേഷമൊന്നുമില്ല.

ശ്രുതിയുള്ളതിനാൽ ദോഷമില്ലെന്നു വരുമെന്നാണെങ്കിൽ അങ്ങിനെ വരികയില്ല. ഒരേ വസ്തു അനേകസ്വഭാവമുള്ളതായിരിക്കയില്ലല്ലൊ. സത്തതന്നെ ബോധം. ബോധംതന്നെ സത്ത. അതിനാൽ രണ്ടും ഒന്നുതന്നെ. പിരിഞ്ഞിരിക്കുന്നില്ല. എന്നാണെങ്കിൽ ബ്രഹ്മലക്ഷണം സത്തയോ ബോധമോ എന്ന വികല്പത്തിന്നവകാശമില്ലെന്നും വരും. അതിനാൽ സൂത്രങ്ങളെ ഒരേ അധികരണത്തിൽ ചേർത്തിയതാകുന്നു.

അതു മാത്രമല്ല: ആകാരമുള്ളതെന്നും ഇല്ലാത്തതെന്നും ഉപദേശിക്കുന്ന ശ്രുതികൾ ഉള്ളതിനാൽ ഏതെങ്കിലും ഒന്നിനെ സ്വീകരിച്ചാൽ ഇതരശ്രുതികൾക്കാശ്രയമില്ലെന്നു വരാതിരിപ്പാൻ പ്രകാശവത് എന്ന സൂത്രത്താൽ ദോഷമില്ലാത്ത നിലയിൽ അനുഭവത്തിന്നൊത്തവിധം നിശ്ചയിച്ചതിനാൽ പ്രകാശവത് എന്ന സൂത്രം അർത്ഥവത്തുതന്നെ.

ബ്രഹ്മം ആകാരമുള്ളതെന്നുപദേശിക്കുന്ന ശ്രുതികൾക്ക് പ്രപഞ്ചം വിലയിക്കുമ്പോൾ അനാകാരം ബ്രഹ്മം എന്നുതന്നെ അർത്ഥം വന്നുചേരുമെല്ലൊ എന്നു പറഞ്ഞതും സമീചീനമാണെന്നു കാണപ്പെടുന്നില്ല. എങ്ങിനെയെന്നാൽ:—നിർഗ്ഗുണബ്രഹ്മത്തെ പ്രതിപാദിക്കുന്ന സ്ഥലത്തിൽ പ്രപഞ്ചത്തെ പറയുന്നതായി കാണുന്നുണ്ട്:—"യുക്താഹ്യസ്യഹരയഃ ശതാദശേത്യയം യേഹരയോƒയം വൈദശച സഹസ്രാണിബഹൂനിചാനന്താനിച" (ബൃം 2-5-19) ജീവഭാവത്തെ പ്രാപിച്ച ഈശ്വരൻെറ തേരിൽ പൂട്ടിക്കെട്ടിയ കുതിരകളെന്നപോലെയിരിക്കുന്ന ഇന്ദ്രിയങ്ങൾ നൂറായിട്ടും പത്തായിട്ടും ആയിരക്കണക്കായിട്ടും അനേകങ്ങളായിട്ടും അനന്തങ്ങളായിട്ടും മായാമയനായിട്ടും അനവധി രൂപമുള്ളവനായിട്ടും ശ്രുതികളിൽ കാണപ്പെടുന്നുണ്ട്. ഈ പറയപ്പെട്ടവയെല്ലാം ഇവൻതന്നെ. ജ്ഞാനസ്വരൂപനായ ഈ ആത്മാവിൽനിന്നീ പറയപ്പെട്ടവയൊന്നും തന്നെ വേറിട്ടിരിക്കുന്നവയല്ല. ഇന്ദ്രിയങ്ങളും വിഷയങ്ങളും എല്ലാം അവനിൽ ഉൾപ്പെട്ടവതന്നെ.

"തദേതൽബ്രഹ്മാപൂർവ്വമനപരമനന്തരമബാഹ്യം" (ബൃം. 2-5-19) എന്നുപസംഹരിച്ചിരിക്കുന്നതുകൊണ്ട് ആ പരബ്രഹ്മഭിന്നമായിട്ട് യാതൊന്നുമില്ല എന്നാണ് ശ്രുതിസിദ്ധാന്തം.

ഇന്ദ്രിയങ്ങരം വിഷയങ്ങരം എന്നിവയെല്ലാം ഇല്ലാതാകുന്നില്ല. ബ്രഹ്മത്തിൽ അടങ്ങിയിരിക്കുന്നുവെന്നുമാത്രം. "സക്രതുംകുർവ്വീത" ശാന്തമായിട്ടുവനെ യജിക്കുക നിശ്ചലമനസ്സോടുകൂടെ ഉപാസിക്കുക എന്നിങ്ങിനെ ഉപാസനവിധിയും ഉള്ളതുകൊണ്ടു് കർമ്മത്തിൽ ഈശ്വരന്നു സംബന്ധമുണ്ടെന്നു വരുന്നുണ്ടു്. എന്നാൽ എല്ലാററിന്നും ഒരുപോലെ ലയം വരുമെന്നും പറഞ്ഞുകൂടാ. അങ്ങനെയായാൽ രൂപരഹിതമായതിന്നു പ്രാധാന്യം പറഞ്ഞതിന്നു വിഷയമില്ലെന്നു വരും. ഇവക്കും ഫലമുണ്ടെന്നു വരുത്തക്കവിധം ചിലേടത്തു ദുരിതക്ഷയം ചിലേടത്തിൽ ഐശ്വര്യപ്രാപ്തി ചിലതിന്നു ക്രമമുക്തി എന്നിങ്ങിനെ ഉപാസനാവാക്യങ്ങരംക്കും ബ്രഹ്മവാക്യങ്ങരംക്കും വെവ്വേറെ അർത്ഥം കണ്ടുകൊള്ളേണം. ഏകവാക്യത്വം സിദ്ധിക്കയില്ല. അതുകൊണ്ടു ഈ വാക്യങ്ങരം ഭിന്നങ്ങളല്ല ഏകവാക്യംതന്നെയെന്നെങ്ങിനെ വരും എന്നതിന്നു നിങ്ങരം സമാധാനം പറയേണ്ടതായിരിക്കുന്നു.

പ്രയാജദർശപൂർണ്ണമാസവാക്യങ്ങളിൽ എന്നപോലെ ഒരേ ഫലം ഈ വാക്യങ്ങരംക്കും വരാം എന്ന സമാധാനം പറയാം എന്നാണെങ്കിൽ അതു യോജിക്കയില്ല. ബ്രഹ്മവാക്യങ്ങരം അർത്ഥസ്വരൂപമായ ബ്രഹ്മത്തെയുപദേശിക്കുകയല്ലാതെ വിധിക്കുക പതിവില്ലാത്തതാണതിന്നു കാരണം. "തത്തുസമന്വയാത്" (ബ്രം. സൂം. 1-1-4) എന്നതിൽ ഉറപ്പിച്ചിരിക്കുന്നു. ബ്രഹ്മവാക്യങ്ങരംക്ക് വിധിപ്പാൻ വിഷയമെന്താണുള്ളതെന്നു നിങ്ങരം പറയേണം. ലോകത്തിൽ ഒരുവനോടു "നീയിതു ചെയ്യുക" എന്നു കല്പിച്ചാൽ അവനതു ചെയ്യും. ബ്രഹ്മവാക്യത്തിൽ ആവിധം കല്പിപ്പാൻ വിഷയമില്ല. ദ്വൈതപ്രപഞ്ചം ബ്രഹ്മാധീനം. ബ്രഹ്മം പ്രപഞ്ചാധീനമല്ലാത്തതുകൊണ്ടു വിധിവാക്യങ്ങരംക്ക് ബ്രഹ്മവാക്യങ്ങളിൽ സ്ഥാനമില്ല. ദ്വൈതപ്രപഞ്ചം ഇല്ലാത്തവയാണെന്നുള്ള ബോധമുണ്ടാവാൻ ആഗ്രഹിക്കുന്നവനോടു അതിന്നുപകരിക്കുന്ന കർമ്മങ്ങളെ ചെയ്യാൻ വേദം വിധിക്കുന്നു. അതിന്നധികാരികരം ആ കർമ്മങ്ങരം ചെയ്യുന്നു. അതുകൊണ്ടു് ദ്വൈതപ്രപഞ്ചവിലയത്തിന്നുപകരിക്കുന്ന കർമ്മങ്ങളാണ് വിധിക്കു വിഷയം. ദ്വൈതപ്രപഞ്ചം മിഥ്യയെന്ന ബോധമുള്ളവനാണു് ബ്രഹ്മജിജ്ഞാസു. അതുകൊണ്ടു

ബ്രഹ്മവാക്യങ്ങളിൽ വിധിയുറംപ്പെടുകയില്ല എന്നു ഞങ്ങറം പറയുന്നുവെങ്കിലോ ഇതിന്നു സമാധാനം:—

ദ്വൈതപ്രപഞ്ചവിലയം എന്നാൽ എന്താകുന്നു. അഗ്നിസമ്പൎക്കത്താൽ കട്ടിയായ നെയ്യുരുകുന്നതുപോലെ പ്രപഞ്ചസ്വരൂപത്തിന്നു മാററം വരുകയോ അതോ നേത്രദോഷം നിമിത്തം ഏകചന്ദ്രനെ അനേകമായി കാണുന്നതുപോലെ അവിദ്യയാൽ കാണപ്പെടുന്ന പ്രപഞ്ചം മിഥ്യയാണെന്ന ബോധത്തിൽ ഇല്ലെന്നു അനുഭവപ്പെടുകയോ ചെയ്യുന്നതെന്നു നിൎണ്ണയിക്കേണം. ഉള്ളിലും പുറത്തും കാണപ്പെടുന്ന ദേഹാദിലക്ഷണവും പൃഥിവ്യാദിലക്ഷണവുമായ ഈ പ്രപഞ്ചം ഇല്ലാതാകുന്നതാണ് പ്രപഞ്ചലയം എന്നാണെങ്കിൽ അതു ഒരുവനും ആവിധത്തിലാക്കുവാൻ കഴികയില്ല. അതിന്നുപകരിക്കുന്ന മാൎഗ്ഗം ഉപദേശിപ്പാനും സാധിക്കയില്ല. ആദിയിൽ ഏതെങ്കിലും ഒരു മഹാൻ പ്രപഞ്ചത്തെ സമൂലം നശിപ്പിച്ചിട്ടു മുക്തനായിട്ടുണ്ടെങ്കിൽ ഇപ്പോറം കാണുന്നവിധത്തിൽ പ്രപഞ്ചദൎശനം ഉണ്ടാകുമായിരുന്നില്ല. അതുകൊണ്ടു ഇക്കാണപ്പെടുന്ന ദേഹാദിപ്രപഞ്ചം തീരെയില്ലാതാക്കുവാൻ സാധിക്കയില്ലെന്നതിൽ സംശയിക്കേണ്ട. അതല്ല പ്രപഞ്ചവിലയം. പിന്നെ ഏതാണ് പ്രപഞ്ചവിലയം എന്നു പറയപ്പെടുന്നതെന്നു വിവരിക്കാം:—ഏകമായ ബ്രഹ്മം മാത്രമേയുള്ളു. പ്രപഞ്ചം എന്ന മറെറാരു വസ്തു ബ്രഹ്മഭിന്നമായിട്ടില്ല. അനാദിയായ അവിദ്യയാൽ ബ്രഹ്മത്തിൽ ആരോപിതമാണ് പ്രപഞ്ചം. വിദ്യയാൽ ആരോപിതമാണ് എന്നു അറിയപ്പെടും. അവിദ്യാ എന്നാൽ അജ്ഞാനം. വിദ്യയെന്നാൽ ജ്ഞാനം. ജ്ഞാനത്താൽ അജ്ഞാനം ഇല്ലാതാകുമ്പോറം യഥാൎത്ഥവസ്തു അറിവിന്നു വിഷയമാകും. ആരോപം ഇല്ലാതെയുമാകും. ഇതാണ് ശരിയായ പ്രപഞ്ചവിലയം എന്നതിന്നു ശ്രുതി:—

"ഏകമേവാദ്വിതീയം ബ്രഹ്മതത്സത്യംസ ആത്മാ തത്ത്വമസി" (ഛാം. 6-8-7) ഏകംമാത്രവും രണ്ടില്ലാത്തതുമായ ബ്രഹ്മം സത്യം. അതുതന്നെ ആത്മാവ് ഹേശ്വേതകേതോ അതു നീയാകുന്നുവെന്നുയുപദേശിച്ചിരിക്കുന്നു. ആ ബ്രഹ്മം അറിയപ്പെടുമ്പോറം സ്വയമേവ വിദ്യയുദിക്കും. ആയതുനിമിത്തം

അവിദ്യ നശിക്കും. അപ്പോൾ അവിദ്യയാൽ ആരോപിതമായ സകല നാമരൂപാത്മകപ്രപഞ്ചവും സ്വപ്നപ്രപഞ്ചമെന്ന പോലെ നിർമ്മൂലം വിലയിക്കും. ബ്രഹ്മം അറിയപ്പെടാതിരിക്കുമ്പോൾ ബ്രഹ്മത്തെ അറിയുക പ്രപഞ്ചത്തെയും ലയിപ്പിക്കുക എന്നു നൂറുതവണയുപദേശിച്ചാൽകൂടെ ആ രണ്ടു കാര്യം അനുഭവപ്പെടുകയില്ല. ബ്രഹ്മം അറിയപ്പെട്ടാലുംകൂടെ ബ്രഹ്മജ്ഞാനത്തെയും പ്രപഞ്ചവിലയത്തെയും വിഷയമാക്കീട്ടുള്ള വിധിവാക്യങ്ങൾ ഉണ്ടാകാമെല്ലൊ എന്നു ശങ്കിക്കുന്നുവെങ്കിലോ അതു യുക്തമാകയില്ല. പ്രപഞ്ചസംബന്ധമില്ലാത്ത ബ്രഹ്മാത്മഭാവത്തെ ഉപദേശിച്ചതുകൊണ്ടുതന്നെ അതുരണ്ടും സിദ്ധമാകയാൽ രണ്ടാമതു വിധിവാക്യത്തിന്നവകാശമില്ല. രജ്ജുസ്വരൂപത്തെ പ്രകാശിപ്പിച്ചതുകൊണ്ടുതന്നെ രജ്ജുവിനെകുറിച്ചുള്ള അറിവും അതറിയാതിരുന്നപ്പോളുണ്ടായ സംഭ്രാന്തിയും നശിച്ചുവെല്ലൊ. ചെയ്യപ്പെട്ടതിനെ വീണ്ടും ചെയ്യുന്നതനാവശ്യം.

വിധിക്കു വിഷയമായ ജീവൻ പ്രപഞ്ചപക്ഷത്തിലുൾപ്പെട്ടവനോ ബ്രഹ്മപക്ഷത്തിൽ ചേർന്നവനോ എന്നു ഞങ്ങൾ ചോദിക്കുന്നു. ആദ്യത്തെ വികല്പത്തിൽ പ്രപഞ്ചസംബന്ധമില്ലാത്ത ബ്രഹ്മതത്വം ഉപദേശിച്ചതുകൊണ്ടു പൃഥിവ്യാദിതത്വങ്ങളെന്നപോലെ ജീവതത്വവും ബ്രഹ്മഭിന്നമായിട്ടില്ലെന്നു വന്നുവെല്ലൊ. പിന്നെ നിയോഗത്തിന്നു വിഷയം ആർ? അതുപ്രകാരം അനുഷ്ഠിച്ചു മോക്ഷം പ്രാപിക്കേണ്ടുവൻ ആർ എന്നു പറയപ്പെടേണം. രണ്ടാമത്തെ വികല്പത്തിൽ ജീവൻ ബ്രഹ്മഭിന്നനല്ലെന്നു വരുമ്പോൾ നിയോജ്യനായിട്ടു ജീവനെന്ന ഒരു തത്വംതന്നെയില്ലെന്നും സിദ്ധിക്കുന്നു: ജീവനെന്ന ബോധമുണ്ടായതിന്നു കാരണം അവിദ്യയാകയാൽ വിദ്യോദയത്താൽ ജീവഭാവമേയില്ലെന്നു വന്നതിനാൽ നിയോജ്യനും നിയോഗവുമില്ലെന്നു വന്നുകഴിഞ്ഞു.

പരവിദ്യയിൽ കാണപ്പെടുന്ന ശ്രോതവ്യോമന്തവ്യോ നിദിധ്യാസിതവ്യഃ എന്നീ ശബ്ദങ്ങൾ തത്വചിന്തയിൽ ഏർപ്പെടുത്തുന്നുവെന്നല്ലാതെ തത്വത്തെ അറിയിക്കുന്ന വിധി പ്രധാനവാക്യങ്ങളല്ല. ലോകത്തിലും ഇതിനെ നോക്കുക ഇതു കേൾക്കുക എന്നുപദേശിക്കുമ്പോൾ ഇതിൽ മനസ്സിരുത്തുകയെന്നല്ലാ

തെ സാക്ഷാത്തായറിയുക എന്ന ഉപദേശമില്ല. അറിയേണ്ടതിൽ ശ്രദ്ധിക്കുന്നവന്നുതന്നെ അറിവു ചിലപ്പോളുണ്ടാകും ചിലപ്പോളുണ്ടാകയില്ല. അതുകൊണ്ടു അവന്നു ജ്ഞാനമുണ്ടാകേണമെന്നാഗ്രഹിക്കുന്നവൻ ജ്ഞാനവിഷയത്തെ മാത്രം കാട്ടിക്കൊടുക്കേണം. അതു കഴിഞ്ഞാൽ വിഷയത്തിന്നും പ്രമാണത്തിന്നും അനുസരിച്ച ജ്ഞാനം സ്വയമേവ അനുഭവപ്പെടും. അന്യപ്രമാണത്താൽ ഉപദേശിക്കപ്പെടുന്ന അന്യാൎത്ഥത്തിൽ യഥാക്രമം ഉപദേശിക്കപ്പെട്ടവന്നു വിശ്വാസം ഉണ്ടാകയില്ലല്ലൊ അഥവാ നിയോഗത്തെ ശരിക്കു ധരിക്കാതെ ഞാൻ നിയുക്തനെന്ന തെററായ ബോധത്താൽ മറെറാരുവിധത്തിൽ പ്രവൃത്തിക്കുമെങ്കിൽ അതു ജ്ഞാനമല്ല. മനസ്സുകൊണ്ടുചെയ്യുന്ന ക്രിയയാകുന്നു സ്വയമേവ മററു വിധത്തിൽ പ്രവൃത്തിക്കുമെങ്കിൽ അതു ഭ്രാന്തിയാകുന്നു. ജ്ഞാനം എന്തെന്നാൽ പ്രമാണത്തിൽനിന്നുണ്ടാകുന്നതും യഥാൎത്ഥവിഷയത്തെ സംബന്ധിച്ചിരിക്കുന്നതുമാകുന്നു. അതു വിധിശതംകൊണ്ടും ഉണ്ടാക്കിത്തീൎക്കാവുന്നതല്ല. അതു പുരുഷന്റെ പ്രവൃത്തിക്കധീനമല്ല. വസ്ത്വധീനമാണതെന്നു സിദ്ധമാകുന്നു. അതുകൊണ്ടും വിധിക്കതു വിഷയമല്ല. വേദം വിധിപ്രധാനമായതാണെന്നു സിദ്ധാന്തിക്കുന്നുവെങ്കിൽ ജീവൻ ബ്രഹ്മസ്വരൂപനാണെന്ന പ്രമാണം സ്വീകാൎയ്യമല്ലെന്നു വരും. എന്തുകൊണ്ടെന്നാൽ വിധിക്കു വിഷയമല്ല ബ്രഹ്മം എന്നതാണതിന്നു കാരണം.

ശാസ്ത്രവും ജീവൻ ബ്രഹ്മസ്വരൂപൻ എന്നു നിശ്ചയിച്ചിരിക്കെ പിന്നെ ബ്രഹ്മം നിയോജ്യൻ എന്നും നിശ്ചയിക്കുന്നുവെങ്കിൽ ആദ്യകല്പനക്കു വിപരീതമായ കല്പനയെന്ന ദോഷം കൎമ്മത്താൽ മോക്ഷസിദ്ധിയെന്നുവന്നാൽ മോക്ഷം അനിത്യം എന്നീവിധ ദോഷങ്ങളെ തീൎക്കാൻ ആൎക്കും സാധിക്കയില്ല. അതുകൊണ്ടു ബോധമാത്രത്തിൽ അവസാനിക്കുന്നു ബ്രഹ്മവാക്യങ്ങൾ എന്നല്ലാതെ വിധിപരങ്ങൾ എന്നു വരികയില്ല. അതുകൊണ്ടു ഏകാൎത്ഥത്തിലവസാനിക്കുന്നതിനാൽ ഏകവാക്യം എന്നുതന്നെ സിദ്ധിക്കും. ബ്രഹ്മവാക്യങ്ങളിൽ നിയോഗവാക്യങ്ങളുണ്ടെന്നു കല്പിക്കുന്നുവെങ്കിലുംകൂടെ പ്രപഞ്ചസംബന്ധം ബ്രഹ്മത്തിന്നില്ലെന്നും ഉണ്ടെന്നും രണ്ടു വിധാൎത്ഥകല്പനനിമിത്തം ഏകവാക്യത്വം സിദ്ധിക്കയില്ല. ശബ്ദഭേദങ്ങൾ നിമിത്തം

വിധിയിലും ഭേദമുണ്ടെന്നു വരുമെങ്കിൽ എല്ലാ ദിക്കിലും വിധിയൊരുപോലെയാണെന്നും നിശ്ചയിപ്പാൻ കഴികയില്ല. പ്രയാജദർശപൂർണ്ണമാസവാക്യങ്ങളിൽ അധികാരാംശഭേദത്താൽ അഭേദം തോന്നുന്നതിനാൽ ഏകവാക്യതാം വരുന്നതിൽ വിരോധമില്ല. ഇവിടെ സഗുണം നിർഗ്ഗുണം എന്ന രണ്ടുവിധ വിധികളിൽ ഒന്നിലും ഒരുപോലെ അധികാരാംശമുണ്ടെന്നു കാണുന്നില്ല. ബ്രഹ്മത്തിന്നുണ്ടെന്നു പറയപ്പെട്ട ഭാരൂപതാദിധർമ്മം പ്രപഞ്ചവിലയനത്തിന്നുപകരിക്കുന്നതല്ല. പ്രപഞ്ചവിലയവും ഭാരൂപതാദിധർമ്മത്തിന്നു സഹായിയല്ല. അന്യോന്യവിരുദ്ധങ്ങളാകുന്നു. ഒരേ ധർമ്മമുള്ള വസ്തുവിൽ സർവ്വപ്രപഞ്ചവിലയവും ഏകദേശം ലയിക്കാതിരുപ്പും സംഭാവ്യമല്ല. അതുകൊണ്ടു ബ്രഹ്മം സാകാരവും നിരാകാരവുമാകുന്നു. പ്രകാശമെന്നപോലെ എന്നു ഞങ്ങൾ പറഞ്ഞ വിഭാഗംതന്നെ അധികം യുക്തം.

5-ാം അധികരണം പൂർണ്ണം.

—:***:—

## 6. പ്രകൃതൈതാവത്വാധികരണം.

സൂം 22—30.

പ്രകൃതൈതാവത്വം ഹി പ്രതിഷേധതി
തതോബ്രവീതി ചഭൂയഃ—സൂ 22.

അർത്ഥം:—“അഥാത ആദേശോ നേതിനേതി” പിന്നെ അതുകൊണ്ടു ഇതല്ല ഇതല്ല എന്നാകുന്നു. ആദേശഃ=ബ്രഹ്മത്തെകുറിച്ചുള്ള ഉപദേശം. (ബൃം 2-3-1) എന്ന വാക്യം കാണപ്പെടുന്നതിലെ ഇതല്ല ഇതല്ല എന്ന നിഷേധത്തിന്നു വിഷയം ഏതാകുന്നുവെങ്കിൽ പ്രകൃതൈതാവത്വം ഹി=പ്രകൃതത്തിൽ—ഇതുവരെ പറഞ്ഞിട്ടുള്ളതിൽ കാണപ്പെടുന്ന. ഏതാവത്വം=ഇത്രമാത്രം എന്നതിനെത്തന്നെ. പ്രതിഷേധതി=പ്രകർഷേണ—അടിയോടെ—നിഷേധിക്കുന്നു. തതഃ=അതിൽപിന്നെ. ഭൂയഃ=പിന്നെയും ഒന്നുണ്ടെന്നു. ബ്രവീതിച=പറയുകയും ചെയ്യുന്നു.

ഭാഷ്യഭാഷാനുവാദം:—“ദ്വേവാവ ബ്രഹ്മണോരൂപേ മൂർത്തംചൈവാ മൂർത്തംച” (ബൃം 2-3-1) മൂർത്തവും അമൂർത്ത

വും—രൂപമുള്ളതും ഇല്ലാത്തതും എന്ന രണ്ടുരൂപം ബ്രഹ്മത്തിനുണ്ടെന്നാരംഭിച്ചുകൊണ്ടു ബ്രഹ്മസ്വരൂപത്തെയുപദേശിക്കുന്ന ശ്രുതിപഞ്ചമഹാഭൂതങ്ങളെ രണ്ടു വകപ്പാക്കിട്ടു പുരുഷൻഎന്ന ശബ്ദത്തിൽ അമൂർത്തസ്വരൂപം മഞ്ഞളിന്റെ നിറത്തിന്നു തുല്യമായി കാണിക്കപ്പെട്ടു. പിന്നെ "അഥാത ആദേശോ നേതി നേതി നഹ്യേതസ്മാദിതിനേ ത്യന്യൽപരമസ്തി" (ബൃം 2_3_6) ഇതിൽനിന്നന്യമായിട്ടൊന്നുമില്ലെന്നു കാണിപ്പാനായിട്ടാകുന്നു പ്രപഞ്ചത്തെ ആരോപിച്ചു ദൃശ്യമായി പറഞ്ഞതു. പ്രപഞ്ചസംബന്ധം ബ്രഹ്മത്തിന്നില്ലാത്തതുകൊണ്ടു അതിനെ നേരിട്ടുപദേശിപ്പാനുചിതമായ വാക്കില്ലാത്തതിനാൽ ഇതല്ല ഇതല്ല എന്നാകുന്നു അതിനുള്ള ഉപദേശവചനം എന്നാകുന്നു ശ്രുത്യർത്ഥം. ഇപ്പോഠം ഇതല്ല എന്ന് നിഷേധിച്ചതിന്നു വിഷയം ഏതാണെന്നു—ഏതിനെയാണ് നിഷേധിച്ചതെന്ന്—അറിവാനാഗ്രഹിക്കുന്നു. ഇതിനെ നിഷേധിക്കുന്നുവെന്നു കാട്ടുന്ന വിശിഷ്ട വസ്തുവൊന്നും കാണപ്പെടുന്നില്ല. നിഷേധിക്കത്തക്കതായ ഏതോ ഒന്നുണ്ടെന്നു ഇതല്ല ഇതല്ല എന്ന നിഷേധശബ്ദത്താലറിയപ്പെടുന്നുണ്ട്. ഇതി എന്നും ഏവമെന്നുമുള്ള രണ്ടു ശബ്ദങ്ങളും ഇപ്രകാരം എന്ന അർത്ഥത്തെ കാണിക്കുന്നവയാകയാൽ അടുത്ത വാക്യത്തിൽ പറഞ്ഞ സംഗതിയെ സൂചിപ്പിക്കുന്നുവെന്നു കരുതാം. ഇതിന്നുമുമ്പെ കഴിഞ്ഞ പ്രകരണത്തിൽ പറഞ്ഞിരിക്കുന്നതു ബ്രഹ്മത്തിന്നു പ്രപഞ്ചസംബന്ധമുള്ളതും ഇല്ലാത്തതുമായ രണ്ടു രൂപത്തെക്കുറിച്ചാകുന്നു. ആ രണ്ടുരൂപത്തെയും നിഷേധിക്കുന്നുവെന്നോ അല്ലെങ്കിൽ രണ്ടിൽ ഏതെങ്കിലും ഒന്നിനെ നിഷേധിക്കുന്നുവെന്നോ ആവാം. രണ്ടിൽ ഒന്നിനെയാണ് നിഷേധിക്കുന്നതെങ്കിൽ അത് പ്രപഞ്ചത്തെയോ ബ്രഹ്മത്തെയോ എന്നും നിശ്ചയിക്കേണം. പ്രകൃതം രണ്ടിനെയും സംബന്ധിച്ചിരിക്കയാൽ രണ്ടിനെയും നിഷേധിക്കുന്നുവെന്നു ഞങ്ങഠം വിചാരിക്കുന്നു. "നേതി നേതി"യെന്നു രണ്ടുതവണ പറഞ്ഞത് രണ്ടിനെയും നിഷേധിക്കുന്നുവെന്ന് കാണിപ്പാനാകുന്നു. അതിലെ ഒരു നിഷേധവചനം പ്രപഞ്ചസഹിതമായ ബ്രഹ്മരൂപത്തെ നിഷേധിക്കുന്നു. മറ്റൊന്നുകൊണ്ടു രൂപമുള്ള ബ്രഹ്മത്തെയും നിഷേധിക്കുന്നു. അല്ലെങ്കിൽ രൂപമുള്ള ബ്രഹ്മം വാക്കിന്നും മനസ്സിന്നും വിഷയമല്ലെന്നതിനാൽ നിഷേധിപ്പാൻ

തക്കതാകുന്നു. രൂപമുള്ള പ്രപഞ്ചം നിഷേധാൎഹമല്ലെന്നുമാവാം. രൂപമുള്ളതുകൊണ്ടു പ്രപഞ്ചം പ്രത്യക്ഷമായറിയപ്പെട്ടവാൻ സാധിക്കുന്നതുകൊണ്ടു നിഷേധ്യമല്ലെന്നും വരുന്നതിൽ വിരോധമില്ല. രണ്ടുതവണ നിഷേധവചനം ആദരത്തെ കാണിപ്പാനാണെന്നു കരുതാം. ഇപ്രകാരം പൂൎവ്വപക്ഷം വരുന്നതിന്നു ഞങ്ങൾ സമാധാനം പറയുന്നു:—

രണ്ടിനെയും നിഷേധിക്കുന്നുവെങ്കിൽ ശൂന്യവാദം വരുന്നതിനാൽ അതു യുക്തമാകയില്ല. പരമാൎത്ഥമായുള്ള ഒന്നിനെ അവലംബിച്ചിട്ടു ഇല്ലാത്തതായ മററൊന്നിനെ നിഷേധിക്കുന്നു. രജ്ജ്വാദിയിൽ സർപ്പാദിയുണ്ടാകുമ്പോൾ സത്യമായ രജ്ജ്വാദിയെ നിഷേധിക്കാതെ സർപ്പാദിയെ നിഷേധിക്കുന്നതുപോലെ എന്നു കാണേണം.

അത് അവശേഷിക്കുന്ന വസ്തുവേതോ അതിനെ നിഷേധിക്കാതെ ഇതരത്തെ നിഷേധിക്കുന്നു. രണ്ടിനെയും നിഷേധിച്ചാലോ പിന്നെ അവശേഷിക്കാനൊന്നുമില്ലല്ലൊ. ഏതിനെ നിഷേധിപ്പാൻ സാധിക്കയില്ലയോ അതുതന്നെ അവശേഷിക്കുന്ന ഭാവവസ്തു. അതുതന്നെ സത്യം. അതിനെ തള്ളിക്കളയുവാൻ ആരുമില്ല. അതാകുന്നു ബ്രഹ്മം.

"ബ്രഹ്മതേബ്രവാണി" (ബൃം 2-1-1) ആ ബ്രഹ്മത്തെ നിന്നോടു പറയാം എന്ന ഉപക്രമത്തിന്നു വിരോധം വരും ബ്രഹ്മത്തെ നിഷേധിച്ചാൽ. അതുകൊണ്ടു ബ്രഹ്മം അനിഷേധ്യം. "അസന്നേവ സ ഭവതി അസദ്ബ്രഹ്മേതി വേദചേത്" (തൈം 2-6-1) ബ്രഹ്മമില്ലെന്നറിയുന്നുവെങ്കിൽ ആ അറിയുന്നവൻതന്നെ ഇല്ലെന്നുവരുന്നു. "അസ്തീത്യേവോപലബ്ധവ്യഃ" (കഠം 6-13) ഉണ്ടെന്നുതന്നെ അറിയപ്പെടേണം. എന്നൎത്ഥം. എന്നു "ഏവ" എന്ന അവധാരണശബ്ദം നിർബ്ബന്ധിക്കുന്നു. വാക്കിന്നും മനസ്സിന്നും വിഷയമല്ലെന്ന ശ്രുതി ബ്രഹ്മം ഇല്ലെന്ന അഭിപ്രായത്താൽ ഉണ്ടായതല്ല. മഹത്തായ അദ്ധ്യാനത്താൽ ബ്രഹ്മത്തെ ബ്രഹ്മജ്ഞാനികൾ പ്രാപിക്കുന്നു എന്നൎത്ഥമുള്ള "ബ്രഹ്മവിദാപ്നോതിപരം" (തൈം 2-1-1) എന്നും "സത്യം ജ്ഞാനമനന്തംബ്രഹ്മ" (തൈം 2-1-1) എന്നും ശ്രുതികൾ ഇരിക്കെ അതിനെ പിന്നെയില്ലെന്നും ശ്രുതികൾ ബോധിപ്പിക്കയില്ലല്ലൊ. ചളിയിൽ മനഃപൂൎവ്വം ചവിട്ടിയശേഷം കാൽ

കഴകുന്നതിനെക്കാറം ചവിട്ടാതിരിക്കയല്ലെയോ വേണ്ടതെന്ന ന്യായാനുസരണം ഉണ്ടെന്നുറപ്പിച്ചതിൽപിന്നെ ഇല്ലെന്നും പറയുമെന്നു ധരിക്കുന്നതു തീരെയബദ്ധം. മനസ്സിന്നും വാക്കിന്നും വിഷയമല്ല ബ്രഹ്മം എന്നതിൻെറ സാരം:—പ്രത്യഗാത്മാവായും വിഷയസംബന്ധമില്ലാത്തതും നിത്യശുദ്ധബുദ്ധമുക്തസ്വഭാവവും ആയിരിക്കുന്നതാകുന്നു ബ്രഹ്മം എന്നാകുന്നു. അതുകൊണ്ടു ബ്രഹ്മത്തിന്നു രൂപപ്രപഞ്ചസംബന്ധത്തെ തീരെ നിഷേധിച്ച് ശുദ്ധബ്രഹ്മത്തെ പ്രതിപാദിപ്പാനുള്ളതാണ് നേതിനേതിവാക്യോപദേശം എന്നു ധരിക്കേണം എന്നുറപ്പിക്കുവാനാണ് "പ്രകൃതൈതാവത്വം ഹിപ്രതിഷേധതി" എന്ന സൂത്രം ആരംഭിക്കപ്പെട്ടതു്.

പ്രകൃതം—ഇതിന്നുമുമ്പെ പറഞ്ഞവസാനിച്ച സംഗതി—മൂൎത്തവും അമൂൎത്തവുമാകുന്നു ബ്രഹ്മം എന്നാകുന്നു. അതിനെ നിഷേധിക്കുന്നുവെന്നാണ് നേതിനേതിശബ്ദാൎത്ഥം. അതിനെ അധ്യാത്മം അധിദൈവം എന്ന രൂപത്തിൽ വിസ്തരിച്ചു കാണിച്ചതാണ് പ്രകൃതസംഗതി. അതിൽനിന്നുണ്ടാകുന്നതാണ് വാസനാത്മകവും രസസ്വഭാവവും പുരുഷശബ്ദത്താൽ പറയപ്പെടുന്നതുമായ അമൂൎത്തസ്വരൂപം. സൂക്ഷ്മശരീരത്തെ സംബന്ധിച്ചിരിക്കുന്ന ആ ബ്രഹ്മരൂപത്തെയാണ് മഞ്ഞാറംനിറത്തോടുപമിച്ചുകാട്ടിയതു്. അമൂൎത്തരസാത്മകമായ ആ ചൈതന്യത്തെ കണ്ണുകൊണ്ടു കാണ്മാൻ കഴികയില്ലല്ലൊ. കാണ്മാൻ കഴിയാത്ത ആ ബ്രഹ്മത്തെയാണ് അടുത്ത അധികരണത്തിൽ പ്രതിപാദിച്ചുകഴിഞ്ഞിരിക്കുന്നതു്. അതിനെ–അമൂൎത്തമായ ആ ബ്രഹ്മത്തെയാണ്–ഇതി–എന്ന ശബ്ദം കാണിക്കുന്നതു്. അതിനെ നിഷേധിക്കുന്നുവെന്നു "നിഷേധിപ്പാനുള്ള വിഷയത്തെ കാണിക്കുന്നു. രൂപമുള്ള നിലയിൽ ബ്രഹ്മത്തിൻെറ എന്ന ഷഷ്ഠിവിഭക്തിപ്രയോഗം സ്വപ്രധാനനിലയിൽ ചേച്ച്യുള്ളതല്ല. സ്വപ്രാധാന്യനിലയിൽ ബ്രഹ്മസ്വരൂപം എന്താകുന്നുവെന്നറിവാനാഗ്രഹിച്ചപ്പോറം "നേതിനേതി" എന്ന വാക്യത്താൽ കല്പിക്കപ്പെട്ട രൂപത്തെ നിഷേധിച്ചുകൊണ്ടു ബ്രഹ്മസ്വരൂപം ഇതാണെന്നു ബോധിപ്പിക്കുന്നു. ബ്രഹ്മമാകുന്ന അധിഷ്ഠാനത്തെ ആശ്രയിച്ചിരിക്കുന്ന സമസ്തകാൎയ്യവും ബ്രഹ്മമല്ല എന്നു കാൎയ്യവൎഗ്ഗത്തെ നിഷേധിക്കുന്നു ഇതല്ല ഇതല്ല എന്ന

ശബ്ദം. കാര്യം എന്നത് "വാചാരംഭണം നാമധേയോവികാരഃ" എന്ന വാക്യത്താൽ കാരണഭിന്നമായ കാര്യം എന്ന ഒന്നില്ലെന്നു മുമ്പെ സാധിച്ചതിനെത്തന്നെ ഇവിടെ ഉദ്ധരിച്ചുവെന്നേയുള്ളൂ. ബ്രഹ്മത്തെ നിഷേധിച്ചിട്ടില്ല. അതു നിഷേധ്യമല്ലതാനും. എല്ലാ കല്പനകൾക്കും അധിഷ്ഠാനം ബ്രഹ്മമാകയാൽ അതു നിഷേധ്യമാകയില്ല. ഇവിടെ ഇങ്ങിനെ ഒരു ശങ്കയുണ്ടാകാതിരിക്കേണം.

ശാസ്ത്രം ആദ്യം ബ്രഹ്മത്തിന്നു രണ്ടു രൂപത്തെ നിശ്ചയിച്ചു. പിന്നെ ആ ശാസ്ത്രംതന്നെ ആ രണ്ടു രൂപത്തേയും നിഷേധിക്കയും ചെയ്യുന്നതെങ്ങിനെ യോജിക്കും. ആദ്യം കല്പിക്കാതിരിക്കയല്ലെയോ ഇതിനെക്കാൾ സമുചിതം എന്ന ശങ്ക ജനിക്കാതിരിക്കേണം. എന്തുകൊണ്ടെന്നാൽ:—ശാസ്ത്രം ആദ്യം രണ്ടു രൂപം നിശ്ചയിച്ചത് പ്രതിപാദിപ്പാൻവേണ്ടീട്ടല്ല. ലോകത്തിൽ പ്രസിദ്ധമായ ഈ രണ്ടു രൂപത്തെ പ്രതിഷേധിക്കാൻ വേണ്ടീട്ടുമാത്രം എടുത്തുകാട്ടിയതാകുന്നു. അപ്പോൾ മാത്രമേ ശുദ്ധബ്രഹ്മപ്രതിപാദനമാകയുള്ളൂ. അതുകൊണ്ടു രണ്ടു രൂപത്തെ ആദ്യം പറഞ്ഞതിൽ തെററില്ല. മൂർത്തവും അമൂർത്തവുമായ രണ്ടു രൂപത്തേയും പ്രതിഷേധിപ്പാൻ നേതിനേതിയെന്ന രണ്ടും ക്രമത്തിൽ ഉപയോഗിച്ചിരിക്കുന്നു. അല്ലെങ്കിൽ ഒന്നാമത്തെ പ്രതിഷേധം മൂർത്തരാശിയേയും രണ്ടാമത്തേതു വാസനാരാശിയേയും പ്രതിഷേധിക്കുന്നു. അല്ലെങ്കിൽ നേതിനേതിയെന്ന രണ്ടു തവണ പറഞ്ഞത് ഇത് ഇത് എന്ന ഏതേതിനെ പറയുന്നുവോ അതു സർവ്വവും ഇല്ലാത്തതാകുന്നു. ഓരോന്നിനേയും പരിശോധിക്കുമ്പോൾ ബ്രഹ്മമല്ലിതെന്നറിയും എന്നാൽ ബ്രഹ്മമേതാകുന്നുവെന്നു വീണ്ടും ചിന്തിക്കും. ഇങ്ങിനെ പലവട്ടവും കഴിയുമ്പോൾ ബ്രഹ്മം ചിന്താവിഷയമല്ലെന്നനുഭവപ്പെടും. ചിന്താതീതമായ ബ്രഹ്മം പ്രത്യഗാത്മാവാണെന്നനുഭവിച്ചറിയും. ബ്രഹ്മത്തിൽ കല്പിക്കപ്പെട്ട പ്രപഞ്ചം നിഷേധിക്കപ്പെടുകയും ബ്രഹ്മം അവശേഷിക്കയും ചെയ്യുന്നുവെന്നു നിശ്ചയിക്കപ്പെട്ടു എന്നുതന്നെ നേതിനേതി എന്നതിൻെറ സാരം. ബ്രഹ്മം സർവ്വാധിഷ്ഠാനം. അതൊന്നല്ലാതെ അവശേഷിപ്പാനൊന്നുമില്ല എന്നുറപ്പിച്ചതുകൊണ്ടു ഏതേതു പ്രാണാദികൾ സത്യമെന്നപോലെ കാണപ്പെടുന്നുവോ അവക്കെല്ലാം സത്യ

മായ അധിഷ്ഠാനമായിരിക്കുന്ന ബ്രഹ്മത്തിന്നു സത്യസ്യസത്യം എന്ന പേർ ഉറപ്പിക്കപ്പെട്ടു.

നേതിനേതിയെന്നതിൻെറ അൎത്ഥം താഴെ കാണുന്നവിധത്തിൽ ധരിക്കേണം. വിഷയങ്ങളെയെല്ലാം ഇതല്ല ഇതല്ല എന്നു തള്ളീട്ടു വിഷയമല്ലാത്ത ബ്രഹ്മത്തെ ഉപദേശിച്ചു. ഈ ബ്രഹ്മത്തെക്കൂടാതെ വേറെ ഒരു വസ്തു ഇല്ലാത്തതിനാൽ ഇതല്ല ഇതല്ല എന്നു പറയുന്നതല്ലാതെ ബ്രഹ്മംതന്നെ ഇല്ലെന്നൎത്ഥമതിന്നില്ല. അല്ലെങ്കിൽ ഇതരവസ്തു നിഷേധരൂപമായ മാൎഗ്ഗം കഴികെ മററൊരു മാൎഗ്ഗം ബ്രഹ്മത്തെയുപദേശിക്കുവാനില്ലെന്നുമാവാം. അങ്ങിനെ അൎത്ഥമെടുക്കുമ്പോൾ അതിൽനിന്നന്യമായ ഒന്നിനെ പറയാമെന്നു ശ്രുതിയിൽ കാണുന്നതുകൊണ്ടു ഒരു നാമധേയത്തെ പറയാം. ആ നാമധേയം സത്യസ്യസത്യം എന്നാകുന്നു. എന്നാരംഭിച്ചുകൊണ്ടു പ്രാണങ്ങൾ സത്യം ആ പ്രാണങ്ങൾക്കും സത്യമായതു ബ്രഹ്മം എന്നല്ലെയോ കാണുന്നതു്. ആകയാൽ ആ നാമാത്മകമായ ഉപദേശം ബ്രഹ്മത്തെ സമൎപ്പിക്കുന്ന അവസാനോപദേശം എന്നു ധരിക്കുന്നതാണുചിതം. ഒന്നുമില്ലെന്ന അഭാവത്തെ കാണിക്കുന്ന ഉപദേശമല്ലെന്നു സിദ്ധാന്തം.

---

### തദവ്യക്തമാഹ ഹി—സൂ 23.

അൎത്ഥം:—തത്=അതു്-ബ്രഹ്മം. അവ്യക്തം=ഇന്ദ്രിയ പ്രത്യക്ഷമായ ഒന്നല്ല. ഹി=എന്തുകൊണ്ടെന്നാൽ. ആഹ=ശ്രുതി പറയുന്നു.

ഭാഷ്യഭാഷാനുവാദം:—നിഷേധിക്കപ്പെട്ട പ്രപഞ്ചത്തിൽനിന്നന്യമായ ബ്രഹ്മം ഉണ്ടെങ്കിൽ എന്തുകൊണ്ടു കാണപ്പെടുന്നില്ല എന്നാണെങ്കിൽ കാണപ്പെടുന്ന സൎവ്വത്തിന്നും സാക്ഷിയായ ബ്രഹ്മത്തെ ഇന്ദ്രിയങ്ങൾകൊണ്ടു കാണ്മാൻ കഴികയില്ല.

“ന ചക്ഷുഷാ ഗൃഹ്യതേനാപി വാചാനാന്യൈൎദ്ദേവൈസ്തപസാ കൎമ്മണാവാ” (മുണ്ഡം 3-1_8) കണ്ണുകൊണ്ടും വാക്കുകൊണ്ടും ഇതരേന്ദ്രിയങ്ങൾകൊണ്ടും തപസ്സുകൊണ്ടും കൎമ്മംകൊണ്ടും ഗ്രഹിക്കപ്പെടുവാൻ കഴിയുകയില്ല എന്നു ശ്രുതിയുപദേശിക്കുന്നു.

"യദാഹ്യേവൈഷ ഏതസ്മിന്നദൃശ്യേ ƒ നാത്മ്യേ ƒ നിരുക്തേ ƒ നിലയനെ" (തൈം 2-7-1) ഇവൻ—പരമാത്മാ—കാണ്മാൻ കഴിയാത്തതും ശരീരമില്ലാത്തതും വാക്കാൽ പറവാൻ കഴിയാത്തതും ആശ്രയമില്ലാത്തതുമായ സ്വമഹിമാവിൽ പ്രതിഷ്ഠിതനായിരിക്കുന്നതിനാൽ അവ്യക്തനാകുന്നുവെന്നിങ്ങിനെ ശ്രുതികൾ ഉപദേശിക്കുന്നു.

"അവ്യക്തോയമചിന്ത്യോയ മവികാര്യോയമുച്യതെ" അസ്പഷ്ടനും അചിന്ത്യനും വികാരപ്പെടാത്തവനുമാകുന്നു പരമാത്മാവെന്നു (ഭഗ-ഗീത 2-25) സ്മൃതിയും ഉപദേശിക്കുന്നു.

---

അപിചസംരാധനേ പ്രത്യക്ഷാനുമാനാഭ്യാം—സൂം 24.

**അർത്ഥം:**—അപിച=അങ്ങനെയാണെങ്കിലും. സംരാധനേ=ശാസ്ത്രസംസ്കാരം സിദ്ധിച്ച മനസ്സിൽ. പശ്യന്തിയോഗിനഃ=യോഗികൾ കാണുന്നുണ്ടു. പ്രത്യക്ഷാനുമാനാഭ്യാം=ശ്രുതികളിൽനിന്നും സ്മൃതികളിൽനിന്നും ആവിധം അറിവാൻ കഴിയും.

ഭാഷ്യഭാഷാനുവാദം:— സമസ്തപ്രപഞ്ചസംബന്ധമില്ലാത്തതും അവ്യക്തവുമാകുന്ന ബ്രഹ്മം എങ്കിലും സമാരാധനകാലത്തിൽ യോഗികൾ കാണുന്നുവെന്നു ശ്രുതിസ്മൃതികളിൽനിന്നറിയാവുന്നതാകുന്നു. സംരാധനം എന്നതിന്നു മനസ്സിലെ രാഗദ്വേഷാദിമാലിന്യങ്ങളെ നീക്കുവാനുപകരിക്കുന്ന ഭക്തിജ്ഞാനധ്യാനാദ്യനുഷ്ഠാനം എന്നർത്ഥം. ആവിധത്തിൽ മനസ്സ് ശുദ്ധമാകുമ്പോൾ അതിൽ ആത്മസ്വരൂപാനന്ദം അനുഭവപ്പെടും. അതുതന്നെ ആത്മദർശനം എന്നു ശ്രുതിസ്മൃതികളുപദേശിക്കുന്നു:—"പരാഞ്ചിഖാനിവ്യ തൃണത് സ്വയംഭൂസ്തസ്മാത് പരാക് പശ്യതിനാന്തരാത്മൻ കശ്ചിത് ധീരഃ പ്രത്യഗാത്മാന മൈക്ഷദാവൃത്ത ചക്ഷുരമൃതത്വമിച്ഛൻ (കഠം. 4-1) ഈശ്വരൻ ഇന്ദ്രിയങ്ങളെ പുറമെയുള്ള പദാർത്ഥങ്ങളെ നോക്കുന്നവയാക്കിയതിനാൽ ഇന്ദ്രിയങ്ങൾകൊണ്ടു അന്തരാത്മദർശനം സാധ്യമല്ലാതായിരിക്കുന്നു. എങ്കിലും ദുർല്ലഭനായ ഏതോ ഒരു ധീരൻ ബുദ്ധിയെ അന്തർഭാഗത്തിൽ വ്യാപരിപ്പിച്ചുകൊണ്ടു മോക്ഷേച്ഛുവാകുമ്പോൾ അവൻ സാക്ഷിഭൂതനായ പ്രത്യഗാത്മാവിനെ കാ

ണന്നുവെന്നു ശ്രുതിയുപദേശിക്കുന്നു. "ജ്ഞാനപ്രസാദേന വിശുദ്ധസത്വസ്തതസ്തു തം പശ്യതെ നിഷ്കലംധ്യായമാനഃ" (മുണ്ഡം. 3-1-7) കർമ്മാനുഷ്ഠാനത്താൽ പരിശുദ്ധമനസ്സനാകുമ്പോൾ ചിത്തത്തിൽ ജ്ഞാനം വിളങ്ങും അപ്പോൾ അംശാംശിഭാവത്തെ അതിക്രമിച്ചിരിക്കുന്ന പരിപൂർണ്ണ ശുദ്ധബ്രഹ്മത്തെ ധ്യാനിക്കുന്നവൻ ആത്മാവു ബ്രഹ്മംതന്നെയെന്നറിയുന്നു. യം വിനിദ്രാജിതശ്വാസാഃ സന്തുഷ്ടാഃ സംയതേന്ദ്രിയാഃ ജ്യോതിഃ പശ്യന്തിയം ജ്ഞാനാസ്തസ്മൈ യോഗാത്മനേനമഃ" നിദ്രയിൽ അകപ്പെടാതെ—മടികൂടാതെ ഉത്സാഹിക്കുന്നവരും—ശ്വാസത്തെ അടക്കാനഭ്യസിച്ചവരും, സന്തുഷ്ടന്മാരും, ഇന്ദ്രിയങ്ങളെ അടക്കിയവരുമായിട്ടു യോഗം അഭ്യസിക്കുന്നവർ യാതൊരു ആത്മപ്രകാശത്തെ കാണുന്നുവോ യോഗാത്മാവായ അവന്നായ്ക്കൊണ്ടു നമസ്കാരം. "യോഗിനസ്തം പ്രപശ്യന്തി ഭഗവന്തം സനാതനം" സമൈസ്തശ്വര്യപരിപൂർണ്ണനും എന്നെന്നുമുള്ളവനുമായ ആ പരമാത്മാവിനെ യോഗികൾ സാക്ഷാത്തായറിയുന്നു. എന്നിങ്ങിനെ സ്മൃതികളുമുണ്ട്.

അവതാരികാഭാഷ്യഭാഷാനുവാദം:— പൂജ്യൻ പൂജകൻ എന്ന ഭാവത്തെ സ്വീകരിക്കുമ്പോൾ പരമാത്മാവും ജീവാത്മാവും ഒന്നല്ല എന്നു വരുമല്ലൊ എന്ന ശങ്കയെ തീക്കാൻ അടുത്ത സൂത്രം ആരംഭിക്കപ്പെടുന്നു.

---

പ്രകാശാദിവച്ചാവൈശേഷ്യം:
പ്രകാശശ്ചകർമ്മണ്യഭ്യാസാത്. സൂ. 25

അർത്ഥം:—പ്രകാശാദിവത് ച=പ്രകാശം മുതലായവയെപോലെയും. പ്രകാശഃ ച=പ്രകാശവും—ചിദാത്മാവും—കർമ്മണി=ധ്യാനാദികർമ്മത്തിൽ ഭേദമുള്ളതാകുന്നു. അവൈശേഷ്യം=സ്വതെ ഭേദമില്ലായ്മ ഭവിക്കുന്നു. എന്തുകൊണ്ടെന്നാൽ:—അഭ്യാസാത്=ശ്രുതി അഭേദത്തെ ആവർത്തിച്ചുപദേശിച്ചിരിക്കുന്നതുകൊണ്ടുതന്നെ.

ഭാഷ്യഭാഷാനുവാദം:—പ്രകാശം, ആകാശം, സൂര്യൻ മുതലായവ ക്രമേണ വിരൽ, കിണ്ടി മുതലായ പാത്രങ്ങൾ, ജലം,

എന്നിവയിൽ പ്രതിഫലിക്കുമ്പോൾ വിശേഷമുള്ളവയെന്ന പോലെ കാണപ്പെടുന്നു. സ്വഭാവസിദ്ധമായ വിശേഷമില്ലായ്മയെ വിടുന്നില്ല. അതുപോലെ ആത്മഭേദവും ഉപാധിനിമിത്തം കാണപ്പെടുന്നതാകുന്നു. സ്വതെയുള്ള വിശേഷമില്ലായ്മക്കു ഹാനിയില്ല. അപ്രകാരം വേദാന്തവാക്യങ്ങളിൽ ജീവനും പ്രാജ്ഞനും ഭേദമില്ലായ്മ ആവൎത്തിച്ചുപദേശിക്കപ്പെട്ടിരിക്കുന്നു.

— :o: —

അതോ *f* നന്തേന തഥാഹിലിംഗം—സൂം 26.

അൎത്ഥം:—അതഃ=അതുകൊണ്ടു ജീവൻ. അനന്തേന=അപരിച്ഛിന്നപരമാത്മാവിനോടു ഏകനായി ഭവിക്കുന്നു. ലിംഗം=ശ്രുതിയിൽ കാണുന്നതും. തഥാഹി=അപ്രകാരംതന്നെ.

ഭാഷ്യഭാഷാനുവാദം:—അതുകൊണ്ടു അഭേദം സ്വാഭാവികവും ഭേദം അവിദ്യനിമിത്തവുമാകുന്നു. വിദ്യകൊണ്ടു അവിദ്യയെ നശിപ്പിച്ചിട്ടു ജീവൻ പരമാത്മാവും അപരിച്ഛിന്നനുമായ പ്രാജ്ഞനോടേകീഭൂതനാകുന്നു. അപ്രകാരംതന്നെ ശ്രുതിയുപദേശിക്കുന്നു:—

"സയോഹവൈ തൽപരമംബ്രഹ്മവേദ ബ്രഹ്മൈവഭവതി" (മുണ്ഡം 3-2-9) യാതൊരുവൻ ആ പരബ്രഹ്മത്തെയറിയുന്നുവോ അവൻ ബ്രഹ്മമായിത്തന്നെ ഭവിക്കുന്നു.

ബ്രഹ്മൈവസൻ ബ്രഹ്മാപ്യേതി (ബൃം 4-4-6) ബ്രഹ്മമായിത്തന്നെയിരുന്നുകൊണ്ടു ബ്രഹ്മത്തെ പ്രാപിക്കുന്നു. എന്നീവിധമുള്ള ശ്രുതികളുണ്ടു്.

---

ഉഭയവ്യപദേശാത്തു ഹികുണ്ഡലവത്—സൂം 27.

അൎത്ഥം:—ഉഭയവ്യപദേശാത് തു=രണ്ടുവിധത്തിലും പറഞ്ഞിരിക്കുന്നതോ. അഹികുണ്ഡലവത്=പാമ്പും അതിൻെറ ചുരുണ്ടുകിടപ്പുംപോലെയാകുന്നു.

ഭാഷ്യഭാഷാനുവാദം:—ആ പരമാത്മാവിൽതന്നെ ശ്രുതികളിൽ പലവിധത്തിൽ ഭേദവും അഭേദവും പറയപ്പെട്ടിരിക്കുന്നതായി കാണപ്പെടുന്നുണ്ടു്:—

ആരാധ്യൻ പരമാത്മാ-ആരാധകൻ ജീവാത്മാ-എന്ന ഭേദം ചിലേടത്തു കാണപ്പെടുന്നു. അപരിച്ഛിന്നസ്വരൂപത്തെ ധ്യാനിക്കുന്നവൻ പരിശുദ്ധബ്രഹ്മത്തെ കാണുന്നു. ധ്യാതവ്യൻ പരമാത്മാ-ധ്യാനിക്കുന്നവൻ ജീവാത്മാവെന്നു ചില ദിക്കിൽ ജീവപരമാത്മഭേദം.

ചില ദിക്കിൽ തേജോമയനായ പരമാത്മാവിനെ കാണുന്നുവെന്നു കാണുന്നവൻ ജീവൻ കാണപ്പെടുന്നവൻ പരമാത്മാവെന്ന ഭേദം. സവ്വഭൂതങ്ങളിൽ ആന്തരനായിരുന്നിട്ടു സകലത്തെയും നിലക്കനിത്തുന്നു എന്നു നിയന്താവു നിയമ്യൻ എന്ന ഭേദം. അതുതന്നെ നീയെന്നു അഭേദോപദേശം. ഞാൻ ബ്രഹ്മമാകുന്നുവെന്ന അഭേദാനുഭവം.

സവ്വത്തിലും ആന്തരനായിരിക്കുന്നവൻ നിൻെറ ആത്മാവ്. ഇങ്ങനെ പലവിധത്തിൽ ഭേദവും അഭേദവും ഇടകലന്നു കൊണ്ടുപദേശിക്കുന്ന ശ്രുതികളിരിക്കേ അഭേദം ഉപദേശിക്കുന്ന ശ്രുതികളെ മാത്രം സ്വീകരിക്കുമ്പോൾ ഭേദം ഉപദേശിക്കുന്ന ശ്രുതികൾക്കാശ്രയമില്ലെന്നു ശങ്കിക്കുന്നതിന്നു സ്വമതത്തെ ശുദ്ധമാക്കുവാൻ ഒരുദാഹരണം പറയുന്നു:—സപ്പവും അതിൻെറ കുണ്ഡലാകൃതിയുംപോലെ അവസ്ഥയിൽ ഭേദമല്ലാതെ വസ്തുഭേദമില്ല. പാമ്പെന്നതിൽ ഭേദമില്ല. കുണ്ഡലാകൃതി വട്ടത്തിൽ കിടപ്പ്. നീണ്ടനിലയിൽ സഞ്ചാരം. എന്നിവയിൽമാത്രം ഭേദം. അതുപോലെ ഉപാധിസംബന്ധംനിമിത്തം ഭേദം. നിരുപാധികം അഭേദം.

---

പ്രകാശാശ്രയവദ്വാതേജസ്ത്വാത്—സൂം. 28

അത്ഥം:—തേജസ്ത്വാത്=ജീവപരമാത്മാക്കൾക്ക് തേജഃസ്വരൂപം തുല്യമായതുകൊണ്ട്. പ്രകാശാശ്രയവത്‌വാ=പ്രകാശവും ആശ്രയവുംപോലെ ഭേദവും അഭേദവും വിരുദ്ധമാകയില്ല.

ഭാഷ്യഭാഷാനുവാദം:—വാ=അല്ലെങ്കിൽ പ്രകാശവും അതിൻെറ ആശ്രയവുംപോലെയും ഭേദാഭേദത്തെ കണ്ടുകൊള്ളേണം എന്നു രണ്ടാമതായൊരുദാഹരണംകൊണ്ടും ജീവനും പരമാത്മാവും രണ്ടല്ല ഒന്നുതന്നെയെന്നു ഭഗവാൻ ഭാഷ്യകാരൻ സ്വശിഷ്യവഗ്ഗത്തിന്നു സകരുണം ഉപദേശിക്കുന്നു.

പ്രകാശവും സൂര്യനും (ആശ്രയവും ആശ്രയിയും) തേജസ്വരൂപമുള്ളവരായിരിക്കുന്നു. സൂര്യനെന്നും പ്രകാശമെന്നും വാക്കിൽ ഭേദമുണ്ടെങ്കിലും വസ്തുതയിൽ അഭേദം ഏതുവിധമോ അതുപോലെയും ജീവനും പരമാത്മാവിനും അഭേദം സ്വഭാവസിദ്ധമാകുന്നുവെന്നറിയേണം.

---

പൂർവ്വവദ്വാ—സൂം. 29

അർത്ഥം:—പൂർവ്വവത് വാ=മുമ്പെത്തെപ്പോലെ "പ്രകാശാദിവത് അവൈഷമ്യം" എന്നു 25-ാം സൂത്രത്തിൽ പറഞ്ഞതുപോലെ ഇവിടേയും അർത്ഥം ധരിക്കുന്നതിൽ തെററില്ല. അവിദ്യനിമിത്തം ഉണ്ടെന്നു തോന്നിയിരുന്ന ബന്ധം വിദ്യനിമിത്തം ഇല്ലെന്നു അനുഭവപ്പെട്ടമ്പോറം മോക്ഷംതന്നെ ഫലം. ബന്ധം പരമാർത്ഥംതന്നെയെന്നു തോന്നുന്നുവെങ്കിൽ അത് ആത്മാവിന്റെ ഒരു സ്ഥിതിവിശേഷം മാത്രം. സ്വാഭാവികമല്ലെന്നു പാമ്പിന്റെ കുണ്ഡലാകൃതിപോലെയെന്നു ആത്മാവിന്റെ ഒരു സ്ഥിതിവിശേഷം എന്ന നിലയിൽമാത്രം അംഗീകരിച്ചുവെന്നുമാവാം. അതുകൊണ്ടു ബന്ധം പരമാർത്ഥമല്ലെന്നു ധരിക്കേണം. ബന്ധം സത്യമെന്നുവന്നാൽ മോക്ഷശാസ്ത്രം നിഷ്പ്രയോജനം എന്നു വരും. ഭേദവും അഭേദവും തുല്യമാണെന്നു ശ്രുതിയുപദേശിക്കുന്നതുമില്ല. അഭേദത്തെതന്നെ പ്രതിപാദ്യമായിട്ടു ശ്രുതി സ്വീകരിച്ചിട്ടുള്ളു. ഭേദം വസ്ത്വജ്ഞാനം നിമിത്തമുള്ളതായിതോന്നിയതിനെ അനുവദിച്ചതു അന്യാർത്ഥത്തെ പറയുവാൻവേണ്ടീട്ടുമാത്രമാകുന്നു. അതുകൊണ്ടു പ്രകാശാദിവത് അർത്ഥത്തിൽ വിശേഷമൊന്നുമില്ലെന്നുതന്നെ സിദ്ധിക്കുന്നു.

---

പ്രതിഷേധാച്ച—സൂ. 30

അർത്ഥം:—പ്രതിഷേധാത് ച=പരമാത്മാവല്ലാതെ അന്യചേതനമില്ലെന്നു ശാസ്ത്രം നിഷേധിച്ചിരിക്കുന്നതുകൊണ്ടും.

ഭാഷ്യഭാഷാനുവാദം:—ഇതുകൊണ്ടും മുമ്പേ പറഞ്ഞതുതന്നെ സിദ്ധാന്തം.

"നാന്യോ ƒ തോസ്തിദ്രഷ്ടാ" (ബൃം. 3-7-23) ഇവനിൽ നിന്നന്യനായിട്ടു കാണുന്നവനില്ല. "അഥാത ആദേശോനേതി നേതി" (ബൃം. 2-3-6) ഇതല്ല ഇതല്ല എന്നാകുന്ന ബ്രഹ്മത്തെ ഉപദേശിക്കുന്ന വചനവും.

"തദേതത് ബ്രഹ്മാപൂർവ്വമനപരമനന്തരമബാഹ്യം" (ബൃം. 2-5-19) ബ്രഹ്മത്തിനു മുമ്പേ മറ്റൊന്നുമില്ല. പിന്നെയുമൊന്നുമില്ല. ഉള്ളമില്ല വെളിയുമില്ല. ബ്രഹ്മഭിന്നമായ പ്രപഞ്ചമേ ഇല്ലെന്നു സാരം. അതുകൊണ്ടു മുമ്പെയുറപ്പിച്ചതുതന്നെ സിദ്ധാന്തം.

6-ാം അധികരണം പൂർണ്ണം.

—:✳❋✳:—

## 7. പരാധികരണം സൂം. 31 — 37.

**പരമതഃ സേതൂന്മാനസംബന്ധഭേദവ്യപദേശേഭ്യഃ—സൂം. 31**

അവതാരികാഭാഷ്യാനുവാദം:—വേറെയും ശ്രുതികളുള്ളതു കൊണ്ടു ബ്രഹ്മത്തെക്കൂടാതെ അന്യമായ തത്വമില്ലെന്നുറപ്പിക്കപ്പെട്ടു. എങ്കിലും ഈ ആത്മാവു എല്ലാററിനേയും നിലനിത്തുന്ന സേതുവാകുന്നുവെന്നീവിധ ശ്രുതികൾനിമിത്തം വിരോധം കാണപ്പെടുന്നുവെന്ന സംശയം തീക്കാൻ 7-ാം അധികരണം ആരംഭിക്കപ്പെടുന്നു. അതിൽ ആദ്യത്തെ പൂർവ്വപക്ഷസൂത്രം "പരമതഃ" എന്നതാകുന്നു.

സൂത്രാത്ഥം:—അതഃപരം=ബ്രഹ്മത്തിൽനിന്നും അന്യമായ തത്വം ഉണ്ടെന്നു വരുന്നു. എന്തുകൊണ്ടെന്നാൽ "സേതൂന്മാന സംബന്ധ ഭേദവ്യപദേശേഭ്യഃ" ആത്മാവു എല്ലാററിനെയും ധരിക്കുന്ന സേതു (അണക്കെട്ട്) വാകുന്നു. ആ ബ്രഹ്മം നാലുപാദങ്ങൾ 16 കലകൾ മുതലായവയുള്ളതാണെന്നും കാണുന്നതിൽ നിന്നു മറെറാരു തത്വമുണ്ടെന്നു കാണുന്നു.

ഭാഷ്യഭാഷാനുവാദം:—ബ്രഹ്മഭിന്നമായ തത്വം ഉണ്ടൊ ഇല്ലയോ എന്നു നിശ്ചയിപ്പാൻ സാധിക്കാത്തവിധത്തിൽ ശ്രുതികളിൽ വ്യത്യാസം കാണുന്നതിനാൽ സംശയം ജനിക്കുന്നു.

ചില വേദാന്തവാക്യങ്ങൾ ബ്രഹ്മത്തിന്നതത്വമില്ലെന്നു പ്രഥമശ്രവണത്തിൽ തോന്നുമാറു നിശ്ചയിക്കുന്നുണ്ടു്. കൂലംകഷമായി ചിന്തിക്കുമ്പോൾ അതു ശരിയല്ലെന്നും തോന്നുന്നുവെന്ന സംശയത്തെ പരിഹരിപ്പാൻ ഈ അധികരണം ആരംഭിക്കപ്പെട്ടു. പൂർവ്വപക്ഷത്തിൽ കാരണം കാണിച്ചുകൊണ്ടു ബ്രഹ്മത്തിന്നമായ തത്വമുണ്ടെന്നു പറയുന്നു:—കാരണങ്ങൾ ഒന്നിലധികം കാണിക്കുന്നു. ആത്മാവു് സേതുവാകുന്നു. ജലം ഒഴുകുന്നതിനെ തടസ്ഥപ്പെടുത്തി കെട്ടിനിൎത്തുന്ന അണക്കെട്ടുന്നപോലെ ഓരോന്നിനേയും അതതിന്റെ സ്ഥാനത്തിൽ നിൎത്തുന്ന ഒന്നാണാത്മാവെന്നു സിദ്ധിക്കുന്നു. ആവക തത്വങ്ങളോടു ആത്മാവിന്നു ചേൎച്ചയുണ്ടെന്നു കിട്ടുന്നു. ആത്മാവിന്റെ സ്വരൂപം വിവരിക്കുന്നു. ഇതരപദാൎത്ഥങ്ങളിൽനിന്നു ആത്മാവിന്നു ഭേദമുണ്ടെന്നു കാണിക്കുന്നു. ഈവക ഭേദം പറയുന്നതുകൊണ്ടു ആത്മാവായ ബ്രഹ്മത്തെക്കൂടാതെ ഇതരതത്വങ്ങളുണ്ടെന്നു സ്പഷ്ടമാകുന്നു.

"അഥയ ആത്മാസസേതുൎവ്വിധൃതിഃ" (ഛാം. 8-4-1) യാതൊരാത്മാവുണ്ടോ അതു എല്ലാററിനേയുംധരിക്കുന്ന സേതുവാകുന്നു എന്ന ശ്രുതി ആത്മാവിന്നു സേതുത്വം കാണിക്കുന്നു. മണ്ണു് മരം മുതലായവകൊണ്ടു വെള്ളത്തിന്റെ ഒഴുക്കത്തെ തടുത്തുനിൎത്തുന്ന അണക്കെട്ടിന്നു ലോകത്തിൽ സേതുവെന്ന പേർ പ്രസിദ്ധമാകുന്നു. ആ ശബ്ദത്തെ ആത്മാവിൽ ഉപയോഗിച്ചതുകൊണ്ടു തടുത്തുനിൎത്താനുള്ള ചില വസ്തുക്കളും അവയോടു ആത്മാവിന്നു സംബന്ധവും ഉണ്ടെന്നു വരുന്നു. പിന്നെ "സേതും തീൎത്വാ" അണക്കെട്ടിനെ കടന്നിട്ടു ലോകത്തിലുള്ളവർ വെള്ളമില്ലാത്ത ഭൂപ്രദേശത്തിൽ എത്തുന്നതുപോലെ ആത്മാവിനെ അതിക്രമിച്ചിട്ടു അനാത്മാക്കളായ വിഷയങ്ങളെ പ്രാപിക്കുന്നുവെന്നു ശ്രുതിയുപദേശിക്കുന്നു. ആത്മാവായ ബ്രഹ്മത്തിന്റെ അളവും ശ്രുതിയിൽ കാണുന്നുണ്ടു്:—

"തദേതു് ബ്രഹ്മചതുഷ്പാ ദഷ്ടാശഫംഷോഡശകലം" ആ ഈ ബ്രഹ്മം നാലുകാലും എട്ടു കൊളമ്പും പതിനാറു കലകളും ഉള്ളതാകുന്നു. ലോകത്തിൽ സ്വൎണ്ണം മുതലായ സാധനങ്ങളെ 16 പണത്തൂക്കം നാലുപലം എന്നിങ്ങിനെ കണക്കാക്കുന്നതുപോലെ ബ്രഹ്മസ്വരൂപത്തെ നിൎണ്ണയിച്ചിരിക്കുന്നു. അതുപോ

ലെത്തന്നെ സംബന്ധവും പറയുന്നു:—"സതാസൌമ്യതദാസം പന്നോഭവതി" (ഛാം. 6-8-1) ഹേ സൌമ്യ അപ്പോൾ സദ്വസ്തുവിനോടൊന്നായി ചേൎന്നിരിക്കുന്നു. "ശാരീര ആത്മാ" (തൈം 2-3-1) ജീവാത്മാവ്. "പ്രാജ്ഞേനാത്മനാസം പരിഷ്വക്തഃ" (ബൃം. 4-3-2) പ്രാജ്ഞനായ പരമാത്മാവിനോടു ചേൎന്നിരിക്കുന്നു. മനുഷ്യൎക്കു പട്ടണത്തോടു ചേൎച്ച്യയുള്ളതുപോലെ അളക്കപ്പെട്ട വസ്തുവിന്നും അളവിനോടു സംബന്ധമുണ്ട്. അതുപോലെ ജീവന്നും സുഷുപ്തിയിൽ പരമാത്മാവിനോടു ചേൎച്ച്യയുണ്ട്. അതുകൊണ്ടു അളവിൽ ഉൾപ്പെടാത്ത ഒരു വസ്തുവുണ്ടെന്നു കാണുന്നു. ഭേദത്തെ പറഞ്ഞതും ഈ അൎത്ഥത്തെത്തന്നെ കാണിക്കുന്നു. "അഥയ ഏഷോ ƒന്തരാദിത്യേ ഹിരണ്മയഃ പുരുഷോദൃശ്യതേ" ഛാം. (1-6-6) പിന്നെ സൂൎയ്യന്റെ ഭാഗത്തിൽ സ്വൎണ്ണമയനായ യാതൊരു പുരുഷൻ കാണപ്പെടുന്നുവോ എന്ന വാക്യത്താൽ ആദിത്യന്നാധാരമായ ഈശ്വരനെ പറയുന്നു. പിന്നെ നേത്രത്തിന്നാധാരമായ പുരുഷനെ പറയുന്നു. ഈ വിധത്തിൽ ഈശ്വരന്നു രൂപാദികളിൽ സംബന്ധത്തെപറയുന്നു.

"തസ്യൈതസ്യ തദേവരൂപംയദ മുഷ്യരൂപം യാവമുഷ്യ ഗേഷ്ണൌതൌ ഗേഷ്ണൌയന്നാമതന്നാമ" (ഛാം. 1-7-5) ആ ഈ പുരുഷന്നു യാതൊരു രൂപമോ അതുതന്നെ ഇവന്റെ രൂപവും. അവന്റെ ഗാനസാധനങ്ങൾ യാതൊന്നോ അതുതന്നെ ഇവന്റെയും ഗാനസാധനങ്ങൾ.

അവന്റെ പേർ യാതൊന്നോ അതുതന്നെ ഇവന്റെയും പേർ. ഇങ്ങിനെ രണ്ടുപേൎക്കും അവധിക്കപ്പെട്ട രണ്ടുപേൎക്കും ഈശ്വരത്വം പറയുന്നു. ഇതിൽനിന്നും മേൽപ്പെട്ട ലോകങ്ങൾ എത്രയുണ്ടോ ആ ലോകങ്ങൾക്കും ദേവന്മാരുടെ കാമങ്ങൾക്കും ഈശ്വരനാകുന്നു.

"യേചാമുഷ്മാൽ പരാഞ്ചോ ലോകാസ്തേഷാം ചേഷ്ടേദേവകാമാനാംച" (ഛാം 1-6-8) യെന്നൎത്ഥമുള്ള ശ്രുതിയും കാണുന്നു. ഒരുവന്റെ ഈശ്വരത്വം കാണിക്കുന്നു ഈശ്രുതി.

"യേചൈതസ്മാ ദവാംഞ്ചോലോകാസ്തേഷാംചേഷ്ടേമനുഷ്യകാമാനാംച" ഇതിൽനിന്നും കീഴ്പ്പെട്ട ലോകങ്ങൾ എത്രയു

ണ്ടോ അവക്കും മനുഷ്യകാമങ്ങൾക്കും ഈശ്വരനാകുന്നു. എന്നു മററുള്ളവക്കും ഉപദേശിക്കുന്നു (ഛാം 1–7–6) ഇതു മാഗധ ൻെറ രാജ്യം ഇതു വൈദേഹൻെറ രാജ്യം എന്നു രണ്ടു രാജാക്കന്മാരുടെ ഭരണം പറയുന്നതുപോലെ സേതാദിസംബന്ധം പറയുന്ന ശ്രുതികളിൽനിന്നു ബ്രഹ്മത്തെ കൂടാതെയും ഒന്നുണ്ടെന്നു കാണുന്നു എന്ന പൂർവ്വപക്ഷത്തിന്നു സമാധാനം പറയപ്പെടുന്നു.

---

## സാമാന്യാത്തു—സൂം 32.

അത്ഥം:—സാമാന്യാത്=വിധരണം പൊതുവിലുള്ളതു കൊണ്ടീവിധം പറഞ്ഞതാകുന്നു. തു=സേതുത്വം മുതലായതു സത്യമാണെന്നുപദേശിച്ചതുമല്ല.

ഭാഷ്യഭാഷാനുവാദം:—സൂത്രത്തിലെ തു ശബ്ദംകൊണ്ടു മുമ്പെ കാണിച്ച ആശങ്കയെ പരിഹരിക്കുന്നു. ആ ശങ്കിച്ച തടസ്ഥങ്ങളൊന്നുമില്ല. ബ്രഹ്മമല്ലാത്ത തത്വവും ഒന്നുമില്ല. ഉണ്ടെന്ന പ്രമാണമില്ലാത്തതാണതിന്നു കാരണം. ജനിച്ച സകല വസ്തുക്കൾക്കും ജന്മസ്ഥിതിലയങ്ങൾ ബ്രഹ്മത്തിൽനിന്നു തന്നെയെന്നു നിശ്ചയിക്കപ്പെട്ടിരിക്കുന്നു. കാരണത്തിൽനിന്നു ഭിന്നമല്ല കാര്യം എന്നും ഉറപ്പിച്ചിരിക്കുന്നു. ബ്രഹ്മഭിന്നമായ ഒരു വസ്തുവും ഉണ്ടായതല്ലെന്നു പറയത്തക്കതായിട്ടില്ല.

"സദേവസൌമ്യേദമഗ്ര ആസീദേകമേ
വാദ്വിതീയം" (ഛാം 6–2–1)

ഹേ സൌമ്യ ഉൽപത്തിക്കു മുമ്പെ ഇക്കാണപ്പെടുന്നതെല്ലാം സദ്രൂപമായിരുന്നു. അത് ഏകമാകുന്നു. സജാതീയമായ മറെറാന്നില്ലാത്തതാകയാൽ ഏകം എന്ന വിശേഷണം. ഏവ=അവധാരണം: വിജാതീയ വകപ്പിൽ പെട്ടതുമല്ല. അദ്വിതീയം=തന്നിൽതന്നെ ഭിന്നിപ്പുള്ള അവയവമില്ലാത്തതുമാകുന്നു. എന്ന നിഷ്കർഷയാൽ സർവ്വഥാ ഭേദശൂന്യം എന്നുറപ്പിച്ചിരിക്കുന്നു. ആ ഏകത്തെ അറിയുന്നതുകൊണ്ടു സകലത്തെയും അറിയുന്നുവെന്ന പ്രതിജ്ഞയാൽ ബ്രഹ്മഭിന്നമായ വസ്തുയാതൊന്നുമില്ലെന്നു നിശ്ചിതമായിരിക്കുന്നു.

സേതാദിവ്യപദേശം ബ്രഹ്മത്തിന്ന വസ്തുതത്തെ സൂചിപ്പിക്കുന്നുവെന്നു ഞങ്ങൾ പറഞ്ഞുവെല്ലൊ. എന്നാണെങ്കിൽ അങ്ങനെയില്ല: സേതുവ്യപദേശത്താൽ ബ്രഹ്മത്തിൽനിന്നു പരമേ വസ്തുവുണ്ടെന്ന അഭിപ്രായമില്ല. സേതു ആത്മാവാകുന്നു എന്നല്ലാതെ ആത്മാവിൽനിന്നന്യവസ്തുവുണ്ടെന്നഭിപ്രായമതിലില്ല. അണക്കെട്ടെന്ന അൎത്ഥം സേതുവിന്നു കല്പിക്കുമ്പോൾ വേറെ ഒരു വസ്തുവിനെ കല്പിക്കേണ്ടതായി വരുന്നുവെന്ന വിചാരത്താൽ മറ്റൊന്നിനെ കല്പിച്ചുകൊണ്ടു തുച്ഛമായ വാദത്തിന്നൊരുങ്ങുന്നതു ന്യായമാകുകയില്ല. അപ്രസിദ്ധകല്പനബലാൽ കാരമാകുന്നു. എന്നുമാത്രമല്ല:— സേതുശബ്ദമാത്രത്താൽ ആത്മാവിൽ അണക്കെട്ട് എന്നൎത്ഥം നിശ്ചയിച്ചപ്പോൾ അണ കെട്ടാനുള്ള മണ്ണ്, കല്ല്, മരം, എന്നിവയും വരേണ്ടിവന്നു. ഇതൊന്നും ന്യായമല്ല. അജം അമൃതം എന്നീ വിശേഷണങ്ങൾ ആത്മാവിന്നുള്ളതിന്നു വിരോധമാകുന്നു. സേതുസാമാന്യം നിമിത്തം ആത്മാവിൽ സേതുശബ്ദം ഉപയോഗിച്ചതാണെന്നു താൽപൎയ്യം. അതുകൊണ്ടു സേതുവെന്നപോലെ ആത്മാവും ഒരു സേതുവാകുന്നുവെന്നുആത്മാവിനെ സ്തുതിച്ചിരിക്കുന്നു.

സേതുവിനെ കടന്നിട്ട് എന്നൎത്ഥമോ അതിക്രമിക്കുക എന്നൎത്ഥത്തിൽ വരുന്നില്ല. പിന്നെയോ അതിനെ പ്രാപിക്കുക എന്നൎത്ഥമേ അതിന്നുള്ളു. പഠിക്കുന്ന ഒരാൾ വ്യാകരണത്തെ കടന്നുവെന്നു പറഞ്ഞാൽ അതു പഠിച്ചു കഴിഞ്ഞുവെന്നേ അൎത്ഥമുള്ളു. വ്യാകരണത്തെ കടന്നിട്ടു വേറെ ഒന്നിൽ ചെന്നുചേൎന്നുവെന്നൎത്ഥമതിന്നില്ല. അതുപോലെ ആത്മാവാകുന്ന സേതുവിനെ പ്രാപിച്ചുവെന്നുതന്നെ അതിന്നൎത്ഥം.

---

ബുദ്ധ്യൎത്ഥഃ പാദവത്. സൂ. 33.

അൎത്ഥം:— ബുദ്ധ്യൎത്ഥഃ=ബ്രഹ്മത്തിന്ന് അളവു പറഞ്ഞതു ഉപാസകന്മാരെ അനുഗ്രഹിപ്പാൻ— അവൎക്കു മനസ്സിന്നൊരാശ്രയം കാട്ടിക്കൊടുപ്പാൻ വേണ്ടീട്ടാകുന്നു. പാദവത്=പാദങ്ങളെ— അവയവവിഭാഗങ്ങളെ കല്പിക്കുന്നതുപോലെ ബ്രഹ്മത്തിന്നും കല്പിച്ചിരിക്കുന്നു.

ഭാഷ്യഭാഷാനുവാദം:— അളവു (ഉന്മാനം) പറഞ്ഞതു

കൊണ്ടു ബ്രഹ്മഭിന്നമായ തത്ത്വമുണ്ടെന്നു ശങ്കിച്ചതിന്നു സമാധാനം പറയുന്നു:—ബ്രഹ്മഭിന്ന വസ്തുവുണ്ടെന്നു കാണിപ്പാനല്ല അളവു പറഞ്ഞതു്. പിന്നെന്തിന്നായിട്ടു പറഞ്ഞുവെന്നാൽ "ബുദ്ധ്യർത്ഥഃ" ഉപാസനക്കായിട്ടു പറഞ്ഞതാകുന്നു. നാലു കാൽ, എട്ടു കുളമ്പു്, പതിനാറു കലകൾ എന്നിവയുള്ളതെന്നു കല്പിച്ചതാകുന്നു. ബ്രഹ്മത്തിൽ ബുദ്ധിയെ സ്ഥിരപ്പെടുത്താൻ വിഭാഗം കല്പിച്ചു. വികാരത്തിൽക്കൂടെ ബുദ്ധിയെ ഉറപ്പിക്കുവാൻ ഉപായം കാട്ടിയിരിക്കുന്നു. അനന്തവും അവികാരവുമായ ബ്രഹ്മത്തിൽ ഉപാസന ശീലിക്കുന്ന എല്ലാവക്കും അതിൽ ബുദ്ധിയെ ഉറപ്പിക്കുവാൻ സാധിക്കയില്ല. മന്ദബുദ്ധികളും മധ്യമബുദ്ധികളും ഉത്തമബുദ്ധികളും ആയിരിക്കുമെല്ലൊ ഉപാസകന്മാരിൽ ഓരോരുത്തരും പാദംപോലെ കല്പിച്ചു. അദ്ധ്യാത്മത്തിൽ മനസ്സിനെ ബ്രഹ്മപ്രതീകമായിട്ടും അധിദൈവത്തിൽ ആകാശത്തേയും പ്രതീകമായിട്ടും കല്പിച്ചു. അതിന്നുപകരം:—മനസ്സിനെ സംബന്ധിച്ചിരിക്കുന്ന വാക്കു് മുതലായ നാലു പാദങ്ങൾ ആകാശത്തെ സംബന്ധിച്ചിരിക്കുന്ന അഗ്ന്യാദി നാലുപാദങ്ങൾ എന്നിവിടേയും കണ്ടുകൊള്ളേണം. അല്ലെങ്കിൽ 16 പണത്തൂക്കം സ്വർണ്ണംകൊണ്ടൊരു പ്രതിമ നിശ്ചയിച്ചാൽ അത്രക്കു കഴിവില്ലാത്തവക്കവരുടെ ശക്ത്യനുസരണം 8, 4 പണത്തൂക്കത്തിലും പ്രതിമയുണ്ടാക്കി കാൎയ്യം നടത്താൻ നിശ്ചയിക്കുന്നതുപോലെ അപരിച്ഛിന്ന ബ്രഹ്മത്തെ ഉപാസിപ്പാൻ സാധിക്കാത്തവക്കു ബ്രഹ്മോപാസനാമാൎഗ്ഗത്തെ നിർദ്ദേശിച്ചിരിക്കുന്നു. 16 പലമേ ഇവിടെ കൊടുക്കയുള്ളൂ. നാലോ എട്ടോ എന്ന നിലയിവിടെയില്ല എന്നായാൽ വ്യാപാരം നടക്കുകയില്ലെല്ലൊ. അതുകൊണ്ടു ബ്രഹ്മത്തെ അവധിപ്പെടുത്തികാണിച്ചതു് ഉപാസകന്മാരെ സഹായിപ്പാൻതന്നെയെന്നറിയേണം.

---

### സ്ഥാനവിശേഷാത് പ്രകാശാദിവത്—സൂം. 34

അത്ഥം:—പ്രകാശാദിവത്=പ്രകാശം മുതലായതിന്നെന്നപോലെ. സ്ഥാനവിശേഷാത് = സ്ഥാനഭേദത്തെയനുസരിച്ചു് സംബന്ധത്തേയും ഭേദത്തേയും പറഞ്ഞിരിക്കുന്നു.

ഭാഷ്യഭാഷാനുവാദം:—ഈ സൂത്രത്താൽ സംബന്ധഭേദ വ്യപദേശത്തിന്നു പരിഹാരം പറയപ്പെടുന്നു. സംബന്ധത്തേയും ഭേദത്തേയും പറഞ്ഞിരിക്കയാൽ ബ്രഹ്മത്തിന്നവസ്തുവുണ്ടെന്നു പറഞ്ഞതും സ്വീകാൎയ്യമല്ല. എന്തുകൊണ്ടെന്നാൽ: – ഒന്നിന്നു മാത്രമുള്ള സ്ഥാനവിശേഷാനുസരണം രണ്ടിന്നും സ്ഥാനവിശേഷമുണ്ടെന്നു വരുന്നതാകയാൽ തെററില്ല. സംബന്ധം പറഞ്ഞതിൻെറ അൎത്ഥവും ഇതാകുന്നു:—ബുദ്ധ്യാദ്യുപാധികളോടുള്ള സംബന്ധം ഉപാധിയില്ലാതാകുമ്പോൾ സംബന്ധവും ഇല്ലാതാകുന്നു. ഉപാധ്യപേക്ഷയാ സംബന്ധമുണ്ടെന്നുപചാരമായിപറഞ്ഞതാകുന്നു. അതുകൊണ്ടു പരിമിതം പരമാത്മാവെന്നൎത്ഥമില്ല. അതുപോലെത്തന്നെ ഭേദവ്യപദേശവും ഉപാധിനിമിത്തമാകുന്നു. സ്വരൂപത്തിൽ ഭേദമില്ല. പ്രകാശാദികൾക്കെന്നപോലെ എന്നുപമിച്ചുമിരിക്കുന്നു.

സൂൎയ്യൻെറയോ ചന്ദ്രൻെറയോ പ്രകാശം ഒന്നുതന്നെ. ഉപാധിസംബന്ധംനിമിത്തം ഭേദം പറയപ്പെടുന്നു. വിശേഷവും അനുഭവപ്പെടുന്നു. ഉപാധിയില്ലാതാകുമ്പോൾ പ്രകാശം എന്നതിൽ ഭേദമില്ല. സൂചിയിൽ നൂലുകടത്താനുള്ള ദ്വാരവും ആകാശംതന്നെ. വിസ്തൃതമായി വ്യാപിച്ചതും ആകാശം എന്ന നിലയിൽ ഭേദമില്ല. ഉപാധിസംബന്ധത്താൽ ഭേദവ്യവഹാരം ലോകസ്വഭാവം മാത്രം. അതുപോലെ ജീവന്നും പരമാത്മാവിന്നും ഭേദനിൎദ്ദേശം സ്വരൂപഭേദമില്ല.

---

ഉപപത്തേശ്ച —സൂ. 35

അൎത്ഥം:—ഉപപത്തേഃ ച = മതിയായ യുക്തിയുള്ളതുകൊണ്ടും. സംബന്ധവും ഭേദവും ഇതുവരെ പറഞ്ഞതുപോലെ തന്നെ മററുവിധത്തിലാകയില്ല.

ഭാഷ്യഭാഷാനുവാദം:—ഈ മാതിരിയുള്ള സംബന്ധം യോജിക്കുമെന്നല്ലാതെ മററുവിധത്തിൽ വരികയില്ല. "സ്വമപീതോഭവതി" (ഛാം 6–8–1) തന്നെ പ്രാപിച്ചുവെന്ന ശ്രുതി ജീവന്നു ബ്രഹ്മത്തിൽ ചേൎച്ചയെ കാണിക്കുന്നു. ജീവസ്വരൂപം ബ്രഹ്മമാകയാൽ അതിന്നു വേർവാടെപ്പോഴുമില്ലെന്നു സാരം. മനുഷ്യന്നും പട്ടണത്തിന്നും തമ്മിലുള്ള സംബന്ധംപോലെയു

ള്ളതാണ് ബ്രഹ്മത്തിന്നു ജീവനോടുള്ള സംബന്ധം എന്നതു യോജിക്കയില്ല. ഉപാധിനിമിത്തം സംഭവിച്ച മറവില്ലാഞ്ഞതിനാൽ തന്നെ പ്രാപിച്ചുവെന്ന ശ്രുതിക്കു വിരോധം വരുന്നില്ല. അതുപോലെ ഭേദവും ഉപാധിനിമിത്തം എന്നല്ലാതെ വസ്തുഭേദംകൊണ്ടെന്നു വരികയില്ല. ഈശ്വരൻ ഏകൻ എന്ന ശ്രുതിക്കു വിരോധം വന്നുകൂടാ. ജീവന്നും ബ്രഹ്മത്തിന്നും അഭേദം ഉപദേശിക്കുവാൻ ശ്രുതി ആകാശഭേദത്തെ ഉദാഹരിച്ചിരിക്കുന്നു:—"യോയംബഹിർധാ പുരുഷാദാകാശഃ" ശരീരത്തിന്നു പുറത്തും ഉള്ളിലുമുള്ള ആകാശം ഭിന്നവസ്തുവല്ല. (ഛാം 3-12-7) "യോയമന്തഃ പുരുഷ ആകാശഃ" "യോയമന്തർഹൃദയആകാശഃ" (ഛാം 3-12-9) ഇങ്ങിനെ ഒരേ വസ്തുവിന്നു ഉള്ളെന്നും പുറമെന്നുമുള്ള വ്യാപ്തിനിമിത്തം വസ്തുഭേദത്വം വരാത്തതുപോലെ ബുദ്ധിതത്ത്വപ്രതിബിംബത്തിന്നും ബ്രഹ്മത്തിന്നും തമ്മിൽ സ്വരൂപഭേദം വരികയില്ല.

---

തഥാന്യപ്രതിഷേധാത്—സൂ 36.

അൎത്ഥം:—തഥാ=അപ്രകാരം. അന്യപ്രതിഷേധാത്=ബ്രഹ്മത്തെക്കൂടാതെ മറെറാന്നുമില്ലെന്നു നിഷേധിക്കുന്നതുകൊണ്ടും ബ്രഹ്മഭിന്നവസ്തുവില്ലെന്നു നിശ്ചയിച്ചിരിക്കുന്നു.

ഇപ്രകാരം സേതു മുതലായ ഹേതുക്കളെ ആശ്രയിച്ചുകൊണ്ടു എതുവാദി ഉന്നയിച്ച സംശയങ്ങളെയെല്ലാം വേരോടുകൂടെ സംഹരിച്ചശേഷം സ്വപക്ഷത്തെ മറെറാരു ഹേതുവിനെ പ്രകാശിപ്പിച്ചുകൊണ്ടുപസംഹരിക്കുവാനിപ്പോൾ ഭാവിക്കുന്നു.

അപ്രകാരം ബ്രഹ്മഭിന്നമായ സകലത്തെയും ശ്രുതികൾ അനേകവിധത്തിൽ നിഷേധിച്ചിരിക്കുന്നതുകൊണ്ടും മറെറാരു വസ്തുവില്ലെന്നു നിശ്ചിതമാകുന്നു. "സ ഏവാധസ്താൽ" (ഛാം 7-25-1) പരമാത്മാവുതന്നെ താഴത്തുള്ളത്. "അഹമേവാധസ്താത്" (ഛാം 7-25-2) ഞാൻതന്നെ താഴെയുള്ളത്.

"സൎവ്വം തം പരാദാദ്യോഽന്യത്രാത്മനഃ സൎവ്വംവേദ" ഏതൊരുവൻ ആത്മാവിൽനിന്നന്യമായിട്ടു എല്ലാററിനേയും കാ

ണന്നുവോ അവനെ സകല വസ്തുവും ഉപേക്ഷിക്കുന്നു:—അവ
ന്നു സംസാരബന്ധം വീണ്ടും വന്നുചേരും—എന്നുസാരം.

"ബ്രഹ്മൈവേദംസർവ്വം" "ആത്മൈവേദംസർവ്വം" (ഛാം 7-25-2) ഇതു സർവ്വവും ബ്രഹ്മംതന്നെ. ഇതു സർവ്വവും ആത്മാവുതന്നെ. "നേഹനാനാസ്തികിഞ്ചന" (ബൃം 4-4-19) ഇവിടെ അനേകമായിട്ടൊന്നുമില്ല. "യസ്മാൽപരം നാപരമസ്തികിഞ്ചിത്" യാതൊന്നിൽനിന്നന്യമായിട്ടു അല്പവും. മുമ്പുമില്ല ഇപ്പോഴുമില്ല (ശ്വേ 3-9) ഈവക വാക്യങ്ങൾ ബ്രഹ്മപ്രകരണങ്ങളിൽ അനേകം കാണപ്പെടുന്നതിനാൽ ബ്രഹ്മഭിന്നവസ്തുവുണ്ടെന്നു ശങ്കിപ്പാനവകാശം തരുന്നില്ല. സർവ്വത്തിലും ആന്തരൻ ആത്മാവെന്ന ശ്രുതിയും ജീവനെ അന്യനാണെന്നു ധരിക്കാതിരിപ്പാനും ഉപദേശിക്കുന്നു.

---

അനേന സർവ്വഗതത്വമായാമ ശബ്ദാദിഭ്യഃ സൂം. 37.

അർത്ഥം:—അനേന=ഇതുകൊണ്ടും ഇതരങ്ങളെ നിഷേ ധിച്ചതുകൊണ്ടും. സർവ്വഗതത്വം=സർവ്വത്ര പരിപൂർണ്ണത സിദ്ധിക്കുന്നു. ആയാമശബ്ദാദിഭ്യഃ=നീണ്ടു നിറഞ്ഞതെന്നിങ്ങിനെയുള്ള ശ്രുതികളിൽനിന്നും അറിവാകുന്നു.

ഭാഷ്യഭാഷാനുവാദം:—സേത്വാദിവാദങ്ങളെയും അന്യങ്ങളായ സകല വസ്തുക്കളേയും ഒട്ടാകെ നിഷേധിക്കയും ചെയ്തിരിക്കയാൽ ബ്രഹ്മം സർവ്വത്ര പരിപൂർണ്ണം എന്നു സിദ്ധിക്കുന്നു. മററു വിധത്തിലായാലതു സിദ്ധിക്കയില്ല. സേത്വാദീ വാദങ്ങളെ മുഖ്യങ്ങളായി സ്വീകരിക്കുമ്പോൾ ആത്മാവിന്നു പരിച്ഛേദം സിദ്ധിക്കും. സേത്വാദികൾക്കു പരിച്ഛിന്ന സ്വരൂപമുണ്ടല്ലൊ. അതുപോലെത്തന്നെ ബ്രഹ്മഭിന്നത്തെ നിഷേധിക്കാതിരുന്നാൽ ബ്രഹ്മം ഇതരവസ്തുവിൽനിന്നു ഭിന്നം എന്നു വരും. അപ്പോഴും വസ്തുവിന്നു-ബ്രഹ്മത്തിന്നു-പരിച്ഛേദം വരും. സർവ്വത്ര പരിപൂർണ്ണം ബ്രഹ്മം എന്നതും ആയാമശബ്ദാദികളിൽ നിന്നറിയപ്പെടുന്നു.

ആയാമശബ്ദം എന്നതിന്നു സർവ്വത്ര പരിപൂർണ്ണം എന്നർത്ഥത്തെ കാണിക്കുന്ന ശ്രുതി എന്നർത്ഥം. "യാവാൻവാ അയമാ

കാശസ്താവാനേഷോ ഽന്തർഹൃദയ ആകാശഃ" (ഛാം. 8-3-1) ഈ ആകാശം എത്രമാത്രമോ അത്രമാത്രമുള്ളതുതന്നെ ഹൃദയാകാശവും—ബ്രഹ്മവും.

"ആകാശവത് സർവ്വഗതശ്ചനിത്യഃ" "ജ്യായാൻ ദിവഃ" (ഛാം. 3-14-3) ആകാശംപോലെ ബ്രഹ്മവും സർവ്വഗതവും നിത്യവുമാകുന്നു. ത്രൈലോകത്തെക്കാട്ടിലും വലുതാകുന്നു. "ജ്യായാനാകാശാത്" ആകാശത്തെക്കാൾ വലുതാകുന്ന "നിത്യഃ സർവ്വഗതഃ സ്ഥാണുരചലോയം സനാതനഃ" നാശരഹിതനും എങ്ങുമുള്ളവനും ഇളക്കമില്ലാത്തവനും സനാതനനുമാകുന്നു. ഇപ്രകാരം ശ്രുതികളും ഭഗവത്ഗീതയും പരമാത്മാവ് സർവ്വഗതനെന്നു ബോധിപ്പിക്കുന്നു.

7-ാം അധികരണം പൂർണ്ണം.

---

# 8. അധികരണം ഫലാധികരണം

സൂ. 38—41.

അവതാരികാഭാഷ്യാനുവാദം:—ഇതുവരെ പറഞ്ഞ ഗ്രന്ഥത്താൽ തത് എന്നും (അത് എന്നും) ത്വം എന്നും (നീയെന്നും) ഉള്ള രണ്ടു പദങ്ങളെ തിരിച്ചറിവാനുപായത്തെ പറഞ്ഞു. ആ അറിവാകട്ടെ സർവ്വജ്ഞനും സർവ്വശക്തനും പരമകരുണാനിധിയുമായ ഈശ്വരനിൽനിന്നു തന്നെ സിദ്ധിക്കയുള്ളുവെന്നു പ്രകാശിപ്പിക്കുവാൻ 4 സൂത്രമുള്ള ഈ അധികരണം ആരംഭിക്കപ്പെടുന്നു. അതിലെ 1-ാംസൂത്രം.

ഫലമതഉപപത്തേഃ സൂ. 38.

അർത്ഥം:—ഫലം=സുഖദുഃഖാദികർമ്മഫലം അതഃ=ഈ ഈശ്വരനിൽ നിന്നുണ്ടാകുന്നു. എന്തുകൊണ്ടെന്നാൽ:—ഉപപത്തേഃ=മതിയായ യുക്തിയുള്ളതുകൊണ്ടുതന്നെ.

ഭാഷ്യഭാഷാനുവാദം:—ആ ബ്രഹ്മത്തിന്നുതന്നെ വ്യവഹാരാവസ്ഥയിൽ ഈശിതവ്യൻ ഈശിതാവ് എന്ന മറെറാരു സ്വഭാവമുണ്ടെന്നു വർണ്ണിക്കപ്പെടുന്നു.

സർവ്വപ്രാണികൾക്കും ഇഷ്ടം അനിഷ്ടം മിശ്രം എന്ന മൂന്നുവിധ കർമ്മഫലം സംസാരത്തിൽ—ജന്മജരാമരണാവസ്ഥയി

ൽ—അനുഭവപ്പെടുന്നതു പ്രസിദ്ധമാകുന്നുവെല്ലൊ. ഇത് ജന്തുക്കളുടെ കൎമ്മത്തിൽനിന്നോ ഈശ്വരനിൽനിന്നോ ഉണ്ടാകുന്നതെന്നു വിചാരിക്കപ്പെടുന്നു.

അതിൽ ആദ്യമായിട്ടു ഈശ്വരനിൽനിന്നു ഫലം ഉണ്ടാകുന്നുവെന്നതുതന്നെ യുക്തം. ഈശ്വരനല്ലെയോ സൎവ്വത്തിന്നും അധ്യക്ഷൻ വിചിത്രങ്ങളായ സൃഷ്ടിസ്ഥിതിസംഹാരങ്ങളെ നടത്തുന്നതും ദേശം കാലം എന്നിവയുടെ വിശേഷജ്ഞാനം ഉള്ളവനും ഈശ്വരനാകയാൽ കൎമ്മം ചെയ്യുന്നവൎക്കെല്ലാം അതാതുകൎമ്മങ്ങൾക്കനുസരിച്ച ഫലം നൽകുന്നതും ഈശ്വരൻതന്നെ എന്നു നിശ്ചയിക്കുന്നതാണുചിതം. അനുക്ഷണം നശിക്കുന്ന കൎമ്മത്തിൽനിന്നു കാലാന്തരഭാവിയായ ഫലം ഉണ്ടാകുമെന്നു വിചാരിക്കുന്നതിൽ യുക്തിയില്ല. അഭാവത്തിൽനിന്നു ഭാവം ഉണ്ടാകയില്ലല്ലൊ.

ശങ്ക:—കൎമ്മം നശിക്കുന്നതെന്നു പറഞ്ഞതിരിക്കട്ടെ. നശിക്കുന്നതിന്നു മുമ്പെതന്നെ കൎമ്മം ഫലത്തെ ജനിപ്പിക്കുന്നുണ്ട്. കാലാന്തരത്തിൽ കൎത്താവതിനെ അനുഭവിക്കുന്നുവെന്നു വരാമെല്ലൊ. എന്നാണെങ്കിൽ

സമാധാനം:—അതും ശുദ്ധമുള്ള സമ്പ്രദായമാകയില്ല. ഭോക്താവിൻെറ സംബന്ധം ഉണ്ടാകുന്നതിന്നു മുമ്പെ ഫലം ജനിക്കും എന്നതിൽ യുക്തിയില്ല.

ഏതുകാലത്തിൽ സുഖമോ ദുഃഖമോ അനുഭവിക്കപ്പെടുന്നുവോ അതിനെയാകുന്നു കൎമ്മഫലം എന്നു പറയാറുള്ളത്. ഇതാകുന്നു ലോകപ്രസിദ്ധം. ആത്മസംബന്ധമില്ലാത്ത സുഖദുഃഖങ്ങളെ കൎമ്മഫലങ്ങളായിട്ടു ലോകത്തിലുള്ളവർ അറിയുക പതിവില്ല. അതുകൊണ്ടു ഉടനുണ്ടാകുന്ന കൎമ്മഫലത്തെ കാലാന്തരത്തിലനുഭവിക്കുമെന്ന ശങ്കക്കവകാശമില്ല.

ശങ്ക:—എന്നാൽ അങ്ങനെ വേണ്ട: ഉടനെ ഫലമുണ്ടാകുന്നില്ലെങ്കിലും:—കൎമ്മത്തിൽനിന്നുതന്നെയുണ്ടാകുന്ന കാൎയ്യമായ അപൂൎവ്വത്തിൽനിന്നും ഫലമുണ്ടാകാമെല്ലൊ എന്നാണെങ്കിലോ.

ഉത്തരം:—അതും യോജിക്കയില്ല. അപൂൎവ്വം എന്നതു അചേതനം. കാഷ്ഠലോഷ്ടതുല്യം. ചേതനസംബന്ധമതിന്നില്ലാ

ത്തതിനാൽ പ്രവൃത്തിപ്പിക്കുന്നതുമില്ല. അങ്ങിനെയിരിക്കെ അപൂർവ്വം എന്നതിൽനിന്നു ഫലം എങ്ങിനെയുണ്ടാകും. അപൂർവ്വമെന്ന ഒന്നുണ്ടെന്നതിന്നു പ്രമാണവുമില്ല. അൎത്ഥാപത്തിതന്നെ അതിന്നു പ്രമാണം എന്നാണെങ്കിൽ അതു സ്വീകാൎയ്യമല്ല. ഈശ്വരനിൽനിന്നു സിദ്ധിക്കാവുന്നതിൽ അൎത്ഥാപത്തിക്കു സ്ഥാനമില്ല.

"ആഹാരം കഴിക്കാറില്ല ഞാനെന്നു പറയുന്ന ഒരുവന്റെ ശരീരം ചടച്ചു കാണുന്നില്ലെങ്കിൽ പകൽ ആഹാരമില്ലെങ്കിലും രാത്രി ഉണ്ണുന്നുണ്ടെന്നു ശരീരപുഷ്ടിയിൽനിന്നൂഹിച്ചറിയുന്നതിനെ അൎത്ഥാപത്തിപ്രമാണം എന്നു പറയുന്നു. അതുപോലെ കൎമ്മത്തിന്നു ഫലം കാണുന്നതുകൊണ്ടു അതിനെ ജനിപ്പിക്കുന്ന അപൂർവ്വമായ ശക്തി കൎമ്മത്തിലുണ്ടെന്നറിയേണം എന്നാണ് എതൃകക്ഷി പറഞ്ഞത്."

---

ശ്രുതത്വാച്ച. സൂം 39.

അൎത്ഥം:—ശ്രുതത്വാത് ച=ശ്രുതിയുള്ളതുകൊണ്ടും ഈശ്വരൻതന്നെ ഫലം തരുന്നതെന്നു ധരിക്കേണം.

ഭാഷ്യഭാഷാനുവാദം:—യുക്തിയുള്ളതുകൊണ്ടു മാത്രമല്ല ഫലംതരുന്നതീശ്വരനാണെന്നു ഞങ്ങൾ നിശ്ചയിക്കുന്നതു്. ശ്രുതിയുള്ളതുകൊണ്ടും ഫലഹേതുവീശ്വരൻ തന്നെയെന്നു കരുതുന്നു. "സവ്വാഏഷമഹാനജ ആത്മാന്നാദോവസുദാനഃ" (ബൃം 4-4-24) മഹാനും അജനുമായ ആ ഈ ആത്മാവുതന്നെ അന്നവും ധനവും തരുന്നവൻ എന്നാകുന്നു ശ്രുതിയുപദേശിക്കുന്നതു്.

—: ० :—

ധൎമ്മംജൈമിനിരതഏവ—സൂം 40.

അൎത്ഥം:—അതഃഏവ=ശ്രുതിയും യുക്തിയും ഉള്ളതുകൊണ്ടുതന്നെ. ജൈമിനിഃ=ജൈമിനിയെന്ന മഹൎഷി. ധൎമ്മം=ധൎമ്മത്തെ ഫലദാതാവായി കരുതുന്നു.

ഭാഷ്യഭാഷാനുവാദം:—ജൈമിനിയെന്ന ആചാൎയ്യൻ ധൎമ്മമാണ് ഫലം തരുന്നതെന്നു വിചാരിക്കുന്നു. ശ്രുതിയും യു

ക്തിയും അതിനെയുറപ്പിക്കുന്നു. "സ്വർഗ്ഗകാമോയജേത" സ്വർഗ്ഗം ആഗ്രഹിക്കുന്നവൻ യാഗം ചെയ്യേണം എന്നു ശ്രുതിയുപദേശിക്കുന്നു. പ്രേരണയെ സൂചിപ്പിക്കുന്ന ലിങ്പ്രയോഗം യാഗം സ്വർഗ്ഗഫലപ്രദം എന്നുപദേശമാകുന്നു. അതുകൊണ്ടാണ് യാഗം ചെയ്യാറുള്ളത്.

ക്ഷണംതോറും നശിക്കുന്ന സ്വഭാവമുള്ള കർമ്മം ഫലപ്രദമാകയില്ലെന്നു മുമ്പെ പറഞ്ഞില്ലയോ എന്നാണെങ്കിൽ ഇതു ദോഷമാകയില്ല. ശ്രുതി പ്രമാണമുണ്ടല്ലൊ. ശ്രുതി പ്രമാണമായിരിക്കുമെങ്കിൽ ഈ കർമ്മഫലം ഏതുവിധത്തിൽ സംബന്ധപ്പെടുമോ ആവിധത്തിൽ കല്പിക്കേണം. ശ്രുത്യനുസരണം നിശ്ചയിക്കേണം. കർമ്മകർത്താവിൽ അപൂർവ്വമായ ഏതൊ ഒരു വിശേഷത്തെ ജനിപ്പിക്കാതെ കർമ്മം നശിച്ചാൽ ഭാവിയിൽ ആ കർമ്മം എങ്ങിനെ ഫലം നൽകും. അതുകൊണ്ടു കർമ്മത്തിന്നു ഏതോവിധമായ ഒരു ഉത്തരാവസ്ഥയോ ഫലത്തിന്നൊരു പൂർവ്വാവസ്ഥയോ ഉണ്ടെന്നൂഹിക്കപ്പെടുന്നു. അതിന്നാണ് അപൂർവ്വം എന്ന പേർ. ഈ പറഞ്ഞരീതിയിൽ അതു യുക്തം തന്നെ. വിചിത്രമല്ലാത്ത കർമ്മത്തിൽനിന്നു വിചിത്രമായ ഫലം ഉണ്ടാകുമെന്നതു സ്വീകാര്യമല്ല. ഫലമില്ലാതായാൽ കർമ്മാനുഷ്ഠാനം നിഷ്പ്രയോജനം എന്നും വരും. ഈശ്വരൻ ഫലം കൊടുക്കുന്നുവെന്നുവന്നാൽ വൈഷമ്യം നൈർഘൃണ്യം മുതലായ ദോഷങ്ങൾ ഈശ്വരനിൽ ആരോപിക്കേണ്ടിവരും. അതുകൊണ്ടു ധർമ്മത്തിൽനിന്നുതന്നെഫലമുണ്ടാകുന്നു.

---

പൂർവ്വംതുബാദരായണോഹേതുവ്യപദേശാത്—സൂ. 41

അർത്ഥം:—തു=എന്നതിനാൽ മുമ്പെ പറഞ്ഞ ആക്ഷേപത്തെ നിരസിക്കുന്നു. ബാദരായണഃ=ബാദരായണൻ എന്ന ആചാര്യൻ. പൂർവ്വം=ആദ്യം പറഞ്ഞ ഈശ്വരനെ ഫലദാതാവായി കരുതുന്നു. എന്തുകൊണ്ടെന്നാൽ:—ഹേതുവ്യപദേശാത്=ധർമ്മാധർമ്മങ്ങളിൽ പ്രവൃത്തിപ്പിക്കുന്നതും ഫലം നൽകുന്നതും ഈശ്വരനാണെന്നു ശ്രുതിയുപദേശിക്കുന്നതുകൊണ്ടു തന്നെ.

ഭാഷ്യഭാഷാനുവാദം:—ബാദരായണൻ എന്ന ആചാൎയ്യനാകട്ടെ മുമ്പെ പറഞ്ഞിരിക്കുന്ന ഈശ്വരനെത്തന്നെ ഫലഹേതുവായിട്ട് വിചാരിക്കുന്നു. കേവലമായ കൎമ്മത്തിൽനിന്നോ അപൂൎവ്വത്തിൽനിന്നോ ഫലം സിദ്ധിക്കുമെന്നതിൽ ശ്രുതിവിരോധം കാണുന്നതിനാൽ ആ പക്ഷം സ്വീകാൎയ്യമല്ല എന്ന് സൂത്രത്തിലുള്ള തു എന്ന ശബ്ദത്താൽ നിരാകരിക്കപ്പെടുന്നു. കൎമ്മത്തെയോ അപൂൎവ്വത്തെയോ ഏതിനെ ആശ്രയിച്ചാലും കൊള്ളാം. ഇഷ്ടംപോലെയാകട്ടെ. ഫലപ്രാപ്തി ഈശ്വരനിൽനിന്നുതന്നെയുണ്ടാകും എന്നാണ് സിദ്ധാന്തം. എന്തുകൊണ്ടെന്നാൽ:—ഹേതുവ്യപദേശാത്=ഹേതു ഈശ്വരനാണെന്നു ശ്രുതി നിശ്ചയിച്ചിരിക്കുന്നു. ധൎമ്മാധൎമ്മങ്ങളിൽ പ്രവൃത്തിപ്പിക്കുന്നവനും ഫലദാതാവും ഈശ്വരൻതന്നെയെന്നാണ് ശ്രുതിനിശ്ചയം.

"ഏഷഹ്യേവസാധുകൎമ്മകാരയതിതംയമേഭ്യോ ലോകേഭ്യഉന്നിനീഷതേ. ഏഷഉഏവ അസാധുകൎമ്മകാരയതിതം യമധോനിനീഷതേ.

ആരേ ഈ ലോകങ്ങളിൽനിന്നെല്ലാം ഉയൎത്തേണം എന്നാഗ്രഹിക്കുന്നുവോ അവനെ സൽകൎമ്മത്തിലും ആരെ താഴ്ത്തണമെന്നാഗ്രഹിക്കുന്നുവോ അവനെ ദുഷ്കൎമ്മത്തിലും ഈശ്വരൻതന്നെ ഏൎപ്പെടുത്തുന്നുവെന്നാണ് ശ്രുത്യൎത്ഥം. (കൎമ്മാനുസരണം ഏൎപ്പെടുത്തുന്നു.)

ഗീതയിലും ഈ സംഗതിയെ ഭഗവാനരുളിചെയ്തിരിക്കുന്നു:—"യോയോ യാംയാം തനുംഭക്തഃ ശ്രദ്ധയാൎച്ചിതുമിച്ഛതി. തസ്യതസ്യാചലാം ശ്രദ്ധാം താമേവ വിദധാമ്യഹം. സതയാ ശ്രദ്ധയായുക്തസ്തസ്യാരാധനമീഹതേ ലഭതേചതതഃ കാമാൻ മയൈവവിഹിതാൻ ഹിതാൻ" (അ. 7-21) ആരാർ ഏതേതു മൂൎത്തിയെ പൂജിപ്പാനിച്ഛിക്കുന്നുവോ അതാതു മൂൎത്തിയിൽ അതാതു ഭക്തന്മാൎക്കു ഞാൻ ശ്രദ്ധയെ ജനിപ്പിക്കുന്നു. അതാതു ഭക്തന്മാർ അതാതു മൂൎത്തികളെ ശ്രദ്ധാസഹിതം പൂജിക്കുന്നു. അതാതു പൂജാഫലങ്ങളെയും ഞാൻതന്നെ നൽകുകയും ചെയ്യുന്നു.

എല്ലാ വേദാന്തങ്ങളിലും ഈശ്വരൻതന്നെ സൃഷ്ടികൎത്താവെന്നാകുന്നു പറയപ്പെട്ടിരിക്കുന്നതു. അതുകൊണ്ടുതന്നെ ഫലഹേതുവും ഈശ്വരനെന്നു സിദ്ധിക്കുന്നു. ഓരോ വ്യക്തിക

ളുടെ കമ്മങ്ങളെയനുസരിച്ചുതന്നെ അവരെ സൃഷ്ടിക്കയും ചെയ്യുന്നു. അവരവരുടെ കമ്മങ്ങൾക്കൊത്ത ഫലം കൊടുക്കുന്നതുകൊണ്ടു വിവിധ സൃഷ്ടി ചെയ്യുന്നതിന്നു കാരണം പ്രജകളുടെ വിവിധകമ്മങ്ങളാകയാൽ ഈശ്വരനിൽ വൈഷമ്യം നൈർഘൃണ്യം (കരുണയില്ലായ്മ) മുതലായ ദോഷങ്ങൾ ഉണ്ടാകുന്നില്ല. ഉണ്ടായിട്ടുമില്ല ഉണ്ടാകയുമില്ല. അതാതു പ്രാണികമ്മങ്ങളെ അനുസരിച്ചു സൃഷ്ടിചെയ്യുന്ന ഈശ്വരനിൽ കാലത്രയത്തിലും ദോഷശങ്കക്കവകാശമില്ല.

ഇതി ശ്രീഗോവിന്ദഭഗവത് പൂജ്യപാദശിഷ്യ ശ്രീമച്ഛങ്കര
ഭഗവത്പൂജ്യപാദകൃതിയിൽ ശ്രീമച്ഛാരീരക മീമാംസാഭാഷ്യേ
തൃതീയാധ്യായത്തിലെ ദ്വിതീയപാദം പൂൎണ്ണം.

---

ബ്രഹ്മസൂത്രഭാഷ്യം 3-ാം അധ്യായം 3-ാം പാദത്തിന്നു ഗുണോപസംഹാരപാദം എന്നു പേർ. ഇതിൽ 66 സൂത്രങ്ങളും 36 അധികരണങ്ങളുമുണ്ട്. അതിൽ ആദ്യത്തെ അധികരണത്തിൽ 4 സൂത്രങ്ങൾ അടങ്ങിയിരിക്കുന്നു.

# 1. സൎവ്വവേദാന്തപ്രത്യയാധികരണം

സൂം. 1-4.

സൎവവേദാന്ത പ്രത്യയം.

ചോദനാദ്യവിശേഷാത് സൂം. 1

അൎത്ഥം:—സൎവ്വവേദാന്തപ്രത്യയം=എല്ലാ വേദാന്തപ്രമാണങ്ങളേയും അനുസരിച്ചിരിക്കുന്ന ഉപാസനം. (ഒന്നുതന്നെയെന്നറിയേണം) എന്തുകൊണ്ടെന്നാൽ:—ചോദനാദ്യവിശേഷാത്=പ്രേരണ മുതലായതിൽ വിശേഷമില്ലാതെ പൊതുവായിത്തന്നെയിരിക്കുന്നതുകൊണ്ടുതന്നെ.

ഭാഷ്യഭാഷാനുവാദം:—അറിയേണ്ടതായ ബ്രഹ്മതത്വം വ്യാഖ്യാനിക്കപ്പെട്ടു. ഇപ്പോൾ വേദാന്തങ്ങളോരോന്നിലും വിജ്ഞാനങ്ങൾ വെവ്വേറെയോ ഏകരീതിയിലൊ കാണപ്പെടുന്നതെന്നു വിചാരിക്കപ്പെടുന്നു.

ശങ്ക:—അറിയേണ്ടതായ ബ്രഹ്മത്തിന്നു പൂൎവ്വാപരഭേദമില്ലാതെ ഉപ്പുകട്ടയെന്നപോലെ ഏകരസമായിരിക്കേ ഭേദാഭേദവിചാരണക്കെന്തവകാശം. കൎമ്മങ്ങളെന്നപോലെ ബ്രഹ്മംബഹുരൂപമുള്ളതാണെന്നു വേദാന്തങ്ങൾ പറയുന്നില്ല. ബ്രഹ്മം ഏകം. സ്വരൂപവും ഒന്നുതന്നെ. ഒരേരൂപമുള്ള ബ്രഹ്മത്തിൽ അനേകവിധജ്ഞാനമുണ്ടാവാൻ സംഗതിയില്ല. വസ്തു സ്വരൂപം ഒരു വിധം. അതിനെക്കുറിച്ചുണ്ടാകുന്ന അറിവു മറ്റൊരുവിധം എന്നതു ഭ്രാന്തമല്ലെയോ. ചില വേദാന്തങ്ങളിൽ ഒരുവിധം. മറ്റു ചിലതിൽ മറ്റൊരോവിധം എന്നായാൽ ആശ്വാസത്തിന്നവകാശമില്ലെന്നുവരും. അതുകൊണ്ടു ഓരോ വേദാന്തങ്ങളും ഏതേതുവിധത്തിൽ പറയുന്നുവെന്ന വിചാരത്തിന്നു കാരണമില്ല. വിധിവാക്യങ്ങളിൽ ഭേദമില്ലെങ്കിൽകൂടെ ബ്രഹ്മത്തിൽ അഭേദം പറവാൻ സാധിക്കയില്ല. ബ്രഹ്മജ്ഞാനം വിധിവാക്യങ്ങളിൽനിന്നുണ്ടാകുന്നതല്ലെല്ലോ. വിധിപ്രധാനങ്ങളല്ലാത്തതും വസ്തുവിൽ പൎയ്യവസാനിക്കുന്നവയുമായ ബ്രഹ്മവാക്യങ്ങളിൽനിന്നു ബ്രഹ്മജ്ഞാനമുണ്ടാകുന്നുവെന്നു "തത്തുസമന്വയാത്" (ബ്രം. 1-1-4) എന്ന സൂത്രത്തിൽ ആചാൎയ്യൻ ഉറപ്പിച്ചിരിക്കുന്നു. അങ്ങിനെയിരിക്കേ ഇപ്പോൾ ഭേദാഭേദവിചാരാരംഭം എന്താവശ്യം എന്നാണെങ്കിൽ സമാധാനം പറയപ്പെടുന്നു.

സഗുണബ്രഹ്മത്തേയും പ്രാണാദികളേയും വിഷയമാക്കീട്ടു ഭേദാഭേദവിചാരം ചെയ്യപ്പെടുന്നതാകയാൽ ദോഷമില്ല. കൎമ്മങ്ങൾക്കെന്നപോലെ ഉപാസനകൾക്കും ഭേദാഭേദങ്ങൾ ഉണ്ടാകും. കൎമ്മങ്ങൾക്കെന്നപോലെ ഉപാസനകൾക്കും ദൃഷ്ടങ്ങളും അദൃഷ്ടങ്ങളുമായ ഫലങ്ങളുണ്ടെന്നു പറയപ്പെടുന്നുണ്ട്. ചില ഉപാസനകൾകൊണ്ട് സമ്യഗ്ജ്ഞാനവും അതുമൂലം ക്രമമുക്തിയും ഫലമായ്വരും. അതുകൊണ്ടു വേദാന്തങ്ങളിലെല്ലാം ഒരുപോലെയോ വിശേഷവിധിയുണ്ടോ വിധികളിൽ എന്ന വിചാരത്തിന്നവകാശമുണ്ട്. അതിൽ പൂൎവ്വപക്ഷത്തിന്നു പറ്റുന്ന ഹേതുക്കളെ പറയാം:—ജോതിസ്സ് മുതലായതിൽ പേരിലുള്ള ഭേദം പ്രസിദ്ധമാകുന്നു. ഇവിടേയും ഭിന്നഭിന്നവേദാന്തശാഖകളിൽ തൈത്തിരീയം, വാജസനീയകം, കൌഥുമകം, ശാട്യായനകം മുതലായ ശാഖകളിൽ ഉപാസനകളിൽ ഭേദ

ങ്ങാം കാണപ്പെടുന്നുണ്ടു്. അതുപോലെ രൂപഭേദവും കമ്മഭേദത്തെ ബോധിപ്പിക്കുന്നുണ്ടു്. "വൈശ്വദേവ്യാമിക്ഷാവാജിഭ്യോവാജിനം" എന്നതിലെ രൂപഭേദം കമ്മഭേദത്തെ ബോധിപ്പിക്കുന്നുവെന്നതു പ്രസിദ്ധമാകുന്നു.

ചില ശാഖക്കാർ പഞ്ചാഗ്നിവിദ്യയിൽ ആറാമതായിട്ടു് മററൊരഗ്നിയെ പറയുന്നു:—വേറെ ചിലർ അഞ്ചഗ്നിയെത്തന്നെ പറയുന്നുള്ളൂ. അതുപോലെത്തന്നെ പ്രാണങ്ങളെ പറയുമ്പോരം വാക്കു്, ചക്ഷുസ്സ്, ശ്രോത്രം, മനസ്സ് എന്നു് ചുരുക്കി പറയുന്നു. ചിലർ രേതസ്സെന്ന മററൊന്നിനേയും ചേർത്തിട്ടു അഞ്ചു പ്രാണങ്ങളെന്നു പറയുന്നു. അതുപോലെത്തന്നെ ധമ്മവിശേഷവും കമ്മവിശേഷത്തിൽ ശങ്ക ജനിപ്പിക്കുന്നു. ഇങ്ങിനെ ഓരോ വേദാന്തങ്ങളിലും ഭേദാഭേദങ്ങരം അനേക സംഗതികളിൽ കാണപ്പെടുന്നതിനാൽ അവയെയെല്ലാം വിരോധമില്ലാത്ത വിധത്തിൽ യോജിപ്പിക്കേണ്ടതായിരിക്കുന്നു. വേദാന്തംതോറും ഉപാസനാഭേദമുള്ളതായി കാണപ്പെടുന്നതിനെ യോജിപ്പിക്കുവാൻ ഭാവിക്കുന്നു:—എല്ലാ വേദാന്തങ്ങളിൽനിന്നും സിദ്ധിക്കുന്ന ജ്ഞാനങ്ങരം അതാതിൽ പറയുന്നതുപോലെത്തന്നെ അറിയേണ്ടവ തന്നെ. എന്തുകൊണ്ടെന്നാൽ:— പ്രേരണകളിൽ വിധികളിൽ വിശേഷമൊന്നുമില്ലാത്തതുതന്നെ കാരണം. അഥവ്വണശാഖക്കാരിൽ ശിരോവ്രതം എന്ന ധമ്മവിശേഷം കാണപ്പെടുന്നുണ്ടു്. ഇപ്രകാരം വേദാന്തങ്ങളിൽ കാണപ്പെടുന്ന പുനരുക്തികളെ പ്രകൃത സംഭവങ്ങളനുസരിച്ചു യോജിപ്പിക്കേണ്ടതായിരിക്കുന്നുണ്ടു്. അതുകൊണ്ടു വേദാന്തങ്ങളിൽ ഉപാസനകളിൽ ഭേദങ്ങരം കാണുന്നുവെന്ന പൂവ്വപക്ഷത്തിന്നു സിദ്ധാന്തം പറയപ്പെടുന്നു:—അതാതു വേദാന്തങ്ങളിൽ പറയപ്പെടുന്ന ഉപാസനാരീതികരം അതാതു നിലയിൽ ഇരിക്കേണ്ടവതന്നെ. എന്തുകൊണ്ടെന്നാൽ: – വിധി മുതലായതുകളിൽ വിശേഷവിധികരം ഒന്നുമില്ലാത്തതാണതിന്നു കാരണം. ആദി എന്ന ഈ സൂത്രത്തിലെ ശബ്ദം പൂവ്വമീമാംസയിലെ ഇതരശാഖകളിൽ കാണപ്പെടുന്ന സിദ്ധാന്ത സൂത്രങ്ങളിലുള്ള അഭേദ ഹേതുക്കളെ ഇവിടെച്ചേക്കുന്നുണ്ടു്. അതായതു്:—പലവിധമായ സംബന്ധം, രൂപം, വിധിവാക്യം,

പേര് ഇവയെല്ലാം പൊതുവായിത്തന്നെയിരിക്കുന്നതുകൊണ്ടു അതാതു ശാഖാസിദ്ധാന്തങ്ങൾ അതേ മാതിരി സ്വീകരിപ്പാൻ അർഹങ്ങൾതന്നെ. എങ്ങനെയെന്നാൽ:—അഗ്നിഹോത്രത്തിൽ ശാഖാഭേദങ്ങൾ ഉണ്ടെങ്കിലും പുരുഷപ്രയത്നത്തിൽ ഭേദം പറയപ്പെടുന്നില്ല. "ജുഹുയാത്" (ഹോമിക്കേണം) എന്നുതന്നെ എല്ലാവരും സമ്മതിക്കുന്നു. വിധിയിൽ ഭേദം കാണപ്പെടുന്നില്ല. ഇപ്രകാരംതന്നെ: പ്രാണനെ ജ്യേഷ്ഠത്വം ശ്രേഷ്ഠത്വം എന്ന ഗുണമുള്ളവനായിട്ടുപാസിക്കേണം എന്നു വാജസനേയികളും ഛന്ദോഗന്മാരും ഒരുപോലെയുപദേശിക്കുന്നു. യാഗത്തിൽ ദ്രവ്യവും ദേവതയുംപോലെ ഉപാസനയിൽ രൂപം എന്നതു് അറിയപ്പെടേണ്ടതായ വസ്തുവാകുന്നു. പ്രാണവിദ്യയെന്ന പേരിലും ഭേദമില്ല. ആകയാൽ ഉപാസനകളെപ്പററി എല്ലാം വേദാന്തങ്ങളും ഉപദേശിക്കുന്നതുമുണ്ടു്. ഇപ്രകാരം പഞ്ചാഗ്നിവിദ്യാ, വൈശ്വാനരവിദ്യാ, ശാണ്ഡില്യവിദ്യാ, എന്നിവകളിലും യോജിപ്പിക്കേണം. നാമരൂപാദികളിൽ കാണപ്പെടുന്ന നാമരൂപാദിഭേദങ്ങൾ ആഭാസങ്ങൾ എന്നു പ്രഥമ കാണ്ഡത്തിൽത്തന്നെ പരിഹരിക്കപ്പെട്ടിരിക്കുന്നു. "ന നാമ്നാസ്യാദചോദനാഭിധാനത്വാത്" നാമഭേദങ്ങൾ ചോദനാവിഷയങ്ങളല്ലാത്തതുകൊണ്ടു് അവയ്ക്കു പ്രാധാന്യമില്ല.

---

ബ്രഹ്മകാണ്ഡത്തിലും ഉപാസനാവിഷയത്തിൽ ചില വിശേഷങ്ങളുണ്ടെന്നു ശങ്കിക്കുന്നതിനെ പരിഹരിപ്പാൻ അടുത്ത സൂത്രം ആരംഭിക്കപ്പെടുന്നു:—

ഭേദാന്നേതിചേന്നൈകസ്യാമപി. സൂം. 2.

അൎത്ഥം:—ഭേദാത് ന ഇതിചേത്=സൎവ്വവേദാന്തങ്ങളിലും ഉപാസനകളിൽ ഗുണഭേദമുള്ളതിനാൽ ഐക്യജ്ഞാനത്തിന്നു വിരോധമുണ്ടെന്നു കാണുന്നു. എങ്ങിനെയെന്നാൽ:—വാജസനേയികൾ പഞ്ചാഗ്നിവിദ്യയെ പ്രതിപാദിക്കുന്നതിൽ ആറാമതായ വേറെ ഒരഗ്നിയെ പറയുന്നു. ഛന്ദോഗന്മാർ അതെടുക്കുന്നില്ല. അവർ അഞ്ചഗ്നിയെത്തന്നെ സ്വീകരിക്കുന്നു. ഈ വിധം ഭേദമുള്ളതിനാൽ എല്ലാ വേദാന്തോപാസനാ

കളും ഒരുപോലെയുള്ളവയല്ല. എന്നാണെങ്കിൽ, ന=അങ്ങി നെ പറവാൻ തരമില്ല. എന്തുകൊണ്ടെന്നാൽ:— ഏകസ്യാം അപി=ഒരേയുപാസനയിലും ഈ മാതിരി ഗുണഭേദം ഉണ്ടാകാം:—അല്പമായ ഭേദംകൊണ്ടു ഉപാസന രണ്ടെന്നു വരികയില്ല എന്നു സാരം.

ഭാഷ്യഭാഷാനുവാദം:— ഇതിരിക്കട്ടെ. വേദാന്തോപാസനാവിഷയത്തിൽ ഗുണഭേദം കാണപ്പെടുന്നതിനാൽ എല്ലാം ഒരുപോലെ എന്നു വരുന്നില്ല. വാജസനേയികൾ പഞ്ചാഗ്നിവിദ്യയെ പറയുമ്പോൾ ആറാമതായ ഒരഗ്നിയെ സ്വീകരിക്കുന്നു. അവർ പ്രസിദ്ധമായ അഗ്നിയെത്തന്നെ ആറാമത്തേതായ അഗ്നിയായി പറയുന്നു. ഛന്ദോഗന്മാർ ആറാമതായ അഗ്നിയെ സ്വീകരിക്കുന്നില്ല. "അഥഹയ ഏതാനേവം പഞ്ചാഗ്നീൻ വേദ" (ഛാം. 5-10-10) എതൊരുത്തർ ഈ അഞ്ചഗ്നികളെയറിയുന്നുവോ. എന്നതിൽ അഗ്നി അഞ്ചെന്നു തന്നെ ഉപസംഹരിച്ചിരിക്കുന്നു. ഇങ്ങിനെ ഗുണഭേദമിരിക്കയാൽ ഇവർ രണ്ടു പേരും ഭിന്നിച്ച ഉപാസകന്മാരാകാതിരിക്കുന്നതെങ്ങിനെ. അതേവിധത്തിൽ പ്രാണോപാസനയിലും:— ഛന്ദോഗന്മാർ പ്രധാന പ്രാണനിൽനിന്നു വാക്ക്, ചക്ഷുസ്സ്, ശ്രോത്രം, മനസ്സ് എന്ന നാലിനെ അധികമായി സ്വീകരിക്കുന്നു. വാജസനേയികൾ അഞ്ചിനെ മാത്രം സ്വീകരിക്കുന്നു.

"രേതോവൈ പ്രജാപതിഃ പ്രജായതേ ഹ പ്രജയാ പശുഭിര്യ്യഏവം വേദ" രേതസ്സുതന്നെ പ്രജാപതിയെന്നാരുപാസിക്കുന്നുവോ അവൻ പ്രജകളും പശുക്കളും അധികമുള്ളവനായി ജനിക്കും എന്നു വാജസനേയികൾ വിചാരിക്കുന്നു. (ബൃം. 6-1-6) ഒരു ശാഖക്കാർ ആറാമതായ അഗ്നിയെ എടുക്കുന്നു. മറെറ സംഘം അതിനെയുപേക്ഷിക്കുന്നു. അപ്പോൾ ഉപാസ്യമായ വസ്തുഭേദം നിമിത്തം ഉപാസനയും ഭിന്നം എന്നു വരുന്നു. ദ്രവ്യവും ദേവതയും ഭേദപ്പെടുമ്പോൾ യാഗവും ഭേദപ്പെടുന്നതുപോലെ ഉപാസ്യഭേദത്താൽ ഉപാസനയും ഭിന്നം എന്നു വരുന്നു. എന്നാണെങ്കിൽ ഇതൊരു ദോഷമാകയില്ല. എന്തുകൊണ്ടെന്നാൽ:—ഒരേ ഉപാസനയിൽ ഈ മാതിരി ഭേദം യുക്തംതന്നെ. ഉപസംഹാരത്തിൽ ആറഗ്നി; അഞ്ചഗ്നി; എന്ന

ഭേദമുണ്ടെങ്കിലും അഞ്ചഗ്നി രണ്ടിലും ഉള്ളതുകൊണ്ടു ഉപാസനയിൽ ഭേദമില്ല. അതിരാത്രം എന്ന യാഗത്തിൽ ഷോഡശിയെ സ്വീകരിച്ചാലും ഇല്ലെങ്കിലും യാഗത്തിന്നു ഭേദമില്ലാത്തതുപോലെ ഇവിടേയും കണ്ടുകൊള്ളേണം.

"തംപ്രേതം ദിഷ്ടമിതോ ƒ ഗ്നയ ഏവഹരന്തി" (ഛാം 5-9-2) മരിച്ചവനെ പരലോകത്തിലെത്തിക്കുന്നതു് അഗ്നികളാകുന്നതിനെ ഉദ്ദേശിച്ചാണു് ഛന്ദോഗന്മാർ ആറാമത്തേതായിട്ടു പ്രസിദ്ധാഗ്നിയെ സ്വീകരിച്ചിരിക്കുന്നതു്. വാജസനേയികളോ പഠിക്കപ്പെട്ട അഞ്ചഗ്നിയിലെ അംശങ്ങളായ ധൂമാദികളിൽ പ്രസിദ്ധാഗ്നിയും ഉൾപ്പെടുന്നതിനാൽ വേറെ എടുത്തു കാണിക്കാതിരിക്കുന്നതുകൊണ്ടു ഉപാസനാഭേദം വരുന്നില്ല. ഈ അനുവാദം നിത്യമാകുന്നു. എന്നാലും ഉപാസനക്കുവേണ്ടി വാദിക്കുന്നുവെങ്കിൽ ആ ഗുണം രണ്ടു ശാഖക്കാൎക്കും സിദ്ധിക്കയുംചെയ്യും. ഒരു ശാഖയിൽ അംഗാധിക്യം മറെറാന്നിൽ ന്യൂനം എന്നിവ വിദ്യാഭേദത്തിന്നു കാരണമാകയില്ല. അതുകൊണ്ടു വേദാന്തോപാസനാപ്രകരണത്തിൽ ഐക്യം സിദ്ധംതന്നെ.

---

സ്വാധ്യായസ്യ തഥാത്വേന ഹി സമാചാരേ ƒ ധികാരാച്ച സവവച്ചതന്നിയമഃ—സൂം 3.

അവതാരികാഭാഷ്യഭാഷാനുവാദം:—ഇതുവരെയുള്ള ഗ്രന്ഥത്താൽ രൂപഭേദംകൊണ്ടു വിദ്യയിൽ-ഉപാസനയിൽ-ഭേദമില്ലെന്നു സാധിച്ചു. ധൎമ്മത്തിൽ മാററമുണ്ടായാലും വിദ്യാഭേദമില്ലെന്നു ഈ സൂത്രത്താലുപദേശിക്കുന്നു.

സ്വാധ്യായസ്യ=വേദം പഠിക്കുന്നതിന്നു അഥൎവ്വവേദത്തിൽ ഒരു വ്രതം വേണമെന്നുണ്ടു്. ശിരോവ്രതം എന്നാണാവ്രതത്തിന്നു പേർ. സമാചാരേ=വേദാധ്യയനത്തിന്നുപദേശിക്കുന്ന സമ്പ്രദായം ഉപദേശിക്കുന്ന ഗ്രന്ഥത്തിൽ പറയുന്ന ശിരോവ്രതം ശിരസ്സിൽ തീച്ചട്ടിവെക്കുക എന്ന ഈ ധൎമ്മത്തെ തഥാത്വേന ഹി=വേദാധ്യയനധൎമ്മം എന്നാണെല്ലൊ അഥൎവ്വണവേദക്കാർ പറയുന്നതു. അധികാരാത്ച=വേദാധ്യയനാധികാ

രസിദ്ധിക്ക വ്രതാനുഷ്ഠാനം വെണമെന്നു ശ്രുതിയിലും ഉപദേശം കാണുന്നുണ്ട്. "നൈതദചീർണ്ണവ്രതോധിതേ" ശിരോവ്രതമനുഷ്ഠിക്കാത്തവൻ മുണ്ഡകവേദം പഠിക്കയില്ല എന്നു നിശ്ചയിച്ചിരിക്കുന്നു. സവവത്ച=ഏഴുവിധമുള്ള സൌര്യ്യഹോമവിധി അഥർവ്വവേദത്തിലുള്ളതുപോലെ. തന്നിയമഃ=ആ നിയമം മുണ്ഡകോപനിഷത്തിലുമുണ്ട്.

ഭാഷ്യഭാഷാനുവാദം:—അഥർവ്വവേദികൾക്ക ഉപാസനാസമ്പ്രദായത്തിൽ ശിരോവ്രതം മുതലായതാവശ്യമാണെന്നും മററുള്ളവക്കതില്ലെന്നും ധർമ്മത്തിൽ വ്യത്യാസമുണ്ടെന്ന കാരണത്താൽ വേദവിധിയിൽ ഐക്യമില്ലെന്ന വാദത്തെ പരിഹരിക്കുന്നു:—ഈ ധർമ്മഭേദം വേദപാഠത്തിന്നല്ലാതെ ഉപാസനക്കുള്ളതല്ലയെന്നതെങ്ങിനെ അറിയപ്പെടുന്നുവെങ്കിൽ വേദാധ്യയനവ്രതമായിട്ട ആഥർവ്വണികർ വേദത്തിൽ പഠിക്കുന്നുണ്ട്. ശിരോവ്രതം അനുഷ്ഠിക്കാത്തവൻ മുണ്ഡകോപനിഷത്തിനെ പഠിക്കരുതെന്ന നിശ്ചയം കാണുന്നുണ്ട്.

ശങ്ക;—"തേഷാമേവൈതാം ബ്രഹ്മവിദ്യാം വദേതശിരോവ്രതംവിധിവദ്യൈസ്തുചീർണം" (മു. 3-2-10) ശിരോവ്രതം വിധിപ്രകാരം ആചരിച്ചവക്കുമാത്രം ഈ ബ്രഹ്മവിദ്യയെ ഉപദേശിക്കുക എന്നു കാണുന്നു. മുണ്ഡകോപനിഷൽപാഠത്തിന്നു മാത്രമാണീവിധിയെന്നു വരികയില്ല. ബ്രഹ്മവിദ്യാം എന്നു കാണുന്നതിനാൽ എല്ലാം ബ്രഹ്മവിദ്യാഭ്യാസത്തിന്നും ഈ വ്രതം വേണമെന്നു വരുന്നു. എന്നാണെങ്കിൽ അങ്ങിനെ വരുന്നില്ല. എന്തുകൊണ്ടെന്നാൽ:— "ഏതാംബ്രഹ്മവിദ്യാം ഈ ബ്രഹ്മവിദ്യയെയെന്ന് പ്രകൃതത്തെ പ്രത്യേകം കാണിക്കുന്നതിനാൽ പ്രകൃതഗ്രന്ഥവിശേഷവിധിയെമാത്രം സ്പശിക്കുന്നു. സവവത് എന്ന ദൃഷ്ടാന്തവും കൊടുത്തിരിക്കുന്നു. സൌര്യ്യം മുതൽ ശതോദനംവരെയുള്ള ഏഴു ഹോമങ്ങൾ വേറെ വേദങ്ങളിൽ പറയുന്ന മൂന്നഗ്നികളിൽ—(ഗാർഹപത്യം ആഹവനീയം ദക്ഷിണം) എന്നവയിൽ സംബന്ധപ്പെടാത്തവയാകയാലും അഥർവ്വണവേദത്തിൽ കാണുന്ന ഏകാഗ്നിസംബന്ധമുള്ളതിനാലും ആഥർവ്വണികൾക്കമാത്രമുള്ളതുപോലെ ഈ ശിരോവ്രതവും അവക്കമാത്രമുള്ളതാകുന്നു. മുണ്ഡകോപനിഷൽപാഠത്തിന്നു മാത്രമു

ള്ളതാണ് ശിരോവ്രതം. വേദാദ്ധ്യയനസംബന്ധമാണ് ഈ വ്രതം. ഉപാസനയിൽ ഭേദമില്ല.

---

ദർശയതിച—സൂം. 4

അത്ഥം:—ദർശയതിച=ഉപാസ്യം ഒന്നാകയാൽ ഉപാസനയും ഒന്നാണെന്നു വേദം കാണിച്ചിരിക്കുന്നു. വേദം ഒന്നായതുകൊണ്ടു എല്ലാ വേദാന്തങ്ങളിലും ഉപാസനയിൽ ഐക്യത്തെ-ഭേദമില്ലായ്മയെ-ഉപദേശിച്ചിരിക്കുന്നു. "സർവ്വേവേദാഃ യൽപദമാമനന്തി" (കഠം. 2-15) അറിയേണ്ടതായ ഏതൊന്നിനെ എല്ലാം വേദങ്ങളും പറയുന്നുവോ എന്ന വാക്യം വിദ്യയും ഒന്നുതന്നെയെന്നുപദേശിക്കുന്നു.

"ഏതംഹ്യേവബഹ്വചാമഹത്യുക്ഥേമീമാംസന്തഏതമഗ്നാവധ്വര്യ്യവഏതം മഹാവ്രതേഛന്ദോഗാഃ" ഇവരെയല്ലെയോ ഋഗ്വെദികൾ മഹത്തായ ഉക്ഥത്തിൽ-ശസ്ത്രത്തിൽ-വിചാരംചെയ്യുന്നതു്. ഇവരെ അധ്വര്യ്യക്കൾ-യജുർവ്വേദികൾ-മഹത്തായ അഗ്നിയിലും സേവിക്കുന്നു. ഛന്ദോഗന്മാർ-സാമവേദികൾ-മഹാവ്രതത്തിലും-സ്തോത്രത്തിലും സേവിക്കുന്നു. എന്നിങ്ങിനെ വേദങ്ങളെല്ലാം സേവ്യൻ ഒരുവൻതന്നെയെന്നുറപ്പിച്ചിരിക്കുന്നു.

"മഹൽഭയം വജ്രമുദ്യതം" (കഠം. 6-2) വജ്രായുധംപോലെ മഹത്തായ ഭയത്തെ ജനിപ്പിക്കുന്നവനെന്നും പറയുന്നു

"യദാഹ്യേവൈഷ ഏതസ്മിന്നുദരമന്തരം കുരുതെ അഥ തസ്യഭയം ഭവതി" (തൈതെ. 2-7-1) എപ്പോൾ ഒരുവൻ ബ്രഹ്മത്തെക്കൂടാതെ അന്യമായ ഒന്നുണ്ടെന്നു വിചാരിക്കുന്നുവോ അപ്പോളവന്നു ഭയം നേരിടുന്നു:—സംസാരം വീണ്ടും ഉണ്ടാകുന്നുവെന്നു ഈശ്വരനെ ഭയപ്പെടേണം എന്നു തൈത്തരീയശ്രുതിയും ഉപദേശിക്കുന്നു. ഇങ്ങനെ എല്ലാ വേദാന്തങ്ങളും ഭജനീയമായിട്ടു ഒരേ തത്വത്തെയുപദേശിക്കുന്നു. സേവ്യൻ ഏകനായതിനാൽ ഓരോ വേദാന്തങ്ങളിലും ഉപദേശിക്കുന്ന ഉപാ

സന്ദയും അതാതിൽ കാണുന്ന രീതിയിൽ ഒന്നൊന്നുതന്നെ യെന്നു നിശ്ചയിച്ചുകൊള്ളേണം.

ഒന്നാം അധികരണം പൂൎണ്ണം.



## 2. ഉപസംഹാരാധികരണം സൂ. 5.

ഉപസംഹാരോऽൎത്ഥാഭേദാദ്വിധിശേഷവൽ
സമാനേച. സൂ. 5.

**അവതാരികാഭാഷ്യഭാഷാനുവാദം:—**എല്ലാ വേദാന്തങ്ങളിലുമുള്ള വിദ്യോപദേശം ഒന്നുതന്നെയെന്നു ധരിക്കുന്നതിൻെറ ഫലം ഈ അധികരണത്തിൽ പ്രതിപാദിക്കുന്നു.

സൂത്രാൎത്ഥം:—സമാനേച=തുല്യാൎത്ഥത്തിൽ കണ്ടുകൊള്ളേണം:—ഒരു വേദാന്തത്തിൽ ചെയ്ത വിദ്യോപദേശം മററൊരു വേദാന്തത്തിൽ പറയുന്നതിന്നു തുല്യംതന്നെയെന്ന് ഉപസംഹാരഃ=ഉപസംഹരിക്കേണ്ടതാവശ്യം. എന്തുകൊണ്ടെന്നാൽ. അൎത്ഥാഭേദാത്=അൎത്ഥത്തിൽ ഭേദമില്ലാത്തതുകൊണ്ടുതന്നെ. വിധിശേഷവത്=അഗ്നിഹോത്രാദിധൎമ്മങ്ങളിൽ വിധിശേഷങ്ങളിൽ കാണുന്നതെല്ലാം ഒരുപോലെ കാണുന്നതുപോലെ. ഇവിടേയും ഉപാസനകൾ എല്ലാം ഒരുപോലെ ഉപസംഹരിക്കേണം. വിജ്ഞാനഭേദമുണ്ടാകുമെങ്കിൽ ഗുണങ്ങൾ ഇതരവിജ്ഞാനത്തെ സംബന്ധിച്ചതായിരിക്കുന്നതുകൊണ്ടും പ്രകൃതി വികൃതിഭാവമില്ലാത്തതുകൊണ്ടും ഉപസംഹാരം സംഭവിക്കയില്ല. വിജ്ഞാനം ഏകമായിരുന്നാൽ ഈ വിധമാകയില്ല. സൎവ്വാഭേദാത് എന്ന സൂത്രം മുതൽ ഇതുവരെ പറഞ്ഞതിനെ വിസ്തരിക്കയും ചെയ്യും.

2-ാം അധികരണം പൂൎണ്ണം.



## 3. അന്യഥാത്വാധികരണം സൂം. 6—8.

അന്യഥാത്വം ശബ്ദാദിതി ചേന്നാവിശേഷാത്.

**അൎത്ഥം:**—ഛാന്ദോഗ്യം ബൃഹദാരണ്യകം എന്ന രണ്ടിലും കാണുന്ന ഉൽഗീഥവിദ്യയിൽ. അന്യഥാത്വം=ഭേദം കാണുന്നതു്. ശബ്ദാത്=ശ്രുതിയിൽ ആ വിധം കാണുന്നതുകൊണ്ടുതന്നെ. ഇതിചേൽ=എന്നാണെങ്കിൽ. ന=അല്ല. അവിശേഷാത്=വ്യത്യാസമില്ലാത്തതുകൊണ്ടാകുന്നു.

ഭാഷ്യഭാഷാനുവാദം:—വാജസനേയത്തിൽ (ബൃഹദാരണ്യകത്തിൽ) ആ ദേവന്മാർ (സാത്വീകേന്ദ്രിയവൃത്തികളുടെ അഭിമാനിദേവതകൾ) ഇപ്പോൾ അസുരദേവതകളെ (രജസ്തമോവൃത്ത്യഭിമാനിദേവതകളെ) യാഗത്തിൽ ഉൽഗീഥത്താൽ—(മഹാസാമഗാനത്താൽ) ജയിക്കാമെന്നു പറഞ്ഞു. അപ്പോൾ ആ ദേവതകൾ നീയുൽഗാനം ചെയ്യുകയെന്നു വാഗിന്ദ്രിയത്തോടു പറഞ്ഞു എന്നാരംഭിച്ചുകൊണ്ടു വാഗാദീന്ദ്രിയങ്ങളിൽ പാപമുണ്ടെന്നവയെ നിന്ദിച്ചു. പിന്നെ മുഖ്യനായ-മുഖത്തിലിരിക്കുന്ന=പ്രാണനെ സ്വീകരിച്ചു. പ്രാണാഭിമാനിദേവതയോടു നീ ഞങ്ങൾക്കുവേണ്ടീട്ടുൽഗാനം ചെയ്യുകയെന്നു് പ്രാൎത്ഥിച്ചു. ആ ദേവത ഗാനംചെയ്തു. (ബൃം 1-3-7) ഇതുപോലെതന്നെ ഛാന്ദോഗ്യത്തിലും ഇതരേന്ദ്രിയങ്ങളെ-ഇന്ദ്രിയദേവതകളെ-പാപികളെന്നു നിന്ദിച്ചിട്ടു പ്രാണദേവതയെ സ്വീകരിച്ചുവെന്നു കാണുന്നുണ്ടു്. (ഛാം 1-2-1)

രണ്ടുപനിഷത്തിലും പ്രാണപ്രശംസ സ്വീകരിക്കപ്പെട്ടിരിക്കയാൽ പ്രാണോപാസനയിൽ ഭേദമില്ല. ഇതിൽ സംശയിക്കുന്നു:—ഇവിടെ വിദ്യയിൽ ഭേദമുണ്ടോ ഏകമോ എന്നാണു് സംശയം. എന്തു വിചാരിക്കുന്നു? ആരംഭത്തിൽ രണ്ടും രണ്ടുവിധമാകയാൽ ഭേദമുണ്ടു: ഒന്നിൽ പ്രാണനെ ഉൽഗാഥാവായിട്ടും മറെറാന്നിൽ ഉൽഗീഥമായിട്ടും സ്വീകരിച്ചിരിക്കയാൽ വിദ്യൈക്യമില്ലെന്നു സിദ്ധിക്കുന്നുവെന്നാണെങ്കിൽ ഇതൊരു ദോഷമല്ല എന്നു മറുപടി പറയുന്നു:—

ഇത്രമാത്രമുള്ള വ്യത്യാസത്താൽ വിദ്യയിൽ ഭേദം വരുന്നില്ല. വിശേഷമില്ലായ്മയും അനേകമായി അറിയപ്പെടുന്നു

ണ്ട്: എങ്ങിനെയെന്നാൽ—ദേവന്മാക്കും അസുരന്മാക്കും തമ്മിൽ യുദ്ധം:, അസുരന്മാരെ ജയിക്കൽ, ഉൽഗീഥോപന്യാസം; വാഗാദിസങ്കീത്തനം; അവയെ നിന്ദിച്ചുകൊണ്ടു മുഖ്യപ്രാണസ്വീകാരം; പ്രാണവീയ്യത്താൽ അസുരപരാജയം; കല്ലിൽ എറിഞ്ഞ ലോഷ്ടസാദൃശ്യം. എന്നിവ രണ്ടുപനിഷത്തിലും തുല്യമായിരിക്കുന്നു. അതുകൊണ്ടു വിദ്യയിൽ ഐക്യം സിദ്ധമാകുന്നു. ഛാന്ദോഗ്യത്തിലും പ്രാണന്നു കർത്തൃത്വമുണ്ടെന്നു കാണേണ്ടതാകുന്നു.

---

നവാപ്രകരണഭേദാത് പരോവരീയസ്ത്വാദിവത്— സൂം 7.

അത്ഥം:—ന വാ=വിദ്യ ഒന്നുതന്നെ ഭേദമില്ല എന്നു വരികയില്ല. പ്രകരണഭേദാത്=ആരംഭത്തിൽ ഭേദം കാണുന്നതാണതിന്നു കാരണം. പരോവരീയസ്ത്വാദിവത്=ഒന്നു മറെറാന്നിൽമീതെയെന്ന ഗുണമുള്ള ഉൽഗീഥം മുതലായതുപോലെ ഇവിടെയും കണ്ടുകൊള്ളേണം.

ഭാഷ്യഭാഷാന്തവാദം:—ഇവിടെ വിദ്യൈക്യം ന്യായമാകയില്ല. എന്തുകൊണ്ടെന്നാൽ പ്രകരണഭേദംകൊണ്ടുതന്നെ. ആരംഭത്തിൽ ഭേദം കാണുന്നുവെന്നത്ഥം. ഏതുവിധം എന്നു കാണിക്കാം:—"ഓമിത്യക്ഷരമുൽഗീഥമുപാസീത" (ഛാം 1–1–1) ഉൽഗീഥാവയവമായ ഓം എന്ന അക്ഷരത്തെ ഉപാസിക്കുക എന്ന് ഓങ്കാരം ഉപാസ്യം എന്നാരംഭിച്ചിട്ടു ആ ഓങ്കാരത്തിൽ രസതമാദിഗുണങ്ങളെ വിവരിച്ചു പ്രാപ്തിയും സമൃദ്ധിയും അതിൽനിന്നു സിദ്ധിക്കും എന്ന വിശേഷത്തെ സ്പഷ്ടമാക്കി ഇത്ര ഉപാസനം ചെയ്താൽ ഇത്ര മഹിമ എന്നൊക്കെ വിവരിച്ചു. പിന്നെ ആ ഓങ്കാരത്തെത്തന്നെ അനുസരിച്ചിട്ടു ദേവാസുരകഥയിൽക്കൂടെ ആ ഓങ്കാരംതന്നെ പ്രാണൻ എന്നുപാസിച്ചു എന്നു പറഞ്ഞിരിക്കുന്നു. (ഛാം 1–2–2) അവിടെ ഉൽഗീഥം എന്ന ശബ്ദത്തിൽ സാമഗാനവിഭാഗങ്ങളെയെല്ലാം ഉൾപ്പെടുത്തുന്നുവെന്നും അവയെ ഗാനംചെയ്യുന്ന എല്ലാവരെയും ഉൾപ്പെടുത്തുന്നുവെന്നും കരുതുന്നുവെങ്കിൽ അപ്പോൾ ഓങ്കാരത്തെ ഉപാസിപ്പാൻ പറഞ്ഞുകൊണ്ടു തുടങ്ങിയ ആരംഭം വ്യത്ഥമാകുന്നു. അതിൻെറ ഫലം ഉൽഗീഥം എന്ന പദത്തിൽ

ഉൽഗാഥാവെന്ന കർത്തൃലക്ഷണയെ ചെയ്യേണ്ടിവരും. അപ്പോൾ ഉപക്രമം ഭേദപ്പെട്ടു. ഏകവാക്യത്തിൽ ഉപക്രമവും ഉപസംഹാരവും ഏകരീതിയിലിരിക്കേണം. അങ്ങിനെ വരുന്നില്ല എന്ന ദോഷം നേരിടുന്നു. അതുകൊണ്ടിവിടെ ഉൽഗീഥാവയവമായ ഓങ്കാരത്തിൽ പ്രാണദൃഷ്ടിയുപദേശിക്കപ്പെടുന്നു. വാജസനേയകത്തിലോ ഉൽഗീഥശബ്ദംകൊണ്ടു അതിൻെറ അവയവങ്ങളെ ഗ്രഹിപ്പാൻ കാരണമില്ലാത്തതിനാൽ സകല വിഭാഗങ്ങളും അറിയിപ്പിക്കപ്പെടുന്നു. "ത്വം ന ഉൽഗായ" നീ ഞങ്ങൾക്കുവേണ്ടി ഗാനം ചെയ്യുക എന്നതിനാൽ ഉൽഗാതാവായിട്ടു പ്രാണനെത്തന്നെ നിശ്ചയിച്ചിരിക്കുന്നു: ഇത് പ്രസ്ഥാനഭേദത്തെ കാണിക്കുന്നു. പ്രാണന്നു സർവ്വാത്മത്വം സാധിപ്പാനാണ് പ്രാണനെ ഉൽഗാഥാവായി പറഞ്ഞിരിക്കുന്നതു്. അതുകൊണ്ടു വിദ്യൈകത്വം സിദ്ധിക്കയില്ല. സാമവിഭാഗങ്ങളെയെല്ലാം പ്രതിനിധീകരിക്കയാണ് ഉൽഗീഥശബ്ദശക്തി എന്നതു് വിഷമതക്കു കാരണമാകുന്നു.

പ്രാണന്നു ഉൽഗാതൃത്വം ഇരിക്കയില്ലെന്നില്ല. ഉൽഗീതഭാവംപോലെ ഉൽഗാതൃഭാവവും പ്രാണന്നുണ്ടെന്നുപാസിപ്പാൻ വേണ്ടീട്ടു പറഞ്ഞതാകുന്നു. പ്രാണൻെറ വീര്യത്താൽ ഉൽഗാഥാവും ഔൽഗാഥാവെന്ന കർമ്മകർത്താവായുമിരിപ്പാൻ കഴിയും. ഉൽഗാഥാവായ പ്രാണൻ വാക്കാലും പ്രാണനാലും ഉൽഗാനം ചെയ്തുവെന്നവിടെ പറഞ്ഞിട്ടുമുണ്ട്. (ബൃം 1-3-24) ശാസ്ത്രം പറവാനിച്ഛിച്ചിരിക്കുന്ന അർത്ഥത്തിൽ വ്യത്യാസം അറിയപ്പെടുമ്പോൾ വാക്യാർത്ഥം അതുപോലെയിരിക്കുന്നുവെന്ന കാരണത്താൽമാത്രം ഏകാർത്ഥത്വം നിശ്ചയിക്കുന്നതു ന്യായമാകയില്ല. അപ്രകാരം അഭ്യുദയവാക്യത്തിലും പശുകാമവാക്യത്തിലും ഉപക്രമഭേദംനിമിത്തം വാക്യത്തിൽ ഏകാർത്ഥാഭാവം നിശ്ചയിക്കപ്പെട്ടിരിക്കുന്നതുപോലെ ഇവിടെയും ഏകാർത്ഥത്വം സിദ്ധിക്കയില്ല.

---

സംജാതശ്ചേത്തദുക്തം അസ്തിതുതദപി—സൂം 8.

സൂത്രാർത്ഥം:—സംജാതഃ ചേത്=ഉൽഗീഥ വിദ്യയെന്ന ശബ്ദം രണ്ടിലുമുള്ളതുകൊണ്ടു് വിദ്യൈക്യം സിദ്ധിക്കും എന്നാ

ണെങ്കിൽ. തദുക്തം=മുമ്പേ കഴിഞ്ഞ സൂത്രത്താൽ മറുപടി പറഞ്ഞിരിക്കുന്നു. തദപി=ആ ഒരേ വിധമായ പേരും. അസ്തിതു=പ്രസിദ്ധമായ ഭേദമുള്ള ഗുണവിശിഷ്ട ഉപാസനകളിൽ ഉൽഗീഥ വിദ്യയും ചേരുമെന്നുതന്നെ കാണപ്പെടുന്നു. അപ്രകാരം പ്രസിദ്ധമായ ഭേദങ്ങളുള്ള അഗ്നിഹോത്രം ദശം പൂർണ്ണമാസം എന്നിവകൾക്കും കാഠകത്തിൽ കാഠകം എന്നു പഠിക്കപ്പെട്ടിരിക്കയാൽ സംജ്ഞയിൽ ഭേദമില്ലെന്നു സമ്മതിക്കപ്പെട്ടിരിക്കുന്നു. അതുപോലെ ഇവിടെയും സംഭവിക്കും. ഇന്മാതിരി ഭേദഹേതു എവിടെയില്ലയോ അവിടെ വിദൈ്യക്യത്വം ഉണ്ടായിക്കൊള്ളട്ടെ. സംവർഗ്ഗവിദ്യാദികളിലെന്നപോലെ.

—:✳✹✳:—

## 4. വ്യാപ്ത്യധികരണം

വ്യാപ്തേശ്ച സമഞ്ജസം—സൂ 9.

അർത്ഥം:—വ്യാപ്തേഃ=ഓം എന്ന അക്ഷരത്തിന്നെല്ലാ വേദത്തിലും വ്യാപ്തിയുള്ളതുകൊണ്ടു ആ നിലയിൽ ഗ്രഹിക്കാതിരിപ്പാൻ വേണ്ടി ഉൽഗീഥം എന്ന വിശേഷണം കൊടുത്തിരിക്കുന്നതു്. സമഞ്ജസം-ഉചിതമാകുന്നു. ച=ഇതരപക്ഷങ്ങൾ ഉചിതമല്ലെന്നു കാണിപ്പാൻ ചകാരം സൂത്രത്തിൽ ചേർത്തിരിക്കുന്നു.

ഭാഷ്യഭാഷാനുവാദം:—"ഓ മിത്യേതദക്ഷര മുൽഗീഥമുപാസീത" എന്ന മന്ത്രത്തിൽ ഓം എന്ന അക്ഷരത്തിന്നും ഉത്ഗീഥ എന്ന പദത്തിന്നും സാമാനാധികരണ്യം—ആ അക്ഷരവും ഉൽഗീഥം എന്ന ശബ്ദവും ഭിന്നപദങ്ങളായി കാണപ്പെടുന്നുവെങ്കിലും ഒരേ അർത്ഥത്തെത്തന്നെ കാണിക്കുന്നുവെന്നു വരുമ്പോൾ അധ്യാസം അപവാദം ഏകത്വം വിശേഷണം എന്ന നാലിൽ ഏതിനെ ഇവിടെ സ്വീകരിക്കേണം എന്നതിനെക്കുറിച്ചു വിചാരിക്കപ്പെടുന്നു. "അതസ്മിൻ തൽബുദ്ധിരധ്യാസഃ" അതല്ലാത്തതിൽ അതെന്ന ബുദ്ധിയെ വെക്കുന്നതിന്നധ്യാസം എന്ന വിവരണം മുമ്പേ ഒന്നാം അധ്യായത്തിൽ കൊടുത്തതനുസരിച്ചിവിടെ ഓം എന്ന അക്ഷരത്തിൽ ഉൽ

ഗീഥത്തെയൊ ഉൽഗീഥത്തിൽ ഓം എന്നതിനെയോ അധ്യ സിക്കേണ്ടതെന്നു നിശ്ചയിക്കേണം.

അപവാദം എന്നാൽ ഏതോ ഒരു വസ്തുവിൽ ആദ്യമായുണ്ടായ ബുദ്ധി മിഥ്യയാണെന്നു തോന്നുമ്പോൾ അനന്തരമുണ്ടാകുന്ന യഥാൎത്ഥബുദ്ധിയെ ഉറപ്പിക്കുന്നതാണ് അപവാദം എന്നു പറയപ്പെടുന്നതു്.

ഈ ന്യായാനുസരണം:—ഓംകാരബുദ്ധിയെ സ്വീകരിച്ചു ഉൽഗീഥബുദ്ധിയെ കളയേണമോ. അതോ ഉൽഗീഥബുദ്ധിയെ സത്യമായി കരുതി ഓംകാരബുദ്ധിയെ തള്ളി നീക്കേണമോ എന്നു നിശ്ചയിക്കേണം. ദേഹം ആത്മാ എന്ന രണ്ടിൽ ദേഹത്തിൽ മിഥ്യാബുദ്ധിയെവെച്ച് ആത്മാവിൽ സത്യത്വബുദ്ധിയെ സ്ഥിരപ്പെടുത്തേണമോ അതോ ആത്മാവിൽ മിഥ്യാബുദ്ധിയേയും ദേഹത്തിൽ സത്യത്വബുദ്ധിയേയും ഉറപ്പിക്കേണമോ എന്നു വിചാരം ചെയ്യപ്പെടുന്നതുപോലെ ഇവിടേയും ഏതിനെ സ്വീകരിക്കേണം ഏതിനെ നീക്കേണം എന്നു നിശ്ചയിക്കേണം. ഇനി ഏകത്വവിചാരം:—ഉൽഗീഥം ഓംകാരം ഇതു രണ്ടും രണ്ടൎത്ഥത്തെ കാണിക്കുന്നുവോ ഏകാൎത്ഥത്തെ കാണിക്കുന്ന രണ്ടു പൎയ്യായ ശബ്ദം എന്നോ ധരിക്കേണ്ടതെന്നു ചിന്താവിഷയം:—ഉൽഗീഥം ഓംകാരം ഇതു രണ്ടും ഏകാൎത്ഥവൃത്തിയിൽ അവസാനിക്കുന്നതിനാൽ ഇഷ്ടാനുസരണം ഓംകാരം തന്നെ ഉൽഗീഥം എന്നൊ ഉൽഗീഥം തന്നെ ഓംകാരം എന്നോ നിശ്ചയിക്കാൻ വിരോധമില്ല എന്നു വരുന്നു.

ഇനി വിശേഷണവിചാരം:—ദ്വിജോത്തമോ ബ്രാഹ്മണോ ഭൂമിദേവഃ എന്നതുപോലെ ഓം എന്ന അക്ഷരത്തെ ഔൽഗാത്രവിശേഷണത്വേന സമൎപ്പിക്കേണം

ഓംകാരത്തിന്നു സൎവ്വവേദവ്യാപ്തിയുള്ളതാണതിന്നു കാരണം. നീലമായ ഉൽപലത്തെ കൊണ്ടുവരിക എന്നതിലെ നീലശബ്ദത്താൽ ഉൽപലത്തെ വിശേഷിച്ചതുപോലെ ഇവിടെ ഉൽഗീഥമായ ഓങ്കാരത്തെ ഉപാസിക്കുക എന്ന ഉപദേശം ചെയ്തിരിക്കുന്നു.

ഈ സാമാനാധികരണവിഷയത്തിൽ ഈ നാലു പക്ഷങ്ങൾക്കും പ്രവേശം സിദ്ധിക്കുന്നുണ്ട്. ഇതിൽ ഏതിനെ

ഇവിടെ ഉത്തമപക്ഷമായി സ്വീകരിക്കേണം എന്നു നിശ്ചയിപ്പാൻ കാരണം കാണുന്നില്ലെന്ന പൂർവ്വപക്ഷത്തിനു സമാധാനമായിട്ടു "വ്യാപ്തേശ്ചസമഞ്ജസം" എന്ന സൂത്രം ആരംഭിക്കപ്പെട്ടിരിക്കുന്നു. സൂത്രത്തിലെ ചകാരത്തിന്നു തു ശബ്ദാൎത്ഥം നിശ്ചയിച്ചിട്ടു ആദ്യത്തെ മൂന്നു പക്ഷങ്ങളേയും നിരാകരിക്കുന്നു. വിശേഷണപക്ഷം ഒന്നു മാത്രം നിർദോഷം എന്നുപദേശിക്കപ്പെടുന്നു. അതിൽ ആദ്യം പറയപ്പെട്ട അധ്യാസത്തിൽ ദോഷമെന്തെന്നാൽ ഏതൊന്നിൽ മറ്റൊന്നിനെ അധ്യസിക്കുന്നുവോ ആ വസ്തുവിൽ ആ അൎത്ഥമുണ്ടെന്നു ലക്ഷണാവൃത്തിത്വം വന്നു ചേരും. അതിന്നു ഫലവും കല്പിക്കേണ്ടിവരും.

ശങ്ക:—"ആപയിതാഹവൈകാമാനാം ഭവതി" ഫലം ആ ശബ്ദംതന്നെ ജനിപ്പിക്കും കല്പിക്കേണ്ടാവശ്യമില്ലെന്നു (ഛാം. 1-1-7) ശ്രുതി പറയുന്നുവെല്ലൊ എന്നാണെങ്കിൽ അതു ശരിയാകയില്ല എന്നു സമാധാനം പറയുന്നു:—ഓംകാരത്തെ ആപ്തി; സമൃദ്ധി; എന്ന രണ്ടുഗുണമുള്ളതായുപാസിക്കുന്നതിൻെറ ഫലമായിട്ടാണതു പറയപ്പെട്ടിരിക്കുന്നതു്. ഉൽഗീഥാധ്യാസഫലമായി പറയപ്പെട്ടതല്ല.

രണ്ടാമത്തേതായ അപവാദത്തിലും ഫലമില്ലായ്മ സമാനം തന്നെ. മിഥ്യാജ്ഞാനനിവൃത്തിരൂപമായ ഫലം സിദ്ധിക്കുമെല്ലൊ എന്നാണെങ്കിൽ അതു യുക്തമാകയില്ല. പുരുഷാൎത്ഥോപയോഗിയല്ലാത്തതായ ജ്ഞാനം സാധുവാകയില്ല. ഓംകാരത്തിൽനിന്നു് ഓംകാരബുദ്ധിയും ഉൽഗീഥത്തിൽനിന്നുൽഗീഥബുദ്ധിയും നീങ്ങുകയില്ല. ഈ വാക്യം വസ്തുസ്വരൂപത്തെയല്ല പറയുന്നതു്. ഉപാസനാപരമാകുന്നുവെല്ലൊ. ഏകത്വം എന്ന മൂന്നാംപക്ഷവും ചേച്ചയുള്ളതല്ല. രണ്ടു ശബ്ദങ്ങളെ ഉച്ചരിക്കുന്നതുകൊണ്ടെന്തുഫലം. ഒരേ ശബ്ദം ഉച്ചരിക്കുന്നതുകൊണ്ടുതന്നെ ഉദ്ദേശിച്ച ഫലം സിദ്ധിക്കുമെല്ലൊ. ഓംകാരത്താൽ പറയപ്പെടുന്നതും ഋഗ്വേദികരം യാഗത്തിൽ ചെയ്യുന്ന ഹൌത്രമെന്ന കൎമ്മത്തിലും യജുൎവ്വേദികരം ഉച്ചരിക്കുന്ന ശബ്ദത്തിലൊ ഉൽഗീഥശബ്ദപ്രസക്തിയില്ല. എല്ലാ സാമങ്ങളുടേയും ദ്വിതീയവിഭാഗത്തിൽ ഓങ്കാരശബ്ദവാച്യമായ ഉൽഗീഥമുണ്ടായാൽ അല്ലെയോ ഏകാൎത്ഥ

സിദ്ധിയുണ്ടാകുക. ആദ്യത്തെ മൂന്നു പക്ഷത്തിലും ദോഷമുള്ള തിനാൽ അവശേഷിച്ച നാലാംപക്ഷം-വിശേഷണം-എന്ന പക്ഷം സ്വീകരിക്കപ്പെടുന്നു. സർവ്വവേദാന്തങ്ങളിലും വ്യാപ്തി യുള്ള ഓങ്കാരത്തിന്നിവിടെ സ്ഥാനമില്ലെന്നു കാണിപ്പാൻ ഓങ്കാരത്തെ ഉൽഗീഥശബ്ദത്താൽ വിശേഷിച്ചിരിക്കുന്നു. ഉൽ ഗീഥംതന്നെ ഓംകാരം. വേറെ സുപ്രസിദ്ധവേദവ്യാപ്തിയുള്ള ഒങ്കാരത്തിന്നിവിടെ വ്യാപ്തിയില്ലെന്നു കാണിപ്പാനാണീവിശേ ഷണം. ഉൽഗീഥാവയവമായ ഓംകാരഗ്രഹണം ഏതുവിധ മായാൽ സുഗമമാകുമോ അതിനെ സൂചിപ്പിക്കുകയാണീവി ശേഷണപ്രയോജനം.

ശങ്ക:—ഈ പക്ഷത്തിലും ലക്ഷണാസ്വീകാരം വേണ്ടി വരുന്നില്ലെയോ? ഉൽഗീഥശബ്ദാവയവമായ ഓംകാരത്തെ സ്വീകരിക്കേണമെല്ലോ. അതിനാൽ ലക്ഷണ വന്നുചേരുന്നു വെല്ലൊ എന്നാണെങ്കിൽ അതു ശരിതന്നെ. എന്നാൽ ലക്ഷ ണാസ്വീകാരത്തിൽ അടുത്തുള്ളതിനെ സ്വീകരിക്കുക; അകന്നി രിക്കുന്നതിനെ സ്വീകരിക്കുക എന്ന രണ്ടുവിധത്തിൽ സ്വീക രിക്കാറുണ്ട്.

അധ്യാത്മപക്ഷത്തിൽ ഒരു വസ്തുവിലുള്ള ബുദ്ധിയെ മറെറാന്നിൽവെക്കുക എന്നുവന്നാൽ അകന്നിരിക്കുന്ന-ദൂരത്തി ലിരിക്കുന്ന-വസ്തുവിൽവെച്ചതുകൊണ്ടു വികൃഷ്ടാലക്ഷണയെന്നു പറയപ്പെടുന്നു.

വിശേഷണപക്ഷത്തിലാകട്ടെ അവയവിയെ പറയുന്ന ശബ്ദത്തിൽ അവയവത്തെ ധരിക്കുന്നുവെങ്കിൽ സന്നികൃഷ്ടാ ലക്ഷണാ—സമീപസ്ഥിതയായ ലക്ഷണായെന്നു പറയപ്പെടു ന്നു. വസ്ത്രം ഗ്രാമം എന്നിങ്ങിനെ സമുദായത്തെ പറയുന്ന വാ ക്കുകളെ അവയവത്തിലും ഉപയോഗിക്കുന്നതായിട്ടും കാണപ്പെ ടുന്നുണ്ട്. അതുകൊണ്ടു ഓങ്കാരത്തിന്നു വ്യാപ്തിയുള്ളതിനാൽ ഓം എന്ന അക്ഷരത്തിന്ന് ഉൽഗീഥം എന്ന വിശേഷണം കു റമില്ലാത്തതാകുന്നു. സമംജസമാകുന്നു. സമുചിതമാകുന്നു.

—:***:—

# 5. സവ്വാഭേദാധികരണം

സവ്വാഭേദാദന്യത്രേമേ—സൂം 10.

സവ്വാഭേദാത് = എല്ലാററിലും ഭേദമില്ലാത്തതുകൊണ്ടു. അന്യത്ര=മററുദിക്കിലും. ഇമേ=ഇവയെല്ലാം ചേൎത്തിയുപാസിക്കേണം.

ഭാഷ്യഭാഷാനുവാദം:— ബൃഹദാരണ്യകം ഛാന്ദോഗ്യം എന്ന രണ്ടുപനിഷത്തുകളിൽ ഇന്ദ്രിയങ്ങൾ അന്യോന്യം അവരുടെ വിശേഷഗുണങ്ങളെ പറയുന്ന ഘട്ടങ്ങളിൽ മുഖ്യപ്രാണോപാസനയെ ഊന്നിപ്പറഞ്ഞുറപ്പിച്ചിട്ടുണ്ട്. ശ്രൈഷ്ഠ്യമെന്ന ഗുണമുള്ള പ്രാണൻതന്നെ ഉപാസ്യൻ. വാഗാദീന്ദ്രിയങ്ങൾക്കവസിഷ്ഠത്വം മുതലായ ഗുണങ്ങൾ ഉണ്ടെന്നു പറഞ്ഞിട്ടുണ്ടെങ്കിലും ആവക ഗുണങ്ങൾ പ്രാണനിൽ ഉള്ളവ തങ്ങൾക്ക പ്രാണനിൽനിന്നു സിദ്ധിക്കുന്നുവെന്നും സമൎത്ഥിച്ചിരിക്കുന്നു.

“യദ്വാ അഹംവസിഷ്ഠാ ƒ സ്മിത്വം തദ്വസിഷ്ഠോ ƒ സി” (ബൃം 6_1_14) ഞാൻ വസിഷ്ഠത്വം എന്ന ഗുണമുള്ളതായിരിക്കുന്നതു നീ വസിഷ്ഠനായതുകൊണ്ടാകുന്നുവെന്നു വാഗിന്ദ്രിയം തൽഗുണമായ വസിഷ്ഠതയെ പ്രാണനിൽ സമൎപ്പിച്ചിരിക്കുന്നു.

കൌഷീതകി മുതലായ ഉപനിഷത്തുകളിൽ ശ്രൈഷ്ഠ്യം ആൎക്കാണെന്നു നിശ്ചയിപ്പാനാരംഭിച്ചുകൊണ്ടു അവസാനത്തിൽ പ്രാണൻതന്നെ ശ്രേഷ്ഠൻ എന്നുറപ്പിച്ചതല്ലാതെ വസിഷ്ഠത്വാദിഗുണങ്ങളെ വേറെയെടുത്തു കാണിച്ചിട്ടില്ല. ബൃഹദാരണ്യം ഛാന്ദോഗ്യം എന്ന രണ്ടിലും വിവരിച്ച വസിഷ്ഠത്വാദിഗുണങ്ങളെ കൌഷീതകി മുതലായ ഉപനിഷത്തുകളിലും ചേൎക്കണമോ, വേണ്ടയോ എന്ന സംശയം ഉണ്ടാകുന്നു. ഒരുപനിഷത്തിൽ ഉപസംഹാരം കാണുന്നതുകൊണ്ടു മററൊന്നിലുള്ളതിനെ ചേൎക്കേണ്ടതായ ആവശ്യമില്ലെന്നു പൂൎവ്വപക്ഷം വരുമ്പോൾ “സവ്വത്രാഭേദാ ദന്യത്രേമേ” എന്ന സൂത്രത്താൽ സിദ്ധാന്തപക്ഷം ഉറപ്പിക്കുന്നു. എല്ലാ ഉപനിഷത്തുകളിലും പ്രാണവിജ്ഞാനം അഭിന്നമായി പറയപ്പെട്ടിരിക്കയാൽ പറയപ്പെടാതിരിക്കുന്ന ഉപനിഷത്തിലും ഇതരഗുണങ്ങളെ

ചേൎത്തുകൊണ്ടുതന്നെ പ്രാണനെ ഉപാസിക്കേണം എന്നു ധരിക്കേണം. ഉപനിഷത്തുകളിൽ ചിലതു പൂൎണ്ണം ചിലതു അപൂൎണ്ണം എന്നില്ല. ഒന്നിൽ പറയപ്പെടാത്തതു് മറെറാന്നിൽ പറയപ്പെട്ടിട്ടുണ്ടെങ്കിൽ അതിനെ സ്വീകരിക്കാവുന്നതുതന്നെ. ദേവദത്തൻ പരാക്രമഗുണയുക്തനായിട്ട് സ്വദേശത്തിൽ പ്രസിദ്ധനാണെങ്കിൽ പരദേശത്തിലും അവനോടു പരിചയപ്പെടുന്നവർ അവനെ പരാക്രമഗുണവാനായിട്ടുതന്നെ സ്വീകരിക്കും. ഒരേടത്തു ഗുണവാനും മറെറാരേടത്തു ഗുണഹീനനുമാകാത്തതുപോലെ പ്രാണനു പറയപ്പെട്ട എല്ലാ ഗുണങ്ങളേയും എല്ലാ ഉപനിഷത്തുകളിലും ചേൎത്തി ഉപാസ്യവസ്തുവിൽ ഏകത്വബുദ്ധിയെ സ്ഥിരപ്പെടുത്തേണ്ടതാണെന്നു സിദ്ധാന്തം.

5-ാം അധികരണം പൂൎണ്ണം.

—:※✳※:—

## 6. ആനന്ദാധികരണം—സൂ. 11-13

അവതാരികാഭാഷ്യഭാഷാനുവാദം:— അറിയേണ്ടതായ ബ്രഹ്മം നിൎഗ്ഗുണമാകയാൽ ആ നിൎഗ്ഗുണബ്രഹ്മത്തെ സംബന്ധിച്ചുപനിഷത്തുകളിൽ കാണപ്പെടുന്ന ആനന്ദാദിവിഷയങ്ങളെക്കുറിച്ചുണ്ടാകാവുന്ന സംശയങ്ങളെ പരിഹരിപ്പാൻ 6-ാം അധികരണം ആരംഭിക്കപ്പെടുന്നു. അതിൽ 1-ാംസൂത്രം താഴെ കാണുന്നതാകുന്നു.

ആനന്ദാദയഃ പ്രധാനസ്യ സൂ 11.

അൎത്ഥം:—ആനന്ദാദയഃ=ആനന്ദം മുതലായവ. പ്രധാനസ്യ=അറിയേണ്ടതായ ബ്രഹ്മത്തിനുള്ള ധൎമ്മങ്ങളാകുന്നു. അവയെ ബ്രഹ്മപ്രകരണങ്ങളിൽ എല്ലാം ചേൎത്തി ഉപാസിക്കേണ്ടതാകുന്നു. ഭാഷ്യഭാഷാനുവാദം:—ബ്രഹ്മത്തെ പ്രതിപാദിക്കുന്ന ശ്രുതികളിൽ ആനന്ദരൂപത്വം, പ്രജ്ഞാനഘനത്വം സൎവ്വാത്മത്വം സൎവ്വഗതത്വം മുതലായ ബ്രഹ്മധൎമ്മങ്ങൾ ചിലേടങ്ങളിൽ കാണപ്പെടുന്നുണ്ടു്. മററു ചില ഭാഗങ്ങളിൽ ചില ധൎമ്മങ്ങൾ മാത്രമേ കാണുന്നുള്ളു. അതിൽ സംശയിക്കുന്നു.

ആനന്ദാദിബ്രഹ്മധൎമ്മങ്ങൾ എവിടെ എത്ര പറയപ്പെട്ടുവോ അവിടെ അത്ര മതിയോ അതോ എല്ലാ ഭാഗത്തിലും എല്ലാ ധൎമ്മങ്ങളെയും ചേൎക്കണമൊ എന്നാണ് സംശയം. എവിടെ എത്ര ധൎമ്മം പറയപ്പെട്ടിരിക്കുന്നുവോ അവിടെ അത്ര മാത്രം ധരിച്ചാൽ മതി എന്നു പൂൎവ്വപക്ഷമുണ്ടാകുമ്പോൾ ആനന്ദാദി ബ്രഹ്മധൎമ്മങ്ങൾ പൂൎണ്ണമായും എല്ലാ ഭാഗത്തിലും ധരിക്കപ്പെടണം. എന്തുകൊണ്ടെന്നാൽ ബ്രഹ്മത്തിന്നു സൎവ്വത്ര അഭേദം സിദ്ധമാകുന്നു. ഏകമായ ബ്രഹ്മംതന്നെ ഏതുപനിഷത്തിലും പറയപ്പെടുന്നതു്. വിശേഷ്യമായ ബ്രഹ്മത്തിന്നു ഒരു ദിക്കിലും ഭേദമില്ല. അതുകൊണ്ടു പൂൎവ്വാധികരണത്തിൽ പറഞ്ഞ ദേവദത്തദൃഷ്ടാന്താനുസരണം ബ്രഹ്മത്തിന്നു സൎവ്വത്ര ഏകത്വം സിദ്ധമാകുന്നു.

---

പ്രിയശിരസ്ത്വാദ്യപ്രാപ്തിരുപചയാപചയൌഹിഭേദേ-സൂം. 12

അവതാരികാഭാഷ്യഭാഷാനുവാദം:—ഈവിധമാണെങ്കിൽ ബ്രഹ്മത്തിൽ കല്പിക്കപ്പെടുന്ന പ്രിയശിരസ്ത്വം മുതലായവയും എല്ലാ ദിക്കിലും ഉണ്ടായിരിക്കേണമെല്ലൊ എന്ന സംശയത്തിന്നു പരിഹാരമാണ് ഈ 12-ാം സൂത്രംകൊണ്ടു് സാധിക്കപ്പെടുന്നതു്.

അൎത്ഥം:—പ്രിയശിരസ്ത്വാദ്യപ്രാപ്തിഃ=തൈത്തിരീയോപനിഷത്തിൽ കാണപ്പെടുന്ന പ്രിയശിരസ്ത്വം മുതലായവയെ സൎവ്വത്ര ധരിക്കേണമെന്നില്ല. എന്തുകൊണ്ടെന്നാൽ:—ഉപചയാപചയൌ=വൃദ്ധിയും കുറവും. ഭേദേഹി-ഉപാസ്യവസ്തുവിൽ ഭേദമുള്ളതിനെ സൂചിപ്പിക്കുവാനുള്ളതാകുന്നു. ഉപാസകൻെറ മനഃ കല്പിതമാകുന്നുവെന്നൎത്ഥം.

ഭാഷ്യഭാഷാനുവാദം:—തൈത്തിരീയത്തിൽ പറയപ്പെട്ട പ്രിയശിരസ്ത്വം മുതലായ ധൎമ്മങ്ങൾക്കു് വേറെയുള്ള ഉപനിഷത്തുകളിൽ പ്രാപ്തിയില്ല. എന്തുകൊണ്ടെന്നാൽ:—പ്രിയം മോദം പ്രമോദം ആനന്ദം എന്നിവ അന്യോന്യം ചേൎന്നിരിക്കുന്നതും ഇതരനായ ഭോക്താവിനെ അപേക്ഷിച്ചും ഉച്ചനീചഭാവത്തിൽ ഉൾപ്പെട്ടും ഇരിക്കുന്നവയാകുന്നു. ഉച്ചനീചഭാവമില്ലാത്ത ബ്രഹ്മത്തിൽ ആവക ഭാവങ്ങൾക്കവകാശമില്ല. ബ്രഹ്മം നിൎഭേദം. "ഏകമേവാദ്വിതീയംബ്രഹ്മ" (ഛാം 6-2-1) പ്രിയ

ശിരസ്ത്വാദികൾ ബ്രഹ്മധർമ്മങ്ങളല്ല. കോശധർമ്മങ്ങളാണിവ യെന്നു ഞങ്ങളുപദേശിച്ചിട്ടുമുണ്ട്. "ആനന്ദമയോഽഭ്യാസാത്" (ബ്രം. സൂ. 1–1–12) എന്ന സൂത്രത്തിൽ സ്പഷ്ടമാക്കിയിരിക്കുന്നു. അതുമാത്രമല്ല, പരബ്രഹ്മം കാണ്മാൻതക്കതാവാൻവേണ്ടി ഈവക ധർമ്മങ്ങൾ കല്പിക്കപ്പെടുന്നവയാകുന്നു. അതുകൊണ്ടും മററു ഭാഗങ്ങളിൽ ഉണ്ടാവാനിടയില്ല. ഉപാസ്യത്വേന ആവക ധർമ്മങ്ങളെ നിശ്ചയിച്ചിട്ടില്ല. വ്യാസാചാര്യർ യുക്തിയെ പ്രദർശിപ്പിച്ചുകൊണ്ടു പ്രിയശിരസ്ത്വാദിയെ കാണിച്ചിരിക്കുന്നുവെന്നുമാത്രം. അതുകൊണ്ടു മററു ഭാഗങ്ങളിൽ ഇവയെ ചേർത്തേണമെന്നില്ല. സംയദ്വാമത്വം സത്യകാമത്വം മുതലായ നിശ്ചിതബ്രഹ്മധർമ്മങ്ങളും ചേർത്തേണ്ടതായിവരും. ഉപാസ്യബ്രഹ്മത്തിൽ അധർമ്മങ്ങൾ ഉണ്ടെന്നിരിക്കിലും ഉപക്രമത്തിൽ ഭേദം വരുന്നതിനാൽ ഉപാസനയിലും ഭേദം വരുന്നതിനാൽ ആവക ധർമ്മങ്ങൾ അവിടവിടെയിരുന്നുകൊള്ളട്ടെ. എല്ലാ ദിക്കിലും അവയെ ചേർത്തേണ്ടതില്ല. രണ്ടു സ്ത്രീകൾ ഒരു രാജാവിനെ ഉപാസിക്കാൻ തുടങ്ങി ഒരുവൾ ഛത്രവും മറെറവൾ ചാമരവും പിടിച്ചുപാസിക്കുന്നു. രണ്ടും ഉപാസന തന്നെ എങ്കിലും ഭേദമുണ്ടല്ലൊ. ധർമ്മവ്യവസ്ഥയുണ്ടെങ്കിലും ഉപാസനാസ്വരൂപത്തിൽ ഐക്യമില്ലാത്തതുപോലെ ഇവിടെയുംവരും. ഉപചിതാപചയത്വം സഗുണത്തിൽ വരാം. നിർഗ്ഗുണബ്രഹ്മത്തിൽ വരികയില്ല. അതുകൊണ്ടു ചിലേടത്തിൽ കേൾക്കപ്പെടുന്ന സത്യകാമത്വാദി ഗുണങ്ങൾ സർവ്വത്ര ചേർത്തേണ്ടവയല്ല.

ഇതരേ ത്വർത്ഥസാമാന്യാത് —സൂ. 13.

**അർത്ഥം:—**ഇതരേതു=ആനന്ദാദി മററു ഗുണങ്ങളൊ. അർത്ഥസാമാന്യാത്=പ്രതിപാദ്യബ്രഹ്മസ്വരൂപമാകയാൽ എല്ലാ ദിക്കിലും അവയെ സ്വീകരിക്കേണം.

ഭാഷ്യഭാഷാനുവാദം:ബ്രഹ്മസ്വരൂപത്തെ ധരിപ്പിക്കുവാൻ വേണ്ടീട്ടു ശ്രുതിയുപദേശിക്കുന്ന ആനന്ദാദി ധർമ്മമുള്ള ബ്രഹ്മം ഏകമാകയാൽ സർവ്വത്ര ആ ധർമ്മങ്ങളെ ചേർത്തിയുപാസിക്കേണം. സ്വരൂപബോധമുണ്ടാവാൻ മാത്രമാണ് ആനന്ദാദിധർമ്മങ്ങളെയുപദേശിച്ചിരിക്കുന്നതെന്നു സാരം.

6-ാം അധികരണം പൂർണ്ണം.

# 7. ആധ്യാനാധികരണം സൂം. 14—15.

അവതാരികാഭാഷ്യഭാഷാനുവാദം; — കഠോപനിഷത്തിൽ 1-3-10-11 ധ്യാനിപ്പാനുള്ള മുഖ്യാത്മസ്വരൂപത്തെ നിർണ്ണയിക്കുന്ന വാക്യാരംഭത്തിൽ ഇന്ദ്രിയാദികളെക്കുറിച്ചു പറയുന്നതു ആത്മാവിനെ കാട്ടികൊടുപ്പാനുള്ള ഉപായമായിട്ടാണ്. അവയെ ധ്യാനിക്കുന്നതുകൊണ്ട് പ്രയോജനമില്ല. "ഇന്ദ്രിയാണി പരാണ്യാഹുരിന്ദ്രിയേഭ്യഃ പരംമനഃ" എന്നിങ്ങിനെ ഇന്ദ്രിയങ്ങളെക്കാറ് മനസ്സിന്നും മനസ്സിനെക്കാറ് ബുദ്ധിക്കും പ്രാധാന്യം പരം പരയാ പറഞ്ഞുകൊണ്ടു അവസാനമായിട്ടു ആത്മാവുതന്നെ അവസാനമായ ധ്യേയവസ്തു. ആത്മാവിൽ മീതെ ഒന്നുമില്ല. "സാകാഷ്ഠാസാപരാഗതിഃ" അതാണ് സകലത്തിൻെറയും അവധി. അതിനെയറിഞ്ഞാൽ സർവ്വദുഃഖശാന്തിയും ആനന്ദപ്രാപ്തിയുമാകുന്ന മുക്തിയും സിദ്ധിക്കുന്നു. എന്ന ആ വാക്യങ്ങളിൽ ഉണ്ടാകാവുന്ന എതൃവാക്യങ്ങളെ പരിഹരിച്ച് ആത്മാവുതന്നെ ധ്യേയം എന്നു നിർണ്ണയിക്കുകയാണ് രണ്ടുസൂത്രമുള്ള ഈ അധികരണംകൊണ്ടു സൂത്രകാരൻ നിശ്ചയിച്ചിരിക്കുന്നതു്. അതിലെ ഒന്നാംസൂത്രം.

ആധ്യാനായ പ്രയോജനാഭാവാത്—സൂം. 14.

അർത്ഥം:—ആധ്യാനായ=ആത്മാവിനെ ധ്യാനിച്ച് സമ്യഗ്ജ്ഞാനമുണ്ടാവാനുള്ള മാർഗ്ഗത്തെ കാണിപ്പാനാകുന്നു ഇന്ദ്രിയാദികറ് ഓരോന്നും മറേറാരോന്നിനെക്കാറ് പ്രധാനം എന്നു പറഞ്ഞിരിക്കുന്നതു്. എന്തുകൊണ്ടെന്നാൽ:—ശബ്ദാദി വിഷയങ്ങളെ പ്രധാനങ്ങളെന്നു പറയുന്നതുകൊണ്ടു പ്രയോജനാഭാവാത്=പ്രയോജനമില്ലാത്തതുകൊണ്ടുതന്നെ.

ഭാഷ്യഭാഷാനുവാദം:—"ഇന്ദ്രിയേഭ്യഃ പരാഹ്യർത്ഥാഃ അർത്ഥേഭ്യശ്ചപരംമനഃ മനസസ്തു പരാബുദ്ധിഃ" (കഠം 3—10) ഇന്ദ്രിയങ്ങളെക്കാറ് ശബ്ദാദിവിഷയങ്ങറ് ശ്രേഷ്ഠം. ശബ്ദാദിവിഷയങ്ങളെക്കാറ് മനസ്സിന്നു ശ്രേഷ്ഠത. മനസ്സിനെക്കാറ് ബുദ്ധിക്കും ശ്രൈഷ്ഠ്യം എന്നിങ്ങിനെ ആരംഭിച്ചുകൊണ്ടു് "പുരുഷാന്നപരം കിഞ്ചിത് സാ കാഷ്ഠാ സാ പരാഗതിഃ"

(കഠം 3–11) പുരുഷനെക്കാരം ശ്രേഷ്ഠത്വം ഉള്ള വസ്തു യാതൊന്നുമില്ല. അതാകുന്നു പരമാവധിസ്ഥാനം. അതിനെ പ്രാപിക്കുന്നതുതന്നെ മുക്തി.

ഇതിൽ സംശയിക്കുന്നു:— വിഷയാദികളോരോന്നിന്നും മേന്മയെ പ്രതിപാദിക്കുന്നുവോ അതോ ആത്മാവിന്നു സർവ്വ പ്രാധാന്യത്തെ ഉറപ്പിക്കുന്നുവോ എന്നാണ് സംശയം. ഓരോന്നിന്നും മറ്റോരൊന്നിനെക്കാരം മേന്മയെ കാണിക്കുന്നുവെന്നു തോന്നുവാൻതക്ക രീതിയിലാണ് വാക്യങ്ങളുടെ കഴക്കം. അങ്ങിനെയായാൽ വാക്യഭേദം വരുമെല്ലൊ എന്നാണെങ്കിൽ അതൊരു ദോഷമാകയില്ല. അനേക വാക്യങ്ങളില്ലാതെ അനേക വസ്തുവിശേഷങ്ങളെ പ്രതിപാദിപ്പാൻ കഴിയാത്തതുകൊണ്ടു വാക്യഭേദമുണ്ടാകുന്നതു യുക്തംതന്നെ എന്ന പൂർവ്വപക്ഷത്തിന്നു സമാധാനം:—അൎത്ഥാദികളെക്കാരം പുരുഷൻതന്നെ പരൻ–ഉൽകൃഷ്ടൻ എന്നുതന്നെ ശ്രുത്യൎത്ഥം. ഇതരാൎത്ഥാദിവിഷയങ്ങരംക്കു ഉൽകൎഷം സാധിക്കുന്നതുകൊണ്ടു പ്രയോജനമില്ലായ്മതന്നെ അതിന്നു കാരണം. സർവ്വാനൎത്ഥങ്ങളെയും അതിക്രമിച്ചിരിക്കുന്ന പുരുഷസ്വരൂപം അറിഞ്ഞാൽ മാത്രമാണെല്ലൊ മുക്തിയെന്ന പരമലക്ഷ്യപ്രാപ്തി ലഭിക്കുന്നതു്. "നിചായ്യതം മൃത്യുമുഖാത് പ്രമുച്യതെ" അവനെ–പുരുഷനെ–വിചാരം ചെയ്തറിഞ്ഞാൽ ബന്ധത്തിൽനിന്നു തീരെ മുക്തനാകുന്നു എന്നു ശ്രുതി സ്പഷ്ടമാക്കിയിരിക്കുന്നു. സകലത്തിൻെറയും അവധിയെ ധരിപ്പിക്കുന്ന "സാ കാഷ്ഠാ സാ പരാഗതിഃ" എന്ന വാക്യം പുരുഷനിൽ ശ്രുതിക്കുള്ള പരമാദരത്തെ പ്രകാശിപ്പിക്കുന്നതുമുണ്ടു്. ഇതരവിഷയങ്ങളെയെല്ലാം തുടച്ചുനീക്കി എത്തേണ്ടതായ ലക്ഷ്യത്തെ സ്പഷ്ടമാക്കിയിരിക്കുന്നു. "ആധ്യാനായ" എന്നതിൻെറ സാരം ധ്യാനത്തിൻെറ പ്രയോജനം സമ്യഗ്ജ്ഞാനം എന്നു കാണിക്കുന്നു. അതാകുന്നു പ്രയോജനം ഇല്ലാതായാൽ ധ്യാനംകൊണ്ടെന്തു ഫലം. പുരുഷനെ ആച്ഛാദനം ചെയ്തിരിക്കുന്ന ഇന്ദ്രിയാൎത്ഥ മനോബുദ്ധ്യാദികളെയെല്ലാം തള്ളിത്തള്ളി ആ പുരുഷനെ സ്പൎശിക്കുന്നതിന്നായിട്ടാണ് ഇതരവിഷയങ്ങളെ പറഞ്ഞിരിക്കുന്നതു്. ആവക വിഷയങ്ങളെ നീക്കാതെ അവയാൽ മറയ്ക്കപ്പെട്ടിരിക്കുന്ന സത്യാവധിഭൂതപുരുഷൻെറ സ്വരൂപബോധം ഉണ്ടാകയില്ല. അതാകുന്ന സമ്യ

ഗ്ജ്ഞാനൊൽപത്തി മാഗ്ഗ്ത്തെ സ്പഷ്ടമാക്കുവാൻ "ഇന്ദ്രിയാണി പരാണ്യാഹു" രിത്യാദിവാക്യപരമ്പരകളെ പറഞ്ഞിരിക്കുന്നുവെന്നുതന്നെ ശ്രുതിസാരം.

---

ആത്മശബ്ദാച്ച—സൂം 15.

അത്ഥം:—ആത്മശബ്ദാത് ച=പ്രകൃതപുരുഷനിൽ ആത്മശബ്ദപ്രയോഗമുള്ളതുകൊണ്ടും ആ പുരുഷനെത്തന്നെ ധ്യാനിക്കേണം. അത്ഥാദികളായ ഇതരങ്ങൾ അനാത്മാക്കൾ അവ, ധ്യേയങ്ങളല്ല എന്നു ശ്രുതിയുപദേശിച്ചിരിക്കുന്നു.

ഭാഷ്യഭാഷാനുവാദം:—ഈ സംഗതികൊണ്ടും പുരുഷനെ നന്നായറിവാൻ വേണ്ടീട്ടുമാത്രമാണ് മനസ്സ്, ബുദ്ധി എന്നിവയെകുറിച്ചു പറഞ്ഞിട്ടുള്ളതെന്നു ധരിക്കേണം. എന്തുകൊണ്ടെന്നാൽ:—"ഏഷസവ്വേഷുഭൂതേഷുഗൂഢാത്മാ ന പ്രകാശതേ ദൃശ്യതേത്വഗ്ര്യയാബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദശിഭിഃ" മനോബുദ്ധ്യാദികളാൽ മറയ്ക്കപ്പെട്ടിരിക്കുന്ന ഈ ആത്മാവു എല്ലാ ഭൂതങ്ങളിലും സ്പഷ്ടമായി പ്രകാശിക്കുന്നില്ല. എന്നാൽ ശ്ലാഘ്യവും അതീവ സൂക്ഷ്മസ്വരൂപവുമുള്ള ബുദ്ധികൊണ്ടു പരമസൂക്ഷ്മവസ്തുവിനെ കാണ്മാൻ സാധിക്കുന്നവരാൽമാത്രം കാണപ്പെടുവാനും സാധിക്കും. (കഠം. 3–12) എന്ന വാക്യം പ്രകൃതത്തിൽ കാണപ്പെട്ട പുരുഷശബ്ദം ആത്മാവിനെ കാണിക്കുന്നു. അതുകൊണ്ടു ഇതരശബ്ദങ്ങൾ ആത്മാവല്ലാത്തവയെ കാണിക്കുന്നുവെന്നു ധരിക്കേണം. ആ ആത്മാവിനെ സുഖമമായറിവാൻ കഴിയില്ലെന്നും സംസ്കാരം മതിയായ വിധം സിദ്ധിച്ച ബുദ്ധിയുള്ളവരാൽമാത്രം അറിയാവുന്നതാണെന്നും പിന്നീടുപദേശിക്കുന്നു:—"യച്ഛേദ്വാങ്മനസീപ്രാജ്ഞഃ" (കഠം. 3–13) ആ ആത്മാവിനെ അറിവാൻ വിദ്വാനായവൻ വാക്കിനേയും മനസ്സിനെയും അടക്കേണം–നിയന്ത്രിക്കണം–ധ്യാനം ശീലിക്കേണം എന്നത്ഥം. "ആനുമാനികമപ്യേകേഷാം" ബ്രഹ്മസൂത്രം 1–4ൽ വ്യാഖ്യാനിച്ചിട്ടുമുണ്ട്. ഇപ്രകാരം അനേകവിധത്തിലുള്ള ആശയവിശേഷം പുരുഷനിൽ ശ്രുതിക്കുണ്ടെന്നും ഇതരവിഷയങ്ങളിൽ ഇല്ലെന്നും കാണുന്നുണ്ട്. അതുമാത്രമല്ല:— "സോ ഽ ധ്വനഃ പാരമാപ്നോതി തദ്വിഷ്ണോഃപരമംപദം" (കഠം.

3–9) അവൻ സംസാരമാർഗ്ഗത്തിൻെറ അക്കരെയണയുന്നു. അതാകുന്നു വിഷ്ണുവിൻെറ പരമപദം എന്ന ഉപദേശം ഇന്ദ്രിയാദികളെ അതിക്രമിച്ചു സഞ്ചരിക്കുന്നവക്കേ ആ പരമപദത്തിലെത്താൻ കഴികയുള്ളൂ. അതിലെത്താൻ മാത്രമായിരിക്കേണം ഈ ക്ലേശാനുഭവങ്ങളെല്ലാം എന്നാണുപദേശം.

ആധ്യാനാധികരണം പൂർണ്ണം.



## 8. ആത്മഗൃഹീത്യധികരണം—സൂ. 16–17

ആത്മഗൃഹീതിരിതരവദുത്തരാത്—സൂ. 16

ആത്മഗൃഹീതിഃ=ഐതരേയോപനിഷത്തിലെ "ആത്മാവാ ഇദമേക ഏവാഗ്ര ആസീത്" എന്ന വാക്യത്തിലെ ആത്മശബ്ദംകൊണ്ടു പരമാത്മാവിനെത്തന്നെ പറഞ്ഞിരിക്കുന്നുവെന്നു ധരിക്കേണം. ഇതരവത്=വേറെ കാണപ്പെടുന്ന സൃഷ്ടിപ്രകരണത്തിലെ ആത്മശബ്ദത്തെ പരമാത്മാവായിട്ടുതന്നെ ധരിക്കുന്നതുപോലെ ഇവിടേയും ധരിക്കേണം. ഉത്തരാത്=തുടർച്ചയായ വാക്യത്തിൽ ലോകങ്ങളെ ഞാൻ സൃഷ്ടിക്കുന്നേനെന്നാലോചിച്ചു എന്ന വചനവും പരമാത്മാവിനെത്തന്നെ കാണിക്കുന്നു.

അവതാരികാഭാഷ്യഭാഷാനുവാദം:— ബൃഹദാരണ്യകം ഛാന്ദോഗ്യത്തിൽ 6-ാം അധ്യായം എന്നിവങ്ങളിലും ആത്മാവെന്നും സത്ത് എന്നും കാണപ്പെടുന്ന രണ്ടു പദം ആത്മാവിനെ പറയുന്നുവോ അതോ പരമാത്മഭിന്നമായ ഹിരണ്യഗർഭനെ പറയുന്നുവോ എന്നു സംശയിക്കുന്നു. രണ്ടിലും സത്, ആത്മാ എന്ന ശബ്ദങ്ങൾ ഉപക്രമമായി കാണുന്നതിനാൽ ഒരേ വസ്തുവിനെയല്ല ഭിന്നമായ മറ്റൊന്നിനെ കാണിക്കുന്നുവെന്ന പൂർവ്വപക്ഷത്തിന്നു ഒരേ ആത്മാവിനെത്തന്നെ രണ്ടു ശബ്ദവും കാണിക്കുന്നുവെന്നുറപ്പിക്കുകയാണ് ഈ അധികരണപ്രയോജനം.

ഭാഷ്യഭാഷാനുവാദം:—"ആത്മാവാ ഇദമേക ഏവാഗ്ര ആസീന്നാന്യത് കിഞ്ചനമിഷത്സ ഈക്ഷത ലോകാന്നു സൃ

ജായതി'' (ഐതം 1_1) ഐതരേയകോപനിഷത്തിലെ ഒരു വാക്യത്തിൽ ഇക്കാണപ്പെടുന്ന സകലവും സൃഷ്ടിക്കു മുമ്പെ ആത്മാവായ ഒന്നു മാത്രമായിരുന്നു. ചലിക്കുന്ന മററു യാതൊന്നുമുണ്ടായിരുന്നില്ല. ലോകങ്ങളെ ഞാൻ സൃഷ്ടിക്കുന്നേൻ എന്നു് ആത്മാവാലോചിച്ചു.

സഇമാംല്ലോകാനസൃജതാംഭോമരീചീമരമാപഃ (ഐം. 1_2) ആ ആത്മാവു് സ്വർഗ്ഗം അന്തരിക്ഷം മനുഷ്യലോകം പാതാളം എന്ന ലോകങ്ങളെ സൃഷ്ടിച്ചുവെന്നും പറയപ്പെട്ടിരിക്കുന്നു. അതിൽ സംശയിക്കുന്നു: ഇവിടെയുള്ള ആത്മശബ്ദം പരമാത്മാവിനെ പറയുന്നുവോ അതൊ മററൊന്നിനെ പറയുന്നുവോ എന്നാണു് സംശയം. ഇവിടെയുള്ള ആത്മശബ്ദം വിരാട്പുരുഷനെ കാണിക്കുന്നുവെന്നറിയുന്നതാണു് യുക്തം.

സംശയം:—വാക്യാനന്വയത്തിന്നധികം യോജിപ്പുണ്ടാവാനല്ലെയോ സൃഷ്ടിക്കുമുമ്പെ ആത്മാവുമാത്രമായിരുന്നുവെന്നും ഈക്ഷണപൂർവ്വകമായ സൃഷ്ടിയെ കാണിച്ചിരിക്കുന്നതും എന്നാണെങ്കിൽ അങ്ങനെയില്ലെന്നു ഞങ്ങൾ പറയുന്നു. ലോകങ്ങളെ സൃഷ്ടിച്ചുവെന്നാണെല്ലൊ പറഞ്ഞിരിക്കുന്നതു്. പരമാത്മാവാണു് സൃഷ്ടിച്ചതെങ്കിൽ മഹാഭൂത സൃഷ്ടിയെ ഒന്നാമതായി പറയേണ്ടതായിരുന്നു. ഇവിടെ ലോകസൃഷ്ടിയെ ആദ്യം പറഞ്ഞിരിക്കുന്നു. ലോകങ്ങളോ മഹാഭൂതങ്ങളുടെ സന്നിവേശവിശേഷങ്ങളായിട്ടുണ്ടാകുന്നവയാകുമ്പോൾ ആദ്യം പറയേണ്ടതു് മഹാഭൂതസൃഷ്ടിയെയല്ലെയോ. ലോകസൃഷ്ടിയാകട്ടെ ഈശ്വരാധിഷ്ഠിതനായ മററൊരുവനാൽ (ഈശ്വരതുല്യനാൽ) ചെയ്യപ്പെടുന്നുവെന്നുതന്നെ ശ്രുതിസ്മൃതികളിൽനിന്നറിയപ്പെടുന്നതു്.

''ആത്മൈവേദമഗ്രആസീൽ പുരുഷവിധഃ'' (ബൃം. 1–4–1) ഈ ലോകം സൃഷ്ടിക്കുമുമ്പെ പുരുഷസ്വരൂപമായിരുന്നുവെന്നുതന്നെ ശ്രുതിയും കാണപ്പെടുന്നു.

''സവൈശരീരീ പ്രഥമഃ സവൈപുരുഷ ഉച്യതെ
ആദികർത്താസഭൂതാനാം ബ്രഹ്മാഗ്രേസമവർത്തത''

ഒന്നാമതായ ശരീരമുള്ളവൻ അവൻതന്നെ. അവൻതന്നെ പുരുഷശബ്ദവാച്യൻ. ഭൂതങ്ങളുടെ ആദികർത്താവായ അവനാകുന്നു ബ്രഹ്മാവു് എന്നു് സ്മൃതിയും ഉപദേശിക്കുന്നു.

ഐതരേയികളും പിന്നെ രേതഃസൃഷ്ടിയെപ്പറയുന്നു:— "അഥാതോ രേതസഃ സൃഷ്ടിഃ പ്രജായതേ രേതോദേവാഃ" ദേവന്മാർ പ്രജാപതിയിൽനിന്നുണ്ടായവരാകുന്നുവെന്നിങ്ങിനെ ബഹുവിധസൃഷ്ടികളെ പൂർവ്വപ്രകരണത്തിൽ പറഞ്ഞുമിരിക്കുന്നു. ആത്മശബ്ദവും ബ്രഹ്മാവിൽ പ്രയോഗിക്കപ്പെടുന്നതായിട്ടു കാണപ്പെടുന്നുണ്ടു്.

"ആത്മൈവേദമഗ്ര ആസീത്'പുരുഷവിധഃ" സൃഷ്ടിക്കുമുമ്പെ ഇത് ആത്മാകൃതിയായിട്ടുതന്നെയിരുന്നുവെന്നതിലെ ആത്മശബ്ദം ബ്രഹ്മാവിനെ കാണിക്കുന്നു.

ഏകം എന്നതോ കാരണകാര്യന്യായാനുസരണം ഒന്നാവാൻ വിരോധമില്ല. ആലോചിച്ചുവെന്നതോ ചേതനത്വമുള്ളതിനാൽ ബ്രഹ്മാവിന്നും ആലോചിപ്പാൻ കഴിയുമെല്ലൊ.

അവക്കായിക്കൊണ്ടു പശുക്കളെക്കൊണ്ടുവന്നു അവക്കായിക്കൊണ്ടു കുതിരകളെയും പുരുഷനെയും കൊണ്ടുവന്നുവെന്നിങ്ങിനെ ലോകവ്യവഹാരാനുസരണം ഇവിടെയും കാണപ്പെടുന്നതുകൊണ്ടു ഇവിടുത്തെ ആത്മശബ്ദം ഈശ്വരാധിഷ്ഠിതനായ അന്യനെ–വിരാട്പുരുഷനെ–കാണിക്കുന്നതല്ലാതെ പരമാത്മാവിനെ പറയുന്നില്ല എന്ന പൂർവ്വപക്ഷത്തിന്നു "പരംഏവാത്മേഹാത്മശബ്ദേന ഗൃഹ്യേത ഇതരവത്" എന്നു മറുപടി പറയപ്പെടുന്നു: —

ഇവിടെ കാണുന്ന ആത്മശബ്ദത്താൽ പരമാത്മാവുതന്നെ ഗ്രഹിക്കപ്പെടുന്നു. പരമാത്മപ്രകരണങ്ങളായ മററു ഭാഗങ്ങളിൽ ആ ആത്മാവിൽനിന്നു ആകാശമുണ്ടായെന്നിങ്ങിനെയുള്ള വാക്യങ്ങളിലെ ആത്മശബ്ദം പരമാത്മാവിനെ പറയുന്നതുപോലെ ഇവിടെയും കണ്ടുകൊള്ളേണം. ലോകത്തിലും ആത്മാവെന്ന ശബ്ദത്തിന്നു പ്രത്യഗാത്മാവെന്ന മുഖ്യശബ്ദംതന്നെ അർത്ഥമായിരിക്കുന്നതുപോലെ ഇവിടെയും പരമാത്മാവെന്നുതന്നെ ധരിക്കപ്പെടേണം. ഏതേതു ഭാഗങ്ങളിൽ പുരുഷവിധഃ എന്ന വിശേഷണം കാണപ്പെടുന്നുവോ ആ ഭാഗത്തിൽ ഈശ്വരാധിഷ്ഠിതനായ ഇതരാത്മാവിനെ അറിയുന്നതിൽ തെററില്ല. ഇവിടെ "സഈക്ഷതലോകാന്നുസൃജഇതി" ലോകങ്ങളെ ഞാൻ സൃഷ്ടിക്കുന്നെനെന്നു് അടുത്ത വാക്യമുള്ളതിനാൽ പരമാത്മഗ്രഹണം യുക്തമാകുന്നു.

---

അന്വയാദിതിചേൽ സ്യാദവധാരണാത്—17.

**അത്ഥം:**—അന്വയാത് ഇതിചേത്=വിരാട്പുരുഷനിൽ ആത്മശബ്ദത്തിന്നന്വയം യോജിക്കുന്നതുകൊണ്ടു പരമാത്മഗ്രഹണം ന്യായമല്ല എന്നാണെങ്കിലൊ. സ്യാത്=പരമാത്മഗ്രഹണം ചേരുന്നതായ്തന്നെയിരിക്കും. എന്തുകൊണ്ടെന്നാൽ:—അവധാരണാത്=ഉൽപത്തിക്കുമുമ്പേ ഏകമെവ എന്ന അവധാരണം ചെയ്തിരിക്കയാൽ പരമാത്മസ്വീകാരം യുക്തമാകുന്നു.

ഭാഷ്യഭാഷാനുവാദം:—വിരാട്പുരുഷനിൽ ആത്മശബ്ദത്തിന്നന്വയം കാണപ്പെടുന്നതിനാൽ പരമാത്മഗ്രഹണം ന്യായമല്ലെന്നു ഏതുവാദി പറഞ്ഞതിനെ പരിഹരിപ്പാൻ വേണ്ടീട്ടാണീസൂത്രം ആരംഭിക്കപ്പെട്ടിരിക്കുന്നതു്. അവധാരണം ചെയ്തിരിക്കയാൽ പരമാത്മഗ്രഹണം യുക്തമായിരിക്കും. ഉൽപത്തിക്കുമുമ്പെ അന്യമായിട്ടൊന്നുമില്ലാത്തതിനാൽ പരമാത്മാവിനെത്തന്നെ ആത്മശബ്ദം കാണിക്കുന്നുവെന്നു ധരിക്കുന്നതുതന്നെ നേരായമാൎഗ്ഗം. മററു വിധമായാൽ അനുചിതമായി കല്പിക്കേണ്ടിവരും. ലോകസൃഷ്ടിയൊ ഇതരശ്രുതികളിൽ പറഞ്ഞിരിക്കുന്ന മഹാഭൂതസൃഷ്ട്യനന്തരമാണെന്നു പറയുകയും ചെയ്യും. "തത്തേജോ ƒസൃജത" (ഛാം 6-2-3) അത്-ബ്രഹ്മം-തേജസ്സിനെ സൃഷ്ടിച്ചുവെന്നിങ്ങിനെ ശ്രുതിയുള്ളതിനെ അനുസരിച്ചു ലോകസൃഷ്ടിയെ കണ്ടുകൊള്ളേണം.

വ്യവഹാരരീത്യനുസരണം അവൎക്കായിട്ടു പശുവിനെയും കുതിരയേയും കൊണ്ടുവന്നുവെന്നു പറഞ്ഞതുപോലെ ഇതരശ്രുതികളിൽ പറഞ്ഞിരിക്കുന്ന സാധാരണ സൃഷ്ടിരീതിയെ മററു ഭാഗങ്ങളിലും ഉപയോഗപ്പെടുത്തേണം. ഇവിടെ പറയുന്ന കഥകളുടെ അനുബന്ധം മുഴുവനും ശാസ്ത്രരീതിയെത്തന്നെ അനുസരിക്കുന്നുവെന്നും വിചാരിച്ചുകൂടാ. അങ്ങനെയായാൽ പുരുഷാൎത്ഥമൊന്നുമുണ്ടാകയില്ല. ബ്രഹ്മംതന്നെ ആത്മാവെന്നുറപ്പിക്കുകതന്നെ വിവക്ഷിതം. അതിനെ സാധിപ്പാൻ തന്നെയാകുന്നു ജലാദിഭൂതങ്ങളുടെയും ലോകങ്ങളുടെയും ലോകപാലന്മാരുടെയും സൃഷ്ടിയെ പറഞ്ഞിട്ടു കരണങ്ങളെയും കരണസ്ഥാനമായ ശരീരത്തെയും ഉപദേശിച്ചിട്ടു ആ സ്രഷ്ടാവുതന്നെ "കഥം

തച്ചിദംമട്ടതെസ്യാത്” (ഐം 3-11) എന്നെക്കൂടാതെ ഇതെങ്ങിനെ നിലനില്ക്കും എന്നാലോചിച്ചിട്ടതിൽ പ്രവേശിച്ചുവെന്നു ശ്രുതി ധരിപ്പിക്കുന്നു.

“സ ഏതമേവസീമാനം വിദാൎയ്യൈതയാ ദ്വാരാപ്രാപദ്യത” സൃഷ്ടികൎത്താവായ ആത്മാവു് ശിരസ്സിൽ ദ്വാരമുണ്ടാക്കി അതിൽക്കൂടെ ശരീരത്തിൽ പ്രവേശിച്ചു. (ഐം 3-12) എന്നും ഉപദേശിച്ചിരിക്കുന്നു.

പിന്നെയും ഞാനില്ലെങ്കിൽ വാക്കാൽ വ്യവഹരിക്കപ്പെട്ടാലും (യദിവാചാഭിവ്യാഹൃതം) (യദിപ്രാണേനാഭിപ്രാണിതം) പ്രാണനാൽ ശ്വസിക്കപ്പെട്ടാലും എന്നിങ്ങിനെ ഇന്ദ്രിയങ്ങളുടെ വ്യാപാരങ്ങളെയും വേർതിരിച്ചു കാണിക്കുന്നു. അനന്തരം ഞാനാരെന്നാലോചിക്കുന്നു—(ത്വം എന്ന പദത്തിൻെറ അൎത്ഥം) വിചാരിക്കപ്പെടുന്നു. ആ വിചാരത്താൽ എങ്ങും നിറഞ്ഞിരിക്കുന്ന ജ്യോതിസ്സ്വരൂപൻ ഈ പുരുഷൻ തന്നെയെന്നു സാക്ഷാത്തായറിയുന്നു. ഇങ്ങിനെ ബ്രഹ്മം തന്നെ ആത്മാവെന്നു നന്നായി ധരിപ്പിക്കുന്നു. ഉപരിഭാഗത്തിൽ. “ഏഷബ്രഹ്മൈഷ ഇന്ദ്രഃ” (ഐം. 5-3) ഇവൻ ബ്രഹ്മാ. ഇവൻ ഇന്ദ്രൻ. എന്നിപ്രകാരം മഹാ ഭൂതങ്ങളോടുകൂടിയ സകല ഭേദജാലവും “സൎവ്വം തൽപ്രജ്ഞാനേത്രം പ്രജ്ഞാനേ പ്രതിഷ്ഠിതം പ്രജ്ഞാനേത്രോ ലോകഃ പ്രജ്ഞാ പ്രതിഷ്ഠാ പ്രജ്ഞാനം ബ്രഹ്മ” (ഐം. 5-3) സൎവ്വവും പ്രജ്ഞയെ (അറിവിനെ) നേത്രമായി—നിയന്താവായി സ്വീകരിച്ചതാകുന്നു. അറിവിൽതന്നെ എല്ലാം പ്രതിഷ്ഠിതമാകുന്നു. ലോകത്തെ വ്യാപരിപ്പിക്കുന്നതു പ്രജ്ഞയാകുന്നു. ലോകം നില്ക്കുന്നതു പ്രജ്ഞയിലാകുന്നു. അതുകൊണ്ടു് പ്രജ്ഞാനം ബ്രഹ്മസ്വരൂപം. പ്രജ്ഞാസ്വരൂപമായ ബ്രഹ്മംതന്നെ സൎവ്വത്ര ആത്മാവായി പ്രകാശിക്കുന്നുവെന്നിങ്ങിനെ ക്രമരീതിയിൽ പ്രതിപാദിച്ചുകൊണ്ടു ശ്രുതിയാകുന്ന പരദേവത സ്വസന്താനങ്ങൾക്കു ബ്രഹ്മത്തെ കാട്ടിക്കൊടുക്കുന്നതിനാൽ ഇവിടെ കാണുന്ന പുരുഷശബ്ദം ആത്മാവിനെത്തന്നെ പറയുന്നുവെന്നു ധരിക്കുന്നതു നിരവദ്യം:—ദോഷരഹിതം—ശോഭനം. ഈ അധികരണത്തിന്നു മറെറാരു വിധത്തിൽ വ്യാഖ്യാനം.

ബൃഹദാരണ്യകത്തിൽ ആത്മാവാരാകുന്നുവെന്ന ആകാംക്ഷക്ക "യോയം വിജ്ഞാനമയഃ പ്രാണേഷു ഹൃദ്യന്തർജ്യോതിഃ പുരുഷഃ (ബൃം. 4-3-7) ഇന്ദ്രിയങ്ങളിൽ വിജ്ഞാനമയനും ഹൃദയാന്തർഭാഗത്തിൽ ജ്യോതിസ്സ്വരൂപ പുരുഷനും ആരാകുന്നുവോ അവൻ ആത്മാവെന്നാത്മശബ്ദത്താൽ ഉപക്രമവും ആ ആത്മാവിന്നുതന്നെ സർവ്വസംഗമുക്തിദ്വാരാ ബ്രഹ്മാത്മതയേയും ധരിപ്പിക്കുന്നു.

ആ വിധംതന്നെ "സവാംഏഷ മഹാനജആത്മ ᶠജരോ ᶠമരോ ᶠമൃതോ ᶠഭയോ ബ്രഹ്മ" (ബൃം. 4-4-25) ഉപസംഹാരവും കാണപ്പെടുന്നു. ആ ഈ ആത്മാവു് മഹാനും ജനനമില്ലാത്തവനും ജരയില്ലാത്തവനും മരണമില്ലാത്തവനും ഭയമില്ലാത്തവനുമായ ബ്രഹ്മമാകുന്നു. ഉപക്രമവും ഉപസംഹാരവും കൊണ്ടു ബ്രഹ്മാത്മഭാവത്തെ സാധിച്ചിരിക്കുന്നു.

ഛാന്ദോഗ്യത്തിലോ:—"സദേവസൌമ്യേദ മഗ്രആസീദേകമേ വാദ്വിതീയം" (ഛം. 6-2-1) ഹേ സൌമ്യ ഈ കാണപ്പെടുന്ന ലോകം സൃഷ്ടിക്കുമുമ്പെ സൽപദാർത്ഥമായ ഒരേ വസ്തുവായിരുന്നു രണ്ടുണ്ടായിരുന്നില്ല എന്നാരംഭിച്ചിരിക്കയാൽ ആത്മശബ്ദം അതിൽ കാണുന്നില്ല. ഉപസംഹാരത്തിൽ:— "അതാത്മാവാകുന്നു അതു നീയാകുന്നു." (തദാത്മാതത്ത്വമസി) എന്ന വാക്യത്താൽ രണ്ടിന്നും താദാത്മ്യം ഉപദേശിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ടു ഈ രണ്ടുപനിഷത്തുകളും തുല്യാർത്ഥത്തെയോ ഭിന്നാർത്ഥത്തെയോ ഉപദേശിക്കുന്നതെന്നു സംശയിക്കുന്നു. വാക്യത്തിൽ തുല്യത്വമില്ലാത്തതിനാൽ അർത്ഥത്തിലും തുല്യത്വമില്ലെന്നാദ്യമായി ധരിക്കുന്നു.

ശങ്ക:—ഉപസംഹാരത്തിൽ ആത്മശബ്ദം ഛാന്ദോഗ്യത്തിലും താദാത്മ്യോപദേശരൂപത്താൽ കാണപ്പെടുന്നുവെല്ലൊ. എന്നാണെങ്കിൽ:—ഉപക്രമത്തിൽ ഇല്ലാത്തതിനെ ഉപസംഹാരത്തിൽ താദാത്മ്യരൂപേണയുണ്ടെന്നു കാണിക്കുന്നതു് അതല്ലാത്ത ഒന്നിനെ അതെന്നു ഭാവിക്കുക എന്ന സമ്പദുപാസനാരൂപമാവുകയേയുള്ളുവെന്നു ഒന്നാം അധ്യായത്തിൽ പറഞ്ഞിട്ടുമുണ്ടു് എന്ന പൂർവ്വപക്ഷത്തിന്നു "അന്വയാദിതി ചേൽസ്യാദവധാരണാൽ" എന്ന സൂത്രത്താൽ മറുപടി പറയുന്നു:—"സ

ദേവസൌമ്യേദമഗ്ര ആസീത്'' എന്ന ഛാന്ദോഗ്യത്തിലെ വാക്യത്തിൽ കാണുന്ന സത് എന്ന ശബ്ദം ആത്മവാചകമാകയാൽ ആത്മശബ്ദം ഛാന്ദോഗ്യത്തിലും ഉണ്ടെന്നു കണ്ടുകൊള്ളേണം. ഉത്തരത്രതാദാത്മ്യോപദേശം കാണുന്നതുതന്നെ കാരണം. ഉപക്രമത്തിലില്ലാത്ത ആത്മശബ്ദം ഉപസംഹാരത്തിൽ എങ്ങനെ ഗ്രഹിക്കപ്പെടും എന്നതിന്നെന്തു പരിഹാരം എന്നാണെങ്കിൽ:– യെനാശ്രുതം ശ്രുതം ഭവത്യമതം മതമവിജ്ഞാതം വിജ്ഞാതം'' (ഛാം 6-1-1) ഏതൊന്നിനെ അറിയുമ്പോൾ കേൾക്കപ്പെടാത്തതു കേൾക്കപ്പെട്ടതായും മനനം ചെയ്യപ്പെടാത്തതു മനനം ചെയ്യപ്പെട്ടതായും അറിയപ്പെടാത്തത് അറിയപ്പെട്ടതായും വരും എന്ന അവധാരണം ചെയ്തിരിക്കുന്നതാണ് പരിഹാരം. ഇങ്ങനെ ഏകവിജ്ഞാനത്താൽ സർവ്വവിജ്ഞാനമുണ്ടാകും എന്നുറപ്പിച്ചിട്ടു അതിനെ സാധിപ്പാൻ ഇച്ഛയോടുകൂടിയ ശ്രുതി ''സദേവസൌമ്യേദമഗ്ര ആസീത്'' എന്നാരംഭിച്ചതിലെ സച്ഛബ്ദം ആത്മവാചകമാകുന്നു. അങ്ങനെയല്ലാഞ്ഞാൽ മുഖ്യാത്മജ്ഞാനത്തിന്നവകാശമില്ലാതെയും ഏകവിജ്ഞാനത്താൽ സർവ്വവിജ്ഞാനമുണ്ടാകും എന്ന വാക്യം നിരൎത്ഥമായും വരും.

അതുപോലെത്തന്നെ ഉൽപത്തിക്കു മുമ്പെ ഏകാൎത്ഥത്തെ ഉറപ്പിച്ചതും ആത്മശബ്ദത്താൽ ജീവനെ പരാമർശിച്ചതും സുഷുപ്ത്യവസ്ഥയിൽ ജീവന്റെ യഥാൎത്ഥ സ്വരൂപപ്രാപ്തിയെ പറഞ്ഞതും ചോദ്യാനുസരണം വീണ്ടും വീണ്ടും അതുതന്നെ ആത്മാവ് അതു നീയാകുന്നുവെന്നുറപ്പിച്ചതും എല്ലാം താദാത്മ്യത്തെ പറഞ്ഞതായി ധരിച്ചാൽ മാത്രമെ അൎത്ഥവത്താകയുള്ളൂ. താദാത്മ്യത്തെ സമ്പാദിപ്പാനായിട്ടാണെന്നു ധരിച്ചാൽ സാധുവാകയില്ല. ഉപക്രമാനുസരണം ഉപസംഹാരം വേണമെന്ന സിദ്ധാന്തം ന്യായമാകയില്ല. ഇവിടെ ഉപക്രമത്തിൽ ആത്മസംകീൎത്തനം ഒന്നിൽ കാണുന്നു മറ്റൊന്നിൽ ആ വിധം കാണുന്നില്ല എന്ന ഭേദവും വിചാരിക്കേണ്ടതില്ല. സാമാന്യമായ ഉപക്രമം വാക്യശേഷത്തിൽ കാണുന്ന വിശേഷത്തിന്നു വിരുദ്ധമാകുന്നതുമില്ല. സാമാന്യം വിശേഷത്തെ ആശ്രയിക്കുന്നതു സ്വഭാവമാകുന്നു.

സച്ഛബ്ദാൎത്ഥത്തെ ആലോചിക്കുന്നതായാൽ മൃദ്യാത്മാവിൽനിന്നന്യമായ അൎത്ഥത്തെ കാണിക്കുന്ന ഒന്നല്ല. അന്യമായ വസ്തുക്കളെല്ലാം മിഥ്യാഭൂതങ്ങളാണെന്നു "വാചാരംഭണം വികാരോനാമധേയം മൃത്തികേത്യേവസത്യം എന്ന വാക്യത്താൽ നിശ്ചിതവുമാകുന്നു. പറയുന്ന വാക്യത്തിൽ കാണപ്പെടുന്ന ചേച്ചുകേടും അൎത്ഥഭേദത്തെ കാണിക്കുകയില്ല. "ആഹരചാത്രം"കൊണ്ടുവരിക പാത്രത്തെയെന്നും "പാത്രമാഹര" പാത്രത്തെ കൊണ്ടുവരികയെന്ന വാക്യത്തിലെ അക്ഷരവിന്യാസവൈഷമ്യം അൎത്ഥഭേദത്തെ കാണിക്കുന്നില്ലെന്നു സ്പഷ്ടമാകുന്നുവെല്ലോ. അതുകൊണ്ടിപ്രകാരമുള്ള വാക്യങ്ങളിൽ പ്രതിപാദിക്കുന്നതിൽ ഭേദമുണ്ടായാലുംകൂടെ പ്രതിപാദ്യത്തിൽ അൎത്ഥഭേദം വരുന്നില്ലെന്നുതന്നെ കണ്ടുകൊള്ളേണം.

എട്ടാം അധികരണം പൂൎണ്ണം.

---

## 9. കാൎയ്യാഖ്യാനാധികരണം സൂത്രം 18.

### കാൎയ്യാഖ്യാനാദപൂൎവ്വം—സൂ 18.

അൎത്ഥം:—കാൎയ്യാഖ്യാനാത്=വേറെ സ്മൃതികളിൽ കാണപ്പെടുന്നതും അവശ്യകൎത്തവ്യവുമായ ആചമനത്തെ അനുവാദരീതിയനുസരിച്ചു പറയുന്നതുകൊണ്ടു. അപൂൎവ്വം=മററുവിധത്തിലില്ലാത്തതിനെ ഇവിടെ പറയുന്നു.

ഭാഷ്യഭാഷാനുവാദം;—ഛന്ദോഗരും വാജസനേയികളും പ്രാണസംവാദത്തിൽ ശ്വാവുമുതൽ സകല പ്രാണികളും കഴിക്കുന്ന അന്നം പ്രാണാഹൂതിയാണെന്നും ആ പ്രാണനു ജലം ആച്ഛാദനം (വസ്ത്രം) ആണെന്നും ധ്യാനിക്കുന്നു. പിന്നെയും ഛന്ദോഗർ:—"തസ്മാദ്വാ ഏതദശിഷ്യന്തഃ പുരസ്താച്ചോപരിഷ്ടാച്ചാദ്ഭിഃ പരിദധതി" (ഛാം 5-2-2) അതുകൊണ്ടു ആ അന്നം ആഹരിക്കുവാൻ ഭാവിക്കുന്നവർ ആദ്യവും അവസാനവും ജലരൂപമായ വസ്ത്രം പ്രാണന്നായി സമൎപ്പിച്ച് ആച്ഛാദനം ചെയ്യുതായി ധ്യാനിക്കുന്നുവെന്നും പറഞ്ഞിരിക്കുന്നു. ബൃഹദാരണ്യകത്തിലോ:—ജലം പ്രാണന്നു വസ്ത്രമായതുകൊണ്ടു ആ

ഹരിപ്പാൻ ഭാവിക്കുന്ന വിദ്വാന്മാരായ ബ്രാഹ്മണർ ആഹാരം കഴിച്ചതിൽപിന്നെയും പ്രാണനെ നഗ്നനല്ലാതാക്കാൻ ജലം സമർപ്പിക്കുന്നു.

അവിടെ ആചമനവും പ്രാണനെ അനഗ്നനായി ധ്യാനിക്കുന്നതായിട്ടും തോന്നുന്നുണ്ട്. അതു രണ്ടുംവേണം എന്നു വിധിക്കുന്നുവോ. അതോ ആചമനംമാത്രം അല്ലെങ്കിൽ അനഗ്നതാധ്യാനംമാത്രം മതിയോ എന്നു വിചാരിക്കപ്പെടുന്നു. ആദ്യമായിട്ടെന്തു നിശ്ചയിക്കുന്നു. രണ്ടുംവേണം എന്നാണ് വിധിയെന്നു നിശ്ചയിക്കുന്നു. എന്തുകൊണ്ടെന്നാൽ രണ്ടുംവേണമെന്നു ശ്രുതി ബോധിപ്പിക്കുന്നതായറിയപ്പെടുന്നു. വേറെ പ്രമാണത്താൽ ഇതുരണ്ടും അറിയപ്പെടാതിരിക്കയാൽ വിധ്യർഹമാകുന്നു. അഥവാ "ആചാമേത്" എന്ന വിധിവചനം സ്പഷ്ടമായി കാണപ്പെടുന്നതിനാൽ ആചമനം മാത്രം മതിയെന്നുമാവാം. അനഗ്നതയെ പറഞ്ഞിരിക്കുന്നതു് ആചമനത്തെ സ്തുതിപ്പാനെന്നും ധരിക്കാം എന്ന പൂർവ്വപക്ഷത്തിന്നു സമാധാനം പറയപ്പെടുന്നു:— ആചമനംവിധേയം എന്നു പറയുന്നതു ശരിയല്ല. ചെയ്യത്തക്കതെന്നു പറഞ്ഞാൽ പോരാ. ചെയ്യേണ്ടതാണെന്നുതന്നെ പറയേണം. എന്തുകൊണ്ടെന്നാൽ ആഹാരശുദ്ധിക്കായി സ്മൃത്യുക്തമായ ആചമനത്തെയിവിടെ അനുവദിച്ചതായി ധരിക്കേണം. സ്മൃതിയെ ശ്രുതി സമ്മതിച്ചിരിക്കയാൽ ആചരിക്കുക തന്നെ വേണം.

ഈ ശ്രുതി ആ സ്മൃതിക്കു മൂലമാണെന്നോ അഭിപ്രായം എന്നു ശങ്കിക്കുന്നുവെങ്കിൽ അങ്ങിനെ അഭിപ്രായമില്ലെന്നറിയുക. വിഷയത്തിന്നു നാനാത്വമുള്ളതാണതിന്നു കാരണം. സാമാന്യമായ സ്മൃതിപുരുഷന്മാർക്കെല്ലാം ശുദ്ധികാരണമായ ആചമനത്തെ പറയുന്നു. പ്രാണസംവാദത്തിൽ പറയപ്പെട്ട ആ സ്മൃതി പ്രാണോപാസനയെ പറയുന്നതായിട്ടു ധരിക്കേണം. വിഷയവ്യത്യാസമുള്ള ശ്രുതികൾക്കും സ്മൃതികൾക്കും കാരണം കാര്യം എന്ന കല്പന ശരിയല്ല. അതിന്നും പുറമെ:— ഈ ശ്രുതി പ്രാണവിദ്യയെ സംബന്ധിച്ചിരിക്കുന്ന അപൂർവ്വമായ ആചമനത്തെ വിധിക്കുന്നു എന്നു വിചാരിപ്പാനും തരമില്ല. എല്ലാ പുരുഷന്മാർക്കും ശുദ്ധിഹേതുവും സ്മൃതിസിദ്ധവുമായ ആചമനത്തെ

ഇവിടെ എടുത്തു കാണിക്കുന്നതേയുള്ളൂ. അതുകൊണ്ടു ആചമനവും അനഗ്നതാധ്യാനവും എന്ന രണ്ടും ഇവിടെ വിധിക്കപ്പെടുന്നില്ല. അങ്ങിനെ ആയാൽ വാക്യഭേദം വരും. അതുകൊണ്ടു ആഹാരത്തിന്നു മുമ്പും പിന്നും ചെയ്യുന്ന ആചമനം തന്നെ പ്രാണന്നു അനഗ്നതയെ നൽകുന്നതാകയാൽ പിന്നെ അതിനെ ധ്യാനിക്കുകയെന്നതു് പിഷ്ടപേഷണമാകുന്നുവെന്നു കരുതേണ്ട. ആചമനജലം പ്രാണന്നു വസ്ത്രം എന്ന സങ്കല്പം മറെറാരു ക്രിയ ആയാൽക്കൂടെ കുററമൊന്നുമില്ല. മററുവിധത്തിൽ അറിയപ്പെടാതിരിക്കുന്നതാകയാൽ അപൂർവ്വമായുപദേശിക്കപ്പെടുന്നതു പ്രാണവിദ്യയെ സംബന്ധിച്ചതുകൊണ്ടാകുന്നു.

അനഗ്നതയെ പറഞ്ഞതു ആചമനത്തെ സ്തുതിപ്പാനാണെന്നതു യുക്തമല്ല. ആചമനം വിധിക്കപ്പെട്ടതാകുന്നു. അനഗ്നതാസങ്കല്പം മാത്രമേ സ്വയമേവ വിധിക്കപ്പെട്ടതുപോലെ തോന്നുന്നുള്ളൂ. ഇപ്രകാരം ധരിക്കുമ്പോറം ആചമനം എന്നതു പരിശുദ്ധിക്കും വസ്ത്രത്തിന്നും വേണ്ടീട്ടാണെന്ന രണ്ടുവിധ സങ്കല്പമുണ്ടാകുന്നില്ല. മറെറാരു പ്രവൃത്തിയെന്നേ ധരിക്കുന്നുള്ളൂ. പുരുഷന്നു പരിശുദ്ധിക്കു വേണ്ടീട്ടുള്ള മറെറാരു പ്രവൃത്തിയെന്നു മാത്രം ആചമനം എന്നതിന്നു പേർ. ആചമനം ചെയ്യുന്ന ജലം പ്രാണന്നു വസ്ത്രം എന്നു സങ്കല്പിക്കുന്നതിൽ തെററില്ല. അതിന്നുംപുറമെ:—യദിദം കിഞ്ചാശ്വഭ്യ ആകൃമിഭ്യ ആകീടപതംഗേഭ്യസ്തത്തേ ƒന്നം" (ബൃ..6-1-14) ശ്വാവു്, കൃമി, പുഴ, പാററ, എന്നീ പ്രാണികളെല്ലാം ഭക്ഷിക്കുന്ന അന്നം നിണക്കുള്ളതെന്ന വചനം അത്രയും പ്രാണാന്നമായി വിധിച്ചിരിക്കുന്നുവെന്നു ധരിക്കാവുന്നതല്ല. അത്രയും അന്നം ഏവക്കും ആഹരിപ്പാൻ കഴിയാത്തതുമാകുന്നു. ലോകത്തിൽ ഉപയോജ്യമായ അന്നത്തിൽ പ്രാണദൃഷ്ടി ചെയ്യുത്തക്കതെന്നേ അതിന്നത്ഥമുള്ളൂ. ഇതിനോടുകൂടെ പറഞ്ഞിരിക്കുന്നതിനാൽ ജലങ്ങളിൽ എല്ലാം ആചമനവും വസ്ത്രദൃഷ്ടിയും ചെയ്യാൻ വിധിക്കുന്നില്ല. ആചമനാർഹമായ ജലത്തിൽ മാത്രമേ ആ ദൃഷ്ടി വെക്കാവൂ എന്നും ധരിക്കേണം. ഒരു പകുതിയെ സ്വീകരിക്കയും മറെറ പകുതിയെ തള്ളുകയും എന്ന സമ്പ്രദായം സ്വീകാൎയ്യമല്ല.

അതിന്നും പുറമെ:—"ആചമന്തി" എന്ന വത്തമാന

കാലക്രിയാപദപ്രയോഗം കാണുന്നതിനാൽ. വിധി ശബ്ദവു മല്ല.

"മന്യന്തെ" വിചാരിക്കുന്നു എന്നതിലും വൎത്തമാനകാലക്രിയാപ്രയോഗം കാണപ്പെടുന്നില്ലേയോ എന്നാണെങ്കിൽ ശരിതന്നെ. എന്നാൽ ആചമനം അതിൽ വസ്ത്രസങ്കല്പം എന്ന രണ്ടിൽ ആചമനജലത്തിൽ വസ്ത്രസങ്കല്പം മററു പ്രമാണത്താൽ സിദ്ധമല്ലാത്തതിനാൽ അപൂൎവ്വമായ അതിൽ മാത്രം വിധി സ്വീകാരം. ആചമനത്തിൽ "പൂൎവ്വവത്" മുമ്പേത്തെപ്പോലെ എന്നു പറഞ്ഞിരിക്കുന്നു. "ആചാമേത്" ആചമനം ചെയ്യേണം എന്നു സ്പഷ്ടമായ വിധി ശബ്ദമുണ്ടല്ലോ എന്നാണെങ്കിൽ സ്മൃതിയാൽ സിദ്ധം എന്നു പറഞ്ഞിരിക്കയാൽ അതിന്നതു സമാധാനമാണെന്നു കരുതേണം.

ഇവിടെ ആചമനവിധി; ഇവിടെ വസ്ത്രസങ്കല്പവിധി; എന്നിങ്ങിനെ രണ്ടും രണ്ടെന്ന വിചാരം ശരിയല്ല. ആചമനജലം വസ്ത്രം എന്ന വചനം രണ്ടിടത്തിലും സാമാന്യമായുള്ളതിനാൽ വസ്ത്രധ്യാനം വിധിക്കപ്പെട്ടിരിക്കുന്നുവെന്നുതന്നെ സിദ്ധാന്തം.

9-ാം അധികരണം പൂൎണ്ണം.



## 10. സമാനാധികരണം സൂ. 19.

സമാന ഏവം ചാഭേദാത്—സൂ. 19

അൎത്ഥം:—ഇതരശാഖയിൽ വിദ്യൈകത്വവും ഗുണോപസംഹാരവും ഏതു വിധമോ. ഏവം=ആ വിധം. സമാനേ=തുല്യമായ വേദത്തിലും കാണപ്പെടുന്നു. അഭേദാത്=ഉപാസ്യവസ്തുവിന്നു ഭേദമില്ലായ്മയാകുന്നു കാരണം.

ഭാഷ്യഭാഷാനുവാദം:—വാജസനേയി ശാഖയിൽ അഗ്നിരഹസ്യത്തിൽ ശാണ്ഡില്യനാമത്താൽ പറയപ്പെടുന്ന വിദ്യയുണ്ട്. അതിൽ ഉപാസകൻ മനോമയനും തേജോരൂപനും പ്രാണശരീരനുമായ ആത്മാവിനെ ഉപാസിക്കേണം എന്ന് ആ ഉപാസ്യവസ്തുവായ ആത്മാവിൻെറ ഗുണങ്ങളെ പറഞ്ഞി

രിക്കുന്നു. ആ ശാഖയിൽതന്നെയുള്ള ബൃഹദാരണ്യകത്തിൽ "മനോമയോ ƒ യംപുരുഷോ ഭാഃസത്യസ്തസ്മിന്നന്തർഹൃദയെയ ദാവ്രീഹിർവായവോവാസഏഷസർവ്വസ്യേശാനഃ സർവ്വസ്യാധിപതിഃസർവ്വമിദംപ്രശാസ്തിയദിദംകിഞ്ച" (ബൃം 5-6_1) എന്നും പഠിക്കപ്പെട്ടിരിക്കുന്നു. ഈ പുരുഷൻ-ആത്മാവ്-മനോമയനും ഭാരൂപനും സത്യനും ഹൃദയത്തിൽ വ്രീഹിയോ യവമോ എന്നപോലെ സൂക്ഷ്മസ്വരൂപനും എല്ലാററിന്നും ഈശാനനും അധിപതിയും ഇക്കാണപ്പെടുന്ന സകലത്തേയും ഭരിക്കുന്നവനുമാകുന്നു എന്നിങ്ങിനെ മുമ്പേ കാണിച്ചതിനെക്കാൾ ചില ഗുണങ്ങളെ അധികമായും പറയപ്പെട്ടിരിക്കുന്നു. ഇതിൽ സംശയമുണ്ടാകുന്നു. ഈ രണ്ടു വിദ്യയും ഒന്നോ ഒന്നിൽ പറയപ്പെടാത്ത ഗുണങ്ങളെ മറെറാന്നിൽ കാണുന്നതുകൊണ്ട് രണ്ടിലും യോജിപ്പിക്കേണമോ ഉപസംഹാരം കാണപ്പെടാത്തതിനാൽ രണ്ടു വിദ്യയും ഭിന്നമോ എന്നാണ് സംശയം. വിദ്യാഭേദവും ഗുണവ്യവസ്ഥയും-അതാതിൽ കാണുന്ന ഗുണം അതാതിൽ തന്നെയുള്ളത് എന്നുമാണ് ആദ്യമായിതോന്നുന്നത്. എന്തുകൊണ്ടെന്നാൽ വിദ്യൈകത്വവും ഗുണോപസംഹാരവും ഉണ്ടെന്നു പറഞ്ഞാൽ ഒന്നിൽ പറഞ്ഞതിനെത്തന്നെ രണ്ടാമതും പറഞ്ഞിരിക്കുന്നുവെന്ന പുനരുക്തിയെന്ന ദോഷം നേരിടും. അതു വരാതിരിപ്പാൻ വിദ്യാഭേദവും ഗുണവ്യവസ്ഥയും എന്നു നിശ്ചയിക്കേണം. ഭിന്നശാഖകളിലോ അധ്യേതാക്കളും ഉപാസകന്മാരും വെവ്വേറെയാകയാൽ പുനരുക്തിദോഷപരിഹാരത്തിന്നായി വിദ്യൈകത്വം നിശ്ചയിച്ചിട്ടു ഒരേടത്തധികമായി പറയപ്പെട്ട ഗുണങ്ങളെ മറെറാരേടത്തു ചേർത്തി ഉപസംഹരിക്കുന്ന സമ്പ്രദായം ഇതിന്നുമുമ്പേ പ്രാണസംവാദാദികളിൽ പറയപ്പെട്ടിട്ടുണ്ട്. ഒരേ ശാഖയിലോ പഠിക്കുന്നവരും ഉപാസിക്കുന്നവരും ഒന്നാകയാൽ പുനരുക്തിദോഷം പരിഹാര്യമല്ല. ദൂരത്തിലുള്ള ഗുണത്തെ മറെറാന്നിൽ ഉപസംഹരിക്കുക സാധ്യമല്ല. ഇവിടെ ഒരേടത്ത് വിദ്യയേയും മറെറാരേടത്ത് ഗുണത്തേയും വിവരിക്കുന്നുവെന്നു പറവാനും തരമില്ല. അതുകൊണ്ടു അന്യോന്യം ഗുണോപസംഹാരം സാധ്യമല്ല എന്ന പൂർവ്വപക്ഷത്തിന്നു സമാധാനം പറയപ്പെടുന്നു.

ഭിന്നശാഖകളിൽ വിദ്യൈകത്വവും ഗുണോപസംഹാര വും ഏതുവിധം സാധിക്കുന്നുവോ അതുപോലെ ഏകശാഖ യിലും സാധിക്കാവുന്നതുതന്നെ. ഉപാസ്യവസ്തു രണ്ടിലും ഏക നായ ആത്മാവുതന്നെയെന്ന ഐക്യജ്ഞാനമുള്ളതാണതിന്നു കാരണം. ഉപാസ്യവസ്തുതന്നെ ഉപാസ്തിസ്വരൂപം. മനോമ യത്വാദിഗുണങ്ങളും അതിന്നുള്ളതുതന്നെ. രൂപത്തിന്നു ഭേദമി ല്ലാതിരിക്കെ വിദ്യക്കു ഭേദം കല്പിക്കുന്നതു ന്യായമാകയില്ല. വിദ്യ—(ഉപാസ്തി) ഒന്നായിരിക്കെ ഗുണങ്ങൾ അതാതു ദിക്കി ൽ പറയപ്പെട്ടത് അതാതു ദിക്കിൽ മാത്രം ഇരിക്കും എന്ന വ്യ വസ്ഥക്കു സ്ഥാനമില്ല.

പുനരുക്തിയെന്ന ദോഷമില്ലാതാവാൻ വിദ്യാഭേദം നി ശ്ചയിക്കപ്പെട്ടതല്ലെയോ എന്നാണെങ്കിൽ ആ വിധമില്ലെന്നു പറയപ്പെടുന്നു. അർത്ഥത്തിൽ വിഭാഗം കാണപ്പെടുന്നതാണി തിന്നു കാരണം. ഒരിടത്തിൽ വിദ്യയേയും മറെറാരിടത്തിൽ ഗുണത്തേയും വിധിക്കുന്നുവെന്നു വരുന്നതിൽ വിരോധമൊന്നു മില്ല.

അങ്ങനെയാണെങ്കിൽ അഗ്നിരഹസ്യത്തിൽ പറയാതി രുന്ന "സ ഏഷസർവ്വസ്യേശാനഃ" എന്നു മാത്രം പറയേണ്ട തായിരുന്നു. ഒരേടത്തു പറഞ്ഞിരിക്കുന്ന മനോമയത്വാദി ഗു ണങ്ങളെ വീണ്ടും പറവാനെന്താവശ്യം എന്നു ശങ്കിക്കേണ്ട. ആ വിധം പറഞ്ഞതുകൊണ്ടുതന്നെയാണ് ആ ഭാഗത്തു പറ ഞ്ഞതും ഇവിടെ പറയുന്നതുമായ വിദ്യ രണ്ടല്ല ഒന്നുതന്നെ യെന്ന ഐക്യജ്ഞാനം ഉണ്ടാകുന്നതും. അങ്ങിനെ പ്രത്യഭി ജ്ഞയെ—(ഐക്യജ്ഞാനത്തെ) ജനിപ്പിച്ചിട്ടു മനോമയത്വാ ദിഗുണയുക്തനായ ആ ഉപാസ്യവസ്തു ഈശാനനുമാകുന്നുവെ ന്നുപദേശിച്ചിരിക്കുന്നു. അങ്ങിനെയഞ്ഞാല്ലാൽ ആ വിദ്യ യിൽ ഈ ഗുണമുണ്ടെന്ന വിധിയെങ്ങിനെ യോജിക്കും. അതു മല്ലാതെ:—അപ്രാപ്താംശത്തെ ഉപദേശിച്ചശേഷം വാക്യാർത്ഥം സമഞ്ജസമാകുമ്പോൾ ഇപ്പോൾ സിദ്ധിച്ച ആ അംശത്തെ വീണ്ടും പറഞ്ഞുറപ്പിക്കുന്നതു നിത്യാനുവാദരീത്യനുസരണമാ കയാൽ അതിന്റെ ശക്തിയാൽ ഉണ്ടാകുന്ന ഐക്യജ്ഞാന ത്തെ നിരാകരിപ്പാനും കഴികയില്ല. അതുകൊണ്ടിവിടെ സ

മാനശാഖയിലും വിദ്യൈകത്വവും ഗുണോപസംഹാരവും സ്വീകരിക്കുന്നതു സമംജസംതന്നെ.

10-ാം അധികരണം പൂർണ്ണം.

—:❋✳❋:—

## 11. സംബന്ധാധികരണം—സൂ. 20-21

സംബന്ധാദേവമന്യത്രാപി സൂ. 20.

അർത്ഥം:—സംബന്ധാത്=ചേർച്ചയുള്ളതുകൊണ്ടു, ഏവം=ഇപ്രകാരം. അന്യത്രാപി=മററു ഭാഗത്തിലും നിശ്ചയിക്കുന്നതു സമുചിതംതന്നെ.

ഭാഷ്യഭാഷാനുവാദം:—ബൃഹദാരണ്യകത്തിൽ "സത്യം ബ്രഹ്മ" (ബൃം. 5-5-1) എന്നാരംഭിച്ചുകൊണ്ടു യദ്യത്തൽ സത്യമസൌസ ആദിത്യോയ ഏഷ ഏതസ്മിൻ മണ്ഡലേ പുരുഷോയശ്ചായം ദക്ഷിണേƒക്ഷിൻ പുരുഷഃ" (ബൃം. 5-5-2) ആ സത്യമായ ബ്രഹ്മം ആദിത്യനാകുന്നു. ഈ കാണപ്പെടുന്ന മണ്ഡലത്തിലും വലത്തെ കണ്ണിലും പുരുഷനായുമിരിക്കുന്നു. ഇപ്രകാരം അധിദൈവത്തിൽ- സൂര്യമണ്ഡലത്തിലും അധ്യാത്മത്തിലും:—മനുഷ്യശരീരത്തിലും ആ സത്യബ്രഹ്മം വസിക്കുന്നുവെന്നു് വാസസ്ഥാനത്തെയും പറഞ്ഞിരിക്കുന്നു. ആ ബ്രഹ്മസ്വരൂപനായ സൂര്യന്റെ ശരീരം വ്യാഹൃതിയാകുന്നു:—(ഭൂഃ : എന്നതു ശരിരം. ഭുവഃ: എന്നതു കൈ. സുവഃ: എന്നതു പാദം) ഇങ്ങിനെ സ്വരൂപത്തെയും പറഞ്ഞിരിക്കുന്നു.

"അഹഃ" എന്നതു അധിദൈവത്തിൽ രഹസ്യനാമധേയം. "അഹം" എന്നതു അധ്യാത്മത്തിൽ രഹസ്യനാമധേയം. ഈവിധവും ഉപദേശിക്കപ്പെട്ടിരിക്കുന്നു. ഇവിടെ സംശയിക്കുന്നു. ഈ രണ്ടുരഹസ്യനാമങ്ങളെ രണ്ടിലും ധ്യാനിക്കണമോ അതോ അധിദൈവത്തിൽ "അഹഃ" എന്നതിനെയും അധ്യാത്മത്തിൽ "അഹം" എന്നതിനെയും ധ്യാനിച്ചാൽ മതിയോ എന്നാണു് സംശയം. ഇതിൽ സൂത്രത്താൽതന്നെ പൂർവ്വപക്ഷം ആരംഭിക്കപ്പെട്ടിരിക്കുന്നു:—ശാണ്ഡില്യവിദ്യയിൽ വിഭജിച്ചുപദേശിക്കപ്പെട്ടിരുന്നാലും ഗുണോപസംഹാരത്തിൽ ഇന്മാതിരി

സ്ഥാനങ്ങളിൽ രണ്ടുഭാഗത്തിലും സ്വീകരിക്കേണം എന്നു നിശ്ചയിച്ചിരിക്കുന്നു. വിദ്യൈകത്വമുള്ളതാണതിന്നു കാരണം. ഉപക്രമം ഏകരീതിയിലും പാഠം ഒന്നോടു മററൊന്നു യോജിച്ചുമിരിക്കുമ്പോഠം ഒന്നിലുള്ള ഗുണം മററൊന്നിൽ ഇല്ലാതാകുന്നതെങ്ങിനെ എന്നും ആക്ഷേപിക്കുന്നുണ്ടു്. ആചാര്യനെ അനുഗമിക്കേണ്ടതായ യാതൊരു ധർമ്മം നിശ്ചിതമോ അതു് ഗ്രാമത്തിലായാലും അരണ്യത്തിലായാലും ഒരുപോലെത്തന്നെ അനുഷ്ഠിക്കേണം. അതുകൊണ്ടു രഹസ്യനാമധേയങ്ങഠം രണ്ടും രണ്ടായതനത്തിലും ധ്യാനിക്കേണം എന്നു സിദ്ധിക്കുന്നു. ഇതു സൂത്രാനുസരണമായ പൂർവ്വപക്ഷമാകുന്നു.

---

## ന വാ വിശേഷാത്— സൂം 21.

അർത്ഥം:— ന വാ=ആവിധം സിദ്ധിക്കയില്ല. എന്തുകൊണ്ടെന്നാൽ:— വിശേഷാത്=വിശേഷമുള്ളതുകൊണ്ടുതന്നെ.

ഭാഷ്യഭാഷാനുവാദം:—രണ്ടു നാമങ്ങഠംക്കും രണ്ടേടിക്കിലും പ്രാപ്തിക്കവകാശമില്ല. വിശേഷമുള്ളതാണതിന്നു കാരണം. ഉപാസനസ്ഥാനം രണ്ടാകുന്നുവെല്ലൊ. അധിദൈവഗതനായ പുരുഷനു "അഹഃ" എന്ന രഹസ്യനാമവും അധ്യാത്മത്തിൽ വലതുകണ്ണിലുള്ള പുരുഷനു "അഹം" എന്ന രഹസ്യനാമവും നിശ്ചയിച്ചിരിക്കുന്നു.

ശ്രുതിയിലുള്ള തസ്യ —അവൻെറതെന്നർത്ഥമുള്ള ശബ്ദം സമീപത്തിലുള്ളതിനെ അവലംബിക്കും. സ്ഥാനവിശേഷത്തെ സംബന്ധിച്ചാകുന്നു രഹസ്യനാമകരണം. രണ്ടു നാമവും ദ്വരസ്ഥിതിനിമിത്തം രണ്ടു സ്ഥാനത്തിലുണ്ടാവാൻ തരമില്ല.

ശങ്ക:—സത്യമായ ബ്രഹ്മം ഒന്നുതന്നെയല്ലെയോ രണ്ടു സ്ഥാനത്തിലും ഇരിക്കുന്നതു്. ആകയാൽ ആ രണ്ടു നാമവും രണ്ടേടിക്കിലും ധ്യാനിപ്പാൻ എന്തുവിരോധം എന്നാണെങ്കിൽ അതു സത്യംതന്നെ എന്നാലും ആവിധം നിശ്ചയിച്ചുകൂടാ. എന്തുകൊണ്ടെന്നാൽ അധിദൈവം അധ്യാത്മം എന്ന സ്ഥാനവിശേഷത്തെ സംബന്ധിച്ചാകുന്നു ആ രണ്ടു നാമകരണം.

ഇതിന്നു ദൃഷ്ടാന്തവുമുണ്ട്:—ആചാൎയ്യൻ ഇരിക്കുന്ന സമയത്തിൽ ഏതുവിധം ശിഷ്യൻ ഉപചരിക്കുന്നുവോ അതുപോലെയല്ല ആചാൎയ്യൻ നില്ക്കുന്ന സമയത്തിൽ ചെയ്യുന്ന ഉപചാരം. നില്ക്കുന്നതും ഇരിക്കുന്നതും ഒരേ ആചാൎയ്യൻതന്നെ. എന്നാലും സ്ഥിതിഭേദംനിമിത്തം ആചാരഭേദം വരുന്നു.

നഗരത്തിലും അരണ്യത്തിലുമോ ഒരേവിധം ഉപചാരം എന്നു പറഞ്ഞതിവിടെ ദൃഷ്ടാന്തമാകയില്ല. എന്തുകൊണ്ടെന്നാൽ ആ രണ്ടു സ്ഥാനത്തിലും ആചാൎയ്യധൎമ്മത്തിന്നു ഭേദമില്ലാത്തതാണതിന്നു കാരണം. അതിനാൽ ഈ രണ്ടു രഹസ്യനാമങ്ങളും അതാതു സ്ഥാനത്തിൽമാത്രം ഇരിക്കുന്നതാകുന്നു.

---

ദൎശയതിച—സൂ. 22.

അൎത്ഥം:— ശ്രുതി കാട്ടിത്തരുന്നതുമുണ്ട്.

ഭാഷ്യഭാഷാനുവാദം:—ഈ മാതിരി ധൎമ്മങ്ങൾക്കു വ്യവസ്ഥ നിശ്ചയിക്കേണമെന്നു ശ്രുതിയിൽ സൂചനയും കാണപ്പെടുന്നുണ്ട്. "തസ്യൈതസ്യതദേവരൂപം യദമുഷ്യരൂപം യദമുഷ്യഗേഷ്ണൌ തൌഗേഷ്ണൌ യന്നാമതന്നാമ" (ഛാം 1-7-5)

ആ പുരുഷന്നു രൂപമേതോ അതുതന്നെ ആ ഈ പുരുഷന്റെയും രൂപം. അവന്റെ ഗാനസാധനങ്ങൾ ഏതോ അതുതന്നെ ഇവന്റെയും ഗാനസാധനങ്ങൾ. അവന്റെ നാമം ഏതോ അതുതന്നെ ഇവന്റെയും നാമം. ഇതെങ്ങിനെ ലിംഗമാകും എന്നാണെങ്കിൽ പറയാം:—

അക്ഷിയെന്നും ആദിത്യമണ്ഡലമെന്നും സ്ഥാനഭേദംനിമിത്തം ഭിന്നങ്ങളായ ധൎമ്മങ്ങൾ ഒരേടത്തുള്ളതിനെ മറ്റൊരിടത്തിൽ യോജിപ്പിച്ചുകൂടാ എന്നു ശ്രുതിയുപദേശിച്ചിരിക്കുന്നതിനാൽ ഈ രഹസ്യനാമങ്ങൾക്കു വ്യവസ്ഥ സിദ്ധിക്കുന്നു. അതാതു സ്ഥാനത്തിൽ അതാതുനാമം എന്നെ വരികയുള്ളൂ.

—:✻❋✻:—

## 12. സംഭൃത്യധികരണം സൂ°. 23.

സംഭൃതി ദ്യുവ്യാപ്ത്യപിചാതഃ—സൂ° 23.

അൎത്ഥം=സംഭൃതി=ലോകാധിഷ്ഠാനത്വം. ദ്യുവ്യാപ്തിഃ അപിച=ദ്യുലോകവ്യാപ്തിയും. അതഃ=ഇവിടെയും സിദ്ധമാകുന്നു.

ഭാഷ്യതാല്പൎയ്യം:—"ബ്രഹ്മജ്യേഷ്ഠാവീൎയ്യാ സംഭൃതാനി ബ്രഹ്മാഗ്രേ ജ്യേഷ്ഠംദിവമാതതാന" സൎവ്വലോകസംധാരണം ദേവന്മാരുണ്ടാകുന്നതിന്നു മുമ്പേതന്നെ സ്വൎഗ്ഗലോകനിൎമ്മാണം മുതലായ ബ്രഹ്മവിഭൂതികൾ സാമവേദശാഖയിലെ റാണായനിയന്മാരുടെ ഒരു വിഭാഗത്തിൽ വിധിനിഷേധങ്ങളെ ഒഴിച്ചുള്ള ബ്രഹ്മവാദങ്ങളെ വിവരിക്കുന്നഖിലങ്ങൾ എന്നു പറയപ്പെടുന്ന ഭാഗങ്ങളിൽ പറയപ്പെട്ടിരിക്കുന്നു. അവരുടെതന്നെ ഉപനിഷത്തിൽ ശാണ്ഡില്യവിദ്യ മുതലായ ബ്രഹ്മവിദ്യകളും പറയപ്പെട്ടിട്ടുണ്ട്. ആ ബ്രഹ്മവിദ്യകളിൽ മുമ്പേപറഞ്ഞ ബ്രഹ്മവിഭൂതികളെ ഉപസംഹരിക്കേണമോ വേണ്ടയോ എന്നവിചാരണയിൽ ബ്രഹ്മസംബന്ധമുള്ളതുകൊണ്ടു ഉപസംഹാരവിഷയത്തിൽ താഴെ കാണുംവിധം പറയുന്നു:—സംഭൃതിദ്യുവ്യാപ്തി മുതലായ വിഭൂതികൾ ശാണ്ഡില്യവിദ്യമുതലായവയിൽ ഉപസംഹരിക്കപ്പെടുവാൻ യോഗ്യങ്ങളല്ല. എന്തുകൊണ്ടെന്നാൽ സ്ഥാനവിശേഷങ്ങൾ പറയപ്പെട്ടിരിക്കുന്നതുകൊണ്ടുതന്നെ. അതായത്:—ശാണ്ഡില്യവിദ്യയിൽ ഹൃദയം ബ്രഹ്മസ്ഥാനം എന്നു പറയപ്പെട്ടിരിക്കുന്നു. ഏഷമ ആത്മാഽന്തർഹൃദയെ (ഛാം. 3-14-3) എന്റെ ഈ ആത്മാവു് ഹൃദയാന്തൎഭാഗത്തിൽ എന്നൎത്ഥം. അതുപോലെതന്നെ ദഹരവിദ്യയിലും:—"ദഹരം പുണ്ഡരീകം വേശ്മ ദഹരോഽസ്മിന്നന്തരാകാശഃ" (ഛാ° 8-1-1) സൂക്ഷ്മവും താമരമൊട്ടുപോലുള്ളതുമായ മാംസപിണ്ഡം ബ്രഹ്മസ്ഥാനം. ഇതിന്നുള്ളിൽ സൂക്ഷ്മമായ ആകാശമുണ്ടു് എന്നു പറഞ്ഞിരിക്കുന്നു. ഉപകോസലവിദ്യയിൽ നേത്രം ബ്രഹ്മസ്ഥാനം എന്നു കാണുന്നു:—"യ ഏഷോഽക്ഷിണി പുരുഷോദൃശ്യതേ" കണ്ണിൽ യാതൊരി പുരുഷൻ കാണപ്പെടുന്നുവോ" എന്നൎത്ഥം (ഛാം. 4-15-1) ഇപ്രകാരം അതാതു വിദ്യകളിൽ ബ്രഹ്മസ്ഥാ

നം ഓരോ ശരീരാന്തർഭാഗത്തിലാണെന്നു (അധ്യാത്മപ്രദേശത്തിലാണെന്നു) പറയപ്പെട്ടിരിക്കുന്നു.

സംഭൃതിദ്യുവ്യാപ്തി മുതലായ വിഭൂതികളോ ആധിദൈവികകളാകുന്നു. അധിദൈവവിഭൂതികൾ അധ്യാത്മത്തിലെങ്ങിനെ സംഭവിക്കും.

ശങ്ക:—ഈ വിദ്യകളിലും ആധിദൈവിക വിഭൂതികൾ ശ്രുതിയിൽ കാണപ്പെടുന്നുണ്ടല്ലൊ. എങ്ങിനെയെന്നാൽ:— "ജ്യായാൻ ദിവോ ജ്യായാനേഭ്യോ ലോകേഭ്യഃ" (ഛാം. 3-14-3) ദ്യുലോകത്തെക്കാൾ വലുതു്. ഈ എല്ലാ ലോകങ്ങളെക്കാൾ വലുതു് എന്നത്ഥം. "ഏഷ ഉ ഏവ ഭാമനീരേഷ ഹി സവ്വേഷു ലോകേഷു ഭാതി" (ഛാം. 4-15-4) ഇതല്ലെയോ ഭാമനി. ഇതല്ലെയോ എല്ലാ ലോകങ്ങളിലും പ്രകാശിക്കുന്നതു്. യാവാൻ വാ അയമാകാശസ്താ വാനേഷോ ƒ ന്തർഹൃദയ ആകാശഃ ഉഭേ അസ്മിൻ ദ്യാവാപൃഥിവീ അന്തരേവ സമാഹിതേ" (ഛാം. 8-1-3)ഈ ബാഹ്യാകാശം എത്രവിപുലമോ ഹൃദയാന്തഗ്ഗതാകാശവും അത്ര വലുതുതന്നെ. പൃഥിവി, ദ്യുലോകം എന്ന രണ്ടും ഈ ആകാശത്തിനുള്ളിൽത്തന്നെ അടങ്ങിയിരിക്കുന്നു എന്നിപ്രകാരം കാണപ്പെടുന്നുണ്ടല്ലൊ. ആയതു് വിശേഷങ്ങളില്ലാത്ത ഷോഡശ കലകൾ മുതലായ ബ്രഹ്മവിദ്യകളും ഈ വകപ്പിൽ ഉൾപ്പെട്ടവയായിട്ടും ഉണ്ടല്ലൊ. ഇതെല്ലാം ഉള്ളതു സത്യംതന്നെ എന്നാലും സംഭൃത്യാദി ബ്രഹ്മവിഭൂതികളെ ഉപസംഹരിപ്പാൻ അനുവദിക്കാത്ത വിശേഷഹേതുവുണ്ടു്. സമാനഗുണങ്ങളുണ്ടെന്നുള്ള ഹേതുവാൽ ബുദ്ധിയിൽ പ്രവേശിപ്പാനുപകരിക്കുന്ന വിദ്യകൾ ദൂരഭാഗത്തിലിരിക്കുന്നവയായിരുന്നാൽക്കൂടെ അവയിൽ ഗുണോപസംഹാരം യുക്തംതന്നെ. സംഭൃതാദിഗുണങ്ങളും ശാണ്ഡില്യവിദ്യയാൽ പറയപ്പെട്ട മനോമയത്വാദിഗുണങ്ങളും അന്യോന്യം ചേച്ചയില്ലാത്തവയാകയാൽ അന്യത്ര യോജിപ്പിക്കുവാനുചിതങ്ങളല്ല. ബ്രഹ്മവിദ്യയെന്ന ഏകഗുണത്താൽ എല്ലാ വിദ്യകളിലും എല്ലാ ഗുണങ്ങളേയും ഉപസംഹരിക്കുന്നതു യുക്തമല്ല. ബ്രഹ്മം ഏകംതന്നെയെങ്കിലും വിഭൂതിഭേദങ്ങളെ ആശ്രയിച്ചു ചെയ്യപ്പെടുന്ന ഉപാസനകൾ ഭിന്നങ്ങളായിരിക്കുമെന്നു ശാസ്ത്രം ഉപദേശിക്കുന്നുണ്ടു്. ഉൽഗീഥവിദ്യയിൽ പറയപ്പെട്ടിരിക്കുന്ന പരോവരീയസ്ത്വാദ്യ

പാസനകൾപോലെ ഭേദം കാണപ്പെടുന്നതുകൊണ്ടു സംഭൃത്യാദിവിഭൂതികളെ ശാണ്ഡില്യവിദ്യയിൽ ഉപസംഹരിപ്പാൻ പാടുള്ളതല്ല.

12-ാം അധികരണം പൂർണ്ണം.

—:✳❋✳:—

## 13. പുരുഷവിദ്യാധികരണം—സൂം. 24

പുരുഷവിദ്യായാമിവചേതരേഷാ മനാമ്നാനാത്—സൂം. 24

അർത്ഥം:—പുരുഷവിദ്യായാം ഇവ = പുരുഷവിദ്യയിലെന്നപോലെ. ഇതരേഷാം=മററവരുടെ ശാഖയിൽ. അനാമ്നാനാത്=പറയാത്തതുകൊണ്ടു ഉപസംഹാരം ഉണ്ടാകയില്ല.

താണ്ഡികളുടേയും പൈംഗികളുടേയും രഹസ്യബ്രാഹ്മണത്തിൽ പുരുഷവിദ്യയെ പറഞ്ഞിട്ടുണ്ട്. അതിൽ പുരുഷൻ തന്നെ യജ്ഞം എന്നു കല്പിക്കപ്പെട്ടിരിക്കുന്നു. അതിൽ അവന്റെ ആയുസ്സിനെ 24, 44, 48 എന്ന വയഃപ്രായങ്ങളെ മൂന്നായിട്ടു വിഭജിച്ച് ആദ്യത്തെ 24 വയസ്സു പ്രാതഃസവനം; 44 വരെ മാദ്ധ്യം ദിനസവനം; 48 വരെ സായംസവനം എന്നും കല്പിക്കപ്പെട്ടുകൊണ്ടു യജ്ഞാംഗമായ മൂന്നു സവനങ്ങളെയും കല്പിച്ചിരിക്കുന്നു. ആഹാരേച്ഛ മുതലായതിനെ ദീക്ഷാദികളായിട്ടും കല്പിച്ചിട്ടുണ്ട്. "അക്ഷിതമസി" "അച്യുതമസി" "പ്രാണസംഹിതമസി" എന്ന ആശിരൂപമന്ത്രങ്ങളെയും നിശ്ചയിച്ചിട്ടുണ്ട്. ഛാന്ദോഗ്യത്തിൽ പറയപ്പെട്ടിരിക്കുന്ന പുരുഷോപാസനവിധിയാണിവ.

തൈത്തിരീയത്തിലും പുരുഷോപാസന പറയപ്പെട്ടിരിക്കുന്നവിധവും സാമാന്യേന ഇതിനെ അനുകരിക്കുന്നുണ്ട്:—പുരുഷോപാസന നടത്തുന്ന വിദ്വാന്റെ ആത്മാവുതന്നെ യജമാനൻ. ശ്രദ്ധതന്നെ പത്നി. ഈ നിലയിൽ ഒരു പുരുഷയജ്ഞവിധി തൈത്തിരീയത്തിലുമുണ്ട്.

അതിൽ സംശയിക്കുന്നു:—ഛാന്ദോഗ്യത്തിൽ കാണുന്ന പുരുഷയജ്ഞധർമ്മങ്ങളെ തൈത്തിരീയത്തിലും ഉപസംഹരി

ക്കാമോ അതോ പരിഹരിക്കേണമോ എന്നാലോചിക്കുമ്പോ ൾ രണ്ടിലും ഉപാസ്യവസ്തു പുരുഷനാകയാൽ ഐക്യമുള്ളതു കൊണ്ടുപസംഹരിക്കാമെന്ന പൂർവ്വപക്ഷത്തിന്നു ഉപസംഹരി പ്പാൻ പാടില്ലയെന്നു സിദ്ധാന്തം പറയപ്പെടുന്നു. എന്തുകൊ ണ്ടെന്നാൽ: അതേ രൂപംതന്നെ തൈത്തിരീയത്തിലും പറയ പ്പെടുന്നതെന്ന പ്രത്യഭിജ്ഞ (ഐക്യജ്ഞാനം) ഉണ്ടാകുന്നില്ല.

ഒരേ ശാഖയിൽ ഉൾപ്പെട്ട താണ്ഡികളുടെയും പൈംഗി കളുടെയും പുരുഷവിദ്യയിൽ പറഞ്ഞതുപോലെയല്ല തൈ ത്തിരീയത്തിൽ പറഞ്ഞിരിക്കുന്നതു. അതുകൊണ്ടു ഐക്യ ജ്ഞാനമുണ്ടാകുന്നില്ല. തൈത്തിരീയശാഖയിൽ പത്നി, യജ മാനൻ, വേദം (ദർഭമുഷ്ടി), വേദി, ബർഹിസ്സ്, യൂപം, ആജ്യം, പശു, ഋത്വിക് മുതലായവയുള്ളതിനാൽ യജ്ഞസംപാദനം മററവരിൽനിന്നു ഭിന്നപ്പെട്ടതായി കാണപ്പെടുന്നു. സവനസം പാദനവും:—പ്രാതർമദ്ധ്യംദിനസായംകാലത്തിലെ വിവരണ വും ഒത്തിരിക്കുന്നില്ല. മരണംതന്നെ അവഭൃതസ്നാനം എന്ന ചുരുക്കം ചില സംഗതികളിൽ സാമ്യമുണ്ടെങ്കിലും അധികവും വിലക്ഷണങ്ങളാകയാൽ ഐക്യജ്ഞാനക്ഷമങ്ങളല്ല. അതുകൂ ടാതെ പുരുഷന്നു യജ്ഞത്വം പറയപ്പെട്ടിട്ടില്ല. വിദുഷോ യ ജ്ഞസ്യ എന്നാണതിൽ കാണുന്നതു്. വിദ്വാനായ യജ്ഞത്തി ന്നെന്ന വിശേഷണം പുരുഷനെ സംബന്ധിക്കുന്നതല്ല. യാ ഗസംബന്ധം മുഖ്യമായിരിക്കുന്നതു പുരുഷന്നാകുന്നു. ഗൌണ സ്വീകാരത്താൽ പുരുഷന്നു യജ്ഞത്വം ഉണ്ടാവാമെങ്കിലും മു ഖ്യസ്വീകാരത്തിന്നു മാർഗ്ഗമുള്ളപ്പോൾ ഗൌണസ്വീകാരം ന്യാ യ്യമല്ല.

ആത്മാവു് യജമാനൻ എന്നു സ്പഷ്ടമായി പറയുന്ന ശ്രു തിയിരിക്കുമ്പോൾ ഈ വിദ്വാന്നു യജ്ഞത്തോടുള്ള ചേർച്ചയെ മറെറാരുവിധത്തിൽ സമ്പാദിക്കുന്നതായി കാണപ്പെടുന്നു.

അതുമാത്രമല്ല:—ഈവിധം അറിയുന്ന പുരുഷന്നു എന്നു് അനുവദിക്കുന്ന ശ്രുതിയുള്ളപ്പോൾ പുരുഷന്നു യജ്ഞഭാവവും ആത്മാവു മുതലായവക്കു് യജമാനഭാവവും സ്വീകരിക്കപ്പെടു ന്നപക്ഷം വാക്യഭേദം വരും.

അതിന്നുംപുറമെ:—സന്ന്യാസസഹിതമായ ആത്മവിദ്യയെ ആദ്യമായുപദേശിച്ചതിൽപിന്നെ ഈവിധമുപാസിക്കുന്നവനു എന്നാരംഭിച്ചിരിക്കുന്നതിനെ ആലോചിക്കുമ്പോഠം ആദ്യമായ ഉപദേശത്തിന്റെ തുടൎച്ചയെന്നല്ലാതെ സ്വതന്ത്രമായ ഒരുപദേശമല്ലെന്നും വിചാരിക്കുന്നു.

അതുപോലെതന്നെ രണ്ടനുവാകങ്ങളിലും ബ്രഹ്മമഹിമയെ പ്രാപിക്കുന്നുവെന്ന ഫലം പറഞ്ഞിരിക്കുന്നു.

മററവരുടെയോ പുരുഷവിദ്യോപദേശം സ്വതന്ത്രമാകുന്നു ആയുർവൃദ്ധിയാകുന്നു ഫലം. ഇപ്രകാരം അറിയുന്നവൻ 1600 വൎഷം ജീവിച്ചിരിക്കും എന്ന ഫലം പറഞ്ഞിരിക്കുന്നു. ആകയാൽ ഛാന്ദോഗ്യത്തിൽ പറഞ്ഞ ധൎമ്മങ്ങഠം തൈത്തിരീയത്തിൽ ഉപസംഹരിപ്പാൻ തക്കവയല്ല.

13-ാം അധികരണം പൂൎണ്ണം

—✳✳✳—

## 14. വേധാദ്യധികരണം—സൂ. 25

വേധാദ്യൎത്ഥഭേദാത്—സൂ. 25

അൎത്ഥം:—വേധാദ്യൎത്ഥഭേദാത്=വേധം മുതലായവയുടെ അൎത്ഥം മറെറാരു വിധത്തിലാകയാൽ ഉപാസനത്തിൽ ചേരുകയില്ല. വേധം=പിളക്കൽ-ഹൃദയം മുതലായവയെ പിളരുക എന്നൎത്ഥം ഉള്ളതുകൊണ്ടു പുരുഷോപാസനയിൽ ആവക മന്ത്രങ്ങഠം ഉഠംപ്പെടുകയില്ല എന്നു സിദ്ധാന്തം.

ഭാഷ്യഭാഷാനുവാദം:—അഥൎവ്വണവേദങ്ങളെ ആചരിക്കുന്നവരുടെ ഉപനിഷദാരംഭത്തിൽ:—"സൎവ്വം പ്രവിധ്യ, ഹൃദയം പ്രവിധ്യ, ധമനിഃ പ്രവിധ്യ, ശിരോഭി പ്രവിധ്യ, ത്രിധാവിപൃക്തഃ" എന്ന മന്ത്രം പറഞ്ഞിരിക്കുന്നു: (മന്ത്രാൎത്ഥം)=ഹേ ദേവതേ! എല്ലാററിനേയും പിളക്കുക; എന്റെ ശത്രുക്കളുടെ ഹൃദയത്തെ പിളക്കുക; ഞരമ്പുകളെ പിളക്കുക; ശിരസ്സിനെ പിളക്കുക; മൂന്നായി വേർപെടുത്തുക എന്നാകുന്നു.

താണ്ഡികളുടെ ഉപനിഷത്തിൽ:—ദേവസവിതഃ പ്രസുവ

യജ്ഞം" ഹേ സൂർയ്യദേവയജ്ഞത്തെ ജനിപ്പിച്ചാലും എന്നാണ് പ്രാർത്ഥന.

ശാട്യായനികളുടെ ഉപനിഷത്തിൽ:—"ശ്വേതാശ്വോഹരീതനീലോസി" ഹേ വെൺകുതിരയുള്ളവരേ! നീ ഇന്ദ്രനീല നിറമുള്ളവനാകുന്നു. കഠങ്ങളും തൈത്തിരീയങ്ങളുമായ ഉപനിഷത്തുകളുടെ ആരംഭത്തിൽ:—"ശംനോമിത്രഃ ശംവരുണഃ" മിത്രനും വരുണനും നമ്മൾക്ക് സുഖം നൽകട്ടെ എന്നാണ് പ്രാർത്ഥന. വാജസനേയികളുടെ ഉപനിഷദാരംഭത്തിൽ:—"ദേവാഹവൈസത്രം നിഷേദുഃ" ദേവന്മാർ സത്രം എന്ന യാഗത്തെ തുടങ്ങി. എന്നിങ്ങിനെ പ്രവർഗ്ഗ്യബ്രാഹ്മണം പഠിക്കപ്പെടുന്നു.

കൌഷീതികളുടെ ഉപനിഷദാരംഭത്തിൽ:—ബ്രഹ്മവാ അഗ്നിഷ്ടോമോബ്രഹ്മൈവതദഹർബ്രഹ്മണൈവതേ ബ്രഹ്മോപയന്തിതെ(ƒ)മൃതത്വമാശ്നുവന്തിയ ഏതദഹരുപയന്തി" അഗ്നിഷ്ടോമം എന്ന യാഗം ബ്രഹ്മംതന്നെയാകുന്നു. ആ യാഗം ചെയ്യപ്പെടുന്ന ദിവസവും ബ്രഹ്മംതന്നെയാകുന്നു. ഈ യാഗം ചെയ്യുന്നവർ ബ്രഹ്മമാകുന്ന സാധനത്താൽതന്നെ ബ്രഹ്മത്തെ പ്രാപിക്കും. ഈവക മന്ത്രങ്ങൾ-("പ്രവിധ്യ" എന്നിവ) ഉപാസനകളിൽ ഉൾപ്പെടുമോ ഇല്ലയോ എന്നു സംശയിക്കുമ്പോൾ ചേരുകയില്ലെന്നു സിദ്ധാന്തിക്കയാണ് ഈ അധികരണം കൊണ്ടുറപ്പിക്കുന്നതു്. പ്രവിധ്യാദികളായ മന്ത്രങ്ങളെ വിദ്യോപാസനവാക്യങ്ങളിൽ ഉപസംഹരിക്കേണം എന്നതിന്നു വിദ്യാപ്രധാനങ്ങളായ വാക്യങ്ങളുടെ സമീപത്തിൽ പഠിക്കപ്പെട്ടിരിക്കയാൽ എന്ന കാരണം എതൃവാദി പറയുന്നു. അതിന്നു സമാധാനം:—ശരിസാമീപ്യം എന്ന കാരണം പര്യാപ്തമാണെന്നു തോന്നുന്നില്ല എങ്കിലും അതിന്റെ സാമർത്ഥ്യത്തെ അനുവദിക്കുന്നു. സാന്നിധ്യം ഫലമുള്ളതാണെന്നു വരുമ്പോൾ കാരണം കൂടാതെ അതിനെ നിരാകരിച്ചുകൂടാ എന്നു സമ്മതിക്കുന്നു.

ശങ്ക:—ഈ മന്ത്രങ്ങൾക്കു വിദ്യാവിഷയമായ യാതൊരു സാമർത്ഥ്യവും ഞങ്ങൾ കാണുന്നില്ല. പ്രവർഗ്ഗ്യാദി കർമ്മങ്ങൾ ഇതരാവശ്യങ്ങൾക്കായി നിശ്ചയിക്കപ്പെട്ടിരിക്കുമ്പോൾ വിദ്യയിലും അവയുടെ ആവശ്യമുണ്ടെന്നു ഞങ്ങളെങ്ങിനെ സമ്മതിക്കും എന്നാണെങ്കിൽ അതിന്നു സമാധാനം പറയാം:—

ഇതൊരു ദോഷമാകയില്ല:—മന്ത്രങ്ങളിൽ ഹൃദയം മുതലായ അംഗവിഭാഗങ്ങളെ പറയുന്നതുകൊണ്ടു വിദ്യാവിഷയത്തിലും ആ മന്ത്രങ്ങളെക്കൊണ്ടെല്ലം പ്രയോജനമുണ്ടെന്നു നിശ്ചയിക്കാവുന്നതുതന്നെ. ഹൃദയാദികൾ ഉപാസന സ്ഥാനങ്ങളായി കല്പിക്കപ്പെട്ടിട്ടുണ്ട്. ആകയാൽ ഹൃദയത്തെ പിളൎക്കുക എന്നീ മന്ത്രങ്ങൾക്കു ഉപാസനാംഗത്വം സിദ്ധമാകുന്നു. ഉപാസനകളിൽ മന്ത്രങ്ങളെ ഉപയോഗിക്കുന്നതായിട്ടു ശ്രുതിയിൽ കാണുന്നതുമുണ്ട്. ഈ മന്ത്രത്താൽ ഭൂമിയെ പ്രാപിക്കുന്നേൻ "ഭൂഃ പ്രപദ്യേ ƒ മുനാമുനാ ƒ മുനാ" (ഛാം. ൩-15-3) എന്നു കാണുന്നു. അതുപോലെ പ്രവർഗ്യാദി കൎമ്മങ്ങൾക്കു അന്യത്രവിനിയോഗം കാണപ്പെടുന്നുണ്ടെങ്കിലും വിദ്യയിലും വിനിയോഗം ഉണ്ടാവുന്നതിൽ വിരോധമില്ല. വാജപേയത്തെ ചെയ്തശേഷം ബൃഹസ്പതി സവംചെയ്യു. എന്നതുപോലെ ഒരു കൎമ്മത്തിന്നു മറ്റൊന്നിന്റെ അംഗത്വം ശ്രുതി സമ്മതമാകുന്നു എന്ന പൂൎവ്വപക്ഷത്തിന്നു സമാധാനം പറയപ്പെടുന്നു:—"നൈഷാമുപസംഹാരോ വിദ്യാസ്പിതി" ഈ മന്ത്രങ്ങൾക്കു വിദ്യകളിൽ—ഉപാസനങ്ങളിൽ – ഉപസംഹാരം—സിദ്ധിക്കയില്ല. എന്തുകൊണ്ടെന്നാൽ വേധം മുതലായ പദങ്ങൾക്ക് അൎത്ഥഭേദം കാണപ്പെടുന്നതാണതിന്നു കാരണം. അതായത്:—ഹൃദയത്തെ പിളൎക്കുക എന്നീയൎത്ഥങ്ങൾ ഉപാസനങ്ങളിൽ പറയപ്പെടുന്ന അൎത്ഥങ്ങളോടു സംബന്ധപ്പെടുന്നവയല്ല. ഈ ഭിന്നാൎത്ഥങ്ങളുള്ള രണ്ടു വാക്യങ്ങൾക്ക് അന്യോന്യസംബന്ധം സിദ്ധിക്കയില്ല.

ശങ്ക:—ഹൃദയാദ്യംഗങ്ങൾ ഉപാസനസ്ഥാനങ്ങളാകയാൽ അവയോടു സംബന്ധമുള്ള മന്ത്രങ്ങൾക്ക് ഉപാസനാംഗത്വം സിദ്ധിക്കും എന്നു ഞങ്ങൾ മുമ്പെപറഞ്ഞിട്ടുണ്ടല്ലൊ. എന്നാണെങ്കിൽ ഇല്ലെന്നു പറയപ്പെടുന്നു. എന്തുകൊണ്ടെന്നാൽ:—ആ മന്ത്രങ്ങളിൽ ഹൃദയത്തെ മാത്രമാണ് സ്പൎശിക്കുന്നതെങ്കിൽ പ്രയാസപ്പെട്ടും വിദ്യയിൽ ഉപസംഹരിക്കാം എന്നൽപ്രേക്ഷിക്കാം. അങ്ങിനെയല്ല ആ മന്ത്രങ്ങളുടെ ഗതി:—ഹൃദയം, ഞരമ്പുകൾ, ശിരസ്സ്, എന്നിവയേയും തകൎത്തുവാൻ ദേവതയെ പ്രാൎത്ഥിക്കുന്നുണ്ട്. ആവക മന്ത്രങ്ങൾ ഓരോന്നും മറ്റോരോന്നിനെ ആശ്രയിച്ചും സംബന്ധപ്പെടുന്നുണ്ട്. ആഭിചാര

പ്രധാനങ്ങളാണ് പ്രായേണ ആ മന്ത്രങ്ങൾ ഉപാസനമാൎഗ്ഗത്തിൽ അവയെ ഉൾപ്പെടുത്തുന്നതു സമുചിതമാകയില്ല. ഉപാസനവിധികളുടെ സാന്നിദ്ധ്യം പ്രവിദ്ധ്യേത്യാദിമന്ത്രങ്ങൾക്കുണ്ടെന്ന ഹേതുമാത്രത്താൽ വിദ്യാസംബന്ധം നിശ്ചയിച്ചുകൂടാത്തതാകുന്നു. ഈ മന്ത്രാൎത്ഥം അഭിചാരത്തെ സംബന്ധിക്കുന്നുവെന്നുവരാം. "ദേവ സവിതഃ പ്രസുവയജ്ഞം" ഹേ സൂൎയ്യദേവ! യജ്ഞത്തെ സാധിപ്പിച്ചാലും എന്നൎത്ഥമുള്ള ഈ മന്ത്രത്തിൻെറ ഉപയോഗം ഇതരപ്രമാണങ്ങളെകൊണ്ടറിയേണം. യജ്ഞശബ്ദലിംഗത്താൽ യാഗത്തെ സംബന്ധിക്കുന്നതായറിയാം. ഇപ്രകാരം ചില മന്ത്രങ്ങൾക്ക് ലിംഗത്താലും, ചിലതിന്നു വചനത്താലും ചിലതിന്നു മററു പ്രമാണങ്ങളാലും സംബന്ധം അറിവാൻ തക്കവിധം അന്യാൎത്ഥങ്ങളിൽ വിനിയുക്തങ്ങളുമായ രഹസ്യമന്ത്രങ്ങൾക്കു സാന്നിധ്യമാത്രഹേതുവാൻ വിദ്യയിൽ അംഗത്വം നിശ്ചയിക്കുന്നതു ശരിയല്ല. സാന്നിധ്യം ശ്രുതിയെ അപേക്ഷിച്ചു ദുർബ്ബലമാകുന്നുവെന്നാണെല്ലോ പൂൎവ്വമീമാംസാഭിപ്രായം.

ശ്രുതിലിംഗവാക്യപ്രകരണസ്ഥാനസമാഖ്യാനാം സമവായെ പാരദൌർബ്ബല്യ മൎത്ഥവിപ്രകൎഷാത്." (ജൈം സൂം. 3-3-13) ശ്രുതി; ലിംഗം, വാക്യം, പ്രകരണം, സ്ഥാനം, സമാഖ്യാനം എന്ന 6 വിധം പ്രമാണങ്ങൾ പറയപ്പെട്ടിരിക്കുന്നു. ശ്രുതിസ്വവചനത്താൽത്തന്നെ അംഗത്തെ-ഇന്ന മന്ത്രം ഇന്നതിൻെറ അംഗം എന്നു ബോധിക്കും. "ദധ്നാ ജുഹോതി" തയിരുകൊണ്ടഗ്നിഹോത്രം ചെയ്യേണം എന്നുദാഹരണം. ദധ്നാ എന്ന തൃതീയവിഭക്തികൊണ്ടു തയിര് ഹോമസാധനം എന്നു ബോധിപ്പിച്ചു. ഇങ്ങിനെ 6 പ്രമാണങ്ങളും ഉദാഹരണസഹിതം ഉറപ്പിക്കപ്പെട്ടിരിക്കുന്നു ശ്രുതിക്കു പ്രാബല്യം, അതിനെ അപേക്ഷിച്ച് ലിംഗത്തിന്നു ദൌർബ്ബല്യം ഇപ്രകാരം പൂൎവ്വപൂൎവ്വപ്രമാണങ്ങളെ അപേക്ഷിച്ച് അനന്തരപ്രമാണം ദുർബ്ബലം. ഇപ്രകാരം പ്രബലപ്രമാണം ഏതേതിനെ ഏതേതിൻെറ അംഗംഎന്നു നിശ്ചയിച്ചിരിക്കുന്നുവോ അതിനെ മറെറാന്നിൻെറ അംഗമാകുവാനുള്ള ശക്തി ദുർബ്ബലപ്രമാണത്തിന്നില്ല. അതുകൊണ്ടു അന്യത്ര അംഗങ്ങളായ പ്രവിധ്യാദിമന്ത്രങ്ങൾക്കു വിദ്യാംഗത്വം സന്നിധിമാത്രത്താൽ നിശ്ചയിക്കുന്നതു ന്യായമാകയില്ല. അരണ്യത്തിൽ അധ്യയനം എപ്രകാരമോ അതുപോലെത്തന്നെ

ഗ്രാമത്തിലും അധ്യയനം എന്ന ന്യായാനുസരണം അന്യത്ര വിനിയോഗമുള്ള മന്ത്രങ്ങൾക്ക വിദ്യാമന്ത്രസാന്നിധ്യലാഭം ഉണ്ടായതിൽ സന്തോഷിച്ചുകൊള്ളേണം. അതാതു മന്ത്രങ്ങൾക്കുള്ള സ്ഥാനങ്ങൾക്ക കുറവില്ല. ആ സ്ഥാനത്തിൽ അതിന്നു സാഫല്യം എന്ന ന്യായാനുസരണം ഒന്നിനെ മറെറാരു സ്ഥാനത്തിലേക്ക കൊണ്ടുവരേണമെന്നില്ല.

14-ാം അധികരണം പൂർണ്ണം.

---

അവതാരികാഭാഷ്യഭാഷാനുവാദം:—"അശ്വ ഇവ രോമാണി വിധൂയപാപം; ചന്ദ്രഇവ രാഹോർമ്മുഖാൽ പ്രമുച്യ ധൂത്വാശരീരമകൃതം കൃതാത്മാ ബ്രഹ്മലോകമഭിസംഭവാമി."

കുതിര ചളി പററിയ രോമങ്ങളെ ശരീരത്തെ കുടഞ്ഞു കളയുന്നതുപോലെ ഞാൻ പാപത്തെയും കളയുകയും രാഹുമുഖത്തിൽനിന്നു മുക്തനായ ചന്ദ്രൻ സ്വരൂപശോഭയെ പ്രാപിക്കുന്നതുപോലെ ഞാൻ ശരീരാഭിമാനത്തിൽനിന്നു മുക്തനായി ശുദ്ധസ്വരൂപനായിട്ടു കൂടസ്ഥബ്രഹ്മമായിട്ടും ഭവിക്കുന്നേൻ എന്നു താണ്ഡികളുടെ ശ്രുതിയിൽ കാണുന്നുണ്ട്. (ഛാം. 8-13-1). അപ്രകാരം തന്നെ:—"തഥാ വിദ്വാന്നാമരൂപാദ്വിമുക്തഃ പരാൽപരം പുരുഷമുപൈതിദിവ്യം" അപ്രകാരം വിദ്വാൻ—ബ്രഹ്മജ്ഞാനി—നാമരൂപത്തിൽനിന്നു വിമുക്തനായിട്ടു കാര്യകാരണങ്ങളെ അതിക്രമിച്ചിരിക്കുന്ന ദിവ്യനായ പരമപുരുഷനെ പ്രാപിക്കുന്നുവെന്നു ആഥർവ്വണികന്മാരുടെ ശ്രുതിയിലും ഉണ്ട്. (മുണ്ഡം 3-2-8) അതുപോലെത്തന്നെ:—"തസ്യപുത്രാദായമുപയന്തി സുഹൃദഃ സാധുകൃത്യാം ദ്വിഷന്തഃ പാപകൃത്യാം" അവന്റെ പുത്രന്മാർ ധനത്തെയും സുഹൃത്തുക്കൾ പുണ്യത്തെയും ദ്വേഷിക്കുന്നവർ പാപത്തെയും പ്രാപിക്കുന്നുവെന്നു ശാട്യായനികളുടെ ശ്രുതിയിലും കാണുന്നു.

അതുപോലെതന്നെ:—തൽസുകൃതദുഷ്കൃതെ വിധുനുതേ തസ്യപ്രിയാജ്ഞാതയഃ സുകൃതമുപയന്ത്യപ്രിയാദുഷ്കൃതം" അവന്റെ സുകൃതദുഷ്കൃതങ്ങളെ അവൻ വിട്ടുകളയുന്നു. പ്രിയമുള്ള ജ്ഞാതികൾ സുകൃതത്തെയും അവനിൽ പ്രിയമില്ലാത്ത

വർ ദുഷ്കൃതത്തെയും എടുക്കുന്നുവെന്നു കൌഷീതകികളുടെ ശ്രുതിയും പറയുന്നു.

ഈ ശ്രുതികളിൽ കാണുന്ന സുകൃതദുഷ്കൃതങ്ങളുടെ ഹാനിയും, ചിലതിൽ സുകൃതങ്ങളെ പ്രിയമുള്ളവരും ദുഷ്കൃതങ്ങളെ ദ്വേഷിക്കുന്നവരും എടുക്കുന്നുവെന്നും ചിലതിൽ സുകൃത ദുഷ്കൃതങ്ങളെ ഉപേക്ഷിക്കുന്നുവെന്നു മാത്രവും കാണുന്നതിൽ ഉണ്ടാകാവുന്ന സംശയങ്ങളെ തീക്കാൻ അടുത്ത അധികരണം ആരംഭിക്കപ്പെടുന്നു.

---

## 15. ഹാന്യധികരണം സൂ. 26.

ഹാനൌതൂപായനശബ്ദശേഷത്വാൽ കുശാച്ഛന്ദ
സ്തുത്യുപഗാനവത്ത ദുക്തം—സൂ. 26.

അൎത്ഥം:—ഹാനൌതു = സുകൃതദുഷ്കൃതങ്ങളുടെ ഹാനിമാത്രം പറഞ്ഞ ദിക്കിൽ. ഉപായനംച=ഇതരന്മാർ അതിനെ സ്വീകരിക്കുന്നതിനേയും കണ്ടുകൊള്ളേണം. എന്തുകൊണ്ടെന്നാൽ:— ഉപായനശബ്ദശേഷത്വാൽ=ഹാനം എന്ന ശബ്ദത്തെ ഉപായനശബ്ദശേഷമായിട്ടാണ് കൌഷീതകികൾ പഠിച്ചിരിക്കുന്നതു്. കുശാച്ഛന്ദസ്തുത്യുപഗാനവത്=കുശ, ഛന്ദസ്സ്, സ്തുതി, ഉപഗാനം എന്നിവപോലെ. തദുക്തം=എന്നു പൂൎവ്വ മീമാംസയിൽ പറഞ്ഞിട്ടുണ്ടു്.

ഭാഷ്യഭാഷാനുവാദം:—ഉപനിഷത്തുകൾ ചിലതിൽ സുകൃതദുഷ്കൃതങ്ങളെ ഉപേക്ഷിക്കുന്നുവെന്നുമാത്രവും ചിലതിൽ അവയെ പ്രിയന്മാരും ദ്വേഷിക്കുന്നവരും വിഭജിച്ചു സ്വീകരിക്കുന്നുവെന്നും പറയപ്പെട്ടിരിക്കുന്നു. ഹാനിയും ഉപായനവും-വിദ്വാനുപേക്ഷിക്കുകയും ബന്ധുക്കളും ശത്രുക്കളും സ്വീകരിക്കുകയും ചെയ്യുന്നുവെന്നു പറയുന്നതിനെക്കുറിച്ചു് സംശയിപ്പാനൊന്നുമില്ല. ഏതു ദിക്കിൽ ഉപായനം മാത്രം പറയുകയും ഹാനം പറയാതിരിക്കയും ചെയ്യുന്നുവോ അവിടെ ഉപായനത്തെ അനുസരിച്ചുള്ള ഹാനം വന്നുകൊള്ളും. എന്തുകൊണ്ടെന്നാൽ ഇതരന്മാർ അവരുടെ പ്രവൃത്തിയാൽ അവയെ

സ്വീകരിക്കുമ്പോൾ പിന്നെ വിട്ടുപോന്നവയോടു സംബന്ധമില്ലായ്മ വന്നുചേരുന്നതിനാൽ അവൻ അവയെ വിട്ടുവെന്ന് അവശ്യം വന്നുചേരുന്നു. ഏതു ദിക്കിൽ ഹാനം മാത്രം പറഞ്ഞും ഉപായനം പറയാതെയും ഇരിക്കുന്നുവോ അവിടെ ഉപായനവും ഉണ്ടെന്നു കരുതേണമോ വേണ്ടയോ എന്നു വിചാരിക്കപ്പെടുന്നു. ശ്രുതിയിൽ കാണാത്തതുകൊണ്ടു അവിടെ ഉപായനത്തിന്നവകാശിയില്ലെന്നുതന്നെ കരുതുന്നു. ഇതരശാഖയിൽ പറഞ്ഞിട്ടുണ്ടെന്നാണെങ്കിൽ അതു സഗുണനിർഗ്ഗുണമായ ഇതരവിദ്യയെ സംബന്ധിച്ചതാകയാൽ ഇവിടെ ഉപസംഹാരത്തിന്നവകാശമില്ല. അതിന്നുംപുറമെ ഉപാസകൻ സുകൃതദുഷ്കൃതങ്ങളെ ഉപേക്ഷിക്കുകമാത്രം ചെയ്യുന്നു. ഇതരന്മാർ അവയെ എടുക്കേണ്ടതായ ആവശ്യമില്ലെങ്കിൽ ഹാനത്തിൽ ഉപായനം എങ്ങനെ വന്നുചേരും എന്ന പൂൎവ്വപക്ഷത്തിന്നു സമാധാനം ഹാനൌതു എന്ന സൂത്രത്താൽ പറയപ്പെടുന്നു.

ഹാനം മാത്രം പറയപ്പെട്ടിരിക്കുന്നേടത്തും ഉപായനവും ചേൎത്തുകൊള്ളേണം. ഉപായനത്തെ അനുസരിച്ചുതന്നെ ഹാനമുണ്ടാകയുള്ളു. ബന്ധുക്കളും ശത്രുക്കളും സുകൃതത്തേയും ദുഷ്കൃതത്തേയും വിഭജിച്ചെടുക്കുമ്പോൾ അതു രണ്ടും വിട്ടുപോന്നില്ലാതാകുന്നു. അതുതന്നെ ഹാനം എന്നു കൌഷീതകിരഹസ്യത്തിൽ പറയപ്പെട്ടിരിക്കുന്നു. അതുകൊണ്ടു ഒരിടത്തിൽ ഹാനം മാത്രം പറയപ്പെട്ടിരുന്നാൽകൂടെ ഉപായനം അതോടു ചേൎന്നിരിക്കും.

ശ്രുതിയിൽ പറയപ്പെടാത്തതും സഗുണം നിർഗ്ഗുണം എന്ന ഇതരവിഷയത്തിൽ പറയപ്പെടുന്നതും ഉപായനം ആവശ്യമില്ലാത്തതുമാകുന്നു എന്നു എതുവാദം ചെയ്തതിന്നു സമാധാനം പറയപ്പെടുന്നു:—അനുഷ്ഠേയമായ ഏതാനുമൊന്നിനെ മറെറാരേടത്തു ചേൎത്താൻ ആഗ്രഹിക്കുന്നുവെങ്കിൽ നിങ്ങൾ പറഞ്ഞ വ്യവസ്ഥക്കവകാശമുണ്ട്. ഇവിടെ ഹാനമോ ഉപായനമോ അനുഷ്ഠേയമായി പറയപ്പെടുന്നില്ല. വിദ്യാവൈഭവത്തെ സ്തുതിപ്പാൻ മാത്രമാണിതുരണ്ടും പറയപ്പെട്ടിരിക്കുന്നത്. മഹാമഹിമയുള്ള വിദ്യയുടെ ലാഭത്താൽ വിദ്വാൻ സുകൃതദുഷ്കൃതങ്ങളായ പുനർജ്ജന്മകല്മഷങ്ങളിൽനിന്നും നിർമ്മുക്ത

നാകുന്നു. അവനെ സ്നേഹിക്കുന്നവർ പുണ്യത്തേയും ദ്വേഷിക്കുന്നവർ പാപത്തേയും സ്വീകരിക്കുന്നുവെന്നു വിദ്യാമാഹാത്മ്യത്തെ പ്രകാശിപ്പിക്കുവാൻ പറഞ്ഞതല്ലാതെ അനുഷ്ഠേയമായ കാൎയ്യമൊന്നും പറയപ്പെട്ടിട്ടില്ല. അതുകൊണ്ടു നിങ്ങൾ ചെയ്ത എതൃവാദത്തിന്നിവിടെ സ്ഥാനമില്ല.

വിദ്യയെ സ്തുതിപ്പാൻ സുകൃതദുഷ്കൃത ഹാനോപായനങ്ങളെ പറഞ്ഞിരിക്കുന്നതുകൊണ്ടു ചിലേടത്തുള്ള ഹാനത്തോടു ഉപായനവും ചേൎന്നിരിക്കും. സ്തുതി പ്രകൎഷസിദ്ധിക്കായി പറഞ്ഞിരിക്കുന്നുവെന്നു വിചാരിക്കപ്പെടുന്നു.

"ഏകവിംശോവാ ഇതോ സാവാദിത്യഃ" (ഛാം.2_10_5) ഈ സൂൎയ്യൻ ഇവിടെനിന്ന് 21-ാമനാകുന്നു എന്ന ഇമ്മാതിരിസ്ഥലത്തിൽ ഒരൎത്ഥവാദത്തെ അപേക്ഷിച്ച് മറെറാരു വിധമായ അൎത്ഥവാദം പ്രവൃത്തിക്കുന്നതായി കാണുന്നുണ്ട്.

മാസങ്ങൾ 12. ഋതുക്കൾ 5. ലോകങ്ങൾ 3. ഈ ആദിത്യൻ 21_ാമൻ. ഇതു മറെറാരു വിധമായ അൎത്ഥവാദം എന്നു ഗണിക്കപ്പെടാഞ്ഞാൽ സൂൎയ്യനു 21-ാമത്തെതെന്നെങ്ങിനെ സിദ്ധിക്കും. മാസം ഋതു ലോകം ഇവയെല്ലാററിന്നും കാരണമായ സൂൎയ്യനെ സ്തുതിക്കുന്ന ഈ അൎത്ഥവാദം മറേറാരോ അൎത്ഥവാദത്തെ അപേക്ഷിച്ചുള്ള മറെറാരൎത്ഥവാദം തന്നെ. അ പ്രകാരം തന്നെ:—തൃഷ്ടുപ്പുകൾ ഇന്ദ്രിയങ്ങളോടു ചേൎന്നിരിക്കുന്നവ എന്നു സിദ്ധിപ്പാൻവേണ്ടീട്ടു "ഇന്ദ്രിയാ വൈത്രിഷ്ടുപ്" ഇന്ദ്രിയംതന്നെ തൃഷ്ടുപ് എന്ന ഛന്ദസ്സ് എന്നു പറഞ്ഞിരിക്കുന്നു. ഇതും അൎത്ഥവാദത്തിന്റെ മറെറാരു രൂപം. ഇന്ദ്രിയ സ്തുതിതന്നെ ഫലം. അതുപോലെ വിദ്യയെ സ്തുതിപ്പാൻ പറയപ്പെട്ടിരിക്കുന്ന ഉപായനാൎത്ഥവാദത്തെ കുറിച്ച് ഒരുവന്റെ സുകൃത ദുഷ്കൃതങ്ങളെ മറെറാരുവൻ എങ്ങിനെ സ്വീകരിക്കും എന്ന വാദം ആവശ്യമില്ലാത്തതുതന്നെ.

"ഉപായന ശബ്ദ ശേഷത്വാൽ" എന്ന ശബ്ദത്തെ ഉപദേശിച്ചിരിക്കുന്ന സൂത്രകാരൻ ഹാനശബ്ദത്തെ ഉപായനശബ്ദം അനുസരിക്കും എന്നു കാണിപ്പാനാകുന്നു. ഉപായനത്തിന്നുള്ള സാധനമായ സുകൃത ദുഷ്കൃതങ്ങൾതന്നെ ഇല്ലെന്നു പറയപ്പെടുമ്പോൾ അവയെ ഉപായനം അനുസരിക്കും എന്നതു

സ്തുതിമാത്രമാകുന്നു. വിദ്യാവൈഭവത്താൽ ആത്മാവായ വിദ്വാന്നു സുഖദുഃഖങ്ങളോടു സംബന്ധംതന്നെയില്ലെന്നുവന്നിരിക്കെ ഇല്ലാത്ത ആ രണ്ടിനെ ഉപേക്ഷിക്കുക. മറെറാരുവൻ സ്വീകരിക്കുക എന്നിവയെല്ലാം വിദ്യാസ്തുതിയിൽ ഉൾപ്പെടുന്നതെയുള്ളു. ആകയാൽ ഹ്രണത്തെ ഉപസംഹാരം ചെയ്യുന്ന സ്ഥലത്തിൽ സ്തുതിക്കും ഉപസംഹാരം സിദ്ധിക്കും എന്നു കാണിപ്പാനീസൂത്രം ഉപയുക്തമാകുന്നു. കശാ, ഛന്ദസ്സ്, സ്തുതി, ഉപഗാനം, എന്നിവപോലെ എന്ന ഉപമയും കാണിച്ചിരിക്കുന്നു.

ഭാല്ലവികളുടെ ശാഖയിൽ:—"കശാഃ വാനസ്പത്യാഃ സ്ഥ താമാപാത" അല്ലയൊ കശകളെ നിങ്ങൾ കാട്ടിലുള്ള മരങ്ങളിൽനിന്നുണ്ടായവരാകുന്നു. ആ നീങ്ങൾ ഞങ്ങളെ കാത്തുരക്ഷിപ്പിൻ എന്നു യാഗാവസരത്തിൽ പ്രാൎത്ഥിക്കുന്നു. പൊതുവിൽ മരങ്ങളിൽനിന്നുണ്ടായവയാണ് കശകൾ എന്നു കാണുന്നു.

ശാട്യായനികളുടെ ശാഖയിൽ "ഔദുംബരാഃ കശാഃ" കശകൾ അത്തിയിൽനിന്നുണ്ടായവയെന്നു വിശേഷവും കാണപ്പെടുന്നു. ഇതുപോലെ ദേവഛന്ദസ്സ് അസുരഛന്ദസ്സ് ഇതു രണ്ടിന്നും മുൻപിന്നെന്ന ഭേദമില്ലാതെ പൊതുവിൽ പഠിക്കപ്പെടുമ്പോൾ ദേവഛന്ദസ്സുകൾ മുമ്പിലുള്ളവയെന്നു പൈംഗിരഹസ്യബ്രാഹ്മണത്തിൽ കാണുന്നു. ആദ്യം അവയെ പഠിക്കേണം എന്നാണ് നിശ്ചയം.

അതിരാത്രം എന്ന യാഗത്തിൽ ഷോഡശിയെന്ന പാത്രത്തെകുറിച്ചുള്ള സ്തോത്രം എപ്പോൾ ചെയ്യേണം എന്ന വിശേഷനിശ്ചയം ചിലൎക്കില്ലാതിരിക്കേ ചില ഛന്ദോഗന്മാൎക്കു സന്ദേഹമുണ്ടായപ്പോൾ സൂൎയ്യനുദിക്കുമ്പോൾ എന്നു ഋഗ്വേദികൾ കാലവിശേഷത്തെ നിശ്ചയിച്ചിരിക്കുന്നു.

ഉപഗാനം എല്ലാവരും ചെയ്യേണം എന്ന പൊതുവിൽ നിശ്ചയമിരിക്കേ അദ്ധ്വൎയ്യു ഉപഗാനം ചെയ്തുകൂടായെന്നു ഭാല്ലവികൾ നിശ്ചയിക്കുന്നു. ഇപ്രകാരം കശാദികളിൽ ശ്രുതികളിൽ വിശേഷം കാണുന്നതുപോലെ ഹാനോപായനങ്ങളിലും വിശേഷാന്വയം കാണുന്നതിൽ വിരോധമൊന്നുമില്ല.

ഒരു ശ്രുതിയിൽ കാണുന്നതിനെ മറെറാന്നിൽ അനാദയമില്ലെന്നുവന്നാൽ സർവ്വത്ര വികല്പം വന്നുചേരും. അതോ ഗ്രാഹ്യം ഇതോയെന്ന സംശയം അവസാനിക്കയില്ലാ. അതന്യാഘ്യമാകുന്നു. ശ്രുതിയിൽ വിശ്വാസമുണ്ടായാൽ ആവക സംശയം ഉണ്ടാകാനവകാശമില്ല. "അപിതുവാക്യശേഷത്വാ ദിതരപര്യ്യുദാസഃ സ്യാൽ പ്രതിഷേധേവികല്പഃ സ്യാത്" അഗ്നിഷ്ടോമത്തെ പറയുന്ന ഘട്ടത്തിൽ ദീക്ഷിതൻ ഹോമം ചെയ്തുകൂടാ എന്ന് ഒരേടത്തിൽ പറഞ്ഞിട്ടുണ്ട്. "ദീക്ഷിതോനജുഹോതി" എന്നാണാവാക്യം. വേറെ ഒരേടത്തിൽ ജീവനുള്ളതുവരെ അഗ്നിഹോത്രം നടത്തേണംഎന്നു കാണുന്നുണ്ട്. "യാവജ്ജീവം അഗ്നിഹോത്രംജുഹുയാൽ" എന്നാണാവാക്യം. ജീവിച്ചിരിക്കുന്നേടത്തോളംകാലം അഗ്നിഹോത്രം നടത്തേണമെന്നും ദീക്ഷിതൻ അഗ്നിഹോത്രം ചെയ്തുകൂടായെന്നും വരുമ്പോൾ നിഷേധിച്ചിരിക്കുന്നതിന്നെന്തുഗതി. നിഷേധവും അനുഷ്ഠേയം എന്നു വരും. അങ്ങനെയായാൽ 8 വിധംദോഷം നേരിടും. അതുകൂടാതെ കഴിപ്പാൻ "വാക്യശേഷത്വാൽ" എന്ന വാക്യത്താൽ "യാവജ്ജീവം അഗ്നിഹോത്രം ജുഹുയാൽ" എന്ന വാക്യം ശേഷമാകയാൽ നജുഹോതി എന്ന വാക്യത്തിലെ ന എന്നതിനാൽ ദീക്ഷിതനെ കൂടാതെയുള്ളവർ എന്ന അൎത്ഥത്തെ ബോധിപ്പിക്കുന്നു. അതിൻെറ സാരം ദീക്ഷിതനല്ലാത്തവർ ജീവകാലം മുഴുവനും ഹോമം നടത്തേണം എന്നു കിട്ടുന്നു. ദീക്ഷിതനെ ഇതിൽനിന്നു വിട്ടുകളഞ്ഞാൽ വികല്പം വന്നുചേരും. അതുകൂടാതെ കഴിപ്പാൻ യാവജ്ജീവം എന്ന വാക്യവും നജുഹോതി എന്ന വാക്യവും ഏകവാക്യം എന്നു കരുതേണം എന്നു ജൈമിനീയസൂത്രാൎത്ഥസാരം. അപ്പോൾ 8 വിധ ദോഷബീജമായ വികല്പത്തിന്നവകാശമില്ല.

## രണ്ടാം വൎണ്ണകം.

ഈ വിധൂനന ശ്രുതികളിൽ ഈ സൂത്രംകൊണ്ടുതന്നെ താഴെകാണുംവിധം ചിന്തിക്കാവുന്നതാകുന്നു. വിധൂനനമെന്ന ഈ വചനത്താൽ സുകൃതദുഷ്കൃതങ്ങളെ ഉപേക്ഷിക്കുന്നുവെന്നോ പറയുന്നത്? അതൊ മറെറാരൎത്ഥത്തെ പറയുന്നുവോ എന്നു ചിന്തിക്കുന്നുവെങ്കിൽ അപ്പോൾ പൂൎവ്വപക്ഷം താഴെ കാണുന്ന

വിധത്തിലായിരിക്കണം. "വിധൂയ" എന്ന പദത്തിന്ന ഹാനം എന്നൎത്ഥം പറഞ്ഞുകൂടാ. ധൂഞ്ത്ധാതുവിന്ന കമ്പനം-ചലനം-എന്നൎത്ഥം ഉണ്ടെന്ന സ്മൃതിയിൽ കാണുന്നു. "ദോധൂയന്തേ ധ്വജാഗ്രാണി" കൊടിക്കൂറാഗ്രങ്ങൾ വായുവിനാൽ ചലിപ്പിക്കപ്പെടുന്നുവെന്ന പ്രയോഗം കാണപ്പെടുന്നുണ്ട്. അതുകൊണ്ടു വിധൂനനശബ്ദത്തിന്ന ചാലനം-ചലിപ്പിക്കൽ എന്നൎത്ഥം നിശ്ചയിക്കണം. ആ ചാലനത്തിനെ എങ്ങനെ ഇവിടെ ഉപയോഗപ്പെടുത്താമെന്നാണെങ്കിൽ വിദ്വാൻെറ സുകൃതദുഷ്കൃതങ്ങൾക്കു അല്പകാലം എന്തോ സംഗതിവശാൽ അല്പമായ ചലനം—പ്രതിബന്ധം നേരിടുന്നുവെന്നൎത്ഥം പൂൎവ്വപക്ഷമായി നിശ്ചയിച്ചിട്ടു മറുപടിപറയേണം.

ഹാനശബ്ദം ഉപായനശബ്ദത്തെ ആശ്രയിച്ചിരിക്കയാൽ വിധൂനനശബ്ദത്തിന്ന ഹാനിയെന്നൎത്ഥംതന്നെ നിശ്ചയിക്കേണം. ഒരുവൻെറ പുണ്യപാപഫലമായ സുകൃതദുഷ്കൃതങ്ങൾ അവനപേക്ഷിക്കാതെ അന്യൻ എടുക്കുന്നതെങ്ങിനെ. അന്യനെടുക്കേണ്ടതായ ആവശ്യം എന്തു കാരണത്താൽ സ്വസ്വസുകൃതദുഷ്കൃതങ്ങൾ അതാതു ചെയ്യുന്നവൎക്കല്ലാതെ മറെറാരുവനിൽ അതെങ്ങിനെ ചേരും എന്ന വാദങ്ങളെല്ലാം ന്യായംതന്നെ. എന്നാൽ ശ്രുതിയിൽ അതു കാണുന്നതുകൊണ്ടു ശ്രുത്യനുസരണം വിധൂനനശബ്ദത്തിന്ന ഹാനം-ഹാനി-യെന്നുതന്നെ അൎത്ഥം എന്നു നിശ്ചയിക്കുന്നു.

ഒരേടത്തിൽ ഉപായനശബ്ദം വിധൂനനശബ്ദസന്നിധിയിൽ പറയപ്പെടുന്നതായി കാണപ്പെടുന്നുണ്ടെങ്കിലും കശ, ഛന്ദസ്സ്, സ്തുതി, ഉപഗാനം എന്നിവപോലെ ധൂനനശ്രുതിക്ക് എല്ലാേടിക്കിലും പ്രവേശം സിദ്ധിക്കാവുന്നതുതന്നെ. ധൂനന ശബ്ദത്തിന്ന ചാലനം എന്നൎത്ഥമുണ്ടെങ്കിൽക്കൂടെ കൊടിക്കൂറയെന്നപോലെ സുകൃതദുഷ്കൃതങ്ങൾ ദ്രവ്യമല്ലാത്തതുകൊണ്ടു ചലനത്തിന്നൎഹങ്ങളല്ലെന്നും കണ്ടുകൊള്ളേണം. അശ്വം ദേഹത്തെ കുതറിട്ടു പൊടികളെ കളയുന്നതുപോലെ എന്ന ഉപമയിൽ പൊടികളോടുകൂടെ ചളിപററിയ രോമങ്ങളും കൊഴിഞ്ഞുപോകും എന്നു (ഛാം. 8-13-1) ബ്രാഹ്മണത്തിൽ പറഞ്ഞിട്ടുമുണ്ട്. അതുപോലെ ഉപാസനകൊണ്ടു ശുദ്ധമായ ബുദ്ധിവൃത്തിയിൽ ആത്മസ്വരൂപജ്ഞാനാനുഭവംനിമിത്തം സുകൃ

തദ്ദുഷ്കൃതസംബന്ധമില്ലെന്നു കണ്ടതിനാൽ പുണ്യപാപനിർമ്മുക്തനാകുന്നുവെന്നു "തദ്ദുകതം" എന്ന വചനത്താൽ ശ്രുതിയുപദേശിക്കുന്നതിനേയും ഭഗവാൻ സൂത്രകാരൻ കാണിച്ചിരിക്കുന്നു.

15-ാം അധികരണം പൂൎണ്ണം.



## 16. സാംപരായാധികരണം—സൂം. 27-28

സാംപരായേ തർതവ്യാഭാവാത്തഥാഹ്യന്യേ—സൂം. 27

അൎത്ഥം:— സാംപരായേ = മരിക്കുന്നതിന്നുമുമ്പേതന്നെ. (സുകൃതദുഷ്കൃതങ്ങൾ നശിക്കുന്നു) എന്തുകൊണ്ടെന്നാൽ:— തർതവ്യാഭാവാൽ=വിദ്യാസമ്പത്തിസഹിതം പരലോകത്തിൽ പ്രവേശിക്കുന്നവൎക്ക മദ്ധ്യമാൎഗ്ഗത്തിൽ സുകൃതദുഷ്കൃതങ്ങളുടെ ഫലമായിട്ടനുഭവിക്കേണ്ടതായിട്ടൊന്നുമില്ലാത്തതാണതിന്നു കാരണം. തഥാഹിഅന്യേ=താണ്ഡികളും ശാട്യായനികളും അപ്രകാരംതന്നെ പഠിക്കുന്നതും.

ഭാഷ്യഭാഷാനുവാദം:—ദേവയാനമാൎഗ്ഗത്തിൽകൂടെ പൎയ്യങ്കത്തിലുള്ള ബ്രഹ്മത്തെകുറിച്ച് യാത്രചെയ്യുന്നവർ മാൎഗ്ഗമദ്ധ്യത്തിൽവെച്ചു സുകൃതദുഷ്കൃതങ്ങളെ ഉപേക്ഷിക്കുന്നുവെന്നു കൌഷീതകികൾ പൎയ്യങ്കവിദ്യയിൽ പഠിക്കുന്നു:—"സഏതം ദേവയാനം പന്ഥാനമാസാദ്യാഗ്നിലോകമാഗച്ഛതി" (കൌ. 1-3) ആ ഉപാസകൻ ദേവയാനമാൎഗ്ഗത്തിൽ എത്തീട്ടു അഗ്നിലോകത്തെ പ്രാപിക്കുന്നു എന്നാരംഭിച്ചുകൊണ്ട് "സ ആഗച്ഛതിവിരജാംനദീം താംമനസൈവാത്യേതി തൽസുകൃതദുഷ്കൃതേവിധുനുതേ" അവൻ വിരജാനദിയിലെത്തുന്നു. അതിനെ മനസ്സുകൊണ്ടുതന്നെ കടക്കുന്നു. അതുകൊണ്ടു സുകൃതദുഷ്കൃതങ്ങളെ വിടുന്നു എന്നാണവരുടെ പാഠം. ഇവിടെ ശങ്കിക്കുന്നു:—വിരജാനദിയിൽവെച്ചോ സുകൃത ദുഷ്കൃതനാശം അതോ അതിന്നു മുമ്പേതന്നെയോ എന്നാണ് ശങ്ക. അതിന്നു സമാധാനം "സാം പരായേ" മരണത്തിന്നു മുമ്പെതന്നെ സുകൃത "ദുഷ്കൃതത്യാഗം" എന്നാകുന്നു ശ്രുതി പറയു

ന്നതു്. വിദ്യാവൈഭവം നിമിത്തം ദേഹത്യാഗത്തിന്നു മുമ്പേ തന്നെ സുകൃത ദുഷ്കൃതഹാനി സംഭവിക്കുന്നുവെന്നു ശ്രുതി നിശ്ചയം. "തത്ത്വ്യാഭാവാൽ" സുകൃത ദുഷ്കൃതഫലങ്ങള നുഭവിപ്പാനായി വഴിമദ്ധ്യത്തിൽ ക്ഷണകാലംപോലും വിചാ ന്നു കാലവിളംബത്തിന്നവകാശമില്ലാത്തതുകൊണ്ടു മരണത്തി ന്നു മുമ്പെതന്നെ വിദ്യാഫലം അനുഭവപ്പെട്ടിരിക്കയാൽ സ്ഥൂ ലശരീരസഹിതനായിട്ടു പഠിച്ച വിദ്യയുടെ ഫലം മരണത്തി ന്നു ശേഷമാണെന്നു വന്നാൽ കാൎയ്യകാരണങ്ങൾക്കു സമകാല സിദ്ധിയില്ലാതാകുന്നു. ദോഷം അപരിഹാൎയ്യമായി വരും. പു ണ്യപാപഫലങ്ങൾ വിദ്യാവിരുദ്ധങ്ങളാകയാൽ വിദ്യ എ പ്പോൾ ഫലപ്രദമാകുന്നുവോ അപ്പോൾ സുകൃത ദുഷ്കൃതനാ ശം സംഭവിക്കുന്നു. അതുകൊണ്ടു മരണത്തിന്നു മുമ്പേതന്നെ പുണ്യപാപങ്ങൾ നശിക്കുന്നു. ഈ വിധംതന്നെ താണ്ഡികളും ശാട്യായനികളും പഠിക്കുന്നതും. അശ്വത്തെപ്പോലെ പാപ ത്തെ വിടുന്നു. അവകാശികൾ ധനം എടുക്കുന്നു. സ്നേഹിക്കു ന്നവരും ദ്വേഷിക്കുന്നവരും പുണ്യപാപങ്ങളെ എടുക്കുന്നു എ ന്നും പറഞ്ഞിരിക്കുന്നു.

---

ഛന്ദത ഉഭയാവിരോധാത് സൂ. 28.

അൎത്ഥം:—ഛന്ദതഃ=സ്വേച്ഛാനുസരണം യമനിയമാഭ്യാ സകാലത്തിൽത്തന്നെ സുകൃത ദുഷ്കൃതനാശം സംഭവിക്കുന്നു വെന്നു കാണുന്നതുകൊണ്ടു മാത്രമേ. ഉഭയാവിരോധാത്=ര ണ്ടിന്നും വിരോധമില്ലായ്മ സംഭവിക്കയുള്ളു.

ഭാഷ്യാനുവാദം:—ദേഹത്തിൽനിന്നു വിട്ടിട്ടു് ദേവയാന മാൎഗ്ഗത്തിൽ എത്തിയവന്റെ സുകൃത ദുഷ്കൃതങ്ങൾ മാൎഗ്ഗമദ്ധ്യ ത്തിൽവെച്ചു വിട്ടുപിരിയുന്നുവെന്നു നിശ്ചയിക്കുന്ന പക്ഷം സ്ഥൂലശരീരാഭാവത്തിൽ സുകൃത ദുഷ്കൃതക്ഷയകാരണമായ യമാദ്യനുഷ്ഠാനം സാദ്ധ്യമല്ലാത്തതിനാലും സ്വേച്ഛാനുസരണം പുരുഷപ്രയത്നസാമൎത്ഥ്യ ഹാനിയാലും ഹേതുവായ വിദ്യാഭ്യാ സത്തിന്നും ഫലമായ സുകൃതാദിനാശത്തിന്നും ഐക്യമില്ലാതെ യും താണ്ഡികളുടെയും ശാട്യായനികളുടെയും പാഠത്തിന്നു വി രോധമാകയാലും മാൎഗ്ഗമദ്ധ്യത്തിൽ വിദ്വാന്റെ സുകൃതദുഷ്കൃത

ഹാനി പറയുന്ന മതം സ്വീകാൎയ്യമല്ല. മരണത്തിന്നു മുമ്പു തന്നെ ബന്ധമുക്തി വിദ്വാന്നു സിദ്ധമാണെന്നുതന്നെ നിശ്ച യിക്കുന്നതുതന്നെ യുക്തം.

—:❋✳❋:—

## 17. ഗതേരൎത്ഥവത്വാധികരണം

സൂ. 29—30.

ഗതേരൎത്ഥവത്വമുഭയഥാന്യഥാഹി വിരോധഃ സൂ. 29.

സൂത്രാൎത്ഥം:—ഗതേഃ=ഗതിക്ക്-ദേവയാനമാൎഗ്ഗത്തിന്നു-അൎത്ഥവത്വം=ഫലം. ഉഭയഥാ=രണ്ടുവിധത്തിലാകുന്നു. അന്യ ഥാ=ഈവിധം ധരിക്കാതിരുന്നാൽ. വിരോധഃ ഹി=ശ്രുതിവി രോധം വന്നുചേരുമെല്ലൊ. ചില ഭാഗത്തിൽ ഫലമുള്ളത്, ചിലതിൽ ഫലമില്ലാത്തതെന്നൎത്ഥം.

ഭാഷ്യഭാഷാനുവാദം:—ചിലെടത്തിൽ പുണ്യപാപഹാ നം പറയുന്ന ഘട്ടത്തിൽ ദേവയാനമാൎഗ്ഗത്തെ പറയുന്നു. ചി ലേടത്തിൽ പറയുന്നില്ല. അവിടെ സംശയിക്കുന്നു. ചിലേട ത്തിൽ പുണ്യപാപഹാനം പറയുന്നവിടെ മാത്രം ദേവയാനം വരും എന്നോ അതോ രണ്ടിലുംവരും-ഒരേടത്തു പറഞ്ഞതി നെ മറുഭാഗത്തിലും ചേൎത്തുകൊള്ളണം എന്നൊ എന്നാണ് സംശയം. പുണ്യപാപഹാനം പറയുന്ന സ്ഥലത്തെല്ലാം ഉപ യാനവും വരുമെന്നു മുമ്പേ സ്ഥാപിച്ചതുപോലെ സുകൃതാദി ഹാനം പറയുന്ന സ്ഥലത്തിൽ എല്ലാം ദേവയാനവും എന്ന പൂൎവ്വപക്ഷത്തിന്നു സമാധാനം ഈ സൂത്രത്താൽ പറയുന്നു:— ദേവയാനമാൎഗ്ഗത്തിന്നു അൎത്ഥവത്വം-അൎത്ഥമുള്ളതെന്ന നില രണ്ടുവിധത്തിലാകുന്നു. വെവ്വേറെയാകുന്നു ഫലപ്രാപ്തി. ചില ദിക്കിൽ ഗതികൊണ്ടു ഫലപ്രാപ്തി. ചിലെടത്തിൽ ഗതി-സ ഞ്ചാരം കൂടാതെതന്നെ ഫലപ്രാപ്തി എന്നു ധരിക്കേണം. പൊ തുവിൽ ഗതിയെന്നു വന്നാൽ വിരോധം നേരിടുമെല്ലൊ. പുണ്യ പാപങ്ങളിൽനിന്നു വിമുക്തനായിട്ടു ഒന്നോടും സംബന്ധമില്ലാ ത്തവനായിട്ടു ബ്രഹ്മത്തോടു ചേരുന്നു. (മുണ്ഡകം 3-1-3) എ ന്നു കാണുമ്പോറം ബ്രഹ്മസാമ്യം സിദ്ധിച്ചിരിക്കേ ദേശാന്തര

ഗതിക്കവകാശമില്ല. ഒന്നോടും ചേൎച്ചയില്ലാത്തവനും സഞ്ചാരമില്ലാത്തവനും അന്യദേശത്തിൽ എങ്ങനെ എത്തും. ഈ ജ്ഞാനിക്കെത്തേണ്ടതായ ബ്രഹ്മം അന്യദേശത്തിലുള്ളതല്ല. ഈ വിഷയത്തിൽ ഗതികൊണ്ടു ഫലമില്ലാത്തതിനാൽ ജീവിതദശയിൽതന്നെ സിദ്ധമായ ബ്രഹ്മത്വം സ്ഥൂലദേഹപതനത്തിൽ സമ്യൿസിദ്ധമായിയെന്നു കണ്ടുകൊള്ളേണം.

---

ഉപപന്നസ്തല്ലക്ഷണാൎത്ഥോ പലബ്ധേല്ലോകവത്—സൂം 30.

അൎത്ഥം:—ഉപപന്നഃ=ഗതിക്കു ചില ടീക്കിൽ അൎത്ഥമുണ്ടെന്നും മററു ചിലേടത്തിൽ ഫലമില്ലെന്നും പറഞ്ഞതു് യുക്തംതന്നെ.

എന്തുകൊണ്ടെന്നാൽ:—തല്ലക്ഷണാൎത്ഥോ പലബ്ധേഃ= ഗതികൊണ്ടു കിട്ടുന്ന വസ്തുവിന്റെ പ്രാപ്തിയെതന്നെ പറഞ്ഞതാണതിന്നു കാരണം.

ലോകവത്=ലോകത്തിലെന്നപോലെ ഇവിടെയും കണ്ടുകൊള്ളേണം.

ഭാഷ്യഭാഷാന്തരവാദം:—ഗതിക്കു രണ്ടുവിധത്തിൽ ഫലഭേദം പറഞ്ഞതും ചേൎച്ചയുള്ളതുതന്നെ. എന്തുകൊണ്ടെന്നാൽ ഗതികൊണ്ടു കിട്ടേണ്ടതായ വസ്തു യാതൊന്നോ അതിനെ പൎയ്യങ്കവിദ്യയിൽ പറയുന്ന സഗുണോപാസകന്മാർ ദേശാന്തരഗതിയിൽകൂടെ പ്രാപിക്കുന്നു. താഴത്തു കിടക്കുന്നവർ പൎയ്യങ്കത്തിൽ—കട്ടിലിൽ—കയറി കിടക്കുന്നതുപോലെ സഗുണോപാസകൻ താഴത്തുള്ള ഭൂലോകത്തിൽ ചെയ്ത സഗുണോപാസനയുടെ ഫലമായിട്ടു സഗുണമായ ബ്രഹ്മലോകത്തെ പ്രാപിക്കുന്നു. അവിടെ പലവിധ ദിവ്യഭോഗങ്ങളെ അവൻ അനുഭവിച്ചുകൊണ്ടു ബ്രഹ്മലോകത്തിൽ ബ്രഹ്മപ്രളയംവരെ വസിക്കയും ആ ലോകാവസാനത്തിൽ ബ്രഹ്മാവിൽ ചേരുകയും ബ്രഹ്മാവിനോടു കൂടെ ആനന്ദബ്രഹ്മത്തിൽ—നിൎഗ്ഗുണബ്രഹ്മത്തിൽ ലയിക്കയും ചെയ്യുന്നു. അവിടെ ഗതി സഫലമാകുന്നു. എന്നാൽ സമ്യൿ ദൎശനത്താൽ ബ്രഹ്മവും ആത്മാവും ഒന്നുതന്നെയെന്നറിഞ്ഞവൎക്കു സത്യവസ്തു പ്രാപ്തിയോ ദിവ്യഭോഗാനു

ഭവങ്ങളോ ഇല്ലെല്ലൊ എന്നു ശങ്കിക്കേണ്ട. ബ്രഹ്മാത്മൈക്യം സിദ്ധിച്ചവർ ആനന്ദമായിത്തന്നെ ഭവിച്ചിരിക്കയാൽ അവൎക്കിനി കിട്ടേണ്ടതോ അനുഭവിക്കേണ്ടതോ ആയ സുഖങ്ങളൊ എത്തേണ്ടതായ ലോകങ്ങളൊന്നുമില്ല. അവരെ ബാധിച്ചിരുന്ന ക്ലേശബീജങ്ങളെല്ലാം ജ്ഞാനാഗ്നിയിൽ ദഹിച്ചുപോയിരിക്കുന്നു. പ്രാരബ്ധകൎമ്മജന്യഫലത്തിനാശയമായ ഹൃദയഗ്രന്ഥി നശിക്കുന്നതുവരെ ശരീരം നിലനില്ക്കുന്നതിനെ പ്രതീക്ഷിച്ചു ജീവിക്കുന്നതൊഴികെ അപേക്ഷിക്കേണ്ടതായിട്ടൊന്നുമില്ല. ആ നിലയിൽ എത്തിയ ജ്ഞാനാനന്ദസ്വരൂപനു ഗതികൊണ്ടെന്തു ഫലം. ലോകത്തിൽ ഒരു ദേശത്തിൽനിന്നു മറ്റൊന്നിലെത്തേണ്ടവന്നു വഴിയറിയുകയും സഞ്ചരിക്കുകയും ആവശ്യം തന്നെ. ആരോഗ്യപ്രാപ്തിയിൽ അതാവശ്യമില്ലല്ലൊ. അതുപോലെ ഇവിടെയും എന്നു കണ്ടുകൊള്ളേണം. നാലാം അദ്ധ്യായത്തിൽ ഈ വിഭാഗത്തെ വീണ്ടും ഇതിനെക്കാൾ സ്പഷ്ടമായി വിവരിക്കാനും ഭാവമുണ്ട്.

17-ാം അധികരണം പൂൎണ്ണം.

---

## 18. അനിയമാധികരണം—സൂം. 31

**അനിയമഃ സൎവ്വാസാമവിരോധഃ ശബ്ദാനുമാനാഭ്യാം-സൂ. 31.**

സൎവ്വാസാം=എല്ലാ സഗുണോപാസന വിദ്യകൾക്കും ദേവയാനമാൎഗ്ഗം പറയേണം എന്നല്ലാതെ. അനിയമഃ=നിയമമില്ല—എവിടെ ദേവയാന ഗതി പറയുന്നുണ്ടോ അവിടെ മാത്രം എന്നു നിശ്ചയമില്ല. ശബ്ദാനുമാനാഭ്യാം=ശ്രുതിയും സ്മൃതിയും അനുവദിക്കുന്നുണ്ട്.

ഭാഷ്യഭാഷാനുവാദം:—സഗുണവിദ്യകളിൽ ഗതിക്കൎത്ഥമുണ്ട്. നിർഗ്ഗുണപരമാത്മവിദ്യയിൽ ഇല്ലെന്നു പറയപ്പെട്ടു. സഗുണവിദ്യകളായ പൎയ്യങ്കവിദ്യാ, ഉപകോസലവിദ്യാ, പഞ്ചാഗ്നിവിദ്യാ, ദഹരവിദ്യാ, ഇവിടങ്ങളിൽ ഗതി പറയപ്പെട്ടിരിക്കുന്നു. മധുവിദ്യാ, ശാണ്ഡില്യവിദ്യാ, ഷോഡശകലാ

വിദ്യാ, വൈശ്വാനരവിദ്യാ എന്നീ സഗുണ വിദ്യകളിൽ ഗതി പറയപ്പെട്ടിട്ടില്ല.

അതിൽ സംശയിക്കുന്നു:—ഗതി പറയപ്പെട്ട ദിക്കിൽ മാത്രം എന്നോ എല്ലാ ദിക്കിലും എന്നോ ധരിക്കേണ്ടതെന്നാണ് സംശയം. എവിടെ പറയപ്പെട്ടിരിക്കുന്നുവോ അവിടെ മാത്രം എന്നാദ്യമായി വിചാരിക്കുന്നു. പ്രകരണം ആ വിധം നിയമിക്കുന്നുവെന്നതാണതിന്നു കാരണം. ഒരേടത്തിൽ പറഞ്ഞിരിക്കുന്ന ഗതി മറ്റൊരേടത്തും സ്വീകരിക്കുന്നപക്ഷം ശ്രുതിക്കു പ്രാമാണ്യം കുറയും. ഏതു ദിക്കിലും ഏതൊരു ശ്രുതിക്കും പ്രാമാണ്യമുണ്ടെന്നു വരും. അച്ചീരാദിവിദ്യയിൽ പറഞ്ഞ ഒരേ മാർഗ്ഗമേ ഉപകോസലവിദ്യയിലും പഞ്ചാഗ്നിവിദ്യയിലും അതേ മാതിരിയിൽ പറിക്കുന്നുള്ളു. അതിനെത്തന്നെ മറ്റൊരേടത്തിലും ഉപയോഗപ്പെടുത്തുന്നതു വ്യർത്ഥമാണെന്നു വരും. അതുകൊണ്ടു നിയമം ആവശ്യം എന്ന പൂർവ്വപക്ഷത്തിന്നു സമാധാനം:—"അനിയമഃ" എന്ന സൂത്രത്താൽ പറയപ്പെടുന്നു. അഭ്യുദയപ്രാപ്തി ഫലമുള്ള സഗുണോപാസനങ്ങളിലെല്ലാം ഒരുപോലെ ദേവയാനം എന്ന പേരുള്ള ഗതി സിദ്ധിക്കുന്നതിൽ നിയമ വിരോധമില്ല. നിയമവിരോധമില്ലെന്നു വരുമ്പോൾ പ്രകരണവിരോധമുണ്ടെന്നു ഞങ്ങൾ പറഞ്ഞുവെല്ലൊ എന്നാണെങ്കിൽ—ഈ വിരോധവും വരുന്നില്ല. എന്തുകൊണ്ടെന്നാൽ ശ്രുതിയും സ്മൃതിയും അനുവദിക്കുന്നുണ്ട്.

"തദ്യഇത്ഥം വിദുഃ" (ഛാം 6-10-1) ഉപാസകന്മാരിൽ ഏതൊരുവർ (ഗൃഹസ്ഥാശ്രമികൾ) ഈ വിധം പഞ്ചാഗ്നികളെ ഉപാസിക്കുന്നുവോ അവൎക്കു ദേവയാനമാർഗ്ഗം സിദ്ധിക്കും എന്നു ശ്രുതി നിശ്ചയിച്ചിരിക്കുന്നു. "യേ ചേമേ ƒ രണ്യേ ശ്രദ്ധാതപഇത്യുപാസതേ" (ഛാം. 5-16-1).

ഇതരമാർഗ്ഗോപാസകന്മാൎക്കും ദേവയാനമാർഗ്ഗഗതി സിദ്ധിക്കുമെന്നറിയുന്നതെങ്ങിനെ. ശ്രദ്ധയും തപസ്സും ഉള്ളവൎക്കു മാത്രം എന്നല്ലയോ ശ്രുതിയിൽ കാണുന്നതു് എന്നു ശങ്കിക്കുന്നുവെങ്കിൽ ഇതൊരു ദോഷമല്ല. എന്തുകൊണ്ടെന്നാൽ:—ശ്രദ്ധാതപസ്സെന്നിവകൊണ്ടു മാത്രം സന്മാർഗ്ഗഗതി സിദ്ധിക്കയില്ല. വിദ്യാബലം ഉള്ളവൎക്കു മാത്രമേ സിദ്ധിക്കയുള്ളു. കാമ

ങ്ങളില്ലാതെ ഉപാസിക്കുന്നവൎക്ക മാത്രമേ ബ്രഹ്മലോകപ്രാപ്തിയുള്ളു. "വിദ്യയാതദാരോഹന്തി യത്രകാമാഃ പരാഗതാഃ ന തത്രദക്ഷിണായന്തിനാവിദ്വാംസസ്തപസ്വിനഃ" വിദ്യകൊണ്ടു അവിടെ കയററം കിട്ടുന്നു. കാമമുള്ളവൎക്ക കിട്ടുകയില്ല. ഉപാസകന്മാരല്ലാത്തവർ തപസ്വികളായിരുന്നാൽക്കൂടെയും കിട്ടുകയില്ല എന്നു വേറെ ശ്രുതിയുണ്ട്. അതുകൊണ്ടു ശ്രദ്ധാതപസ്സെന്നിവ ഇതരവിദ്യയെസംബന്ധിച്ചപലക്ഷണാനുസരണം പറയപ്പെട്ടിരിക്കുന്നു. വാജസനേയികളാകട്ടെ പഞ്ചാഗ്നിവിദ്യയെ സംബന്ധിച്ച് "യ ഏവമേതദ്വിദുഃ യേ ചാമീ അരണ്യേ ശ്രദ്ധാം സത്യമുപാസതേ" (ബൃം. 6-2-15) ഏതൊരുവർ ഇതിനെ ഈവിധം ഉപാസിക്കുന്നുവോ ഏതൊരിവർ അരണ്യത്തിൽ ശ്രദ്ധാസഹിതം സത്യത്തെ-ബ്രഹ്മത്തെ-ഉപാസിക്കുന്നുവോ എന്നു പഠിക്കുന്നു. അവിടെ സത്യമായ ബ്രഹ്മോപാസനയെ പറയുന്ന ഘട്ടമാണെന്നു ധരിക്കേണം. സത്യശബ്ദത്തെ ബ്രഹ്മവാചകമായിട്ട് ശ്രുതിയിൽ പലതവണ ഉപയോഗിക്കുന്നുണ്ട്. പഞ്ചാഗ്നിവിദ്യോപാസകന്മാർ എന്ന വിശേഷണത്താൽ ഇതരോപാസകന്മാരെന്ന അൎത്ഥം ഇവിടെ ന്യായമാകുന്നു.

അഥയ എതൌപന്ഥാനൌ നവിദുസ്തേകീടാഃപതംഗാഃയദിദംദന്ദശൂകം". (ബൃം. 6-2-12) ഏതൊരുത്തർ ദേവയാനം പിതൃയാണം എന്ന ഈ രണ്ടു മാൎഗ്ഗങ്ങളെ അറിയുന്നില്ലയോ അവർ പുഴക്കളും, പാററകളും, പാമ്പുകളും എന്ന അധോഗതിയടയുന്നു. ദേവയാനം ക്രമമുക്തിമാൎഗ്ഗം പിതൃയാണം പുനരുല്പത്തിമാൎഗ്ഗം ഇതുരണ്ടും ഉപാസകന്മാൎക്ക സിദ്ധിക്കും. അതുരണ്ടുമില്ലാത്തവർ താണനിലയിൽതന്നെ കിടക്കും എന്നു തുടൎച്ചയായി പറഞ്ഞിരിക്കുന്നു. ആ രണ്ടു മാൎഗ്ഗത്തിൽ വിദ്യാവിശേഷത്താൽ ദേവയാനമാൎഗ്ഗസിദ്ധിയെന്നു കണ്ടുകൊള്ളേണം. ശുക്ലകൃഷ്ണേഗതീഹ്യേതേജഗതഃശാശ്വതേമതേ ഏകയായാത്യനാവൃത്തിമന്യയാവർതതെപുനഃ" വെളുത്തപക്ഷം മുതലായ ദേവതകളുടെ മാൎഗ്ഗസിദ്ധിയിൽ ബ്രഹ്മപ്രലയത്തിൽ നിൎഗ്ഗുണബ്രഹ്മലയം സിദ്ധിക്കും. അവൎക്ക പിന്നെ ജനനമരണരൂപമായ സംസാരത്തിൽ പ്രവേശമില്ല. കൃഷ്ണപക്ഷാദിദേവതാമാൎഗ്ഗത്തിൽ സഞ്ചരിക്കുന്നവൎക്ക പിതൃലോകപ്രാപ്തി അതവസാനിക്കുമ്പോഴും വീണ്ടും ജന്മാദിദുഃഖാനുഭവം എന്നു (ഭ. ഗീ. 8-26)

സ്മൃതിയുപദേശിച്ചിരിക്കുന്നു. ഉപകോസലവിദ്യയിലും പഞ്ചാഗ്നിവിദ്യയിലും ദേവയാനമാൎഗ്ഗത്തെ രണ്ടുതവണ പറഞ്ഞിരിക്കുന്നത് ഇതു രണ്ടിനേയും ഉപാസനയിൽ ചേൎത്തുകൊള്ളേണം. നിഷ്കാമമായ ഉപാസനംകൊണ്ടു പുനരാവൃത്തിയില്ലാത്ത ബ്രഹ്മലോകഗതിയും സകാമമാണുപാസനം എന്നു വന്നാൽ പുനരാവൃത്തീയും ഫലം. എന്നു കരുതി പുനരാവൃത്തികൂടാതെ കഴിപ്പാനാഗ്രഹിക്കുന്നവർ ശുക്ലഗതിസിദ്ധിക്കായി കാമങ്ങളെ ഉപേക്ഷിക്കേണം. കാമികൾക്കു പുനരാവൃത്തി-വീണ്ടും മനുഷ്യലോകഗതി സിദ്ധിക്കും എന്നു സാരം. അതുകൊണ്ടു ഉപാസനയിൽ നിയമമില്ല. ഏതു മാൎഗ്ഗവും സ്വീകാൎയ്യംതന്നെ എന്നു ശ്രുതിസിദ്ധാന്തം.

18-ാം അധികരണം പൂൎണ്ണം.

---

## 19. യാവദധികാരാധികരണം—സൂ. 32

യാവദധികാരമവസ്ഥിതിരാധികാരികാണാം—സൂ. 32

**അൎത്ഥം:**—ആധികാരികാണാം=അധികാരത്തിൽ വെക്കപ്പെട്ടവൎക്ക്. യാവദധികാരം=അധികാരമുള്ളതുവരെ. അവസ്ഥിതിഃ=ശരീരത്തിലിരിപ്പുണ്ടാകുന്നു.

**ഭാഷ്യഭാഷാനുവാദം:**—വിദ്വാനു ജ്ഞാനം സിദ്ധിച്ചതിനു കാരണമായ ആ ശരീരം നശിച്ചശേഷം പിന്നേയും ശരീരം ഉണ്ടാകുമോ ഇല്ലയോ എന്നു വിചാരിക്കപ്പെടുന്നു. ഇതിന്റെ സാരം സാധനമായ വിദ്യാസിദ്ധിനിമിത്തം കൈവല്യം സിദ്ധിക്കുമോ ഇല്ലയൊ എന്നാകുന്നു വിചാരവിഷയം. പ്രതിവാദി ഇതിൽ എതൃവാദം ചെയ്യുന്നു:—ഈ വിചാരം ചെയ്യത്തക്കതല്ല. പാകം ചെയ്വാനുള്ള സാധനം സിദ്ധമാണെങ്കിൽ ഓദനം ഉണ്ടാകുമോ ഇല്ലയോ എന്ന ചിന്തക്കവകാശമില്ലാത്തതുപോലെ ഈ ചിന്തയും അസംഗതമാകുന്നു. ഉണ്ണുന്നവനു തൃപ്തിയും സന്തോഷവും ഉണ്ടാകുമോ ഇല്ലയോ എന്നും ചിന്താവിഷയമാകയില്ലല്ലോ എന്ന പൂൎവ്വപക്ഷത്തിന്ന്:—ഈ വിചാരം യുക്തംതന്നെ. എന്തുകൊണ്ടെന്നാൽ:—ജ്ഞാനിക

ളായിരുന്നു മരിച്ചവരിലും ചിലർ വീണ്ടും ജനിച്ചവരായിട്ട് പുരാണേതിഹാസങ്ങളിൽ പറയപ്പെട്ടിരിക്കുന്നതാണതിന്നു കാരണം: അപാന്തരതമസ്സ് എന്ന വേദാചാര്യൻ പുരാണഋഷി വിഷ്ണുവിൻെറ നിയോഗത്താൽ കലിദ്വാപരയുഗസന്ധിയിൽ വേദവ്യാസരായി ജനിച്ചുവെന്നും ബ്രഹ്മാവിൻെറ മാനസപുത്രനായ വസിഷ്ഠൻ നിമിരാജാവിൻെറ ശാപംനിമിത്തം പൂർവ്വശരീരം നശിച്ചശേഷം ബ്രഹ്മാവിൻെറ ആജ്ഞനിമിത്തം മിത്രാവരുണന്മാരിൽനിന്നു ജനിച്ചുവെന്നും ബ്രഹ്മദേവമാനസപുത്രനായ ഭൃഗുവിന്നു വരുണയാഗത്തിൽ പുനരുൽപത്തിയുണ്ടായെന്നും ബ്രഹ്മപുത്രനായ സനൽകുമാരൻകൂടെ രുദ്രന്നു വരം കൊടുത്തതുകൊണ്ട് സ്കന്ദനായി ജനിച്ചുവെന്നും ഇതെവിധം ദക്ഷൻ നാരദർ മുതലായവരും പലവിധ കാരണത്താൽ വീണ്ടും ജനിച്ചുവെന്ന് സ്മൃതികളിൽ കാണുന്നുണ്ട്. ശ്രുതിയിലും മന്ത്രാർത്ഥവാദങ്ങളിൽ സാമാന്യേന കാണപ്പെടുന്നുണ്ട്. അവരിൽ ചിലർ പൂർവ്വദേഹപതനാനന്തരം അന്യദേഹത്തെ സ്വീകരിക്കുന്നു. വേറെ ചിലർ ദേഹമിരിക്കുമ്പോൾതന്നെ യോഗൈശ്വര്യവൈഭവത്താൽ അനേകദേഹത്തെ സ്വീകരിക്കുന്നതുമുണ്ട്. അതുകൊണ്ടു ഇവൎക്കെല്ലാം ദേഹം വീണ്ടും ഉണ്ടാകുന്നതായി കാണപ്പെടുന്നതിനാൽ ബ്രഹ്മവിദ്യക്ക് മോക്ഷഹേതുത്വം ഉള്ളതായും ഇല്ലാത്തതായുമിരിക്കുന്നുവോ എന്ന പക്ഷാന്തരം വരുന്നതിന്നു സമാധാനം പറയപ്പെടുന്നു.

പക്ഷാന്തരത്തിന്നവകാശമില്ലെന്നാണ്' സിദ്ധാന്തം. അവാന്തരതമസ്സ് മുതലായവർ ലോകസ്ഥിതിക്കാവശ്യമായ വേദത്തെ പ്രചരിപ്പിക്കുന്ന പ്രവൃത്തികളിൽ ഈശ്വരനാൽ അധികാരപ്പെടുത്തപ്പെട്ടവരാകുന്നു. ആ അധികാരം നിർവ്വഹിച്ചുകഴിയുന്നതുവരെ ആ അധികാരത്തെ വിട്ടുപിരിയുവാൻ പാടില്ല. ഈശ്വരാജ്ഞ നിർവ്വഹിക്കുകതന്നെ വേണം. ഇക്കാണപ്പെടുന്ന ഭഗവാൻ സൂര്യൻ [illegible]രം യുഗം കഴിയുന്നതുവരെ ജഗത്തിന്നധികാരത്തെ നിർവ്വഹിച്ചശേഷം അനന്തരം കൈവല്യത്തെ ഏതുവിധം പ്രാപിക്കുന്നുവോ; ഇപ്പോൾ ജീവിച്ചിരിക്കുന്ന ബ്രഹ്മജ്ഞാനികളും പ്രാരബ്ധകർമ്മജന്യഭോഗം അവസാനിക്കുമ്പോൾ കൈവല്യത്തെ ഏതുവിധം പ്രാപിക്കുന്നുവോ അതുപോലെ അവാന്തരതമസ്സ മുതലായവരും അവരുടെ അധികാരം കഴി

യുന്നതുവരെ ജഗദനുഗ്രഹത്തിന്നായി ജീവിക്കുകയും അനന്തരം സമ്യഗ്ദശ്നാവലംബത്താൽ കൈവല്യത്തെ പ്രാപിക്കയും ചെയ്യും.

സൂയ്യനെ സംബന്ധിച്ച ശ്രുതി:—"അഥതതഊദ്ധ്വം ഉദേത്യനൈവോദേതാ നാസ്തമേതൈ്യകല ഏവമദ്ധ്യേസ്ഥാതാ" (ഛാം 3-11-1) സൂയ്യൻ ആയിരം യുഗം കഴിഞ്ഞശേഷം ഉദയാസ്തമനമില്ലാതെ കേവലസ്വരൂപനായിരിക്കും എന്നാണ് ശ്രുതി. ഇന്നുള്ള ജ്ഞാനികളെ സംബന്ധിച്ച ശ്രുതി:—തസ്യതാവദേവചിരം യാവന്നവിമോക്ഷ്യേ ƒ ഥ സംപത്സ്യേ" (ഛാം 6-14-2) അവന്നു:—ജ്ഞാനിക്കു അതുവരെ മാത്രമെ ഈ ശരീരത്തിൽ സ്ഥിതിയുള്ളു. എപ്പോഠം ഈ ദേഹസന്ധാരണ കാരണമായി ആരംഭിച്ച കമ്മം അവസാനിക്കുന്നുവോ അപ്പോഠം കേവലാത്മാവായി ഭവിക്കുന്നു എന്നത്ഥമുള്ള ശ്രുതി നിശ്ചയിച്ചിരിക്കുന്നു.

പരമേശ്വരനാൽ നിശ്ചയിക്കപ്പെട്ട അധികാരത്തെ നിവ്വഹിക്കുന്ന അവാന്തരതമസ്സ മുതലായ മഹാത്മാക്കഠം സമ്യഗ്ദശനമുള്ളവർതന്നെ ആയിരിക്കുന്നുവെങ്കിലും അധികൃതാധികാരം നിവ്വഹിച്ച് കഴിയുന്നതുവരെ ശരീരത്തെ ധരിക്കുന്നു. അവസാനിക്കുമ്പോഠം മുക്തന്മാരാകുന്നുവെന്നതിൽ വിരോധമില്ല. ജീവിച്ചിരിക്കുന്ന ഒരാഠം സ്വേച്ഛയാ ഒരു ഭവനത്തെവിട്ട് മറെറാന്നിൽ പ്രവേശിക്കുന്നതുപോലെ ജ്ഞാനികളായ മഹാത്മാക്കഠം ഒരു ദേഹത്തെവിട്ട് മറെറാന്നിൽ ഏകകാലത്തിലൊ ക്രമാനുസരണമോ പ്രവേശിച്ച് സ്വാധികാരത്തെ നിവ്വഹിച്ചു കഴിയുന്നതുവരെ പൂവ്വജ്ഞാനത്തിന്നു മറവിയില്ലാതെ പ്രവൃത്തിച്ചുകൊണ്ടും അനന്തരം കൈവല്യത്തെ പ്രാപിച്ചും വരുന്നു. അവർ ഇന്ദ്രിയാധീനന്മാരല്ല. വശികളാകയാൽ ഐഹികസുഖദുഃഖാദികളൊന്നും അവരെ സ്പശിക്കുന്നതുമില്ല.

ഇവർ ജാതിസ്മരന്മാരുമല്ല:—മുൻജന്മത്തെയും നാമധേയം മുതലായതിനെയും ഓക്കുന്നവരും ദേഹാഭിമാനം മുതലായവയുള്ളവരെയുമാണ് ജാതിസ്മരന്മാരെന്നു പറയാറുള്ളത്. അത്തരക്കാരല്ലിവർ. "തഏവൈതേ" അവർതന്നെ ഇവർ എന്നു സ്മൃതിയിൽ പ്രസിദ്ധിയുണ്ട്. സുലഭയെന്നു പേരുള്ള ഒരുവഠം

ജനകനോടു വാദിപ്പാനാഗ്രഹിച്ചിട്ട് സ്വദേഹത്തെ ഉപേക്ഷിക്കാതെ തന്നെ ജനകൻെറ ദേഹത്തിൽ പ്രവേശിച്ചിട്ടു ജനകനോടു വാദം ചെയ്തശേഷം സ്വദേഹത്തെ പ്രാപിച്ചുവെന്നു സ്മൃത്യുപദേശം കാണപ്പെടുന്നുണ്ട്.

ഒരിക്കൽ ഏറ്റപ്പെട്ട കൎമ്മം ചെയ്തുകഴിയുമ്പോഠം മറെറാരു കൎമ്മം ചെയ്യേണ്ടതായി വരുമെങ്കിൽ വേറെ ഒരു ദേഹത്തെ സ്വീകരിക്കേണ്ടിവരും എന്ന കാരണത്താൽ മോക്ഷകാരണമായ ബ്രഹ്മവിദ്യ മോക്ഷഹേതുവും അഹേതുവും ആകും എന്നു ശങ്കിക്കുമെങ്കിൽ അതുചിതമായ ശങ്കയാകയില്ല. ജ്ഞാനത്താൽ കൎമ്മബീജം നശിച്ചതുകൊണ്ടു അന്യദേഹസ്വീകാരത്തിന്നു ബീജമില്ലാതായിരിക്കുന്നു. ബ്രഹ്മവും ആത്മാവും ഒന്നുതന്നെയെന്ന ജ്ഞാനസാക്ഷാൽകാരത്താൽ "ഭിദ്യതെഹൃദയഗ്രന്ഥിശ്ഛിദ്യന്തെസൎവ്വസംശയാഃ ക്ഷീയന്തേചാ സ്യകൎമ്മാണിതസ്മിൻ ദൃഷ്ടേ പരാവരെ" (മുണ്ഡം 2-2-8) ഹൃദയഗ്രന്ഥി—മൂലാജ്ഞാനം—നശിക്കുന്നു. എല്ലാ സംശയങ്ങളും ഛേദിക്കപ്പെടുന്നു. ഇവൻെറ കൎമ്മങ്ങളെല്ലാം ക്ഷയിക്കുന്നുവെന്നു ശ്രുതിയും. "സ്മൃതിലംഭേസൎവ്വഗ്രന്ഥീനാം വിപ്രമോക്ഷഃ" (ഛാം 7–26–2) ആത്മസ്മൃതിലാഭത്തിൽ സകല ഗ്രന്ഥികളും തീരെ നശിക്കുന്നു എന്നും "യഥൈധാംസിസമിദ്ധോ ഽഗ്നി ൎഭസ്മസാൽ കുരുതെ ഽ ൎജ്ജുന! ജ്ഞാനാഗ്നിഃ സൎവ്വകൎമ്മാണി ഭസ്മസാൽകുരുതേതഥാ" (ഭ–ഗീ. 4–37) ഉജ്ജ്വലിക്കുന്ന അഗ്നികാഷ്ഠങ്ങളെയെന്നപോലെ ജ്ഞാനാഗ്നിഹേ അൎജ്ജുന! സൎവ്വകൎമ്മങ്ങളെയും ഭസ്മമാക്കുന്നു എന്ന സ്മൃതിയും "ബീജാന്യഗ്ന്യുപദഗ്ദ്ധാനി ന രോഹന്തിയഥാപുനഃ ജ്ഞാനദഗ്ദ്ധൈസ്തഥാക്ലേശൈ ൎന്നാത്മാസംപദ്യതെപുനഃ" അഗ്നിയിൽ വറുത്ത വിത്തുകഠം വിതച്ചാൽ മുളക്കാത്തതുപോലെ ജ്ഞാനത്താൽ നശിച്ചുപോയ ക്ലേശങ്ങളോടു—അവിദ്യാ, അസ്മിതാ, രാഗം, ദ്വേഷം അഭിനിവേശം—എന്നിവയോടു പിന്നെ സംബന്ധമുണ്ടാകയില്ല എന്നും ശ്രുതിസ്മൃതികഠം ഉള്ളതുകൊണ്ടു ജ്ഞാനികഠക്കു പുനൎജ്ജന്മത്തിന്നു കാരണമില്ലെന്നു നിശ്ചിതമാകുന്നു. ദേഹം ആരംഭിച്ചതിന്നു കാരണമായ വൎത്തമാനകാലത്തെ കൎമ്മമാകട്ടെ വിട്ട ബാണം ലക്ഷ്യത്തിൽത്തട്ടിയാൽപിന്നെ നിലയ്ക്കുന്നതുപോലെ വൎത്തമാനശരീരം പതിക്കു

ന്നതുവരെ മാത്രമേ അതിന്നു നിലനിൽപ്പുള്ളൂ. ഭോഗത്താൽ ആ കർമ്മവും നശിക്കുന്നു. "തസ്യതാവദേവചിരം" അവന്നു അതു വരെ മാത്രമേ മുക്തിക്കു താമസമുള്ളൂ. (ഛാം. 6-14-2) എന്നു ശ്രുതിയുപദേശിക്കുന്നു. അതുകൊണ്ടു ആധികാരികന്മാരുടെ അധികാരം നിർവ്വഹിച്ചു കഴിയുന്നതുവരെ അവരുടെ സ്ഥിതി നിലനില്ക്കും എന്നതു യുക്തംതന്നെ. ജ്ഞാനഫലത്തിന്നു ഒരേടത്തും വ്യഭിചാരം കാണപ്പെടുകയില്ലയെന്നും ശ്രുതിയിൽതന്നെ കാണുന്നുണ്ട്:—

തഥായോയോ ദേവാനാം പ്രത്യബുധ്യത സ ഏവ തദ ഭവത്തഥർഷീണാം തഥാമനുഷ്യാണാം (ബൃം. 1-4-10) ദേവന്മാരിലോ ഋഷികളിലോ മനുഷ്യരിലോ ആരാര് അതിനെ—ബ്രഹ്മത്തെ ആത്മാവായറിയുന്നുവോ അവരെല്ലാം ഒരുപോലെ ബ്രഹ്മമായിത്തന്നെ ഭവിക്കുന്നു. ജ്ഞാനത്താൽ മോക്ഷം എല്ലാവർക്കും പൊതുവില്ലുള്ളതാകുന്നു. പക്ഷാന്തരമതിൽ ഇല്ലവേ ഇല്ല. ജ്ഞാനികളായവർക്കു യാതൊരു കാംക്ഷയും ഇല്ലാത്തതു കൊണ്ടു മോക്ഷംതന്നെ ഫലം. എന്നാൽ ഐശ്വര്യകാംക്ഷയുള്ള ചില ഋഷികൾ വേറെ വിധത്തിലുപാസിക്കുന്നുണ്ട്. അവരും ഐശ്വര്യം ക്ഷയിക്കുന്നതാണെന്നറിയുമ്പോൾ ആ മാർഗ്ഗത്തെയുപേക്ഷിച്ച് ബ്രഹ്മോപാസകന്മാരാകുന്നതും ബ്രഹ്മസാക്ഷാൽകാരംതന്നെ മോക്ഷകാരണം എന്നുറപ്പിക്കുന്നു.

ഐശ്വര്യാദിഫലങ്ങളെ നൽകുന്ന വേറെ ഉപാസനാദികളിൽ പ്രവൃത്തിക്കുന്ന ജ്ഞാനികളും ക്രമത്തിൽ ഐശ്വര്യവും നശ്വരമെന്നറിഞ്ഞു് വിരക്തന്മാരാകുമ്പോൾ പരമാത്മജ്ഞാനത്തിൽ പരിനിഷ്ഠന്മാരായിട്ടു കൈവല്യത്തെ പ്രാപിക്കുമെന്നതും ഉപപന്നംതന്നെ. "ബ്രഹ്മണാ സഹതേ സർവ്വേ സംപ്രാപ്തേപ്രതിസഞ്ചരെ. പരസ്യാന്തെ കൃതാത്മാനഃ പ്രവിശന്തിപരം പദം" എന്നു് സ്മൃതിയുണ്ട്. അവരെല്ലാവരും ശരീരാവസാനത്തിൽ ബ്രഹ്മലോകത്തെ പ്രാപിക്കുന്നു. ബ്രഹ്മപ്രലയം വരുന്ന കാലംവരെ അവിടെ ദിവ്യഭോഗങ്ങളെ അനുഭവിക്കുന്നു. അനന്തരം ബ്രഹ്മാവിൽ ചേരുന്നു. ബ്രഹ്മദേവൻ നിർഗ്ഗുണബ്രഹ്മമായി വിളങ്ങുമ്പോൾ ഇവരും അതായി ഭവിക്കുന്നു എന്നാകുന്നു സ്മൃത്യർത്ഥം. ഉപാസകന്മാർക്കും പുനരുൽ

പത്തിയില്ലെന്നു സാരം. സഗുണബ്രഹ്മോപാസനാഫലമായിട്ടു സഗുണബ്രഹ്മമായ ഹിരണ്യഗർഭനിൽ പ്രവേശവും ക്രമമുക്തിയും സിദ്ധിക്കുന്നു. ആശയററ പരമഹംസന്മാരാകട്ടെ ശരീരപാതാനന്തരം സദ്യോമുക്തന്മാരാകുന്നു എന്നു രണ്ടുപേക്കുമുള്ള വ്യത്യാസം.

ജ്ഞാനഫലം പ്രത്യക്ഷമാകയാൽ ജ്ഞാനത്തിന്നായി പ്രയതിക്കുന്നതു നിഷ്ഫലം എന്ന ശങ്കക്കവകാശമില്ല. അനുഭവത്തിൽ വരാത്ത സ്വർഗ്ഗാദി ഫലപ്രാപ്തിക്കായി ചെയ്യുന്ന കർമ്മങ്ങളിൽ നിന്നു സൽഫലം സിദ്ധിക്കുമോ ഇല്ലയോ എന്ന സംശയം വരാവുന്നതുതന്നെ. ജ്ഞാനഫലമാകട്ടെ അനുഭവപ്പെടുന്നതുകൊണ്ടു് സംശയത്തിന്നവകാശമില്ല.

"യൽ സാക്ഷാദപരോക്ഷം ബ്രഹ്മ" (ബൃം. 3-4-1) ബ്രഹ്മമാകട്ടെ മറയ്ക്കപ്പെടാത്തതും സാത്വികാതിശുദ്ധസൂക്ഷ്മ ബുദ്ധിവൃത്തിയാൽ അനുഭവിച്ചറിയപ്പെടുന്നതും ഗുണാതീതവും ആകുന്നു എന്നു ശ്രുതിയുപദേശിച്ചിരിക്കുന്നു.

"തത്ത്വമസി" അതു നീയാകുന്നു. എന്നനുഭവപ്പെടുത്തിയുമിരിക്കുന്നു. (ബൃം. 3-8-7) ബ്രഹ്മസ്വരൂപനായിത്തന്നെ നീ വസിക്കുന്നു. നീ ശരീരമല്ലാത്തതുകൊണ്ടു് മരണം നിണക്കില്ല. അതിനാൽ മരിച്ചശേഷം നീ ബ്രഹ്മമാകും എന്നല്ല തത്ത്വമസി വാക്യത്തിൻെറ അർത്ഥം. അതാണർത്ഥം എന്നു ധരിക്കുന്നതു തെററാകുന്നു.

"തദ്ധൈതൽപശ്യന്നൃഷിർവ്വാമദേവഃ
പ്രതിപേദേ ഽ ഹംമനുരഭവം സൂര്യശ്ച"

(ബൃം. 1-4-10) വാമദേവനെന്നൃഷി ബ്രഹ്മസാക്ഷാൽകാരം സിദ്ധിച്ചപ്പോഴെന്നെ ഞാൻ മനുവായിട്ടും സൂര്യനായിട്ടുമിരുന്നുവെന്നു സമ്യഗ് ദർശനഫലമായ സർവ്വാത്മഭാവത്തെയറിഞ്ഞുവെന്നു ശ്രുതി ബോധിപ്പിക്കുന്നു. അതുകൊണ്ടു ജ്ഞാനിക്കുണ്ടാകുന്ന കൈവല്യത്തിന്നു ഒരേടത്തും ഒരു കാലത്തിലും പ്രതിബന്ധമില്ലെന്നു കണ്ടുകൊള്ളേണം.

19-ാം അധികരണം പൂർണ്ണം.



# 20. അക്ഷരാധികരണം.

അക്ഷരധിയാംത്വവരോധഃ

സാമാന്യതൽഭാവാഭ്യാമൌപസദവത്തദുക്തം സൂം. 33.

പദാൎത്ഥം:--അക്ഷരധിയാം = നാശരഹിത ബ്രഹ്മത്തെ ബോധിപ്പിക്കുന്ന മന്ത്രങ്ങളുടെ. അവരോധഃ=ഉപസംഹാരം സ്വീകരിക്കേണം. എന്തുകൊണ്ടെന്നാൽ:—സാമാന്യ തൽഭാവാഭ്യാം=എല്ലാ ശാഖകളിലും സാധാരണമാകയാലും ബ്രഹ്മവിഷയമാകയാലും ആകുന്നു. ഔപസദവത്=ഉപസദത്തിലെന്നപോലെ എന്നതു ദൃഷ്ടാന്തം. തത് ഉക്തം=അത് ജൈമിനിയാൽ പറയപ്പെട്ടിരിക്കുന്നു.

ഭാഷ്യഭാഷാനുവാദം:— വാജസനേയത്തിൽ—(ബൃഹദാരണ്യകത്തിൽ) ഹേ ഗാൎഗ്ഗി! ആ അക്ഷരത്തെ—ബ്രഹ്മത്തെ ബ്രാഹ്മണർ—ബ്രഹ്മത്തെ അറിഞ്ഞവർ—സ്ഥൂലമല്ലെന്നും അണുവല്ലെന്നും ഹ്രസ്വമല്ലെന്നും ദീർഘമല്ലെന്നും രക്തമല്ലെന്നും—സ്നേഹമല്ലെന്നും പറയുന്നു. നാമരൂപവൎണ്ണാദി വിശേഷങ്ങളൊന്നുമില്ലാത്തതാണെന്നു—ദ്വൈതപ്രപഞ്ചത്തോടു യാതൊരു സംബന്ധവുമില്ലാത്ത നിൎഗ്ഗുണബ്രഹ്മത്തെ ഉപദേശിച്ചിരിക്കുന്നുവെന്നു സാരം.

"ഏതദ്വൈതദക്ഷരംഗാൎഗ്ഗി! ബ്രാഹ്മണാ അഭിവദന്ത്യസ്ഥൂലമനണ്വഹ്രസ്വ മദീൎഘമലോഹിതമസ്നേഹം" ബൃഹദാരണ്യകം (5-8-8) എന്നാണാശ്രുതി:

അതേവിധം:—"അഥപരായയാ തദക്ഷരമധിഗമ്യതെ യത്തദദ്രേശ്യമഗ്രാഹ്യമഗോത്രമവൎണ്ണം" (മു. 1-1-5) "ഏതൊരു പരവിദ്യയാൽ അക്ഷരബ്രഹ്മം അറിയപ്പെടുമോ ആ ബ്രഹ്മം കാണ്മാനും മനസ്സിലാക്കുവാനും കഴിയാത്തതും ഗോത്രവും ജാതിയും ഇല്ലാത്തതുമാകുന്നു" എന്നും അഥൎവ്വണവേദത്തിലുള്ള മുണ്ഡകശ്രുതിയിലും കാണുന്നു.

ഈ രണ്ടുപനിഷത്തുകളിൽ കാണുന്ന നിൎഗ്ഗുണവിശേഷങ്ങൾ ഇല്ലാത്ത മററു ഭാഗങ്ങളിലും ഉപസംഹരിക്കേണമോ അതോ അതാതു ഭാഗങ്ങളിൽ കാണുന്നതനുസരിച്ചു ആ വക

വിശേഷണങ്ങൾ അവിടവിടെ സ്വീകരിച്ചാൽ മതിയോ എന്ന സംശയം വരുമ്പോൾ ശ്രുതിയിൽ കാണുന്നതുകൊണ്ടു വ്യവസ്ഥ—അതാതു വിശേഷണം—അതാതു ഭാഗത്തിൽ മാത്രം അന്യത്ര ഉദ്ധരിക്കേണ്ട എന്ന പൂർവ്വപക്ഷത്തിന്നു സമാധാനം പറയപ്പെടുന്നു:—അക്ഷരബ്രഹ്മം ഏകമാകയാൽ അതിനെക്കുറിച്ചുണ്ടാകുന്ന വിശേഷപ്രതിഷേധബോധങ്ങൾ എല്ലാഭാഗത്തിലും ഒരുപോലെ ഉണ്ടാകേണം.

എല്ലാ ഉപനിഷദ്വ്യാക്യങ്ങളും ഒരു വസ്തുവിനെത്തന്നെയാണ് ബോധിപ്പിക്കുന്നതെന്നാണതിന്നു കാരണം. അപ്പോൾ മാത്രമേ ഏകവിദ്യയാകയുള്ളു. ബ്രഹ്മത്തെ ബോധിപ്പിക്കുന്നതു സഗുണനിർഗ്ഗുണഭേദരൂപത്തിലാണെന്നുള്ളതു സകല ശാഖകളും സമ്മതിക്കുന്നുണ്ട്. അതുകൊണ്ടു ഒരേടത്തു കാണുന്ന വിശേഷണം അവിടെ മാത്രം എന്ന വ്യവസ്ഥ വന്നുകൂടാ. വന്നാലോ വിദ്യൈക്യം സിദ്ധിക്കയില്ല. ഭിന്നവാക്യങ്ങൾ എന്നുവരും. അതനുചിതമാകുന്നതുമല്ല. ശ്രുതി ബോധിപ്പിക്കുന്ന വസ്തുവായ ബ്രഹ്മം ഒന്നുതന്നെയാകയാൽ ഏകവാക്യത്വം എല്ലാററിന്നും സിദ്ധിക്കും. എന്നു്.

"ആനന്ദാദയഃ പ്രധാനസ്യ" (ബ്രം. 3-3-11) എന്ന വ്യാഖ്യാനത്തിൽ നിശ്ചയിച്ചിരിക്കുന്നു. അവിടെ വിധിരൂപവിഷയങ്ങൾ ചിന്തിക്കപ്പെട്ടു. ഇവിടെയോ നിഷേധരൂപവിഷയങ്ങൾ ചിന്തിക്കപ്പെടുന്നു. ബ്രഹ്മസ്വരൂപത്തെ വിസ്തരിച്ചു ബോധിപ്പിക്കുവാൻ വേണ്ടീട്ടു മാത്രമാണ് ഇവിടെയും ആ ഭാഗത്തെ നിരൂപണം ചെയ്യുന്നതു്. "ഔപസദനവത്" എന്നതു് ദൃഷ്ടാന്തമായി കാണിച്ചിരിക്കുന്നു.

ജമദഗ്നിമഹർഷി ചെയ്ത ഒരു യാഗത്തിൽ ഹവിസ്സ് സമർപ്പിക്കുന്ന മന്ത്രങ്ങൾ സാമവേദത്തിൽ മാത്രമാണ് കാണപ്പെടുന്നതു്.

എന്നാൽ യജുർവ്വേദശ്രുതന്മാർ ഈ മന്ത്രങ്ങളെ അന്യവേദങ്ങളിലും ഉപയോഗിക്കുന്നുണ്ട്. അങ്ങിനെ ആവാം എന്ന ന്യായം ജൈമിനീപൂർവ്വമീമാംസയിൽ ഉറപ്പിച്ചുമിരിക്കുന്നു. "ഗുണമുഖ്യവ്യതിക്രമേ തദർത്ഥത്വാൽ മുഖ്യേനവേദസംയോഗഃ" (ജൈം സൂം. 3-3-8) ഏതിനെ ബോധിപ്പിക്കുന്ന വാക്യങ്ങ

ളിൽ ഗുണങ്ങളെ സംബന്ധിച്ച വ്യത്യാസം കാണപ്പെടുന്നുവോ അവിടെ മുഖ്യത്തോടു വേദത്തിന്നു സംബന്ധമിരിക്കും എന്ന ൎത്ഥമായ സൂത്രമനുസരിച്ചിവിടെയും സഗുണവിശേഷങ്ങളും നിൎഗ്ഗുണവിശേഷങ്ങളും മുഖ്യവസ്തുവിനെ ധ്യാനിക്കുന്നതിൽ ചേൎത്തേണ്ടതുതന്നെ.

20-ാം അധികരണം പൂൎണ്ണം.

—:✳✳✳:—

## 21. ഇയദധികരണം

**ഇയദാമനനാത്—സൂം 34.**

അൎത്ഥം:—ഇയദാമനനാൽ=ഇത്രയെന്നു ആദ്യമേ—ഉൽപത്തിയിൽതന്നെ പറഞ്ഞിരിക്കയാൽ എല്ലാ ഭാഗത്തിലും അതിനെ സ്വീകരിക്കേണം എന്നാൽ മാത്രമേ ഏകവിദ്യയാകയുള്ളു.

ഭാഷ്യാനുവാദം:—അഥൎവ്വശാഖക്കാരും ശ്വേതാശ്വതരശാഖക്കാരും ആത്മാവിനെ പ്രതിപാദിക്കുന്നതു്:—"ദ്വാസുപൎണ്ണൌസയുജാസഖായാ സമാനംവൃക്ഷം പരിഷസ്വജാതെ. തയോരന്യഃ പിപ്പലം സ്വാദ്വത്ത്യനശ്നന്നന്യോ അഭിചാകശീതി" (മു° 3-1-1) ഒന്നോടൊന്നുചേൎന്നും അന്യോന്യം സഖാക്കളുമായ രണ്ടു ഗരുഡപക്ഷികൾ (ജീവാത്മാവും പരമാത്മാവും) സമാനമായ വൃക്ഷത്തെ (ശരീരത്തെ) ആലിംഗനം ചെയ്തുകൊണ്ടിരിക്കുന്നു. ആ രണ്ടിൽ ഒന്നു് കൎമ്മഫലത്തെ സ്വാദോടുകൂടി ഭുജിക്കുന്നു. മററൊന്നു കൎമ്മഫലത്തെയനുഭവിക്കാതെ സാക്ഷിയായി വസിക്കുന്നു. ഈവിധമാണു് അഥൎവ്വശാഖക്കാർ പഠിക്കുന്നതു്. ശ്വേതാശ്വതരക്കാരും ഈവിധംതന്നെ പഠിക്കുന്നു.

കഠോപനിഷത്തിൽ:—"ഋതംപിബന്തൌസുകൃതസ്യലോകേഗുഹാം. പ്രവിഷ്ടൌപരമേപരാൎദ്ധേ. ഛായാതപൌബ്രഹ്മവിദോവദന്തി. പഞ്ചാഗ്നയോ യേചത്രിണാചികേതാഃ" (കഠം 3-1) കൎമ്മഫലം അനുഭവിക്കുന്നവരും, സുകൃതഫലരൂപമായ ശരീരത്തിൽ ബ്രഹ്മസ്ഥാനത്തിന്നുള്ളിൽ സൂക്ഷ്മാരഹൃദയത്തിൽ പ്രവേശിച്ചിരിക്കുന്നവരും ത്രിണാചികേതൎകളുമായ പഞ്ചാ

ന്നികൾ ആ രണ്ടുപേർ നിഴലും വെയിലുംപോലെയുള്ളവരാ ണെന്നും പറിക്കുന്നു.

ഈ രണ്ടു വിദ്യകളും ഒന്നോ രണ്ടോ എന്നു സംശയി ക്കുന്നു. വിശേഷം കാണുന്നതുകൊണ്ടു രണ്ടും വെവ്വേറെതന്നെ യെന്നു നിശ്ചയിക്കുന്നു. "ദ്വാസുപർണാ" എന്ന വിദ്യയിൽ ഒന്നിന്നുമാത്രം ഭോക്തൃത്വവും മറ്റൊന്നിന്നു സാക്ഷിത്വവും നിശ്ചയിച്ചിരിക്കുന്നു. "ഋതം പിബന്തൌ" എന്നതിൽ രണ്ടു പേക്കും ഭോക്തൃത്വം പറയപ്പെട്ടിരിക്കയാൽ വിദ്യയിൽ ഭേദം കാണപ്പെടുന്നതിനാൽ രണ്ടും വെവ്വേറെതന്നെ എന്ന പൂവ്വ പക്ഷത്തിന്നു വിദ്യ ഒന്നുതന്നെ രണ്ടല്ല എന്നു സിദ്ധാന്തി മറു പടി പറയുന്നു.

അറിയപ്പെടേണ്ടതായ വസ്തു രണ്ടു വിദ്യയിലും രണ്ടോടു ചേന്നിരിക്കുന്നുവെന്നതിൽ ഐക്യമുണ്ട്. അതു രണ്ടും ഒന്നു തന്നെ രണ്ടല്ല എന്നതിൽ രൂപഭേദം കാണപ്പെടുന്നില്ലെയോ എന്നാണെങ്കിൽ ഇല്ലെന്നു പറയപ്പെടുന്നു. ഈ രണ്ടു മന്ത്ര ങ്ങളും ജീവസഹിതനായ ഈശ്വരനെത്തന്നെ പറയുന്നുള്ളു. ദ്വാസുപർണാ എന്നതിൽ അശനാദികളില്ലാത്ത ഈശ്വരനെ ജീവനിൽനിന്നു വേർതിരിച്ചു കാണിച്ചിരിക്കുന്നു.

ഉത്തരവാക്യത്തിലും:—"ജുഷ്ടംയദാപശ്യത്യന്യമീശമസ്യ മഹിമാനം" (ശ്വേ: 4-7) ധ്യാനാദികളാൽ സേവിക്കപ്പെടുന്ന വർ പരിവാരകാവസ്ഥയിൽ വിശിഷ്ടരൂപമില്ലാത്ത ചിന്മാത്ര ത്തെ അറിയുമ്പോൾ ഈശ്വരഭാവത്തെയടയുന്നുവെന്നു കാണു ന്നുണ്ട്. ഋതം പിബന്തൌ എന്ന മന്ത്രത്തിൽ ജീവനുള്ള ഭോക്തൃഭാവത്തെ അനുസരിച്ച് പരമാത്മാവിന്നും അതിനെ ഉപചാരമായിട്ടു ഛത്രിന്യായാനുസരണം പറയപ്പെട്ടതല്ലാതെ പരമാത്ഥമായ ഭോക്തൃത്വം പരമാത്മാവിന്നുണ്ടെന്നത്ഥത്താൽ പറയപ്പെട്ടതല്ല. ഛത്രം (കുട) കയ്യിലുള്ള ചിലരുടെ സംഘ ത്തിൽ കുട കയ്യിൽ ഇല്ലാത്ത ഒരുവനുമുണ്ടായിരുന്നാൽ അവ നേയും വേറെ പറയാതെ കുടയുള്ളവരുടെ സംഘത്തിൽ ചേത്തി കുടക്കാർ പോകുന്നുവെന്ന രീതിയിൽ ഭോക്താവായ ജീവന്റെ സാമീപ്യം നിമിത്തം പരമാത്മാവിനേയും പറഞ്ഞ താകുന്നു.

ഈ രണ്ടു മന്ത്രങ്ങളും പരമാത്മപ്രകരണത്തിൽ ചേൎന്നവതന്നെയാണെല്ലൊ. "അന്യത്രധൎമ്മാദന്യത്രാധൎമ്മാത്" (കം. 2-14) "ധൎമ്മത്തിൽനിന്നും അധൎമ്മത്തിൽനിന്നും വേറിട്ട വസ്തുവിനെ"പററി പറവാൻ ആരംഭിക്കുന്ന ഘട്ടത്തിലുൾപ്പെട്ടിരിക്കയാൽ പരമാത്മപ്രകരണത്തിലുള്ളവതന്നെ ഈ മന്ത്രങ്ങൾ. അതുകൊണ്ടു അറിയപ്പെടേണ്ടതായ വസ്തുവിന്നു ഭേദമില്ലാത്തതിനാൽ അറിയിക്കുന്ന വിദ്യയിലും ഭേദമില്ല.

വാക്യശേഷത്തിൽ ഇവിടെയും "യഃ സേതുരീജാനാ നാമക്ഷരം ബ്രഹ്മയൽപരം" ഈ ജാനങ്ങൾക്കു സേതുവും പരബ്രഹ്മമാകുന്ന അക്ഷരവും യാതൊന്നോ എന്നു കാണുന്നതിനാൽ അറിയേണ്ടതായ വസ്തുവിൽ ഒരേടത്തിലും ഭേദമില്ല. (കം. 3-2) എന്ന ശ്രുതിയുപദേശിച്ചിരിക്കുന്നു. "ഗുഹാംപ്രവിഷ്ടാവാത്മാനൌഹി" (ബ്രം. സൂ) (1-1-11) ഈ സംഗതി വിസ്തരിച്ചുമിരിക്കുന്നു. അതുകൊണ്ടു വേദ്യഭേദമില്ല. ആകയാൽ വിദ്യൈകത്വം സിദ്ധം. ഈ മൂന്നു വേദാന്തങ്ങളും പൂൎവ്വാപരങ്ങളെ കുറിച്ചാലോചിക്കുമ്പോൾ പരമാത്മവിദ്യതന്നെയെന്നറിയപ്പെടുന്നു. താദാത്മ്യഭാവത്തെ—ജീവൻ പരമാത്മാവിൽനിന്നന്യനല്ലെന്നു ബോധിപ്പിക്കുന്നതിന്നായിട്ടുള്ള ഇച്ഛകൊണ്ടാണ്—ജീവനെ പിരിച്ചുകാണിച്ചിരിക്കുന്നതും. ജീവൻ പരമാത്മാവിൽനിന്നന്യനെന്നു കാണിപ്പാനാഗ്രഹിച്ചിട്ടില്ല. പരമാത്മവിദ്യയിൽ ഭേദാഭേദവിചാരത്തിന്നവകാശമില്ലെന്നു മുമ്പേതന്നെ പറഞ്ഞിട്ടുമുണ്ട്. അതിനെത്തന്നെ വിസ്തരിപ്പാനാണ് ഈ സൂത്രം ആരംഭിക്കപ്പെട്ടതു്. അതുകൊണ്ടും അധികധൎമ്മത്തെ ഉപസംഹരിക്കേണ്ടതാവശ്യം.

21-ാം അധികരണം പൂൎണ്ണം.

—: ✳❋✳ :—

# 22. അന്തരാധികരണം സൂ 35-36.

അന്തരാഭൂതഗ്രാമവത് സ്വാത്മനഃ—സൂ. 35

**അൎത്ഥം:**—സ്വാത്മനഃ=ആത്മാവിന്നു മാത്രം. അന്തരാ=സൎവ്വാന്തരഭാവം യുക്തം. ഭൂതഗ്രാമവത്=ഭൂതസമൂഹത്തിലെന്നപോലെ.

ഭാഷ്യഭാഷാനുവാദം:—"യൽസാക്ഷാദപരോക്ഷാത് ബ്രഹ്മയആത്മാ സൎവ്വാന്തരഃ" (ബൃം 3-4/2-3/5-11) വാജസനേയികറം ഉഷസ്തകഹോലപ്രശ്നത്തിൽ ഏതൊരു പരബ്രഹ്മം സാക്ഷാത്തായും മറവുകൂടാതെയും ഉള്ളതോ ഏതൊരാത്മാവ് സൎവ്വാന്തരനോ എന്ന് ഇടവിടാതെ രണ്ടു പ്രാവശ്യം പഠിക്കുന്നു. അതിൽ വിദ്യ ഒന്നോ രണ്ടോ എന്നു സംശയിക്കുന്നു. വിദ്യ ഒന്നല്ല രണ്ടുതന്നെ എന്നു ആദ്യമായി നിശ്ചയിക്കുന്നു. ആവൎത്തിച്ചതാണതിന്നു കാരണം. മറെറാരു വിധത്തിൽ അല്ലെങ്കിൽ ആവൎത്തനത്തിന്നൎത്ഥമില്ലെന്നു വരും എന്ന പൂൎവ്വപക്ഷത്തിന്നു മറുപടി പറയുവാനാണിസൂത്രാരംഭം. ആവൎത്തിച്ചതിൽ വിശേഷമൊന്നുമില്ലാത്തതിനാൽ വിദ്യ ഒന്നുതന്നെ എന്നാണ് സമാധാനം. സൎവ്വാന്തരനായ ആത്മാവിനെ ചോദിക്കുന്നു അതിന്നു മറുപടി പറയുന്നു. ഇതുതന്നെ രണ്ടിലും സാരാംശം. ഒരു ദേഹത്തിൽ രണ്ടാത്മാക്കറം സൎവ്വാന്തരനായിരിക്കയില്ല. ഒരാത്മാവിന്നു സൎവ്വാന്തരത്വം നിശ്ചയിക്കുന്നതുതന്നെ സമുചിതം. ഒരുവനാകട്ടെ ഭൂതസമൂഹത്തിലെന്നപോലെ എല്ലാററിലും ആന്തരനാവാൻ സാധ്യമല്ല. ഭൂതസമൂഹത്തിൽ ഭൂമി എന്ന ഒന്നിൽ ജലം അഗ്നി വായു ആകാശം എന്നിവ ഉള്ളിൽ അടങ്ങുന്നുണ്ടെങ്കിലും അതിൽ മുഖ്യത്വം ഭൂമിക്കുമാത്രമാണുള്ളത്. മററു ഭൂതങ്ങറം ആപേക്ഷികമാകുന്നു. അല്ലെങ്കിൽ ഭൂതഗ്രാമവത് എന്ന ഉദാഹരണത്തിന്നു മറെറാരു വിധത്തിലും അൎത്ഥമാവാം:—എല്ലാ ഭൂതങ്ങളുടേയും ആന്തരത്വം ആത്മാവേകൻതന്നെയെന്നു ശ്രുതിതന്നെയുപദേശിക്കുന്നുണ്ട്:—

"ഏകോദേവഃ സൎവ്വഭൂതേഷുഗൂഢഃ
സൎവ്വവ്യാപീ സൎവ്വഭൂതാന്തരാത്മാ"

(ശ്വേം. 6-11) പ്രകാശസ്വരൂപനായ ഒരേ ഒരു ദേവൻ സൎവ്വഭൂതങ്ങളിലും മറഞ്ഞിരിക്കുന്നു. അതാകുന്നു ആത്മാവ്. എങ്ങും വ്യാപിച്ചും എല്ലാററിലും ആന്തരനായിരിക്കുന്നത് ആത്മാവുതന്നെ എന്നൎത്ഥം. അതുകൊണ്ടു ഈ മന്ത്രങ്ങളിലും വിദ്യൈകത്വം സിദ്ധം.

---

**അന്യഥാഭേദാനുപപത്തിരിതിചേന്നോപദേശാന്തരവത്.**
**സൂം. 36**

**അൎത്ഥം:**—അന്യഥാ=വിദ്യാഭേദം സമ്മതമല്ലെങ്കിൽ. ഭേദാനുപപത്തിഃ=ശ്രുതിയിൽ കാണുന്ന ഉപദേശഭേദത്തിന്നുപപത്തിയില്ലെന്നു വരും. ഇതിചേത്=എന്നാണെങ്കിൽ. ന= ഇല്ല. ഉപദേശാന്തരവത്=മററുപദേശങ്ങളിലെന്നപോലെ.

ഭാഷ്യഭാഷാനുവാദം:—ഇനിയുള്ള മറെറാരു സംശയത്തെ പരിഹരിപ്പാനാണീ രണ്ടാം സൂത്രം:—വിദ്യയിൽ ഭേദമില്ലെങ്കിൽ ശ്രുതിയിൽ കാണുന്ന ഉപദേശം അയുക്തമാണെന്നു വിചാരിക്കുന്നുവെങ്കിൽ ആ ദോഷമില്ലെന്നു കണ്ടുകൊള്ളേണം. വേറെയും ഈവിധം ആവൎത്തനരൂപമായ ഉപദേശമുള്ളതുപോലെ ഇവിടെ കാണുന്നതിന്നും ഉപപത്തിയുണ്ട്. താണ്ഡികളുടെ ഉപനിഷത്തിൽ ആറാം പ്രപാഠകത്തിൽ "സ ആത്മാ തത്വമസി ശ്വേതകേതോ" ഹേ ശ്വേതകേതോ ആ ആത്മാവു തന്നെയാകുന്നു നീയെന്ന ഉപദേശത്തെ (ഛാം 6-8-7) ഒമ്പതുപ്രാവശ്യം ആവൎത്തിച്ചുപദേശിച്ചിട്ടും വിദ്യാഭേദമുണ്ടാകുന്നില്ല. അതുപോലെ ഇവിടെയും വിദ്യക്കു ഭേദമില്ല. ഒമ്പതുപ്രാവശ്യം ഉപദേശിച്ചിട്ടും വിദ്യാഭേദം ഇല്ലാതാകുന്നതെങ്ങിനെ എന്നു ശങ്കിക്കേണ്ട. ഉപക്രമവും ഉപസംഹാരവും ഭേദപ്പെടാതിരിക്കുന്നതാണതിന്നു കാരണം.

"ഭൂയഏവമാ ഭഗവാൻ വിജ്ഞാപയതു" ഭഗവാൻ വീണ്ടും എന്റെ സംശയംതീൎത്തനുഗ്രഹിച്ചറിയിക്കേണം എന്നു് വീണ്ടും വീണ്ടും സംശയം വരുമ്പോഠ ചോദിക്കുന്ന ശിഷ്യന്റെ ബോധദാൎഢ്യത്തിന്നായി പലതവണ ഉപദേശിക്കുന്നതു് ഒരു വിദ്യയെ ഉറപ്പിക്കുവാൻ വേണ്ടീട്ടാകയാൽ വിദ്യാഭേദത്തിന്നവകാശമില്ല. ഇവിടെയും ചോദ്യവും സമാധാനവും ഒരേ വസ്തുസംബന്ധംതന്നെയാകുന്നു. "അതോന്യദാൎത്തം" അതിൽനിന്നന്യവസ്തു നശിക്കുന്നതാകുന്നു:- ആത്മാവിൽനിന്നന്യമായതെല്ലാം നശിക്കുന്നതാണെന്നുപദേശം അവസാനിപ്പിച്ചുമിരിക്കുന്നു. (ബൃം. 3-4/2-3/5-1) ഇപ്രകാരം ഉപക്രമവും ഉപസംഹാരവും ഏകാൎത്ഥസംബന്ധമാകയാൽ വിദ്യാഭേദമില്ലാത്തതുപോലെ ഇവിടെയും വിദ്യാഭേദമില്ലെന്നു കണ്ടുകൊള്ളേണം.

"യദേവസാക്ഷാദ പരോക്ഷാത്ബ്രഹ്മ" (ബൃം 3-5-1) യാതൊന്നുതന്നെ സാക്ഷാത്തായും അപരോക്ഷമായുമിരിക്കുന്ന ബ്രഹ്മം എന്നതിലെ ഏവ എന്ന പദം പൂർവ്വപ്രശ്നവിഷയാത്ഥത്തെത്തന്നെ അനുകർഷിക്കപ്പെടുന്നതിനെ കാട്ടിയിരിക്കുന്നു. കഴിഞ്ഞ ബ്രാഹ്മണത്തിലും കാര്യകരണങ്ങളിൽ ചേരാതിരിക്കുന്ന ആത്മാവിൻെറ സൽഭാവത്തെ പറഞ്ഞിരിക്കുന്നു. അനന്തരവാക്യത്തിലും ആത്മാവിൻെറ അശനായാദി സംസാരധർമ്മ സംബന്ധമില്ലായ്മ പറയപ്പെട്ടിരിക്കുന്നു. അതിനാൽ വിഷയം ഒന്നാകയാൽ വിദ്യയും ഒന്നുതന്നെ എന്നു സിദ്ധമാകുന്നു.

22-ാം അധികരണം പൂർണ്ണം.

—✳✳✳—

## 23. വ്യതിഹാരാധികരണം—സൂ. 37

**വ്യതിഹാരൊ വിശിംഷന്തി ഹീതരവത്—സൂ. 37.**

അത്ഥം:—വ്യതിഹാരഃ=ജീവനും ഈശ്വരനും അന്യോന്യവിശേഷണ വിശേഷ്യഭാവം ആ ധ്യാനത്തിന്നു വേണ്ടീട്ടു ശ്രുതിയിൽ പറയപ്പെട്ടിരിക്കുന്നു. ഇതരവത്=സത്യകാമത്വം മുതലായ മററു ഗുണങ്ങൾ പറയപ്പെട്ടിരിക്കുന്നതുപോലെ. വിശിംഷന്തി ഹി=അന്യോന്യം വിശേഷണ വിശേഷ്യങ്ങളെന്നു കണ്ടുകൊള്ളേണം.

ഭാഷ്യഭാഷാനുവാദം:—ആദിത്യനിലുള്ള പുരുഷനെ പ്രകൃതമാക്കീട്ടു ഐതരേയികൾ:—"ഞാൻതന്നെ ഇവർ—ആദിത്യാന്തർഗ്ഗതപുരുഷൻ. അവർതന്നെ ഞാൻ. എന്നു ഞങ്ങൾക്കു തമ്മിൽ ഭേദമില്ലെന്നു കാണിക്കുന്നു. ഉപാധിഭേദമല്ലാതെ വസ്തുതയാ ഭേദമില്ലെന്നു കാണിച്ചിരിക്കുന്നു.

അതുപോലെത്തന്നെ ജാബാലന്മാരും:—ത്വം വാ അഹമസ്മിഭഗവോദേവതേ / ഹം വൈത്വമസി" പഠിക്കുന്നു:—ഹേ ഭഗവാനായ ദേവതേ നിന്തിരുവടി തന്നെയാകുന്നു ഞാൻ. ഞാൻ തന്നെയാകുന്നു അങ്ങയും എന്നത്ഥം. അതിൽ സംശയം ജനിക്കുന്നു. വിശേഷണ വിശേഷ്യഭാവമുള്ളതുകൊണ്ടു വസ്തുത

യം ഒന്നെന്നോ രണ്ടെന്നോ ധരിക്കേണ്ടതു് എന്നതിൽ ഏക ത്വബുദ്ധിതന്നെയുണ്ടാകേണം എന്നു പറയുന്നു. ഇവിടെ ആത്മാവിന്നു ഈശ്വരനോടു് ഏകത്വമല്ലാതെ അന്യമായൊന്നും ചിന്തിക്കത്തക്കതായിട്ടില്ല. ചിന്തിക്കത്തക്കതായ വിശേഷം ഉണ്ടെന്നു കല്പിക്കുന്നതായാൽ ആത്മാവിന്നീശ്വരത്വവും ഈശ്വരന്നാത്മത്വവുമാണെല്ലൊ കല്പിക്കേണ്ടതു്. അങ്ങിനെ കല്പിച്ചാൽ ഈശ്വരന്നു താഴ്ച്ചയും ആത്മാവിന്നുയർച്ചയും വന്നുചേരും. അതു സമുചിതവുമല്ല. അതുകൊണ്ടു അഭേദബുദ്ധിതന്നെയുണ്ടാകേണം. വിശേഷണവിശേഷ്യഭാവമാകട്ടെ ഏകംതന്നെയെന്നുറപ്പിക്കുവാനുപകരിക്കുന്നു എന്ന പൂർവ്വപക്ഷത്തിന്നു സമാധാനം "ഈ വ്യതിരേകം ആ ധ്യാനത്തിന്നു വേണ്ടീട്ടു നിശ്ചയിച്ചിരിക്കുന്നുവെന്നാകുന്നു. ഇതരഗുണങ്ങളെന്നപോലെ:—സർവ്വാത്മഭാവം പരിച്ഛിന്നഭാവം എന്ന ഗുണങ്ങളെന്നപോലെ കണ്ടുകൊള്ളേണം. നീ ഞാനാകുന്നു ഞാൻ നീയാകുന്നുവെന്നു രണ്ടുവിധത്തിൽ പറയുന്നവരുടെ അഭിപ്രായം ധ്യാനത്തിന്നു വേണ്ടീട്ടാകുന്നു. അങ്ങിനെയല്ലെങ്കിൽ രണ്ടുവിധത്തിൽ പറയുന്നതിന്നർത്ഥമില്ലെന്നു വരും. അങ്ങനെ ഭേദം കല്പിച്ചാൽ ദേവതയായ ആത്മാവിന്നു താഴ്ച നേരിടും എന്നു ഞങ്ങൾ പറഞ്ഞുവെല്ലൊ എന്നാണെങ്കിൽ ആ ദോഷം വരുന്നില്ല. ഈവിധത്താൽത്തന്നെ ഏകാത്മഭാവം ചിന്തിക്കപ്പെടാവുന്നതുമാകുന്നു.

അപ്പോഴും ഏകത്വം ദൃഢമാകുമെന്നല്ലെയോ വന്നുചേരുക എന്നാണെങ്കിൽ ഞങ്ങൾ ഏകത്വദാർഢ്യത്തെ നിരാകരിക്കുന്നില്ല. പിന്നെയെന്തു ചെയ്യുന്നുവെന്നാൽ വിശേഷണവിശേഷ്യഭാവത്താൽ രണ്ടുവിധ ബുദ്ധിക്കവകാശം വചനത്തിന്നു പ്രാമാണ്യം ഉള്ളതിനാൽ വ്യതിരേകഭാവത്തിൽ ഏകരൂപമുള്ളതല്ലെന്നുപവാദിക്കുന്നു. ഫലം നിമിത്തമോ ഏകത്വം ദൃഢമാകയും ചെയ്യുന്നു. ആധ്യാനാർത്ഥത്തിലും സത്യകാമാദിഗുണോപദേശത്തിൽ തൽഗുണമുള്ളവൻ ഈശ്വരൻ എന്നാണെല്ലൊ പ്രസിദ്ധി. അതുപോലെ ഈ വ്യതിഹാരം സമാനമായ വിഷയത്തിലും ഉപസംഹരിക്കത്തക്കതാകുന്നു എന്നു ധരിക്കേണം.

23-ാം അധികരണം പൂർണ്ണം.

—:❋✳❋:—

# 24. സത്യാദ്യധികരണം—സൂം 38.

സൈവഹി സത്യാദയഃ—സൂം 38.

അൎത്ഥം:—സാ ഏവ=ആ വിദ്യ ഒന്നുതന്നെ. സത്യാദയഃ=സത്യം ആദിയായ മന്ത്രാക്ഷരോപാസനകൾ.

ഭാഷ്യഭാഷാനുവാദം:—സയോഹൈതം "മഹദ്യക്ഷം പ്രഥമജംവേദസത്യംബ്രഹ്മ" (ബൃം 5-4_1) വാജസനേയികൾ നാമാക്ഷരങ്ങളെ ഉപാസിക്കുന്ന സത്യവിദ്യയെ നിശ്ചയിച്ചു. അനന്തരം "തദ്യൽതൽസത്യമസൌസ ആദിത്യോയ ഏഷഏതസ്മിൻമണ്ഡലെപുരുഷോയശ്ചായം ദക്ഷിണെ/ക്ഷിൻപുരുഷഃ" എന്നു പഠിക്കുന്നു. അതു യാതൊന്നോ അതു സത്യമാകുന്നു. അതിനെ മഹത്തും പൂജനീയവും ആദ്യമുണ്ടായതും എന്നു ആരറിയുന്നുവോ അവൻ സകലലോകങ്ങളേയും അതിക്രമിച്ച പദത്തിൽ-സ്ഥാനത്തിൽ-എത്തുന്നു. ആസത്യവസ്തു യാതൊന്നോ അതുതന്നെയാകുന്നു ഈ ആദിത്യമണ്ഡലാന്തൎഗ്ഗതപുരുഷനും എല്ലാവരുടേയും വലത്തെക്കണ്ണിലുള്ള പുരുഷനും. ആദിത്യാന്തൎഗ്ഗതപുരുഷനു അഹസ്സെന്നും ദക്ഷിണാക്ഷിഗതപുരുഷനു അഹം എന്നും രഹസ്യനാമമാകുന്നു. ആദിത്യാന്തൎഗ്ഗതപുരുഷൻ ആ സത്യവസ്തുതന്നെയെന്നറിയുന്നവൻ ലോകങ്ങളെ കടന്നിരിക്കുന്ന പദത്തിൽ ചേരുന്നു. ദക്ഷിണാക്ഷിഗതപുരുഷനും ആ സത്യവസ്തു തന്നെയെന്നറിയുന്നവൻെറ പാപങ്ങളെല്ലാം നശിക്കുന്നുവെന്നും പറഞ്ഞിരിക്കുന്നു.

ഈവിധം രണ്ടുവിധത്തിൽ ഫലഭേദം പറഞ്ഞതിനാൽ ഇതു രണ്ടു വിദ്യയോ ഒന്നോ എന്നു സംശയിക്കുന്നു. ഒന്നാമതായിട്ട് ലോകജയരൂപഫലവും, അനന്തരം പാപഹാനിരൂപഫലവും രണ്ടായിരിക്കയാൽ രണ്ടു വിദ്യതന്നെയെന്നു തോന്നുന്നു. പൂൎവ്വം പറഞ്ഞ വസ്തുവിനെത്തന്നെ രണ്ടാമതേതിലേക്കും ആകൎഷിക്കുന്നുണ്ടല്ലൊ എന്നാണെങ്കിൽ ഒരേ വസ്തുവിൻെറതന്നെ ഉപാസന രണ്ടുവിധത്തിൽ. അതിനാൽ ഫലഭേദം. അതുകൊണ്ടുതന്നെ വിദ്യാഭേദവും എന്ന പൂൎവ്വപക്ഷത്തിന്നു ഈ സത്യവിദ്യ ഒന്നുതന്നെ രണ്ടല്ല എന്നു സമാധാനം ഈ അധികരണത്താൽ സ്ഥാപിക്കുന്നു. തത്യത് സത്യം

എന്നതിനാൽ പ്രകൃതം ഒന്നുതന്നെയെന്നു വരുന്നുണ്ടല്ലൊ എന്നതിന്നു ഉപാസ്യവസ്തു ഒന്നുതന്നെ ഉപാസനയിൽ ഭേദം എന്നു ഞങ്ങൾ സമാധാനവും പറഞ്ഞിരിക്കുന്നു. എന്നാണെങ്കിൽ ഇതങ്ങനെ വരുന്നില്ല. എവിടെ അത്യന്തം സ്പഷ്ടമായ കാരണത്താൽ വിദ്യാഭേദം കാണപ്പെടുന്നുവോ അവിടെ ഈ ന്യായം സ്വീകാര്യം. ഇവിടെയോ പ്രകൃതത്തെ ആകർഷിച്ചതു കൊണ്ടു് പൂർവ്വവിദ്യയെത്തന്നെ ആകർഷിച്ചിരിക്കുന്നുവെന്നറിവാനവകാശമുള്ളതിനാൽ വിദ്യൈകത്വം സംഭവിക്കുന്നു. ഫലഭേദംനിമിത്തം വിദ്യാഭേദം എന്നു പറഞ്ഞതിന്നു സമാധാനം: അഹസ്സെന്നും അഹമെന്നും രഹസ്യനാമകീർത്തനം സ്ഥാനഭേദത്തെക്കുറിച്ചുള്ള സ്തുതിയിൽ പര്യവസാനിക്കുന്നു. അർത്ഥവാദത്തിൽ കാണപ്പെടുന്ന ഫലങ്ങളിൽ ഒരവയവത്തിൽനിന്നുണ്ടാകുന്ന ഫലങ്ങളെല്ലാം ഏകമായ അവയവിയിൽനിന്നുണ്ടാകുന്നതുതന്നെയെന്നാണ് നിശ്ചയം. അതുകൊണ്ടു ഈ സത്യവിദ്യയും ഒന്നുതന്നെ. അതാതു വിശേഷണങ്ങളെ കാണിച്ചുകൊണ്ടു വർണ്ണിച്ചുപറഞ്ഞിരിക്കുന്നുവെന്നല്ലാതെ വിദ്യയിൽ ഭേദമില്ല. വാജസനേയികൾ പഠിക്കുന്ന അക്ഷ്യാദിത്യ പുരുഷസംബന്ധമായ പാഠം ഛാന്ദോഗ്യത്തിലുള്ളതാകുന്നുവെന്നു കാണിപ്പാൻ "അഥയ ഏഷോ ƒ ന്തരാദിത്യേഹിരണ്മയഃ പുരുഷോദൃശ്യതെ" (ഛാം. 1-6-6) "അഥച ഏഷോ ƒ ക്ഷിണിപുരുഷോദൃശ്യതെ" (ഛാം. 4-15-1) ഈ രണ്ടു മന്ത്രങ്ങളെ എടുത്തു കാണിച്ചുകൊണ്ടു വാജസനേയികൾ ഛാന്ദോഗ്യത്തിൽനിന്നെടുത്തു പഠിക്കുന്നതാണെന്നു വേറെ ചിലർ വ്യാഖ്യാനിക്കുന്നുണ്ടു്. അതു സാധുവാണെന്നു കാണപ്പെടുന്നില്ല. ഛാന്ദോഗ്യത്തിലെ ഈ ഭാഗത്തിന്നും ബൃഹദാരണ്യത്തിലുള്ളതിന്നും തമ്മിൽ ശ്രുദ്ധമായ സംബന്ധം കാണപ്പെടുകയില്ല. ഛാന്ദോഗ്യത്തിലുള്ളതിൽ കർമ്മസംബന്ധം കാണപ്പെടുന്നുണ്ടു്. ബൃഹദാരണ്യത്തിൽ ഉപാസനമാത്രമെ കാണപ്പെടുകയുള്ളൂ വെന്ന കാരണത്താൽ ഛാന്ദോഗ്യത്തിൽ പ്രക്രമഭേദം നിമിത്തം വിദ്യാഭേദവും തന്നിമിത്തം ഏതേതു് ഏതേതുഭാഗത്തിൽ കാണപ്പെടുന്നുവോ അതാതിന്നതാതു ഭാഗം എന്ന ഗുണവ്യവസ്ഥതന്നെ യുക്തമെന്നറിയേണ്ടതാകുന്നു.

24-ാം അധികരണം പൂർണ്ണം.

ഭാഷ്യകാരൻെറ ഈ ഭാഗം മന്ദമതികളെ രക്ഷിപ്പാൻ മാത്രമാകുന്നു. വേദവാക്യാൎത്ഥം ദുരൂഹമാകയാൽ തെററായ ധാരണക്കിടവരാതിരിക്കേണം എന്നുപദേശം.

ശുഭമസ്തു.

## 25. കാമാദ്യധികരണം സൂം. 39.

കാമാദീതരത്ര തത്രചായതനാദിഭ്യഃ—39.

അൎത്ഥം:—കാമാദി=ഛാന്ദോഗ്യത്തിലുള്ള സത്യകാമം മുതലായവ. ഇതരത്ര=മറേറതിലും:—വാജസനേയത്തിലും. തത്ര=അതിലുള്ള:—വാജസനേയത്തിലുള്ള—വശിത്വം മുതലായവ. ഇതരത്ര=ഛാന്ദോഗ്യത്തിലും. ചേൎത്തുകൊള്ളേണം എന്തുകൊണ്ടെന്നാൽ:—ആയതനാദിഭ്യഃ=ഹൃദയാദിസ്ഥാനം മുതലായവ രണ്ടിലും തുല്യമായിരിക്കുന്നതാണതിന്നു കാരണം.

ഭാഷ്യഭാഷാനുവാദം:—"അഥയദിദമസ്മിൻ ബ്രഹ്മപുരേ ദഹരം പുണ്ഡരീകംവേശ്മ ദഹരോ *f* സ്മിന്നന്തരാകാശഃ" (ഛാം. 8-1-1) "പിന്നെ ഈ ബ്രഹ്മപുരത്തിൽ (ശരീരത്തിൽ) യാതൊരു സൂക്ഷ്മമായ പുണ്ഡരീകമാകുന്ന സ്ഥാനമുണ്ടോ—അതിൽ സൂക്ഷ്മമായ ആകാശമുണ്ടു്" എന്നാരംഭിച്ചുകൊണ്ടു ഛാന്ദോഗന്മാർ പഠിക്കുന്നു.

"ഏഷ ആത്മാ *f* പഹതപാപ്മാ വിജരോവിമൃത്യുൎവ്വിശോകോ വിജിഘത്സോ *f* വിപാസഃ സത്യകാമഃ സത്യസങ്കല്പഃ" (ഛാം. 8-1-5) ഈ ആത്മാവു് പാപമില്ലാത്തവനും ജരയില്ലാത്തവനും, മരണമില്ലാത്തവനും ശോകമില്ലാത്തവനും, വിശപ്പില്ലാത്തവനും ദാഹമില്ലാത്തവനും സത്യകാമനും സത്യസങ്കല്പനുമാകുന്നു, എന്നും പഠിക്കുന്നു. അപ്രകാരംതന്നെ വാജസനേയികൾ:—"സവാ ഏഷമഹാനജ ആത്മായോ*f*യം വിജ്ഞാനമയഃ പ്രാണേഷുയഏഷോ *f* ന്തർഹൃദയ ആകാശസ്തസ്മിൻശേതേ സൎവ്വസ്യവശീ" (ബൃം. 4-4-22) യാതൊരിവൻ പ്രാണങ്ങളിൽ (ഇന്ദ്രിയങ്ങളിൽ) വിജ്ഞാനമയനാകുന്നുവോ (ജീവരൂപേണ വസിക്കുന്നുവോ) അവൻതന്നെ മഹാനും

അജനനമായ ആത്മാവാകുന്നു. അവൻ ഹൃദയ പുണ്ഡരീക ത്തിൽ അന്തർഗ്ഗതാകാശത്തിൽ വസിക്കുന്നു. അവൻ എല്ലാററി നേയും അധീനത്തിലാക്കിയവനാകുന്നു എന്നും പഠിക്കുന്നു. ഇങ്ങിനെ രണ്ടുപനിഷത്തിൽ പറയുന്ന ഗുണങ്ങൾക്കു അ ന്യോന്യം ഉപസംഹാരവും വിദ്യൈക്യവും ഉണ്ടോ ഇല്ലയോ എന്ന സംശയം ഉണ്ടാകുമ്പോൾ വിദ്യൈക്യം ഉണ്ടെന്നുതന്നെ പറയേണം എന്നാണീ സൂത്രം ഉറപ്പിക്കുന്നതു്.

സൂത്രത്തിൽ കാണുന്ന കാമാദി എന്നതിന്നു സത്യകാമാ ദിയെന്നൎത്ഥം. ദേവദത്തൻ എന്നതിനെ ദത്തൻ എന്നു മാ ത്രവും സത്യഭാമ എന്നതിനെ ഭാമ എന്നുമാത്രവും പറയുന്നതു പോലെ ഇവിടെയും പറഞ്ഞതാകുന്നു. ഛാന്ദോഗ്യത്തിൽ ഹൃദയാകാശത്തിന്നു സത്യകാമത്വം മുതലായ യാതൊരു ഗുണ സമൂഹം കാണപ്പെടുന്നുവോ അതു വാജസനേയത്തിൽ "സവാ ഏഷമഹാനജ ആത്മാ" എന്നതിലും സംബന്ധപ്പെട്ടും. വാജ സനേയത്തിൽ കാണപ്പെടുന്ന വശിത്വാദി ഗുണങ്ങൾ ഛാ ന്ദോഗ്യത്തിൽ കാണപ്പെടുന്ന "ഏഷ ആത്മാ f പഹതപാ പ്മാ" എന്നതിനോടും സംബന്ധപ്പെടും. എന്തുകൊണ്ടെ ന്നാൽ സ്ഥാനം മുതലായതിൽ ഭേദമില്ലാത്തതുകൊണ്ടുതന്നെ രണ്ടുപനിഷത്തിലും സ്ഥാനം ഹൃദയം. വേദ്യം ഈശ്വരൻ. ലോകസംരക്ഷണരൂപമായ അസംഭേദം എന്നിവയെല്ലാം തുല്യം. അതുകൊണ്ടു രണ്ടിലും അന്യോന്യഗുണോപസംഹാരം ന്യായ്യംതന്നെ.

ശങ്ക:—രണ്ടിലും ഭേദം കാണപ്പെടുന്നുവല്ലൊ. ഛാന്ദോ ഗ്യത്തിൽ ഗുണസംയോഗം ഹൃദയാകാശത്തിലും ബൃഹദാര ണ്യകത്തിൽ ആകാശത്തെ ആശ്രയിച്ച ബ്രഹ്മത്തിന്നുമല്ലയോ ഗുണയോഗം പറയപ്പെട്ടിരിക്കുന്നതു് എന്നു സംശയിക്കുന്നു വെങ്കിൽ അതൊരു ദോഷമാകയില്ല.

എന്തുകൊണ്ടെന്നാൽ ദഹരഉത്തരേഭ്യഃ എന്നു ഛാന്ദോ ഗ്യത്തിൽ കാണപ്പെടുന്ന ആകാശ ശബ്ദത്തിന്നു ബ്രഹ്മം എന്നു തന്നെ അൎത്ഥം. എന്നാൽ ഇവിടെ ഒരു വിശേഷമുണ്ടു് ഛാ ന്ദോഗ്യത്തിൽ സഗുണബ്രഹ്മോപദേശം കാണപ്പെടുന്നു. ആത്മാ വിനേയും സത്യകാമാദികളെയും അറിയേണം എന്നു കാണുന്ന

തിനാൽ സഗുണബ്രഹ്മവിഷയം ഉപദേശം എന്നു സ്പഷ്ടമാകുന്നു. വാജസനേയത്തിലോനിർഗ്ഗുണബ്രഹ്മംതന്നെ ഉപദേശിക്കപ്പെട്ടുന്നുള്ളു.

"അതഊർദ്ധ്വം വിമോക്ഷായബ്രൂഹി" ഇനിമേൽ മോക്ഷത്തെകുറിച്ചുതന്നെ ഉപദേശിച്ചാലും (ബൃം. 4-3-14) "അസംഗോഹ്യയം പുരുഷഃ" (ബൃം. 4-3-15) ഈ പുരുഷൻ സംഗരഹിതൻ ആകുന്നുവെല്ലൊ എന്നതിനാൽ നിർഗ്ഗുണബ്രഹ്മത്തെ സ്പഷ്ടമാക്കിയിരിക്കുന്നു. വശിത്വാദികളോ ബ്രഹ്മസ്തുതിക്കായിട്ടാണെന്നു വാജസനേയികൾ നിശ്ചയിക്കുന്നുവെന്നു ഉത്തരവാക്യത്തിൽ കാണപ്പെടുന്ന "സഏഷനേതിനേത്യാത്മാ" ആ ഈ പുരുഷൻ സർവ്വനിഷേധങ്ങളുടെ അവധിയിൽ അറിയപ്പെടുന്ന സ്വരൂപമുള്ളവനാകുന്നു. ജ്ഞപ്തി=ജ്ഞാനംമാത്രം-പുരുഷസ്വരൂപം എന്ന വാക്യം നിർഗ്ഗുണത്തെ സ്ഥാപിക്കുന്നു. എന്നാൽ ഗുണമുള്ള ഒരു ബ്രഹ്മം കാണപ്പെടുന്നുവെല്ലൊ എന്ന സംശയം പരിഹരിപ്പാൻ നിർഗ്ഗുണബ്രഹ്മമഹിമതന്നെ കാണപ്പെടുന്നതല്ലാതെ സഗുണമെന്ന രണ്ടാമതായ ഒന്നില്ലെന്നുറപ്പിക്കുവാൻ സത്യകാമാദിഗുണങ്ങളെ ഉപസംഹരിക്കുന്നു. ഉപാസിപ്പാൻ വേണ്ടീട്ടല്ല എന്നാണ് വാജസനേയികൾ നിശ്ചയിച്ചിരിക്കുന്നത്.

25-ാം അധികരണം പൂർണ്ണം. ശുഭമസ്തു.

—:❋✳❋:—

## 26. ആദരാധികരണം—സൂ. 40-41

അവതാരിക:—പ്രാണാഹുതിയെ സംബന്ധിച്ച സംശയം തീർപ്പാൻ 2 സൂത്രമുള്ള ഈ അധികരണം ആരംഭിക്കപ്പെട്ടുന്നു. അതിൽ ആദ്യത്തെ സൂത്രം പൂർവ്വപക്ഷത്തെകുറിച്ചും രണ്ടാം സൂത്രം സിദ്ധാന്തപക്ഷവുമാകുന്നു.

ആദരാദലോപഃ —സൂ. 40

അർത്ഥം:—ആദരാത്=ജാബാലശ്രുതിയിൽ പ്രാണാഹുതിയെക്കുറിച്ചു ബഹുമാനം കാണുന്നതുകൊണ്ട്. അലോപഃ=അതിനെ ഇല്ലാതാക്കാൻ പാടില്ല എന്നുപദേശിക്കുന്നു.

ഛാന്ദോഗ്യത്തിൽ വൈശ്വാനരവിദ്യയെ പറയുന്ന പ്രകൃതത്തിൽ:—"തദ്യൽഭക്തം പ്രഥമം ആഗച്ഛേത്തദ്ധോമീയം സയാംപ്രഥമാമാഹുതിം ജുഹുയാത്താം പ്രാണായസ്വാഹാ" (ഛാം. 5-19-1) പ്രാണോപാസകൻ അതിന്നായി വേണ്ടതൊക്കെ തെയ്യാറാക്കി ആഹാരം കഴിപ്പാനിരിക്കുമ്പോൾ അവന്നാദ്യമായി വിളമ്പുന്ന സാധനം ഹോമദ്രവ്യമാകുന്നു. അതിനെ ആദ്യമായി ഹോമിക്കുന്ന മുഖാന്തർഭാഗത്തിൽ "പ്രാണായ സ്വാഹ" എന്നുച്ചരിച്ചു സമർപ്പിക്കേണം. രണ്ടാമത്തെ ഹോമം "അപാനായസ്വാഹ" എന്നും ക്രമത്തിൽ പ്രാണങ്ങൾ അഞ്ചിന്നും ഹോമദ്രവ്യം സമർപ്പിക്കുന്നതിനെ പ്രാണാഗ്നിഹോത്രം എന്നു നിശ്ചയിച്ചിരിക്കുന്നു. ഈ പഞ്ചപ്രാണാഹുതിയിൽ അഗ്നിഹോത്രശബ്ദം ഉപയോഗിക്കപ്പെട്ടുമിരിക്കുന്നു. "യ ഏതദേവം വിദ്വാനഗ്നിഹോത്രംജുഹോതി" യാതൊരുപാസകൻ ഇപ്രകാരം അറിഞ്ഞുകൊണ്ടു അഗ്നിഹോത്രം നടത്തുന്നുവോ (ഛാം. 5-24-2) എന്നു പ്രാണാഗ്നിഹോത്രംതന്നെ നിത്യാഗ്നിഹോത്രാരാധനമാകുന്നുവെന്നു സ്തുതിച്ചുമിരിക്കുന്നു.

"യഥേഹക്ഷുധിതാ ബാലാമാതരം പര്യുപാസതേ ഏവം സർവ്വാണി ഭൂതാന്യഗ്നിഹോത്രമുപാസതേ" (ഛാം. 5-24-5) ഈ ലോകത്തിൽ വിശപ്പുള്ള ബാലന്മാർ അമ്മയെ സേവിച്ചുപജീവിക്കുന്നതുപോലെ എല്ലാ പ്രാണികളും അഗ്നിഹോത്രത്തെ ആശ്രയിച്ചുപജീവിക്കുന്നുവെന്നും പറഞ്ഞിരിക്കുന്നു. ഇവിടെ ഇതിനെപററി ചിന്തിക്കപ്പെടുന്നു:—ഈ പ്രാണാഗ്നിഹോമം ഭോജനമുള്ളപ്പോൾ മതിയൊ ഇല്ലാഞ്ഞാലും വേണമോ എന്നാണ് ചിന്താവിഷയം. ആദ്യം വരുന്ന ഭക്ഷം ഹോമദ്രവ്യം എന്നുള്ളതിനാൽ ഭോജനം ഉള്ളപ്പോൾ ഹോമം. ഭോജനമില്ലാത്തപ്പോൾ ഹോമവുമില്ല എന്നു വാദം വരുമ്പോൾ ഹോമം മുടങ്ങാൻ പാടില്ല എന്നു ആദ്യമായി നിശ്ചയിക്കുന്നു. എന്തുകൊണ്ട്? ആദരാത്=എന്നു സമാധാനം. ജാബാലശ്രുതിയിലെ വൈശ്വാനരവിദ്യാപ്രകരണത്തിൽ ആ വിധം കാണപ്പെട്ടുന്നുണ്ട്.

"പൂർവ്വോ ऽ തിഥിഭ്യോ ऽ ശ്നീയാത്" ആദ്യം അതിഥികൾ ഭോജനം നൽകേണം. അങ്ങിനെ ചെയ്യാതെ (താൻ അഗ്നിഹോത്രം ചെയ്യാതെ) അന്യന്നു അഗ്നിഹോത്രം ചെയ്യുന്നതുപോ

ലെയാകും. അന്തർഭാഗത്തുള്ള വൈശ്വാനരനാകുന്ന അഗ്നിയാണ് ആദ്യത്തെ അതിഥി. അതിനെ തൃപ്തിപ്പെടുത്താതെ പ്രാകൃതനായ അതിഥിയെ സൽക്കരിക്കുന്നതു വിഹിതമല്ലെന്നു പ്രാണാഹുതിയിൽ ശ്രുതിക്കുള്ള ആദരം സൂചിപ്പിക്കപ്പെട്ടിരിക്കുന്നു.

സാധാരണ ഗൃഹാഗതനായ അതിഥിക്കുമുമ്പിൽ ആഹാരം നൽകാഞ്ഞാൽ ആയാൾ ക്രോധിക്കും പിന്നെ ആ വീട്ടിൽ അന്നാഹാരം സ്വീകരിക്കയില്ലെന്നിരിക്കേ ആ അതിഥിക്കും മുമ്പെ ഒരുങ്ങിയിരിക്കുന്ന വൈശ്വാനരാഗ്നി തനിക്കു മുമ്പെ ആഹാരം കിട്ടാഞ്ഞാൽ സന്തോഷിക്കയില്ലെന്നു പറയേണമോ?

ശങ്ക:—ഭോജനസാധനമായ അന്നമുള്ളപ്പോൾ അഗ്നിഹോത്രം സാധ്യം. അന്നാഭാവത്തിൽ അഗ്നിഹോത്രവുമില്ല എന്നു മുമ്പെ പറഞ്ഞിരിക്കുന്നുവെല്ലോ എന്നു ശങ്കിക്കുന്നുവെങ്കിൽ സമാധാനം:—അങ്ങിനെയില്ല. ആ അന്നാഗമനത്തെ പറഞ്ഞതു് അതിന്നു പകരം മറെറാരു ദ്രവ്യത്തെ കാണിപ്പാൻ വേണ്ടീട്ടു മാത്രമാകുന്നു. നിത്യമായ അഗ്നിഹോത്രത്തിൽ പാൽ മുതലായ പദാർത്ഥങ്ങൾ നിത്യമായിരിക്കയാൽ ഇവിടെയും അഗ്നിഹോത്രം എന്ന ശബ്ദമുള്ളതുകൊണ്ടു കുണ്ഡപായികളുടെ അയനം—കാലം എന്ന ധർമ്മംപോലെ അതനുഷ്ഠിക്കേണ്ടതായ കാലം വരുമ്പോൾ അന്നപ്രതിനിധിയായിട്ടു ജലത്തെ നിശ്ചയിച്ചുകൊണ്ടു് പ്രാണാഹുതി നടത്താമെല്ലോ. കുണ്ഡപായികളുടെ അയനം കാലനിയമരൂപമായ ഒരു സത്രയാഗമാണ്. അതിൽ ആ മാസം വന്നാൽ ഹോമിക്കുക. കാലത്തിന്നാണ് പ്രാധാന്യം. അതുപോലെ ഇവിടെയും ആഹാരസമയമായാൽ ഭോജനം ഉണ്ടായാലും ഇല്ലെങ്കിലും ഭുജിപ്പാനുള്ള ഏതെങ്കിലും ഒരു ദ്രവ്യത്തെക്കൊണ്ടു് പ്രാണാഗ്നിഹോത്രം നടത്തേണം എന്നർത്ഥം. ഇങ്ങിനെ പ്രതിദ്രവ്യത്തെ കാണിപ്പാനാണ് "തത് യത് ഭക്തം" ഏതൊന്നോ ഭുജിക്കത്തക്കതായ ദ്രവ്യം അതുതന്നെ ഭക്തം എന്നർത്ഥമുള്ള വാക്യത്തെ ഛാന്ദോഗ്യത്തിൽ ഉപയോഗിച്ചുമിരിക്കുന്നതു്. ഗുണത്തിന്നു ലോപമുണ്ടായാലും മുഖ്യത്തിന്നു്—(ഗുണിക്കു) ലോപമില്ല—എന്ന ന്യായാനുസരണം സമുചിതസമയത്തിൽ ജലംകൊണ്ടോ മറേറാ

പ്രാണാഗ്നിഹോത്രം നടത്തേണം എന്ന പൂവ്വപക്ഷത്തിന്ന സമാധാനം പറയുന്നു.

---

ഉപസ്ഥിതേ ƒ തസ്തദ്വചനാത്—സൂത്രം 41.

**അത്ഥം:**—ഉപസ്ഥിതെ=ഭോജനം വന്നുചേരുമ്പോൾ. അതഃ=അതിനെക്കൊണ്ട് പ്രാണാഗ്നിഹോത്രം ചെയ്യേണം. എന്തുകൊണ്ടെന്നാൽ. തദ്വചനാത്=ആദ്യം വന്ന അന്നം ഹോമദ്രവ്യം എന്ന ശ്രുതിവചനം ഉള്ളതാണതിന്നു കാരണം.

ഭാഷ്യഭാഷാനുവാദം:—ഭോജനം പ്രാപ്തമാകുമ്പോൾ ആദ്യം വന്നതിൽനിന്നെടുത്ത് പ്രാണാഹുതി നടത്തേണം. എന്തുകൊണ്ടെന്നാൽ ശ്രുതിയുപദേശിക്കുന്നതാവിധത്തിലാകുന്നു.

"തദ്യത് ഭക്തം പ്രഥമമാഗച്ഛേത് തദ്ധോമീയം" ആദ്യം ഏതൊരു ഭക്തംവരുമോ അതാണ് ഹോമയോഗ്യമായ ദ്രവ്യം എന്ന് യച്ഛബ്ദത്താൽ പറയപ്പെട്ടതിനെ തത് എന്ന ശബ്ദത്താൽ പരാമശിച്ചിരിക്കുന്നുവെല്ലൊ. അതുകൊണ്ട് ഭോജനലോപത്തിൽ പ്രതിദ്രവ്യത്തെക്കൊണ്ട് പ്രാണാഗ്നിഹോത്രം നടത്താൻ ശ്രുതിയുപദേശിക്കുന്നില്ല. ഇവിടെ നിത്യാഗ്നിഹോത്രധമ്മത്തിന്നും പ്രവേശമില്ല. കുണ്ഡപായികളുടെ അയനത്തിൽ മാസത്തിൽ അഗ്നിഹോത്രം ചെയ്യാൻ വിധിയുള്ളതിനാൽ അഗ്നിഹോത്രംപോലെ ചെയ്യുന്നതു യുക്തംതന്നെ. ഇവിടെയോ അഗ്നിഹോത്രശബ്ദം അത്ഥവാദാനുസരണമാകയാൽ അഗ്നിഹോത്രംപോലെ എന്നു നിശ്ചയിച്ചുകൂടാ. അങ്ങിനെ നിശ്ചയിക്കുന്ന പക്ഷം അഗ്ന്യുദ്ധാരണം മുതലായതും ഉണ്ടാകേണം അതിവിടെ സംഭവിക്കുന്നില്ല. ഗാഹപത്യാഗ്നിയിൽനിന്നു ആഹവനീയത്തിൽ അഗ്നിയെ ഹോമത്തിന്നായി എടുത്തുവെക്കുക എന്ന ധമ്മം അഗ്നിഹോത്രത്തിന്നുള്ളതുപോലെ പ്രാണാഗ്നിഹോത്രത്തിൽ സമ്പ്രദായമില്ലാത്തതിനാൽ നിത്യാഗ്നിഹോത്രധമ്മം നിശ്ചയിപ്പാൻ അഹതയില്ല. ഇവിടെ അഗ്നിയിൽ ഹോമിക്കുന്നില്ല. അങ്ങിനെയുള്ള ഹോമമാണെങ്കിൽ ഭോജനമുണ്ടാകയില്ലെല്ലൊ. ഇവിടെ ഭോജനദ്രവ്യമാകുന്ന ഹവിസ്സിനെ മുഖാന്തഭാഗത്തിൽ സമപ്പിക്കുകയെന്ന

ളുതന്നെ ഹവനം. ഇവിടെ അഗ്നിഹോത്രാംഗങ്ങളെ ജാബാലശ്രുതി വിവരിക്കുന്നു:—ഉരംവേദി-യാഗത്തിന്നുചിതമായി സംസ്കരിച്ച സ്ഥാനം. മാറിടത്തിലുള്ള രോമങ്ങൾ ദർഭകൾ. ഹൃദയം ഗാർഹപത്യാഗ്നി. മനസ്സ് അന്വാഹാര്യപചനം:—ദക്ഷിണാഗ്നി-വായ ആഹവനീയാഗ്നി എന്നിങ്ങിനെ കല്പിതാഗ്നിഹോത്രം പറയപ്പെട്ടിരിക്കുന്നു. ശ്രുതിയിൽ കാണുന്ന വേദിശബ്ദം സ്ഥലത്തെ കാണിക്കുന്നുവെന്നുമാത്രം. മുഖ്യാഗ്നിഹോത്രത്തിൽ വേദിയില്ലായ്കയാണതിന്നുകാരണം. നിത്യാഗ്നിഹോത്രാംഗങ്ങളെ ഇവിടെ കല്പിച്ചതിനാൽ വേദിയേയും കല്പിച്ചു. ഭോജനസംബന്ധമിരിക്കയാൽ അഗ്നിഹോത്രകാലനിയമസംബന്ധവും ഇവിടെയില്ല. ഉപസ്ഥാനം മുതലായ മററു ധർമ്മങ്ങളും നിശ്ചിതമായി വിരുദ്ധങ്ങളാകുന്നു. അതുകൊണ്ടു പ്രാണാഗ്നിഹോത്രം ഭോജനത്തെ സംബന്ധിച്ചതന്നെയിരിക്കുന്നു:—മന്ത്രം, ദേവത, ദ്രവ്യം, എന്നിവയുടെ സംയോഗം ഉള്ളതിനാൽ പ്രാണായസ്വാഹേത്യാദി അഞ്ചു ഹോമം നടത്താവുന്നതാകുന്നു. ആദരാധിക്യം ശ്രുതിക്കുണ്ടെന്നു പറഞ്ഞതോ ഭോജനവിഷയത്തിൽ ചെയ്യപ്പെട്ടതാകുന്നു. വാക്കുപറവാൻ അതിക്രമം ആവശ്യമില്ലല്ലോ. അതുകൊണ്ടീഹോമത്തിന്നു നിത്യത്വമില്ല. ഭോജനമില്ലെങ്കിൽ പ്രാണാഗ്നിഹോമവും ഇല്ലെന്നുതന്നെ ശ്രുതിനിശ്ചയം.

26-ാം അധികരണം പൂർണ്ണം.

---

## 27. തന്നിർദ്ധാരണാധികരണം—സൂം. 42

തന്നിർദ്ധാരണാനിയമസ്തദ്ദൃഷ്ടേഃ
പൃഥഗ്ഘ്യപ്രതിബന്ധഃഫലം—സൂം. 42

അർത്ഥം:—തന്നിർദ്ധാരണാനിയമഃ=കർമ്മാംഗസംബന്ധങ്ങളായ ഉപാസനങ്ങളെ നിത്യമായി കർമ്മങ്ങളിൽ ചെയ്യേണം എന്ന നിയമമില്ല. എന്തുകൊണ്ടെന്നാൽ; തദ്ദൃഷ്ടേഃ=ശ്രുതിയിൽ ആവിധം കാണുന്നതുകൊണ്ടുതന്നെ. അപ്രതിബന്ധഃഹി=കർമ്മഫലത്തിൽ പ്രതിബന്ധം ഇല്ലായ്കയാണല്ലൊ. പൃഥക്ഫലം=പ്രത്യേകഫലം പറയപ്പെട്ടിരിക്കുന്നത്.

ഭാഷ്യഭാഷാനുവാദം:—"ഓമിത്യേതദക്ഷരമുൽഗീഥമുപാസീത" (ഛാം. 1–1–1) ഈ ഉൽഗീഥാവയവമായ ഓം എന്ന അക്ഷരത്തെ ബ്രഹ്മം എന്നുപാസിക്കുക എന്നിങ്ങിനെ കർമ്മാംഗങ്ങളായ ഉപാസനങ്ങളെ ശ്രുതികളിൽ കാണുന്നുണ്ട്. ഈ മാതിരി ഉപാസനങ്ങൾ നിത്യങ്ങളോ ഐച്ഛികമോ എന്നിവിടെ വിചാരിക്കപ്പെടുന്നു. നിത്യമാണെന്നു കാണിക്കുന്ന ഉദാഹരണങ്ങളോടുകൂടെ പൂർവ്വപക്ഷം വരുന്നതിന്നു ഈ സൂത്രം സമാധാനം പറയുന്നു. കർമ്മാംഗസഹിതമായ ഉപാസനം നിത്യമാണെന്നു നിയമമില്ല. ഈ മാതിരി കർമ്മാംഗോപാസനം കൊണ്ടു ഫലസമൃദ്ധിയുണ്ടാകും എന്നാണെങ്കിൽ അതിന്നു നിത്യത്വം വേണമെന്നില്ല ഉപാസനംകൊണ്ടുതന്നെ ഫലം സിദ്ധിക്കും. ചില ഉപാസകന്മാർക്കു ഫലപ്രാപ്തിക്കു കാലവിളംബം വരുന്നുണ്ടെങ്കിൽ കാലദോഷമാണതിന്നു കാരണം. ഉപാസനഫലപ്രദമല്ലെന്നു വരുന്നില്ല. ഈ മാതിരി കർമ്മാംഗോപാസനത്തിൽ നിയമമില്ലെന്നുതന്നെ ശ്രുതിയിൽ കാണുന്നുണ്ട്. "തേനോഭൌകുരുതോ യശ്ചൈതദേവം വേദയശ്ചനവേദ" കർമ്മാംഗമായറിഞ്ഞും അറിയാതെയും ചെയ്യുന്ന രണ്ടുവിധോപാസകന്മാർക്കും ഫലമുണ്ടെന്നു (ഛാം. 1–1–10) നിശ്ചയിച്ചിരിക്കുന്നു. വിദ്യയും അവിദ്യയും വെവ്വേറെതന്നെ. അറിഞ്ഞു ചെയ്യുന്നവന്റെ കർമ്മത്തിന്നധികം ശക്തിയുണ്ട്. അറിയാതെ ചെയ്യുന്നവന്റെ കർമ്മത്തിന്നും ശക്തിയുണ്ട്. അധികമെന്നും ചുരുക്കമെന്നും മാത്രം ഭേദം. ഈ മാതിരി ഫലഭേദശ്രവണം അർത്ഥവാദത്തിൽ ഉൾപ്പെടുന്നു. അതുകൊണ്ടു കല്പസൂത്രകാരന്മാർ കർമ്മാംഗസഹിതമായ ഉപാസനത്തെ അവരുടെ സൂത്രങ്ങളിൽ ഉൾക്കൊള്ളിച്ചിട്ടില്ല. അതുകൊണ്ടു ഉൽഗീഥാദികർമ്മോപാസനം അനിത്യം എന്നുതന്നെ സിദ്ധാന്തം.

27–ാം അധികരണം പൂർണ്ണം.

---

## 28. പ്രദാനാധികരണം—സൂ. 43.

പ്രദാനവദേവതദുക്തം.

**അർത്ഥം:**—പ്രദാനവത് ഏവ=പുരോഡാശം ദേവതകൾക്കു സമർപ്പിക്കുന്നതുപോലെ വായുവിനേയും പ്രാണനേയും വെവ്വേ

റെതന്നെ ധ്യാനിക്കേണം. തദുക്തം=ദേവതാകാണ്ഡത്തിൽ അതു് പറയപ്പെട്ടിട്ടുണ്ടു്.

ഭാഷ്യഭാഷാനുവാദം:—വാജസനേയകത്തിൽ "വദിഷ്യാമ്യേവാഹമിതി വാഗ്ദധ്രേ" "ഞാൻ സംസാരിക്കാമെന്നുമാത്രം പറഞ്ഞു് വാക്ധൈര്യപ്പെട്ടുനിന്നു"വെന്ന സ്ഥലത്തിൽ അധ്യാത്മത്തിൽ-ശരീരവിഷയത്തിൽ പ്രാണൻ വാഗാദിന്ദ്രിയങ്ങൾക്കു ശ്രേഷ്ഠനെന്നു നിശ്ചയിക്കപ്പെട്ടിരിക്കുന്നു. അധിദൈവത്തിൽ-ദേവതാവിഷയത്തിൽ അഗ്ന്യാദികൾക്കു വായുശ്രേഷ്ഠനെന്നും നിശ്ചിതമാകുന്നു. അപ്രകാരം ഛാന്ദോഗ്യത്തിൽ "വായുർവാവസംവർഗഃ" അഗ്ന്യാദികൾക്കു് വായുതന്നെ സംവർഗമെന്നു (ഛാം. 4-3-1) കാണുന്നു. അഗ്ന്യാദിദേവതകൾ അടങ്ങുന്നതു് വായുവിലാകയാൽ സംവർഗശബ്ദത്താൽ വായു പറയപ്പെട്ടിരിക്കുന്നു. "പ്രാണോവാവസംവർഗഃ" (ഛാം. 4-3-2) അധ്യാത്മത്തിൽ വാഗാദികൾക്കു് സംവർഗം പ്രാണൻ എന്നും കാണുന്നു.

അതിൽ സംശയിക്കുന്നു:—വായുവും പ്രാണനും വേവ്വേറെയോ ഒന്നുതന്നെയോ എന്ന സംശയത്തിൽ തത്വത്തിൽ ഭേദമില്ലാത്തതിനാൽ ഒന്നുതന്നെയെന്നാദ്യമായി നിശ്ചയിക്കുന്നു. തത്വം ഒന്നായിരിക്കേ വെവ്വേറെ വിചാരിക്കുന്നതു ന്യായമല്ലെന്നു ശ്രുതിയുപദേശിക്കുന്നു. "അഗ്നിർവാഗ്ഭൂത്വാ മുഖം പ്രാവിശത്" അഗ്നി വാക്കായിട്ടു മുഖത്തിൽ പ്രവേശിച്ചു (ഐം. 2-4) "തഏതേസർവ്വഏവസമാഃ സർവേ f നന്താഃ" (ബൃം 1-5-13) ഇവയെല്ലാം തുല്യങ്ങളും അനന്തങ്ങളുമാകുന്നു.

അധ്യാത്മികങ്ങളായ പ്രാണങ്ങൾക്കു അധിദൈവമായതു ആത്മവിഭൂതിയാണെന്നു ധരിപ്പിക്കുന്നു. മററു പല സ്ഥലങ്ങളിലും ശ്രുതികൾ അധ്യാത്മത്തിലും അധിദൈവത്തിലും തത്വം ഒന്നുതന്നെയെന്നു ധരിപ്പിക്കുന്നുണ്ടു്. ചിലടിക്കിൽ—"യഃപ്രാണഃ സവായുഃ" പ്രാണൻ യാതൊന്നോ അതു വായുവെന്നും സ്പഷ്ടമായുപദേശിക്കുന്നു.

അതുപോലെതന്നെ വാജസനേയി ബ്രാഹ്മണത്തിൽ ഉദാഹരിക്കപ്പെട്ടുമിരിക്കുന്നു. "യതശ്ചോദേതിസൂര്യഃ" (ബൃം 1-5-23) സൂര്യൻ പ്രാണനിൽനിന്നുതന്നെ ഉദിക്കുന്നു. ഉദയത്തെ

സംഹരിക്കുന്ന ശ്ലോകത്തിൽ:—"പ്രാണാദ്വാ ഏഷഉദേതി പ്രാണേ / സ്തമേതി" ഈ സൂര്യൻ പ്രാണനിൽനിന്നുതന്നെ ഉദിക്കുന്നു പ്രാണനിൽതന്നെ അസ്തമിക്കയും ചെയ്യുന്നു. അതുകൊണ്ടു ശ്വാസം പുറത്തു വിടുന്നതും അകത്തേക്കാക്കുന്നതും പ്രാണൻ തന്നെയെന്നു ഒരേ വ്രതമെന്നു കാണുന്നു. "തസ്മാദേകമേവവ്രതം ചരേൽ പ്രാണ്യാച്ചപാന്യാച്ച" അതുകൊണ്ടു പ്രാണനും അപാനനും ഒന്നെന്നുതന്നെ വ്രതം ധരിക്കേണം. പ്രാണാപാനന്മാർ രണ്ടല്ല ഒന്നുതന്നെ എന്ന നിശ്ചയംതന്നെ പ്രാണവ്രതം. അപ്രകാരം ഛാന്ദോഗ്യത്തിലും ഉത്തരഭാഗത്തിൽ അഗ്നി സൂര്യൻ ജലം ചന്ദ്രൻ ഈ നാലിനേയും അധിദൈവത്തിലും അധ്യാത്മത്തിൽ വാക്ക് ചക്ഷുസ്സ് ശ്രോത്രം മനസ്സ് എന്ന നാലിനെയും പ്രാണനാകുന്ന ഏകനിലും ലയിപ്പിച്ചു കാണുന്നു. ആ പ്രാണനാകുന്ന ഏകദേവൻ ഭുവനത്തെ രക്ഷിക്കുന്നു. ഏകനായ പ്രാണൻ സംവർഗ്ഗം എല്ലാററിന്നും അധിഷ്ഠാനം എന്നുറപ്പിക്കുന്നു. വായു ദേവകളുടെയും പ്രാണൻ അധ്യാത്മത്തിൻറയും സംവർഗ്ഗം എന്നു പിരിച്ചു പറയുന്നില്ല. അതുകൊണ്ടു രണ്ടു തത്വവും ഒന്നുതന്നെ എന്ന പൂർവ്വപക്ഷത്തിന്നു സിദ്ധാന്തം പറയുന്നു:—

വായുവും പ്രാണനും ഭിന്നം എന്നുതന്നെ ധരിക്കേണം. എന്തുകൊണ്ടെന്നാൽ:—വേറെയാണെന്നുപദേശം കാണപ്പെടുന്നു. അധ്യാത്മം അധിദൈവം എന്ന രണ്ടുവിഭാഗം ആ ധ്യാനത്തിന്നു വേണ്ടീട്ടു നിശ്ചയിച്ചതാകുന്നു. ആ രണ്ടു വിഭാഗമല്ലെന്നുവന്നാൽ വിഭിന്നനിർദ്ദേശം അനൎത്ഥമെന്നു വരും. തത്വത്തിൽ ഭേദമില്ലാത്തതിനാൽ വേവ്വേറെയെന്ന വിചാരം യുക്തമല്ലെന്നു പറഞ്ഞുവല്ലൊ എന്നാണെങ്കിൽ ഇതൊരു ദോഷമല്ല. തത്വത്തിൽ ഭേദമില്ലെങ്കിലും അവസ്ഥാഭേദമുള്ളതുകൊണ്ടു ഭിന്നമെന്ന ചിന്തനം യുക്തംതന്നെ. ശ്ലോകം എടുത്തു കാട്ടിയതിനാൽ തത്വത്തിൽ ഭേദമില്ലെന്നു വന്നാലും അധ്യാത്മം അധിദൈവം എന്ന ധ്യേയത്തിൽ ഭേദമില്ലെന്നു വരുത്താൻ ശ്ലോകോദാഹരണത്തിന്നു ശക്തിയില്ല.

"സയഥൈഷാം പ്രാണാനാം പ്രഥമഃപ്രാണ ഏവമേതാസാം ദേവതാനാം വായുഃ" (ബൃം 1-5-22) ആ പ്രാണൻ ഈ പ്രാണങ്ങൾക്ക് (ഇന്ദ്രിയങ്ങൾക്ക) ഏതുവിധത്തിൽ മധ്യമനാ

കുന്നുവൊ അതുപോലെ ഈ വായു ഈ ദേവതകൾക്കും മധ്യമനാകുന്നുവെന്നുപമാനോപമേയം കാട്ടിയതിനാൽ രണ്ടും ഒന്നല്ല എന്നു വന്നുവെല്ലൊ. ഇതുകൊണ്ടു വ്രതോപദേശവും ഒന്നുതന്നെയെന്നതിനെയും വ്യാഖ്യാനിച്ചതായി കണ്ടുകൊള്ളേണം. ഏകമേവവ്രതം എന്നതിലെ ഏവ എന്ന പദത്തിന്നു വാഗാദിവ്രതത്തെ നീക്കാനുള്ള ശക്തിയെ കാണിച്ചിരിക്കുന്നു. പ്രാണവ്രതത്തെ ഉറപ്പിക്കുകയും ചെയ്യുന്നു. വാഗാദികളിൽ മൃത്യുശ്രമസ്വരൂപനായി വ്യാപിച്ചിരിക്കുന്നു. എന്നൎത്ഥമായ "താനിമൃത്യുഃ ശ്രമോ ഭൂത്വോപയേമേ" (ബൃ. 1-5-21) ശ്രുതിയുപദേശിച്ചിരിക്കുന്നു. വാഗാദികൾ ശ്രമത്തെയടയുന്നവയാകയാൽ വ്രതമില്ലാതാകുന്നുവെന്നൎത്ഥം. പ്രാണവ്രതത്തിന്നു ഭംഗമില്ല എന്നു കാട്ടിയശേഷം വായു വ്രതത്തിന്നും ഭംഗമില്ല എന്നു തുല്യമായി കാണിച്ചിരിക്കുന്നു. വായു വ്രതഫലം വായുലോകപ്രാപ്തി എന്നും പറഞ്ഞിരിക്കയാൽ രണ്ടും ഒന്നല്ല എന്നു വന്നിരിക്കുന്നു. അതിനാൽ വായു, ദേവതകളുടെ സംവൎഗ്ഗം പ്രാണൻ ഇന്ദ്രിയങ്ങളുടെയും സംവൎഗ്ഗം എന്നൎത്ഥം.

"തൌവാഏതൌ ദ്വൌസംവൎഗ്ഗൌ വായുരേവദേവേഷു പ്രാണഃപ്രാണേഷു" (ഛാ. 4-3-4) ഈ ശ്രുതിയുടെ അൎത്ഥം മുകളിൽ പറഞ്ഞതുതന്നെ. അഗ്ന്യാദി നാലു ദേവതകളുടെ ലയസ്ഥാനമായ വായുവും ചേൎന്നിട്ടുള്ള അഞ്ചും വാഗാദി നാലിന്ദ്രിയങ്ങളുടെ ലയസ്ഥാനമായ പ്രാണനും ചേൎന്നിട്ടുള്ള അഞ്ചുംകൂടിയ പത്തുംകൂടിയതു കൃതമാകുന്നു. കൃതമെന്നത് ചതുരംഗക്കളിയിലുള്ള ഒരു കരുവാകുന്നു.

അതിൽ 4 പുള്ളിയുണ്ടാകും. 4 ആ നാലിൽ 3-2-1 എന്ന അക്കങ്ങളടങ്ങും. 4+3+2+1 ആകെ 10 എന്നാകും. അതുപോലെ അഗ്ന്യാദിപഞ്ചകം വാഗാദിപഞ്ചകം ചേൎന്നു പത്താകുന്നു. ഇങ്ങിനെ വായുവിനെയും പ്രാണനേയും വെവ്വേറെ ഉപസംഹാരസ്ഥാനങ്ങളായി പറഞ്ഞിരിക്കുന്നു. അതിനാൽ വെവ്വേറെ തന്നെ ധ്യാനിക്കേണം ഏതുപോലെയെന്നാൽ പ്രദാനംപോലെ എന്നുദാഹരണം. മൂന്നു പുരോഡാശങ്ങളുള്ള യാഗത്തിൽ പതിനൊന്നു പാത്രത്തിൽവെച്ചു സംസ്കരിച്ച പുരോഡാശത്തെ രാജനായ ഇന്ദ്രന്നും അധിരാജനായ ഇന്ദ്രന്നും സ്വരാജനായ ഇന്ദ്രന്നും സമൎപ്പിക്കേണം എന്നാണു വി

ധി. ഇവിടെ ഇന്ദ്രൻ ഒരുവൻതന്നെയെങ്കിലും അവസ്ഥാഭേദമുള്ളതിനാൽ അതനുസരിച്ച് വെവ്വേറെ തന്നെ സമപ്പിക്കേണം. അതുപോലെ അധ്യാത്മം അധിദൈവം എന്ന ഭേദം നിമിത്തം വായുവും പ്രാണനും തത്വമൊന്നാണെങ്കിലും വെവ്വേറെ ധ്യാനിക്കയും വേണം. അഗ്നിഹോത്രം ഒന്നാണെങ്കിലും പ്രാതഃകാലത്തിലും സായംകാലത്തിലും ചെയ്യുന്ന അഗ്നിഹോത്രത്തിൽ ഭേദമുണ്ട്. അതുപോലെ ഇവിടെ ഉപക്രമോപസംഹാരത്തിൽ വിദ്യാഭേദമില്ലെങ്കിലും അവസ്ഥാഭേദമുള്ളതിനാൽ ധ്യാനം ഭിന്നമായിത്തന്നെയിരിക്കും എന്നാണ് സിദ്ധാന്തം.

28-ാം അധികരണം പൂർണ്ണം.

---

# 29. ലിംഗഭൂയസ്ത്വാധികരണം

സൂ. 44—53.

ലിംഗഭൂയസ്ത്വാത്തദ്ധി ബലീയസ്തദപി—സൂ. 44.

അർത്ഥം:—ലിംഗഭൂയസ്ത്വാത്=ലിംഗം (അടയാളം) അധികമുള്ളതുകൊണ്ടും. തത്=അത്—ലിംഗം. ബലീയഃ=പ്രകരണത്തെക്കാൾ ശക്തിയുള്ളതുമാകുന്നു. തദപി=അതും പൂർവ്വമീമാംസയിൽ നിശ്ചയിച്ചിരിക്കുന്നു.

ഭാഷ്യഭാഷാനുവാദം:— വാജസനേയികൾ അഗ്നിരഹസ്യത്തിൽ "നൈവവാ ഇദമഗ്രേ സദാസീത്" ഇതു ഉല്പത്തിക്കുമുമ്പെ സത്തായോ അസത്തായോ ഇരുന്നില്ല എന്നു പറഞ്ഞിട്ടു മനസ്സിൻെറ സൃഷ്ടിയാണെന്നു കാണിച്ചശേഷം ആ മനസ്സ് പ്രകാശിക്കുന്നവയും മനോമയങ്ങളും മനഃകല്പിതങ്ങളുമായ 36 ആയിരം അഗ്നികളെതന്നെ സംബന്ധിച്ചവയായിട്ടു കണ്ടു് എന്നു പറഞ്ഞിരിക്കുന്നു. അതേവിധം വാഗിന്ദ്രിയവും ഘ്രാണേന്ദ്രിയവും, ചക്ഷുസ്സ്, ശ്രോത്രം, കർമ്മേന്ദ്രിയം, ത്വഗിന്ദ്രിയം എന്നിവയും കല്പിച്ച അഗ്നികളെ വേറെയും പറയപ്പെട്ടിരിക്കുന്നു. ആ അഗ്നികളെ സംബന്ധിച്ച് താഴെകാണും വിധം സംശയിക്കുന്നു:—ഈ അഗ്നികൾ ക്രിയകളിൽ ഉപയോ

ഗപ്പെടുന്ന അംഗങ്ങളൊ സ്വതന്ത്രവിദ്യകളോ എന്നാണ് സംശയം. കമ്മപ്രകരണത്തിൽ ചേന്നിരിക്കയാൽ കമ്മാംഗങ്ങൾതന്നെയെന്ന പൂവ്വപക്ഷത്തിന്നു "ലിംഗഭൂയസ്ത്വാൽ" എന്ന സൂത്രത്താൽ സിദ്ധാന്തം കാണിക്കുന്നു:—ഈ ബ്രാഹ്മണത്തിൽ ഈ അഗ്നികൾ കമ്മാംഗഭൂതങ്ങളല്ല സ്വതന്ത്രങ്ങളാണെന്നു കാണിക്കുന്ന ലിംഗങ്ങൾ അധികം കാണപ്പെടുന്നുണ്ട്. മനസ്സുകൊണ്ടെന്തൊന്നു കല്പിക്കപ്പെടുന്നുവോ അതെല്ലാം ഈ അഗ്നികാര്യങ്ങളാകുന്നു എന്നറിയുന്നവർ ഉറങ്ങുന്ന സമയത്തിലും എല്ലാ ഭൂതങ്ങളും അഗ്നിചയനം ചെയ്തുകൊണ്ടിരിക്കുന്നു എന്നിവിധം അഗ്നികൾ സ്വതന്ത്രങ്ങളെന്നു കാണിക്കുന്ന ലിംഗങ്ങൾ അധികം കാണപ്പെടുന്നു. ലിംഗം പ്രകരണത്തെക്കാൾ ശക്തിയുള്ളതാണെന്നു പൂവ്വമീമാംസയുറപ്പിക്കയും ചെയ്യുന്നു:—

"ശ്രുതിലിംഗവാക്യപ്രകരണസ്ഥാനസമാഖ്യാനാം സമവായെ പാരദൌർബ്ബല്യം അത്ഥവിപ്രകഷാൽ" എന്ന സൂത്രം ലിംഗത്തിന്ന് പ്രകരണാദികളെക്കാൾ ശക്തി കൂടും എന്നുറപ്പിച്ചിരിക്കുന്നു. അതുകൊണ്ട് മനസ്സങ്കല്പങ്ങളിൽനിന്നുണ്ടായ അഗ്നികൾ അസ്വതന്ത്രങ്ങളല്ല. സ്വതന്ത്രങ്ങൾതന്നെയെന്നു കണ്ടുകൊള്ളേണം.

---

പൂവ്വവികല്പഃ പ്രകരണാൽ സ്യാൽക്രിയാ മാനസവത്-സൂ. 45

അത്ഥം:—പൂവ്വവികല്പഃ=മുമ്പിലുള്ള ക്രിയാമയാഗ്നിക്ക് വികല്പവിശേഷത്തെയുപദേശിച്ചതാകുന്നു. പ്രകരണാൽ=കമ്മത്തെയുപദേശിക്കുന്ന പ്രകരണമായതാണതിന്നു കാരണം. ക്രിയാസ്യാത്=അതുകൊണ്ടു ക്രിയയാകുന്നു:—ക്രിയാപ്രവേശമുള്ളതാകുന്നു. മാനസവത്=ദശരാത്രം എന്ന കമ്മത്തിൽ പത്താംദിവസം സോമരസാദി സ്വീകാരം മാനസമായി പറയപ്പെട്ടതുപോലെ ഇവിടെയും കണ്ടുകൊള്ളേണം.

ഭാഷ്യഭാഷാനുവാദം:—ഈ അഗ്നികൾ സ്വതന്ത്രങ്ങളെന്ന വാദം ശരിയല്ലെന്നു പൂവ്വവാദി വീണ്ടും പുതിയ ഒരു വാദം പുറപ്പെടുവിക്കുന്നു. മുമ്പെ പറഞ്ഞിട്ടുള്ള ക്രിയാമയാഗ്നിയുടെ

പ്രകരണമാകയാൽ ഈ അഗ്നിയും ക്രിയാംഗത്തിൽ ഉൾപ്പെടുന്നു. വികല്പത്തിൻെറ ഒരു വകഭേദംതന്നെ ഈ അഗ്നിയുമെന്നാണുപദേശം. അതുകൊണ്ടു ഈ അഗ്നി സ്വതന്ത്രമല്ല. പ്രകരണത്തെക്കാൾ ലിംഗത്തിന്നധികം ശക്തിയുണ്ടെന്നു ജൈമിനിയുടെ സൂത്രം കാട്ടിതന്നില്ലേയോ എന്നാണെങ്കിൽ സത്യംതന്നെ അതു്. ലിംഗമാണെങ്കിലും ഇമ്മാതിരിയാകുമ്പോൾ പ്രകരണത്തെ അതിക്രമിക്കാനുള്ള ശക്തി അതിന്നില്ല. സംപാദിക്കുന്ന അഗ്നിയെ പ്രശംസിക്കുന്നതിനാൽ അന്യമായ അൎത്ഥത്തെയാണിതു കാണിക്കുന്നതു്. അതിനാൽ അൎത്ഥവാദമാകുന്നു. മറെറാന്നില്ലെന്നു വരുമ്പോൾ ഗുണവാദാനുസരണം വേറെയൊന്നിനെ ആ സ്ഥാനത്തു കല്പിക്കുന്നതു് അൎത്ഥവാദത്തിലുൾപ്പെടും. ആയതുകൊണ്ടീമാതിരിയുള്ള ലിംഗത്തിനു പ്രകരണത്തെ അധികരിക്കുവാൻ ശക്തിയില്ല.

അതുകൊണ്ടു് സംപാദിച്ച ഈ അഗ്നികളും ക്രിയാംഗങ്ങൾതന്നെ. മാനസക്രിയപോലെ:—ദശരാത്രം എന്ന കൎമ്മത്തിൽ അവിവാക്യം എന്ന പത്താംദിനത്തിൽ പൃഥിവിയാകുന്ന പാത്രംകൊണ്ടു സമുദ്രജലമാകുന്ന സോമരസത്തെ പ്രജാപതിയാകുന്ന ദേവതക്കു മനസാ കല്പിച്ചു സമൎപ്പിക്കുന്നു. നിവേദ്യാദികളെ എടുക്കുക സമൎപ്പിക്കുക ദേവത സ്വീകരിക്കുക ദേവതയെ ആവാഹിക്കുക എന്നിവയെല്ലാം മനഃകല്പിതങ്ങളാണെന്നുള്ള ശ്രുതിയുള്ളതുപോലെ ഈ സങ്കല്പാഗ്നികളും ക്രിയാംഗങ്ങളാകുന്നു. സ്വതന്ത്രങ്ങളല്ല.

---

അതിദേശാച്ച—സൂം 46.

അൎത്ഥം:—അതിദേശാത് ച=മുമ്പുള്ള അഗ്നിയോടു ഈ കല്പിതാഗ്നികൾക്കു അതിദേശം (ആസ്ഥാനപ്രാപ്തി) ശ്രുതി നിശ്ചയിക്കുന്നതുകൊണ്ടും ഈ മാനസീകാഗ്നികൾ അസ്വതന്ത്രങ്ങൾതന്നെ.

---

വിദ്യൈവതു നിൎദ്ധാരണാൽ—സൂം 47.

45-46-എന്ന രണ്ടു സൂത്രങ്ങൾകൊണ്ടു ചെയ്ത പൂൎവ്വപക്ഷത്തെ പരിഹരിപ്പാൻ 47-ാംസൂത്രം. തു ശബ്ദം പൂൎവ്വപക്ഷ

ത്തെ നിരസിക്കുന്നു. ഈ മനഃകല്പിതാഗ്നികൾ വിദ്യാസ്വരൂപ ങ്ങൾതന്നെ. ക്രിയാശേഷഭൂതങ്ങളല്ല. "തേഹൈതേ വിദ്യാചി തഏവ" ആ ഈ അഗ്നികൾ വിദ്യാചിതകൾ തന്നെ ക്രിയാ ഗ്നികളല്ല എന്നു നിശ്ചയിക്കപ്പെട്ടിരിക്കുന്നു.

---

ദർശനാച്ച—സൂം 48.

അത്ഥം:—ദർശനാത് ച=മനഃകല്പിതാഗ്നികൾ സ്വതന്ത്ര ങ്ങൾ തന്നെ എന്നുറപ്പിക്കുന്ന ലിംഗങ്ങളുള്ളതുകൊണ്ടും കമ്മ സംബന്ധം ഉള്ളവയല്ല.

ഭാഷ്യഭാഷാനുവാദം:—ഈ മനഃകല്പിതാഗ്നികൾക്ക് ക മ്മാംഗത്വമില്ലെന്നതിൽ ലിംഗം കാണപ്പെടുന്നതുമുണ്ട്. "ലിം ഗഭൂയസ്ത്വാത്" എന്ന (3-3-44) വ്യാഖ്യാനിക്കയും ചെയ്തി രിക്കുന്നു. ആ ലിംഗത്തിന്നു പ്രകരണത്തെ നിഷേധിപ്പാൻ ശ ക്തിയില്ലെന്നു മുമ്പെ പറഞ്ഞുവെല്ലൊ എന്ന ആക്ഷേപത്തി ന്നു സമാധാനം പറയുവാൻ താഴെ കാണുന്ന സൂത്രം ആരംഭി ക്കപ്പെടുന്നു.

---

ശ്രുത്യാദിബലീയസ്ത്വാച്ച ന ബാധഃ—സൂം 49.

അത്ഥം:—ബാധഃ ന=സ്വാതന്ത്ര്യപക്ഷത്തിന്നു ബാധം ഇല്ല:—വിരോധം വരുന്നില്ല. എന്തുകൊണ്ടെന്നാൽ:—ശ്രുത്യാ ദിബലീയസ്ത്വാത്=ശ്രുതി മുതലായവയുടെ ബലം അധികം ഉള്ളതുകൊണ്ടുതന്നെ.

ഭാഷ്യഭാഷാനുവാദം:—പ്രകരണസാമത്ഥ്യത്താൽ കല്പി താഗ്നികൾ അസ്വതന്ത്രങ്ങളാണെന്നാക്കിത്തീക്കാൻ സാധിക്ക യില്ല. പ്രകരണത്തെക്കാൾ ശ്രുതിലിംഗവാക്യങ്ങൾക്കു ശക്തി കൂടും എന്നല്ലെയോ ജൈമിനിയുടെ സൂത്രത്തിൽ പറയപ്പെട്ടി രിക്കുന്നത്. അതിൽ ശ്രുതി:—"തേഹൈതേവിദ്യാചിതഏവ" ആ ഈ അഗ്നികൾ വിദ്യാകല്പിതങ്ങൾ തന്നെ-എന്നാകുന്നു.

"സവ്വദാ സവ്വാണിഭൂതാനി ചിന്വന്ത്യപിസ്വപ്തേ" ജാഗ്ര ത്തിലും സ്വപ്നത്തിലും ഈവിധം ഉപാസിക്കുന്നവന്നുവേണ്ടി

അവന്റെ അഗ്നികളെ എല്ലാ പ്രാണികളും എപ്പോഴും ചയനം ചെയ്യുന്നു എന്നതു ലിംഗമാകുന്നു.

"വിദ്യയാ ഹൈവൈത ഏവംവിദശ്ചിതാ ഭവന്തി" ഈ വിധം അറിയുന്ന ഉപാസകന്റെ വിദ്യയാൽ ചയനം ചെയ്യപ്പെട്ടവതന്നെയെന്ന ശ്രുതി അവധാരണയോടുകൂടെ പറയുന്ന വാക്യമാകുന്നു. അതുകൊണ്ടു ഈ അഗ്നികൾ ക്രിയാംഗഭൂതങ്ങൾ എന്നുവന്നാൽ ശ്രുത്യാദികൾ അർത്ഥമില്ലാത്തവയാകും.

ശങ്ക:—ഈ അഗ്നികൾ ബാഹ്യസാധനങ്ങളെ അപേക്ഷിക്കുന്നില്ലതന്നെ എന്നുറപ്പിക്കുവാനാകുന്നു ഏവകാരം എന്നു ഞങ്ങൾ പറയുന്നുവെന്നാലോ.

ഉത്തരം:—അങ്ങിനെ വരുന്നില്ലെന്നു ഞങ്ങൾ സിദ്ധാന്തിക്കുന്നു. നിങ്ങൾ പറഞ്ഞ സംഗതി "വിദ്യാചിതഏവ" എന്നു മുമ്പെ പറഞ്ഞതുകൊണ്ടുതന്നെ സിദ്ധമായി. പുറത്തുള്ളതിനെ അപേക്ഷിക്കുന്നില്ലെന്നതിന്നു സ്വരൂപത്തെതന്നെ അപേക്ഷിക്കുന്നുള്ളൂ എന്ന അർത്ഥം സിദ്ധമാകയാൽ രണ്ടാമതൊരു ഏവകാരം നിരർത്ഥമാകും. അബാഹ്യവസ്തുവിനെ എന്നർത്ഥത്തെ ഉറപ്പിക്കുന്നതായാൽ മാനസഗ്രഹണം കർമ്മമാകുന്നതുകൊണ്ടതിനെ പരിഹരിപ്പാൻ ഏവകാരം എന്നായാൽ വിരോധമില്ലെന്നു വരും. ഒരുവിധത്തിലും ഈ അഗ്നികൾക്കു കർമ്മാംഗത്വമില്ലെന്നുതന്നെ സിദ്ധിക്കും. ഉറങ്ങുന്നവനുവേണ്ടിയും എല്ലാ ഭൂതങ്ങളും ഇവന്നുവേണ്ടി എപ്പോഴും അഗ്നിചയനം ചെയ്യുന്നുവെന്ന സാന്തത്യം–ഇടവിടാതെ–എന്ന വചനം അഗ്നികളുടെ സ്വാതന്ത്ര്യത്തെ ബലപ്പെടുത്തുന്നു. കല്പിതങ്ങളായ വാക്പ്രാണാഗ്നിഹോത്രം പറയുന്ന കൌഷീതകി ഉപനിഷത്തിൽ "പ്രാണം തദാവാചിജുഹോതി" പ്രാണനെ അപ്പോൾ വാക്കിൽ ഹോമിക്കുന്നു. "പ്രാണം തദാവാചിജുഹോതി" പ്രാണനെ അപ്പോൾ വാക്കിൽ ഹോമിക്കുന്നു എന്നു പറഞ്ഞശേഷം "എതേ അനന്തേ അമൃതേ ആഹൂതി ജാഗ്രച്ച സ്വപംശ്ചജുഹോതി" (കൌ. 2-5) ഈ ആഹൂതികൾ അനന്തങ്ങളും അമൃതങ്ങളുമാകുന്നു. ഉണർച്ചിലും ഉറക്കത്തിലും ആഹൂതികൾ നടന്നുകൊണ്ടിരിക്കുന്നു എന്നു പറഞ്ഞതുപോലെ ഇവിടേയും കണ്ടുകൊള്ളേണം. ക്രിയാപ്രവേശം ഈ അഗ്നിക

ൾക്ക കല്പിച്ചാൽ ക്രിയ നടത്തുന്ന അല്പകാലത്തിൽമാത്രമല്ലാതെ എപ്പോഴും ആഹുതികൾ ഉണ്ടാകയില്ലല്ലോ.

ഇതു് അൎത്ഥവാദം മാത്രമാണെന്നു പറയുന്നതും ന്യായ്യമാകയില്ല. വിസ്പഷ്ടമായും വിധിയെ കാണിക്കുന്ന ലിങ്, ലോട്ട് മുതലായവയുള്ളവയും ആയ ലിംഗം കാണപ്പെടുന്നുവോ അവിടെ സങ്കീൎത്തനം അൎത്ഥവാദം എന്നു വരാം. ഇവിടെ ആവിധം സ്പഷ്ടമായ വിധിപ്രയോഗമില്ല. അതുകൊണ്ടു യഥാൎത്ഥസങ്കീൎത്തനം പറയപ്പെട്ടുവെന്നു പറവാനെ കഴികയുള്ളൂ. അതിനാൽ ഈ അഗ്നികൾ സ്വതന്ത്രങ്ങൾ എന്നു സിദ്ധിക്കുന്നു. അതുകൊണ്ടു എല്ലാ പ്രാണികളും മനസാ വിചാരിക്കുന്നതൊക്കെ ഈ അഗ്നികാൎയ്യങ്ങളാകുന്നുവെന്നും, ഈവിധം ഉപാസിക്കുന്നവന്നുവേണ്ടീട്ട് എല്ലാ ഭൂതങ്ങളും അഗ്നിചയനം ചെയ്യുന്നുവെന്നതിനാൽ ഉപാസകന്റെ പുണ്യവിശേഷത്തേയും വ്യാഖ്യാനിച്ചിരിക്കുന്നു. അതുകൊണ്ടു ഈ അഗ്നികൾക്ക യാഗസംബന്ധമില്ലാത്തതിനാൽ സ്വതന്ത്രങ്ങൾ എന്ന പക്ഷം നിൎബ്ബാധമാകുന്നു.

---

അനുബന്ധാദിഭ്യഃ പ്രജ്ഞാന്തരപൃഥ-
ക്ത്വവദ്ദൃഷ്ടശ്ച തദുക്തം—സൂ. 50

അൎത്ഥം:—അനുബന്ധാദിഭ്യഃ=സംബന്ധം മുതലായവയിൽനിന്നും. പ്രജ്ഞാന്തരപൃഥക്ത്വവത്=ശാണ്ഡില്യവിദ്യയെന്ന മററു ചില വിദ്യകളെയെന്നപോലെ. മനഃകല്പിതാഗ്നികൾ കൎമ്മാംഗമല്ലാത്ത സ്വതന്ത്രാഗ്നികളാകുന്നു. ദൃഷ്ടഃച=രാജസൂയ പ്രകരണത്തിൽ ആവിധം കാണപ്പെടുന്നതുമുണ്ട്. തദുക്തം= പൂൎവ്വമീമാംസയിൽ ജൈമിനിയാൽ പറയപ്പെട്ടുമിരിക്കുന്നു.

ഭാഷ്യഭാഷാനുവാദം:—താഴെ കാണുന്ന കാരണത്താലും മാനസീകാഗ്നികൾ സ്വതന്ത്രങ്ങളാണെന്നു കണ്ടുകൊള്ളേണം. അവയെ മനസ്സുകൊണ്ടുതന്നെ ആധാനം ചെയ്യുന്നു. മനസ്സുകൊണ്ടുതന്നെ ചയനം ചെയ്യുന്നു. മനസ്സുകൊണ്ടുതന്നെ സോമര സംഗ്രഹിക്കുന്നു. മനസ്സുകൊണ്ടുതന്നെ സ്തോത്രം ചെയ്യുന്നു. യജ്ഞത്തിൽ ചെയ്യപ്പെടുന്ന സകലവും മനസ്സുകൊണ്ടുതന്നെ

നടത്തുന്നു. അതുകൊണ്ടു മാനസീകാഗ്നികൾ സ്വതന്ത്രങ്ങളാണെന്നു കണ്ടുകൊള്ളേണം.

47-ാം സൂത്രത്തിൽ പറഞ്ഞ സംഗതികൾക്കൂടാതെ അധികസംഗതികളെ ഈ സൂത്രം കാണിക്കുന്നു. സംപദുപാസനയുടെ ഫലമാണിവിടെ അനുബന്ധമായി കാട്ടിയിരിക്കുന്നതു്. പ്രത്യക്ഷമായ ക്രിയാവയവങ്ങൾകൊണ്ടു സമ്പദുപാസനാഫലങ്ങളെ കാംക്ഷിക്കുകയല്ല. ഇതിൽ ഉൽഗീഥാദ്യുപാസനംപോലെ ക്രിയാംഗസംബന്ധം നിമിത്തം അസ്വതന്ത്രങ്ങളെന്നു ശങ്കിപ്പാൻ പാടില്ല. ശ്രുതിവിരോധം വന്നുചേരും. 36000 എന്നു പറഞ്ഞതോ മനോവൃത്തിഭേദങ്ങളെ എടുത്തിട്ടു അവയിൽ അഗ്നിഭാവത്തെ കല്പിച്ചിട്ടു പുരുഷന്മാർ ചെയ്യുന്ന യജ്ഞാംഗങ്ങളെ പറഞ്ഞിരിക്കുന്നു. ഈ 36000 എന്ന സംഖ്യാകല്പനം 360 ദിവസം വീതം പുരുഷായുസ്സിലെ 100 സംവത്സരത്തിൽ കല്പിച്ച മനോവൃത്തികളെ ഉദ്ദേശിച്ചാകുന്നുവെന്നു കണ്ടുകൊള്ളേണം. ഇപ്രകാരം മനഃകല്പിതാഗ്നികൾ സ്വതന്ത്രങ്ങൾതന്നെയെന്നറിയേണം. ഇത്രയും പറഞ്ഞതിനാൽ മനസാ കല്പിക്കുന്ന ഏതൊന്നും ആ മാനസീകാഗ്നികാര്യങ്ങളാണെന്നു മുമ്പേ പറഞ്ഞതിനെ വിവരിച്ചതായി കണ്ടുകൊള്ളേണം "ഏവംവിദേ" "ഈവിധം ഉപാസകനു വേണ്ടീട്ടു" എന്ന വാക്യവും ഈ അഗ്നികൾക്കു പുരുഷനിൽ വിശേഷസംബന്ധത്തെ കാണിക്കുന്നതാകയാൽ ക്രിയാസംബന്ധം ഇല്ലെന്നു സ്പഷ്ടമാകുന്നു. അതുകൊണ്ടു് സ്വാതന്ത്ര്യപക്ഷംതന്നെ ശ്രേഷ്ഠം.

---

ന സാമാന്യാദ പ്യുപലബ്ധേർമൃത്യുവന്നഹി
ലോകാപത്തിഃ സൂ. 51.

അർത്ഥം:—സാമാന്യാത് അപി-സാമാന്യമായിട്ടു മാനസ കല്പിതാഗ്നികൾക്കു് അഗ്നിയെന്ന പേരുണ്ടെങ്കിലും. ന-ക്രിയാപ്രവേശമില്ല. എന്തുകൊണ്ടെന്നാൽ:—ഉപലബ്ധേഃ=മുമ്പേ പറഞ്ഞ ശ്രുത്യാദികൾ നിമിത്തം പുരുഷാധീനങ്ങളാണെന്നു കാണുന്നവയാണു് ആ അഗ്നികൾ. മൃത്യുവത്=മൃത്യുവെന്നപോലെ. ലോകാപത്തിഃ നഹി=ലോകപ്രസിദ്ധിയില്ല.

ഭാഷ്യഭാഷാനുവാദം:—മാനസവത്=മനസ്സിൽനിന്നുണ്ടായതുപോലെ എന്നു പൂർവ്വപക്ഷം ചെയ്തതിനെ ഈ സൂത്രംകൊണ്ടു നിരാകരിക്കുന്നു. മനഃകല്പിതമാണെന്നതുകൊണ്ടു മാനസകല്പിതാഗ്നികൾക്കു സാമാന്യമായ അഗ്നിത്വമുണ്ടെങ്കിലും ക്രിയാശേഷത്വം കല്പിക്കപ്പെടുവാൻ പാടില്ല. മുമ്പെ പറഞ്ഞ ശ്രുത്യാദിഹേതുക്കൾകൊണ്ടു കേവലം പുരുഷാധീനത്വമേ ആ മാനസാഗ്നികൾക്കുള്ളു. ഏതൊരു പദാർത്ഥവും മറ്റൊന്നിനോടു സമാനമായിരുന്നാലും തത്തുല്യത്വം അതിന്നുണ്ടാകയില്ല. രണ്ടും വെവ്വേറെതന്നെയെന്നേ വരികയുള്ളു. മൃത്യുശബ്ദംപോലെയെന്നുദാഹരണം. "സവാ ഏഷ ഏവ മൃത്യുഃ യ ഏഷ ഏതസ്മിൻ മണ്ഡലെ പുരുഷഃ" എന്നും "അഗ്നിർവൈ മൃത്യുഃ" (ബൃം. 3-2-18) എന്നും സൂര്യമണ്ഡലാന്തർഗ്ഗത പുരുഷൻ മൃത്യുവാകുന്നുവെന്നും അഗ്നിമൃത്യുവാകുന്നുവെന്നും ഉപനിഷത്തിൽ കാണുന്ന മൃത്യുശബ്ദം യഥാർത്ഥമായ മൃത്യുവാകുന്നില്ല. "അസൌവാവലോകോ ഗൌതമാഗ്നിസ്തസ്യാദിത്യ ഏവ സമിത്" (ഛാം. 5-4-1) ഹെ ഗൌതമ ഈ ലോകംതന്നെ അഗ്നി. അതിന്നാദിത്യൻ വിറകുമാകുന്നു. എന്നിങ്ങിനെ അഗ്ന്യാദിസാമാന്യഭാവത്താൽ ലോകത്തിന്നഗ്നിഭാവം സിദ്ധിക്കുന്നില്ല. അതുകൊണ്ടു സാമാന്യശബ്ദത്താൽ വസ്തുത്വം സംഭവിക്കയില്ല.

---

പരേണച ശബ്ദസ്യതാദ്വിധ്യം ഭൂയസ്ത്വാത്വനുബന്ധഃ സൂ. 52

അർത്ഥം:—പരേണ=ഉത്തരബ്രാഹ്മണത്താൽ. ശബ്ദസ്യ=ശബ്ദത്തിന്നു. താദ്വിധ്യം=കേവലവിദ്യയെ വിധിക്കുന്നതായിട്ടു കാണപ്പെടുന്നു. ഭൂയസ്ത്വാൽ തു=വിദ്യയിൽ കല്പിക്കേണ്ടതായ അഗ്നികൾ അധികം ഉള്ളതുകൊണ്ടാണെല്ലൊ. അനുബന്ധഃ=വിദ്യക്കു അഗ്നിസംബന്ധം ഉപദേശിക്കപ്പെടുന്നതു.

ഭാഷ്യഭാഷാനുവാദം:- "അയംവാവലോക ഏഷോ ƒ ഗ്നിശ്ചിതഃ" ഈ ലോകമല്ലെയോ ചയനം ചെയ്യപ്പെട്ട ഈ അഗ്നിയാകുന്നതു എന്നർത്ഥമായ അടുത്തുള്ള ബ്രാഹ്മണത്തിൽ വി

ദ്യാഭാവത്തെ കാണിക്കുന്നതല്ലാതെ കർമ്മാംഗാംഗിഭാവത്തെ കാണിക്കുന്നില്ല.

"വിദ്യയാ തദാരോഹന്തിയത്രകാമാഃ പരാഗതാഃ ന തത്ര ദക്ഷിണായന്തീനാ വിദ്വാംസസ്തപസ്വിനഃ" കർമ്മങ്ങൾകൊണ്ടു സാധിക്കാത്തവ വിദ്യകൊണ്ടു സാധിക്കും. ഉപാസനയും തപസ്സുമില്ലാത്ത ദക്ഷിണായനമാർഗ്ഗത്തിൽക്കൂടെ പോകുന്നവർക്കവിടെ പ്രവേശമില്ല എന്നർത്ഥമായ ഈ മന്ത്രം കർമ്മത്തെ നിന്ദിക്കയും വിദ്യയെ പ്രശംസിക്കയും ചെയ്യുന്നു. ഇതുപോലെ തന്നെ ആദ്യഭാഗത്തിലും "യദേതന്മണ്ഡലം തപതി" യാതൊരിസൂര്യമണ്ഡലം പ്രകാശിക്കുന്നുവോ എന്ന മന്ത്രവും വിദ്യയെ സ്തുതിക്കുന്നു. വിദ്യോപാസകൻ അമൃതനാകുന്നു:—മരിക്കുന്നവനല്ല. "മൃത്യുർഹസ്യാത്മാഭവതി" മൃത്യുതന്നെ അവൻെറ ആത്മാവാകുന്നുവെന്നിങ്ങിനെ വിദ്യാഫലത്തെ പറഞ്ഞുകൊണ്ടു ഉപസംഹരിക്കയും ചെയ്തിരിക്കുന്നു. അതുകൊണ്ടിവിടെയും വിദ്യക്കുതന്നെ ശ്രൈഷ്ഠ്യം കർമ്മത്തിന്നല്ല. മനശ്ചിതാഗ്നികളെ അനേകമായി കല്പിക്കേണ്ടിവന്നതുകൊണ്ടാണ് അഗ്നിസംബന്ധം ശങ്കിപ്പാനിടവന്നത്. കർമ്മാംഗഭാവം വിദ്യാകല്പിതാഗ്നികൾക്കില്ലാത്തതിനാൽ സ്വാതന്ത്ര്യംതന്നെയെന്നു സിദ്ധം.

29-ാം അധികരണം പൂർണ്ണം.

—❋✳❋—

## 30. ഐകാത്മ്യാധികരണം—സൂ. 53—54

ഏകആത്മനഃ ശരീരേഭാവാത് സൂ. 53.

**സൂത്രാർത്ഥം:**—ഏകേ=ചിലർ ദേഹംതന്നെ ചേതനവും ആത്മാവും എന്നു വിചാരിക്കുന്നു എന്തുകൊണ്ടെന്നാൽ:— ശരീരെ=ശരീരത്തിൽ. ആത്മനഃ=ആത്മാവിൻെറ. ഭാവാത്=ഭാവം ഹേതുവായിട്ടുതന്നെ.

ബന്ധമോക്ഷാദിശാസ്ത്രങ്ങൾ സഫലങ്ങളാകേണമെങ്കിൽ ദേഹത്തെ കൂടാതെ ആത്മാവുണ്ടായിരിക്കേണം എന്നു സംശയ വിപരീതമായ ഭാവനകൾ കൂടാതെ ദൃഢമായി വിശ്വസിപ്പാനും അനുഭവിച്ചറിവാനും തക്കവിധം ആത്മാവുണ്ടെ

ന്നറപ്പിക്കവാൻ രണ്ടു സൂത്രമുള്ള ഈ അധികരണം ആരംഭിക്കപ്പെട്ടിരിക്കുന്നു.

ഭാഷ്യഭാഷാനുവാദം:—ദേഹത്തെ കൂടാതെ ആത്മാവൊന്നില്ലെങ്കിൽ ബന്ധമോക്ഷങ്ങളേയും പരലോകഗത്യാഗതികളെയും വിവരിക്കുന്ന ശാസ്ത്രം നിഷ്ഫലമായ്വരും. ബ്രഹ്മംതന്നെ ആത്മാവെന്ന ഉപദേശം ആരോടു ചെയ്യും.

ശങ്ക:—ശാസ്ത്രാരംഭത്തിൽ കർമ്മകാണ്ഡത്തിൽ ആദ്യത്തെ പാദത്തിൽ ശാസ്ത്രത്തിൽ പറയുന്ന ഫലം അനുഭവിപ്പാൻ ശരീരത്തെ കൂടാതെ ആത്മാവേകനുണ്ടെന്നു പറഞ്ഞിരിക്കുന്നുവെല്ലൊ എന്നാണെങ്കിൽ.

ഉത്തരം:—അതു സത്യംതന്നെ. ഭാഷ്യകാരനാവിധം വിവരിച്ചിട്ടുണ്ടു. അങ്ങിനെ ഒരാത്മാവുണ്ടെന്നു സൂത്രമുണ്ടായിട്ടില്ല. ഇവിടെയാകട്ടെ സൂത്രകാരൻ ആക്ഷേപസമാധാനങ്ങളോടുകൂടെ സൂത്രരീത്യനുസരണം ആത്മസൽഭാവത്തേയും ആ ആത്മാവുതന്നെ സർവ്വാത്മാവായ ബ്രഹ്മമെന്നും സ്ഥാപിക്കുന്നു. ഇതിൽനിന്നെടുത്തിട്ടാണ് ആചാര്യനായ ശബരസ്വാമികൾ പ്രമാണലക്ഷണത്തിൽ വർണ്ണിച്ചിരിക്കുന്നതും. പൂർവ്വമീമാംസയിൽ 1-ാം അധ്യായത്തിൽ കാണുന്ന പ്രമാണലക്ഷണം ഇതിനെ അനുസരിച്ചതാകുന്നു. പൂർവ്വോത്തരമീമാംസകൾ രണ്ടിനും വൃത്തിയെഴുതിയ ഭഗവാനായ ഉപവർഷൻ ആദ്യത്തെ തന്ത്രത്തിൽ ആത്മാവിൻെറ ദേഹാതീതഭാവത്തെ പ്രസ്താവിക്കേണ്ടതായ ഘട്ടം എത്തിയപ്പോൾ ഉത്തരമീമാംസയിൽ പറവാൻ ഭാവമുണ്ടെന്നു പറവാൻ കാരണം ആത്മാസ്തിത്വത്തിന്നു സൂത്രമില്ലാതിരുന്നതാകുന്നു. എല്ലാ ശാസ്ത്രങ്ങളും ഉപയോഗമുള്ളതാണെന്നു സ്ഥാപിപ്പാൻ വിധിവിഹിതങ്ങളായ ഉപാസനങ്ങളെ വിചാരംചെയ്തശേഷം ഉപാസനാഫലങ്ങളെ അനുഭവിപ്പാനുള്ള ആത്മാവിനെകുറിച്ചും വിചാരം ആരംഭിക്കുന്നു.

ഇതിന്നുംപുറമെ കഴിഞ്ഞ അധികരണത്തിൽ പ്രകരണത്തിൻെറ മേന്മയെ പറഞ്ഞുകൊണ്ടു മനഃകല്പിതാഗ്നികൾ പുരുഷന്നു ഫലം നൽകുന്നുവെന്നു പറഞ്ഞിരിക്കയാൽ ആ പുരുഷൻ ആരാകുന്നുവെന്ന ആകാംക്ഷക്കു സമാധാനമായിട്ടു ദേഹത്തെക്കൂടാതെയുള്ള ആത്മാവാകുന്നു ആ പുരുഷൻ എന്നു കാ

ണിപ്പാനീസൂത്രവും അടുത്ത സൂത്രവും അടങ്ങീട്ടുള്ള 30-ാം അധികരണം ആരംഭിക്കപ്പെട്ടിരിക്കുന്നു. അതിൽ ആദ്യത്തെ സൂത്രംകൊണ്ട് പൂർവ്വപക്ഷത്തെക്കാണിക്കുന്നു:—ആക്ഷേപവും അതിന്നു സമാധാനവുംകൊണ്ടു നിശ്ചയിക്കപ്പെട്ട സംഗതിയിൽ ഇളക്കമില്ലാത്ത വിശ്വാസം ഉണ്ടാക്കുന്ന ശാസ്ത്രത്തെ മാത്രമേ പ്രമാണമായി സ്വീകരിക്കയുള്ളൂ. നാട്ടിയ തൂണിന്നിളക്കം വരാതിരിപ്പാൻ കുത്തിക്കുത്തിയുറപ്പിക്കുന്നതുപോലെ ആക്ഷേപസമാധാനങ്ങൾകൊണ്ടു ശാസ്ത്രത്തെ ഉറപ്പിക്കേണം. അതിനാൽ ദേഹംതന്നെ ആത്മാവാണെന്നും അതിൽനിന്നു ഭിന്നങ്ങളായി കാണപ്പെടുന്ന ഭൂതങ്ങളോരോന്നിലും എല്ലാററിലും കാണപ്പെടാതിരിക്കുന്ന ചൈതന്യസ്വരൂപമായ ആത്മത്വം ദേഹത്തിൽ കാണപ്പെടുന്നതിനാൽ ചിലർ ദേഹഭിന്നമായ ഒരാത്മാവില്ലെന്നു വാദിക്കുന്നവരാകുന്നു. അവരുടെ വാദം:—ഭൂമ്യാദിസമസ്തവ്യക്തിപദാർത്ഥങ്ങളിൽ കാണപ്പെടാതിരിക്കുന്ന ചൈതന്യം ആ പദാർത്ഥങ്ങൾ ഒന്നായിച്ചേർന്നു ശരീരമായിഭവിക്കുമ്പോൾ അതിൽനിന്നു ചൈതന്യം ഉത്ഭവിക്കുന്നു. ഓരോ പദാർത്ഥങ്ങളുടെ സംയോഗം നിമിത്തം ലഹരിജനിപ്പിക്കുന്ന മദ്യം എന്നപോലെ ഭൂമ്യാദിഭൂതങ്ങളുടെ സംയോഗത്തിൽനിന്നു ചൈതന്യം ജനിക്കുന്നു. അതോടു ചേർന്നിരിക്കുന്ന ശരീരംതന്നെ പുരുഷൻ-ആത്മാവ് എന്നു ചിലർ നിശ്ചയിക്കുന്നു. സ്വർഗ്ഗത്തിൽ പോവാനോ മോക്ഷം പ്രാപിപ്പാനോ അവകാശമുള്ള ഒരു ചൈതന്യസ്വരൂപനായ ആത്മാവ് ദേഹത്തെക്കൂടാതെ വേറേയില്ല. ദേഹംതന്നെ ചേതനവും ആത്മാവും എന്നവർ പ്രതിജ്ഞചെയ്യുന്നു. ശരീരത്തിലാണെല്ലോ ആത്മാവുള്ളതും ഏന്ന കാരണവും എടുത്തുകാണിക്കുന്നു. ഏതൊന്നുള്ളപ്പോൾ മറെറാന്നുള്ളതായും അതില്ലാത്തപ്പോൾ ഇല്ലാത്തതായും കാണപ്പെടുന്നുവോ അത് ആദ്യമുള്ളതിന്റെ ധർമ്മംതന്നെയാകുന്നുവെന്നു നിശ്ചയിക്കപ്പെടുന്നു. ഉഷ്ണവും പ്രകാശവും അഗ്നിയുടെ ധർമ്മങ്ങൾ എന്നതു ദൃഷ്ടാന്തം. ഇന്ദ്രിയവ്യാപാരങ്ങളും ഓർമ്മ മറവി എന്നിവയും ആത്മധർമ്മങ്ങൾ എന്നു സമ്മതിക്കപ്പെടുന്നുണ്ട്. ആ ധർമ്മങ്ങളുള്ള ആത്മാവോ ദേഹാന്തർഭാഗത്തിൽതന്നെ കാണപ്പെടുന്നുള്ളൂ. പുറമെ കാണപ്പെടുന്നില്ല. ദേഹത്തെക്കൂടാതെ വേറിട്ടിരിക്കുന്ന ഭൂതാദിക

ളിൽ സ്മൃത്യാദിധൎമ്മങ്ങൾ കാണപ്പെടാത്തതിനാൽ ഇന്ദ്രിയാദി ചലനസ്മൃത്യാദിധൎമ്മങ്ങൾ ദേഹത്തെ സംബന്ധിച്ചിരിക്കുന്ന ആത്മാവിന്റെ ധൎമ്മങ്ങൾതന്നെ എന്ന പൂൎവ്വപക്ഷത്തിന്നു സമാധാനം പറവാൻ 2-ാം സൂത്രം.

---

വ്യതിരേകസ്തൽഭാവാഭാവിത്വാൽ നതൂപലബ്ധിവത് — സൂം. 54

അൎത്ഥം:— വ്യതിരേകഃ=ദേഹത്തിൽനിന്നു വേറിട്ടുതന്നെ ആത്മാവുണ്ട്. എന്തുകൊണ്ടെന്നാൽ:— തൽഭാവാഭാവിത്വാൽ= മരിച്ചുകിടക്കുന്ന ദേഹം ഉള്ളപ്പോൾ ആത്മാവതിൽ കാണപ്പെടുന്നില്ലല്ലൊ അതുകൊണ്ട്. നതു=ദേഹമല്ല ആത്മാവ്. ഉപലബ്ധിവത്=ജ്ഞാനംപോലെ എന്നു കണ്ടുകൊള്ളണം.

അറിവ് അറിയപ്പെടുന്ന പദാൎത്ഥങ്ങളിൽനിന്നു വേറെയുള്ളതുപോലെ ദേഹാദിപ്രപഞ്ചത്തെ അറിയുന്ന അറിവ് ആ പ്രപഞ്ചത്തിൽനിന്നു വേറെയുണ്ടെന്നു സാരം.

ഭാഷ്യഭാഷാനുവാദം:— ദേഹത്തിൽനിന്നു വേറിട്ടതായ ആത്മാവില്ലെന്നു പറഞ്ഞതു ശരിയല്ല. ദേഹത്തിൽനിന്നു വേറെയിരിക്കുന്ന ആത്മാവുണ്ടെന്നുതന്നെ ധരിക്കേണം. ദേഹമുള്ളപ്പോൾ മാത്രമേ ആത്മാവുള്ളുവെന്നാണെങ്കിൽ ദേഹധൎമ്മം തന്നെ ആത്മാവെന്നു വിചാരിക്കാം. ദേഹമുള്ളപ്പോഴും അതിൽ ആത്മാവില്ലെന്നു കാണപ്പെടുന്നുവെങ്കിൽ ദേഹധൎമ്മമല്ല ആത്മാവെന്നെന്തുകൊണ്ടു വിചാരിച്ചുകൂടാ എന്നതിന്നു സമാധാനം പറയേണം. ദേഹമെന്ന പേരും സ്വരൂപവും മരിച്ചു കിടക്കുന്ന ശരീരത്തിന്നുമുണ്ടെന്നു മററുള്ളവർ കാണുന്നുണ്ട്. ആത്മാവോ ആ ദേഹത്തിൽ വ്യാപരിക്കുന്നതുമില്ല. അതുകൊണ്ടു ദേഹം ആത്മാവല്ല എന്നതു സ്പഷ്ടമാകുന്നു.

അതിന്നുംപുറമെ:— ദേഹമുള്ളപ്പോഴും-ജീവനോടുകൂടെയിരിക്കുമ്പോൾമാത്രമെ-ഓൎമ്മ-സ്മൃതി-മുതലായവയുള്ളു. ദേഹമില്ലാത്തപ്പോൾ സ്മൃത്യാദികൾ ഇല്ല എന്നും നിശ്ചയിപ്പാൻ കഴികയില്ല. ഈ ദേഹം ഒരു കാലത്തിൽ വീണുപോയാലും-മരിച്ചതിൽപിന്നെയും-മറെറാരു ദേഹത്തോടുകൂടെ സഞ്ചരി

ക്കുന്ന ആത്മാവിൻെറ ധൎമ്മങ്ങൾ തുടൎന്നുകൊണ്ടുതന്നെയിരിക്കും. സംശയം ഉള്ളതുകൊണ്ടു എതൃപക്ഷത്തെ നിരാകരിക്കുന്നു.

ഭൂതങ്ങളിൽനിന്നു ഏതൊന്നിൻെറ ഉത്ഭവത്തെ ലോകായതികന്മാർ നിശ്ചയിക്കുന്നുവോ ആ ചൈതന്യത്തിൻെറ സ്വരൂപം എന്താണെന്നു അവരോടു ചോദിപ്പാനുള്ളതാകുന്നു. ഭൂതഭൌതികങ്ങളെ കൂടാതെ യാതൊരു തത്വവും ഇല്ലെന്നു അവർ വിചാരിക്കുന്നുവെല്ലോ. അങ്ങിനെയാണെങ്കിൽ ഭൂതഭൌതികങ്ങളെ അറിയുന്നതു യാതൊന്നോ അതുതന്നെ ചൈതന്യം എന്നാണെങ്കിൽ ആ ചൈതന്യം ഭൂതഭൌതികങ്ങളെ അറിയുക എന്നതു സംഭാവ്യമല്ല. തന്നിൽതന്നെ തൻെറ പ്രവൃത്തിയെന്നതു വരികയില്ല. പ്രവൎത്തകനും പ്രവൃത്തിവിഷയവും ഒന്നാകയില്ല. ഉഷ്ണസ്വഭാവമുള്ള അഗ്നി അതിനെത്തന്നെ ദഹിപ്പിക്കുകയില്ല. കളിക്കാനറിയുന്ന കളിക്കാരൻ തൻെറ സ്കന്ധത്തിൽ കയറി കളിക്കുകയില്ല. ഭൂതഭൌതികധൎമ്മമായ ചൈതന്യം ഭൂതഭൌതികങ്ങളെത്തന്നെ അറിയുകയുമില്ല. രൂപാദികൾ അവയുടെ സ്വരൂപത്തെയോ മററു രൂപത്തെയൊ അറിയുകയുമില്ല. ചൈതന്യമാകട്ടെ ബാഹ്യങ്ങളായ ഭൂതഭൌതികങ്ങളെയും ആധ്യാത്മികവിഷയങ്ങളെയും അറിഞ്ഞുകൊണ്ടുമിരിക്കുന്നു. അതുകൊണ്ടു അറിയപ്പെടുന്ന വിഷയങ്ങൾ അറിവിൽനിന്നു വെറിട്ടിരിക്കുന്നതുപോലെ അറിവാകുന്ന ചൈതന്യം അറിയപ്പെടുന്ന ഭൂതഭൌതികമായ ശരീരത്തിൽനിന്നു വേറിട്ടിരിക്കുന്നതു തന്നെയെന്നും സ്പഷ്ടമായിരിക്കുന്നു.

ഉപലബ്ധി—പ്രത്യക്ഷാനുഭവംതന്നെ ചൈതന്യസ്വരൂപം—എന്നു ഞങ്ങൾ പറയുന്ന ആത്മാവു് ഉപലബ്ധിമാത്രത്താൽ ദേഹഭിന്നം എന്നുതന്നെയല്ല നിത്യത്വം—നാശമില്ലായ്മ—കൊണ്ടും ശരീരത്തിൽനിന്നു വെറിട്ടിരിക്കുന്നതുമാകുന്നു. ഒരവസരത്തിൽ ഞാൻ കണ്ടിരുന്ന ഒന്നിനെ മറെറാരവസരത്തിൽ കാണുമ്പോൾ ഞാൻ മുമ്പെ കണ്ടിരുന്ന വസ്തു ഇതുതന്നെ എന്ന പ്രത്യഭിജ്ഞ—ഐക്യജ്ഞാനം ഉണ്ടാകുന്നതിനാൽ ആത്മാവിൻെറ നിത്യത്വം സ്പഷ്ടമാകുന്നു. ഓൎമ്മ മുതലായതും നിത്യത്വത്തെ സാധിക്കുന്നു. മുമ്പെ കഴിഞ്ഞ സംഗതി

കഠം മറക്കാതിരിക്കുന്നതും ആത്മാവു് നിത്യൻ എന്നു ബോധിപ്പിക്കുന്നു.

ശരീരമുള്ളപ്പോഠം ആത്മാവുണ്ടെന്നും ശരീരാഭാവത്തിൽ ആത്മാവില്ലെന്നും പറഞ്ഞ വാദം ഇതുവരെ ഉപന്യസിച്ച സംഗതികളാൽ നിരാകരിക്കപ്പെട്ടു.

ഇതിന്നുംപുറമെ:—പ്രദീപാദികളായ ഉപകരണങ്ങഠം ഉള്ളപ്പോഠം മാത്രം പദാൎത്ഥാനുഭവം ഉണ്ടാകുന്നു എന്നതുകൊണ്ടു അനുഭവജ്ഞാനം പ്രദീപാദിധൎമ്മം എന്നു വരുന്നില്ല. അതുപോലെ ദേഹമുള്ളപ്പോഠം ഉപലബ്ധിയും ദേഹാഭാവത്തിൽ ഉപലബ്ധിയില്ലെന്നും വരുന്നില്ല. പ്രദീപാദികഠം പദാൎത്ഥദൎശനത്തിന്നൊരുപകരണം എന്നതുപോലെ ദേഹവും ഉപലബ്ധിക്കൊരുപകരണം എന്നു മാത്രമല്ലാതെ ദേഹം അത്യന്തമായ ഉപകരണം എന്നും വരുന്നില്ല. ഒന്നും വ്യാപരിക്കാതെ ദേഹം ഒരേടത്തു കണ്ണടച്ചുകിടക്കുമ്പോഠം എവിടെയെല്ലാമോ സഞ്ചരിച്ചതും എന്തെല്ലാമോ സ്വപ്നത്തിൽ കണ്ടതും ആരാകുന്നു എന്നിങ്ങിനെ ചിന്തിക്കുമ്പോഠം ദേഹത്തിൽനിന്നു വേറിട്ടിരിക്കുന്നതു തന്നെ ആത്മാവെന്നു നിശ്ചയിക്കുന്നതാണു് ദോഷരഹിതമായ സിദ്ധാന്തപക്ഷം.

30-ാം അധികരണം പൂൎണ്ണം.

—:❋✳❋:—

## 31. അംഗാവബദ്ധാധികരണം സൂം. 55-56

**അംഗാവബദ്ധാസ്തു ന ശാഖാസു ഹി പ്രതിവേദം—സൂം 55.**

സൂത്രാൎത്ഥം:—അംഗാവബദ്ധാഃ തു=അംഗാവബദ്ധങ്ങഠം ക്രിയകളോടു ചേൎന്ന ഉപാസനാവിധികഠം. ശാഖാസു ന=അതാതു ശാഖകളിൽമാത്രം സ്വീകരിക്കേണ്ടവയല്ല. പ്രതിവേദം=എല്ലാ വേദത്തിലും ഉള്ളവയാകുന്നു. തു=എന്നതു പൂൎവ്വപക്ഷത്തെ നിരാകരിപ്പാനുള്ളതാകുന്നു.

ഭാഷ്യഭാഷാനുവാദം:—പ്രസംഗവശാൽ വന്നതായ ഉപദേശങ്ങളെ പൂൎണ്ണമാക്കികഴിഞ്ഞു. ഇപ്പോഠം പ്രകൃതമായ ഉപാസനകളെത്തന്നെ വിശദമാക്കാൻ ഭാവിക്കുന്നു.

"ഓമിത്യക്ഷര മുൽഗീഥമുപാസീത" (ഛാം 1-1-1) ഓം എന്ന ഉൽഗീഥാവയവമായ ഈ അക്ഷരത്തെയുപാസിക്കേണം. "ലോകേഷു പഞ്ചവിധം സാമോപാസീത" (ഛാം 2-2-1) അഞ്ചുവിധമായ സാമത്തെ ലോകങ്ങളിൽ ഉപാസിക്കേണം. "ഉക്ഥമുക്ഥമിതിവൈപ്രജാവദന്തി തദിദമേവോക്ഥം" ഉക്ഥം ഉക്ഥം എന്നു പ്രജകൾ പറയുന്നുണ്ടല്ലൊ ആ ഉക്ഥം ഇതു തന്നെയാകുന്നു. "ഇയമേവപൃഥിവീ, അയംവാവ ലോക, ഏഷോ f ഗ്നിശ്ചിതഃ" ഇതുതന്നെ പൃഥിവിയും, ഇതെ ലോകവും ചയനം ചെയ്യപ്പെട്ട ഇതുതന്നെ അഗ്നിയും എന്നിങ്ങിനെയുള്ള ഉൽഗീഥം മുതലായ കമ്മാംഗങ്ങളോടു ബന്ധപ്പെട്ട ഉപാസനങ്ങൾ ഓരോ വേദത്തിലുമുള്ള ശാഖകളിൽ വിധിക്കപ്പെട്ടിരിക്കുന്നുവോ അവ അതാതു ശാഖകളിലുള്ള ഉൽഗീഥാദികളിൽ മാത്രമോ അതോ എല്ലാ ഉൽഗീഥാദികളിലും സംബന്ധിക്കുമോ എന്നു് സംശയിക്കുന്നു. ഓരോ ശാഖയിലും സ്വരം മുതലായവ ഒരുപോലെയല്ലാത്തതിനാൽ ഉൽഗീഥാദികളും ഭേദപ്പെടും എന്ന കാരണത്താൽ സംശയം ഉണ്ടാകുന്നു. അതു കൊണ്ടു ഈ ഉപാസനം അതാതു ശാഖകൾക്കു മാത്രമായി വിധിക്കപ്പെട്ടിരിക്കുന്നുവെന്നു തന്നെ ആദ്യമായി നിശ്ചയിക്കുന്നു. സ്ഥാനത്തെ പ്രമാണമായി കരുതുന്നതിനാൽ അതാതു സ്ഥാനത്തിൽ അതാതിനെ സ്വീകരിക്കുന്നു. അതാതു സ്ഥാനത്തെ അതിക്രമിച്ച് ഇതരസ്ഥാനം സ്വീകരിപ്പാൻ കാരണം കാണുന്നില്ല എന്ന പൂർവ്വപക്ഷത്തിന്നീയധികരണത്താൽ സിദ്ധാന്തം പറയപ്പെടുന്നു.

തു ശബ്ദം പൂർവ്വപക്ഷത്തെ നിരാകരിക്കുന്നു. ഈ ഉപാസനവിധികൾ ഓരോ വേദത്തിലും ഉള്ളതിനാൽ അതാതു ശാഖകളിൽ മാത്രം സ്വീകാൎയ്യം എന്ന വ്യവസ്ഥയില്ല. എല്ലാ ശാഖകളിലും അനുവൎത്തിക്കുന്നവതന്നെ. എന്തുകൊണ്ടെന്നാൽ ഉൽഗീഥാദി ശ്രുതികൾ പൊതുവിലുള്ളവയാകുന്നു. അവയെ സാന്നിധ്യം എന്ന വിശേഷത്തെ ആശ്രയിച്ചുകൊണ്ടു വിശേഷശ്രുതിയാക്കുന്നതുകൊണ്ടുദ്ദേശത്തിന്നു--സാമാന്യം എന്ന ആദ്യനിശ്ചയത്തിന്നു—ഹാനി വരുന്നതു കാൎയ്യമായ ദോഷമാകുന്നു. അങ്ങനെ വരുത്തുന്നതു ന്യായ്യമല്ല. സന്നിധാന

ത്തേക്കാൾ ശ്രുതി ബലവത്തരയാകുന്നു. അതുകൊണ്ടു ഉൽഗീഥം പൊതുവായിത്തന്നെ സ്വീകരിക്കേണ്ടതു ന്യായ്യമാകുന്നു.

---

മന്ത്രാദിവദ്വാ ƒ വിരോധഃ —സൂം. 56.

അത്ഥം:—വാ=അല്ലെങ്കിൽ. മന്ത്രാദിവത്=മന്ത്രം മുതലായവയെ ഒരു ശാഖയിൽ ഉള്ളതിനെ മറെറാരു ശാഖയിൽ സ്വീകരിക്കുന്നതുപോലെ. അവിരോധഃ=വിരോധം ഇല്ലെന്നു വരാം.

ഭാഷ്യാനുവാദം:—അല്ലെങ്കിൽ ഒരു ശാഖയിൽ പറഞ്ഞിരിക്കുന്ന ഉൽഗീഥോപാസനത്തെ മററു ശാഖയിൽ എങ്ങനെ സ്വീകരിക്കും എന്ന ശങ്കക്കു മറെറാരു വിധത്തിലും സമാധാനം പറയാം:—മന്ത്രാദികൾക്ക് —മന്ത്രങ്ങൾക്കും കമ്മങ്ങൾക്കും ഗുണങ്ങൾക്കും—ഒരു ശാഖയിൽനിന്നു മറെറാരു ശാഖയിലേക്കു സ്വീകാരം ഉള്ളതുപോലെ ഇവിടെയും അവിരോധഃ=വിരോധമില്ലെന്നു വരാം.

ഭാഷ്യഭാഷാനുവാദം:—ഒരു ശാഖയിൽ പറഞ്ഞിരിക്കുന്ന ഉൽഗീഥാദ്യുപാസനകളെ മറെറാരു ശാഖയിൽ സ്വീകരിക്കുന്നതെങ്ങിനെയെന്നു ശങ്കിക്കുന്നതിന്നു മറെറാരു വിധത്തിലും സമാധാനത്തിന്നു വഴിയുണ്ട്. മന്ത്രങ്ങളും കമ്മങ്ങളും ഗുണങ്ങളും ഇതരശാഖകളിൽ ഉള്ളതാണെങ്കിലും കൂടെ അന്യശാഖക്കാർ സ്വീകരിക്കുന്നതായി കാണപ്പെടുന്നുണ്ട്. ഏതൊരു ശാഖക്കാക്ക് കല്ലെടുക്കുമ്പോൾ ഉച്ചരിക്കുന്ന "കുടരുരസി" എന്ന മന്ത്രം ഇല്ലയോ അവർ "കുക്കുടോസി" എന്നുച്ചരിച്ചുകൊണ്ടു കല്ലെടുക്കുന്നു. "കുടരുരസി" എന്നും എടുക്കുന്നുണ്ട്. സമിത്ത് മുതലായ പ്രയാജങ്ങൾ പറയപ്പെടാതിരിക്കുന്ന ശാഖക്കാർ ആ യാഗങ്ങളിൽ ഗുണവിധി പറയപ്പെടുന്നുണ്ട്:—"ക്രതവോവൈപ്രയാജാഃ" എന്നാണവർ എടുത്തിരിക്കുന്നത്. (അജോഗ്നീഷോമീയഃ" എന്ന "ജാതിവിശേഷം") അജത്തെ ഹോമിക്കേണം എന്നു പറയപ്പെട്ടിട്ടില്ലയോ. അവക്കും മന്ത്രവണ്ണം കാണപ്പെടുന്നുണ്ട്:—"ഛാഗസ്യ വപായാമേദസോ ƒ നുബ്രൂഹി" എന്നു പശുവിൻെറ ജാതിവിശേഷത്തെ അറിയിച്ചിരിക്കുന്നു.

ഇതുപോലെ ഒരു ശാഖയിലുള്ളതിനെ മററു ശാഖക്കാരെ ടുക്കുന്നതു വിരോധമാകയില്ലെന്നു കണ്ടുകൊള്ളേണം.

—: ✳❋✳ :—

## 32. ഭൂമജ്യായസ്ത്വാധികരണം——സൂം. 57

ഭൂമ്നഃ ക്രതുവജ്ജ്യായസ്ത്വം തഥാഹി ദർശയതി—സൂം. 57.

ഭൂമ്നഃ=സകലാവയവങ്ങളും അടങ്ങിയ വൈശ്വാനരൻെറ ഉപാസനക്കും. ജ്യായസ്ത്വം=പ്രാധാന്യം ഉണ്ടെന്നു ധരിക്കേണം. ക്രതുവത്=യാഗത്തിലെന്നപോലെ. തഥാഹി=അപ്രകാരമാണെല്ലൊ. ദർശയതി=ശ്രുതിയുപദേശിക്കുന്നതും.

ഭാഷ്യഭാഷാന്തരവാദം:— ഛാന്ദോഗ്യത്തിൽ (5-11-1) "പ്രാചീനശാല ഔപമന്യവഃ" എന്നാരംഭിക്കുന്ന കഥയിൽ വ്യസ്തമായും (ഓരോ അംഗവിഭാഗത്തെയും) സമസ്തമായും (സകലാവയവസഹിതമായും) ഇരിക്കുന്ന വൈശ്വാനരോപാസനത്തെ പറഞ്ഞിട്ടുണ്ടു്. വ്യസ്തമായ ഉപാസനം:—"ഔപമന്യവ കംത്വമാത്മാനമുപാസ്സേ" ഹേ ഔപമന്യവ! നീ ഏതാത്മാവിനെ വൈശ്വാനരൻ എന്നുപാസിക്കുന്നുവെന്ന ചോദ്യത്തിന്നു ഞാൻ ദ്യുലോകത്തെ വൈശ്വാനരനെന്നുപാസിക്കുന്നുവെന്നു് രാജാവിനോടു മറുപടി പറഞ്ഞു. "ഏഷവൈസുതേജാ ആത്മാവൈശ്വാനരോയം ത്വമാത്മാനമുപാസ്സേ" (ഛാം. 5-12-1) ആത്മാവെന്നു നീയുപാസിക്കുന്ന ഇവൻ സുതേജസ്സെന്ന മഹാനായ ആത്മാവാകുന്നു എന്നതു വ്യസ്തമായ ഉപാസനത്തെ ഉദാഹരിച്ചിരിക്കുന്നു. ഇതേവിധം സമസ്തോപാസനത്തെയും കാണിക്കുന്നു:— തസ്യഹവാ ഏതസ്യാത്മനോ വൈശ്വാനരസ്യ മൂർദ്ധൈവ സുതേജാശ്ചക്ഷുർവ്വിശ്വരൂപഃ പ്രാണഃ പൃഥഗ്വർത്മാത്മാ സന്ദേഹോ ബഹുലോബസ്തിരേവരയിഃ പൃഥിവ്യേവപാദൌ (ഛാം.5-17-2) ആ ഈ വൈശ്വാനരാത്മാവിൻെറ ശിരസ്സുതന്നെ സുതേജസ്സു്, നേത്രംതന്നെ വിശ്വരൂപം, ദേഹമദ്ധ്യം ബഹുളം വസ്തിരയിയാകുന്നു, പൃഥിവി പാദങ്ങളാകുന്നു, എന്നിങ്ങിനെ സമസ്തവിഭാഗങ്ങളടങ്ങിയ വൈശ്വാനരോപാസനത്തെയും പറഞ്ഞിരിക്കുന്നു ഇതിൽ

സംശയം ജനിക്കുന്നു. വ്യസ്തമായും സമസ്തമായും ഉപാസിക്കേണമോ സമസ്തം മാത്രം ഉപാസിച്ചാൽ മതിയോ എന്നാണ് സംശയം. സുതേജഃ പ്രഭൃതികളായ ഏതെങ്കിലും ഒരവയവത്തോടുകൂടിയ വൈശ്വാനരനെ ഉപാസിക്കേണം എന്നാകുന്നു ആദ്യമായി തോന്നുന്നത്. കാരണം വ്യസ്തോപാസനത്തിൽ "ഉപാസ്സ്വ" എന്ന ക്രിയാപദം ചേർന്നിരിക്കുന്നു "തസ്മാത്തവ സുതം പ്രസുതം ആസുതം കുലേദൃശ്യതെ" (ഛാം 5-12-1) അതുകൊണ്ടു നിന്നക്കു പുത്രാദ്യഭിവൃദ്ധിയുണ്ടാകും എന്ന ഫലവും പറഞ്ഞിരിക്കയാൽ വ്യസ്തവൈശ്വാനരാത്മാവിനെയും ഉപാസിക്കുവാൻതന്നെ ശ്രുത്യുപദേശം എന്നു വരുമ്പോൾ സമാധാനം:—സർവ്വാവയവസഹിതമായ വൈശ്വാനരോപാസനം തന്നെ ശ്രേഷ്ഠം എന്നാണീശ്രുതിയുടെ സാരമായ ഉപദേശം എന്നെ വരുന്നുള്ളു. പ്രത്യേകാവയവസഹിത വൈശ്വാനരാത്മാവിനെ ഉപാസിപ്പാനുപദേശിക്കുന്നില്ല. ക്രതുവിൽ എന്നപോലെ: എങ്ങിനെയെന്നാൽ: ദർശപൂർണ്ണമാസാദി ക്രതുക്കളിൽ സമ്പൂർണ്ണമായ യാഗമല്ലാതെ പ്രത്യേകമായി ഓരോന്നിനെയും യജിക്കുന്ന സമ്പ്രദായമില്ല. അതുപോലെ ഇവിടെയും സമ്പൂർണ്ണോപാസനം ഉപദേശിക്കപ്പെട്ടിരിക്കുന്നു. എന്തുകൊണ്ടെന്നാൽ: ശ്രുതിസമ്പൂർണ്ണമായ ഉപാസനത്തെത്തന്നെ ശ്രേഷ്ഠമായി നിശ്ചയിച്ചിരിക്കുന്നു. എന്നാൽ മാത്രമേ ഉടനീളം ഉപദേശിക്കപ്പെടുന്ന ശ്രുതിക്ക് ഏകവാക്യത്വം സിദ്ധമാകയുള്ളൂ. മുൻപിൻവാക്യങ്ങളെ ശരിക്കാലോചിക്കുമ്പോൾ വൈശ്വാനരവിഷയമായ ഈ ഭാഗം ഏകവാക്യമാണെന്നു സ്പഷ്ടമാകും. പ്രാചീനശാലൻ മുതൽ ഉദ്ദാലകൻവരെയുള്ള ആറു ഋഷികൾ വൈശ്വാനരവിദ്യാവിഷയത്തിൽ നിശ്ചിതനില സിദ്ധിക്കാതെ അശ്വപതിയായ കൈകയരാജാവിനെ സമീപിക്കുന്നു. ഓരോരുത്തരോടു ഓരോ വാക്യത്തെ ഓരോ അവയവപരമായിട്ടുപദേശിക്കുന്നു. ദ്യുലോകം വൈശ്വാനരാത്മാവിന്റെ മൂർദ്ധാവ്—എന്നിങ്ങിനെയും എല്ലാ അവയവങ്ങളും ഒന്നായിചേർന്നു സമസ്തവൈശ്വാനരാത്മാവിനെ അവർക്കെല്ലാം ഒന്നായിട്ടും ഉപദേശിച്ചിരിക്കുന്നു.

"മൂർദ്ധാതെവ്യപതിഷ്യദ്യന്മാംനാഗമിഷ്യഃ" (5-12-2 ഛാം) ഇപ്പോൾ നിങ്ങൾ എന്റെ സമീപത്തിൽ വന്നിട്ടില്ലാ

യിരുന്നുവെങ്കിൽ നിങ്ങളുടെ മൂർദ്ധാവു പതിക്കുമായിരുന്നു എന്നിങ്ങിനെ വ്യസ്തോപാസനത്തെത്തുടന്നുകൊണ്ടു "സർവ്വേഷു ലോകേഷു സർവ്വേഷുഭൂതേഷു സർവ്വേഷ്വാത്മസ്വന്നമത്തി" (ഛാം. 5-18-1) സമസ്താവയവസഹിതനായ വൈശ്വാനരാത്മാവിനെ ഉപാസിക്കുന്നവൻ സർവ്വലോകങ്ങളിലും ഭൂതങ്ങളിലും ആത്മാക്കളിലും അന്നത്തെ അനുഭവിക്കുന്നു എന്നു സമസ്തോപാസനത്തെ സ്തുതിക്കയും ചെയ്തിരിക്കുന്നു. അതുകൊണ്ടാ ഉപാസനംതന്നെ ശ്രേഷ്ഠം. ചിലരിതിനെ മറെറാരുവിധത്തിൽ വ്യാഖ്യാനിക്കുന്നതീവിധമാകുന്നു:—സമസ്തോപാസനം അധികം ശ്രേഷ്ഠം എന്ന ശ്രുതിവചനം വ്യസ്തോപാസനത്തെയും ശ്രേഷ്ഠം എന്നു സൂചിപ്പിക്കുന്നുവെന്നാണവരുടെ പക്ഷം. അതു യുക്തമല്ല. അങ്ങിനെ ഏകവാക്യത്വം സിദ്ധിക്കയില്ല. ഒന്ന് ശ്രേഷ്ഠതരം മറെറാന്ന് ശ്രേഷ്ഠം എന്നായാൽ വാക്യം രണ്ടാകും. അതു വന്നുകൂടാ. നിൻെറ മൂർദ്ധാവ് പതിക്കും എന്ന നിന്ദാവചനം വ്യസ്തോപാസനം ശ്രേഷ്ഠമല്ല ത്യാജ്യമാണെന്നു സ്പഷ്ടമാക്കിയിരിക്കുന്നു. സൂത്രത്തിലുള്ള ജ്യായഃ=അധികം ശ്രേഷ്ഠം എന്ന വാക്കിനുള്ള പ്രാമാണ്യത്തെ സ്വീകരിക്കേണം. തന്നിമിത്തം വ്യസ്തോപാസനത്തിന്നു സ്ഥാനമില്ലെന്നുതന്നെ നിശ്ചയിക്കയും വേണം.

32-ാം അധികരണം പൂർണ്ണം.

---

## 33. ശബ്ദാദിഭേദാധികരണം—സൂത്രം 58.

നാനാശബ്ദാദി ഭേദാത്—സൂ. 58.

സൂത്രാർത്ഥം:—നാനാ=ഈമാതിരി ഉപാസനങ്ങൾ നാനാവിധമാകുന്നു. എന്തുകൊണ്ടെന്നാൽ:—ശബ്ദാദിഭേദാത്=ശബ്ദം ഗുണം മുതലായവയിൽ കാണപ്പെടുന്ന ഭേദമാണതിന്നു കാരണം.

ഭാഷ്യഭാഷാനുവാദം:—കഴിഞ്ഞ അധികരണത്തിൽ സുതേജസ്സ മുതലായ വൈശ്വാനരാംശോപാസനങ്ങൾക്ക് ഫലഭേദം ശ്രുതിയിൽ കാണുന്നുണ്ടെങ്കിലും സമസ്തോപാസനംതന്നെ

അധികം ശ്രേഷ്ഠം എന്നുറപ്പിച്ചിരിക്കുന്നു. ഇതിൽനിന്നു വെവ്വേറെ ശ്രുതികളിൽ കാണപ്പെടുന്ന ഉപാസനങ്ങളും ഇമ്മാതിരിതന്നെ ചെയ്യപ്പെടേണം എന്ന വിചാരം വന്നേക്കാം.

അതുമാത്രമല്ല ഉപാസ്യവസ്തുവിൽ ഭേദമില്ലാത്തതിനാൽ ഉപാസനയിലും ഭേദമുണ്ടാവാൻ കാരണമില്ല യാഗത്തിന്നു ദ്രവ്യവും ഈശ്വരനും എന്നപോലെ ഉപാസനയിലും ഉപാസ്യവും ഉപാസനയും ഒരുപോലെതന്നെ. ശ്രുതിയിൽ നാനാത്വമുണ്ടെങ്കിലും സേവ്യനായ ഈശ്വരൻ ഒന്നെന്നുതന്നെ അറിയപ്പെടുന്നു.

അതായതു്: —"മനോമയഃ പ്രാണശരീരഃ" (ഛാം 3-4-2) എന്നും "കംബ്രഹ്മ ഖംബ്രഹ്മ" എന്നും "സത്യകാമഃ സത്യസങ്കല്പഃ" എന്നും, ശ്രുതികൾ ഉപദേശിക്കുന്നു. "ഏകഏവ പ്രാണഃ" "പ്രാണോവാവ സംവർഗ്ഗഃ" പ്രാണൻ ഒരുവൻതന്നെ. പ്രാണൻതന്നെ സംവർഗ്ഗം എന്നും (ഛാം 4-3-3) "പ്രാണോവാവജ്യേഷ്ഠശ്ച ശ്രേഷ്ഠശ്ച" പ്രാണൻതന്നെ ജ്യേഷ്ഠനും ശ്രേഷ്ഠനും, "പ്രാണോഹപിതാ പ്രാണോമാതാ" പ്രാണൻതന്നെ പിതാവു് പ്രാണൻതന്നെ മാതാവു് എന്നിങ്ങിനെ പറയപ്പെട്ടിരിക്കുന്നു. ഉപാസ്യം ഒന്നായിരിക്കുന്നതിനാൽ ഉപാസനവും ഒന്നുതന്നെ. ശ്രുതികൾ വെവ്വേറെ കാണപ്പെടുന്നതു് ഗുണഭേദങ്ങളെ കാണിപ്പാനാണെന്നു ധരിച്ചാൽമതി. സ്വന്തമായും ഇതരമായുമിരിക്കുന്ന ഏതു ശാഖയിലും വിധിക്കപ്പെട്ടിരിക്കുന്ന വിദ്യക്കു് ഐക്യം സിദ്ധിക്കുന്നുവെന്നു തന്നെ ധരിക്കേണം എന്ന പൂർവ്വപക്ഷത്തിന്നു "നാനാ" എന്ന സൂത്രത്താൽ സിദ്ധാന്തം പറയപ്പെടുന്നു.

അറിയേണ്ടതായ വസ്തു ഒന്നാണെങ്കിലുംകൂടെ ഈ മാതിരി വിധികളിൽ ഉപാസനം ഭിന്നമായിരിക്കുന്നതുതന്നെ യുക്തം. എന്തുകൊണ്ടെന്നാൽ ശബ്ദം ഗുണം എന്നിവ നാനാവിധത്തിൽ കാണപ്പെടുന്നതാണതിന്നു കാരണം. വേദ=അവനറിയുന്നു. ഉപാസീത=ഉപാസിക്കേണം. സക്രതും കുർവ്വീത=അവൻ ധ്യാനിക്കേണം. ഈ മാതിരി ശബ്ദഭേദങ്ങൾ കാണപ്പെടുന്നു. ശബ്ദഭേദം കർമ്മഭേദത്തിന്നു കാരണമാകുന്നു. "ശബ്ദാന്തരെ കർമ്മഭേദഃ കൃതാനുബന്ധത്വാത്" ശബ്ദത്തിന്നും കർമ്മത്തിന്നും തമ്മിൽ സംബന്ധം ഉള്ളതുകൊണ്ടു് ശബ്ദഭേദം കർമ്മ

ഭേദത്തിന്ന കാരണം (ജൈമസൂ. 2-2-1) എന്ന പൂൎവ്വമീമാംസാ സിദ്ധാന്തം സ്വീകരിക്കേണ്ടതാകുന്നു. ഗുണഭേദങ്ങളും കൎമ്മഭേദത്തിന്ന കാരണമാണെന്ന പ്രകൃതാനുസരണം ധരിക്കേണം.

ശങ്ക:—വേദ എന്നിങ്ങിനെ ശബ്ദഭേദങ്ങൾ മാത്രമല്ലാതെ "യജതി" എന്നീ സ്ഥാനങ്ങളിൽ എന്നപോലെ അൎത്ഥഭേദമില്ലെല്ലൊ. മനോവൃത്തി രൂപമായ അൎത്ഥം ഒന്നായിത്തന്നെയിരിക്കയാൽ ശബ്ദഭേദം നിമിത്തം ഉപാസനഭേദം എന്നിങ്ങിനെ സംഭവിക്കും എന്നാണെങ്കിൽ ഇതൊരു ദോഷമല്ല. മനോവൃത്തിയിൽ ഭേദമില്ലെങ്കിലും അനുബന്ധത്തിൽ ഭേദമുള്ളതുകൊണ്ടു അറിയേണ്ടതിലും ഭേദം സംഭവിക്കും.

ഉപാസ്യനായ ഈശ്വരൻ ഒന്നാണെങ്കിലും പ്രകരണം തോറും ഓരോ ഗുണങ്ങളെ പ്രകടമാക്കുന്നതുകൊണ്ടു ഉപാസ്യത്തിലും ഉപാസനത്തിലും അനുബന്ധം നിമിത്തം ഭേദം ഉണ്ടാകേണ്ടതാവശ്യമാകുന്നു. വിദ്യാവിധി ഒന്നാണെന്നും ഗുണവിധി വേറെയാണെന്നും പറവാൻ ശക്യമല്ല. പ്രാണൻ ഒന്നാണെങ്കിലും അവിടവിടെ—ഓരോ ഇന്ദ്രിയങ്ങളിലും—ഭിന്നഗുണവാനാകയാൽ ഉപാസ്യവും ഉപാസനവും ഭേദപ്പെട്ടും. അനുബന്ധം അതിന്ന കാരണം. ഈ പക്ഷത്തിൽ സത്യകാമൻ സത്യസങ്കല്പൻ എന്ന ഗുണങ്ങൾ സമാനങ്ങളല്ല. ഈ ആഗ്രഹമുള്ളവൻ ഇതിനെ ഈ വിധം ഉപാസിക്കേണം എന്നിങ്ങിനെ പ്രകരണംതോറും വെവ്വേറെ ചെയ്യുന്ന ഉപദേശം ഏകവാക്യമാകയില്ല.

വൈശ്വാനരവിദ്യയിലെന്നപോലെ ഒരേവിധത്തിൽ പ്രേരിക്കുന്നതുകൊണ്ട് ഏകവാക്യത്വം നിശ്ചയിപ്പാൻ സാധിക്കുന്നതുപോലെ നാനാവിധത്തിൽ ഗുണഭേദങ്ങളെ പ്രകടമാക്കുന്ന ശ്രുതികളിൽ ഏകവാക്യത്വം നിശ്ചയിപ്പാൻ കഴികയില്ല. അതുകൊണ്ടു നാനാശബ്ദാദിഭേദം കാണപ്പെടുന്ന പ്രകരണങ്ങളിൽ ഉപാസ്യം ഒന്നാണെങ്കിലും ഉപാസനം അനുബന്ധഭേദം നിമിത്തം ഭിന്നമായ്വരും എന്നതു സൎവ്വവേദാന്തജ്ഞാനത്തിൻെറ ഫലമാകുന്നു.

33-ാം അധികരണം പൂൎണ്ണം.

—:❋✳❋:—

# 34. വികല്പാധികരണം—സൂ. 59

വികല്പോ ƒ വിശിഷ്ടഫലത്വാത്—സൂ. 59

അൎത്ഥം:—വികല്പഃ=ഏതാനും ഒന്നിൽ നിഷ്ഠ. എന്തുകൊണ്ടെന്നാൽ; അവിശിഷ്ടഫലത്വാത്=തുല്യഫലപ്രാപ്തിയുള്ളതുകൊണ്ടുതന്നെ.

ഭാഷ്യഭാഷാനുവാദം:—ഉപാസനാഭേദങ്ങളെ പറഞ്ഞുകഴിഞ്ഞിരിക്കെ ഈ ഉപാസനകളിൽ ഏതെങ്കിലും ഒന്നിനെ സ്വീകരിക്കേണമോ ഇഷ്ടാനുസരണം എല്ലാം സ്വീകാൎയ്യമോ അതോ ഒരു നിശ്ചയം ആവശ്യമോ എന്നാലോചിക്കേണ്ടതായ അവസരമാണിത്. ബഹുവിധോപാസനകളെ വിധിച്ചിരിക്കേ അതിന്നെല്ലാം ഐക്യം നിശ്ചയിപ്പാൻ കാരണമില്ല. അഗ്നിഹോത്രദൎശപൂൎണ്ണമാസാദികൾ ഭിന്നങ്ങളായിരിക്കെ അവക്ക് സമുച്ചയനിയമം കാണപ്പെടുന്നുണ്ടല്ലൊ എന്നാണെങ്കിൽ അതൊരു ദോഷമല്ല. ദൎശപൂൎണ്ണമാസാദിശ്രുതികൾ എന്നെന്നും അനുഷ്ഠിക്കേണ്ടവയാണെന്നു നിശ്ചയിക്കപ്പെട്ടവയാകുന്നു. അതുപോലെ ഉപാസനാവിധികൾ നിത്യവിധികളല്ല. ഇന്നവിധമായ ഉപാസനം കൎത്തവ്യം എന്ന നിബ്ബന്ധവും അവയിൽ ഇല്ല. അവശേഷിക്കുന്നതേതുവിധം എന്നാൽ ഒരുവൻെറ ഇഷ്ടാനുസരണം ഉപാസനം കൎത്തവ്യം എന്നുതന്നെ.

"മനോമയഃ പ്രാണശരീരഃ" (ഛാം. 3-14-2) "കം ബ്രഹ്മ ഖം ബ്രഹ്മ" (ഛാം. 4-10-5) എന്നീ ശ്രുതികൾ ഏതുവിധം ധ്യാനിക്കുന്നതുകൊണ്ടും ഫലത്തിൽ ഭേദമില്ലെന്നാണെല്ലൊ ബോധിപ്പിക്കുന്നത്. ഫലത്തിൽ ഭേദമില്ലെങ്കിലും ഇവയിൽ ഏതെങ്കിലും ഒന്നിനെ സ്വീകരിക്കേണം എന്നുതന്നെ നിശ്ചയം. എന്നാണെങ്കിൽ അതൊരു ദോഷമല്ല. സമാനഫലപ്രാപ്തിയുള്ള സ്വൎഗ്ഗാദിസാധനങ്ങളായ കൎമ്മങ്ങളിൽ ഇഷ്ടാനുസരണം സ്വീകരിക്കപ്പെടുന്ന സമ്പ്രദായമുണ്ട് എന്ന പൂൎവ്വപക്ഷത്തിന്നു സിദ്ധാന്തം "വികല്പ ഏവാസാം ഭവിതുമൎഹതി" എന്നു പറയപ്പെടുന്നു:—ഈ വിദ്യകൾക്കു വികല്പമല്ലാതെ സമുച്ചയം ഉണ്ടാവാൻ അൎഹതയില്ല. എന്തുകൊണ്ടെന്നാൽ എല്ലാ വിദ്യോപാസനകളുടേയും ഫലം ഒരുപോലെതന്നെയാ

കുന്നു. ഒരുപാസനംകൊണ്ടുപാസ്യവസ്തു സാക്ഷാൽകാരം സിദ്ധിക്കുമ്പോൾ രണ്ടാമതൊന്നിനെ ആശ്രയിക്കുന്നതനൎത്ഥമാകുന്നു എന്നുതന്നെയല്ല പലവിധോപാസനത്താൽ അഭീഷ്ടവസ്തു സിദ്ധിക്കാതെയും വരും. സമുച്ചയസ്വീകാരം ചിത്തനിക്ഷേപകാരണവുമാകുന്നു. വിദ്യയുടെ ഫലം സാക്ഷാൽകാരംതന്നെയാണെന്നു ശ്രുതിയുപദേശിക്കുന്നുണ്ട്:—"യസ്യ സ്യാദദ്ധാനവിചികിത്സാസ്തി" (ഛാം. 3-14-4) ഏതൊരുവനു ഫലപ്രാപ്തിയിൽ സംശയമുണ്ടാകാതിരിക്കുന്നുവോ ആ ഉപാസകനു ഉദ്ദിഷ്ടഫലം സിദ്ധിക്കും എന്നാകുന്നു ശ്രുത്യൎത്ഥം എന്നും "ദേവോഭൂത്വാദേവാനപ്യേതി" (ബൃം. 4-1-2) ദേവനും തനിക്കും (ഉപാസകനും) യാതൊരു ഭേദവുമില്ലെന്നുള്ള ദൃഢഭാവനയുള്ളവൻ ഇഷ്ടപ്പെട്ടുന്ന ദേവന്മാരെ പ്രാപിക്കുന്നു. "സദാതൽഭാവഭാവിതാഃ" എപ്പോഴും ആത്മഭാവനതന്നെയുള്ളവൻ ആത്മാവായിത്തന്നെ ഭവിക്കുന്നു. (ഛാം. 8-6) എന്നും ശ്രുതിയുപദേശിച്ചിരിക്കുന്നു. അതുകൊണ്ടു വിശിഷ്ടഫലം നൽകുന്ന വിദ്യകളിൽ ഇഷ്ടമുള്ള ഒന്നിനെ സ്വീകരിച്ച് അതിൽതന്നെ ശ്രദ്ധയുള്ളവനായിരുന്നാൽ ഉദ്ദിഷ്ടഫലം സിദ്ധിക്കും.

34-ാം അധികരണം പൂൎണ്ണം.



## 35. കാമ്യാധികരണം—സൂ. 60

കാമ്യാസ്തു യഥാകാമം സമുച്ചീയേരൻ
നവാപൂൎവ്വഹേത്വഭാവാത്—സൂ. 60

സൂത്രാൎത്ഥം:—കാമ്യാഃതു=കാമ്യങ്ങളായ ഉപാസനകളോ. യഥാകാമം=ഇഷ്ടംപോലെ. സമുച്ചീയേരൻ=ചേൎത്തിയുപാസിക്കാം. നവാ=അങ്ങനെയല്ലാതെയുമാവാം. പൂൎവ്വഹേത്വഭാവാൽ=മുൻപറഞ്ഞ കാമം എന്ന കാരണമില്ലെന്നു വരുന്നുവെങ്കിൽ.

ഭാഷ്യഭാഷാനുവാദം:—സകലോപാസനകൾക്കും ഫലം—ഈശ്വരസാക്ഷാൽകാരം—ഒരുപോലെയാകയാൽ പ്രത്യേകം ഏതെങ്കിലും ഒന്നിനെയുപാസിക്കേണം എന്നു മുമ്പേപറഞ്ഞ

തിന്നു വിപരീതമായും ഉപാസിക്കാനുള്ള സ്ഥാനത്തെ കാണിപ്പാനാണീയധികരണം ആരംഭിക്കപ്പെടുന്നതു്.

സയഏതമേവം വായുംദിശാംവത്സം
വേദനപുത്രരോദം രോദിതി.

(ഛാം. 3-15-2) ഏതൊരുവൻ ഈ വായുവിനെ ദിക്കുകളിൽ ഉപാസിക്കുന്നുവോ അവൻ പുത്രനെ ചൊല്ലി കരയേണ്ടിവരികയില്ല എന്നും. "സയോനാമബ്രഹ്മേത്യുപാസ്തേയാവന്നാമ്നോഗതം തത്രാസ്യകാമചാരോഭവതി" (ഛാം. 7-1-5) ഏതൊരുവൻ നാമത്തെ ബ്രഹ്മം എന്നുപാസിക്കുന്നുവോ അവന്നു നാമത്തിന്നെത്രത്തോളം എത്താൻ കഴിയുമോ ആ ലോകങ്ങളിലെല്ലാം ഇഷ്ടാനുസരണം ഗതി സിദ്ധിക്കും എന്നിങ്ങനെയുള്ള ശ്രുതികൾ സാക്ഷാൽകാരഫലത്തെയല്ല ഇഷ്ടാനുസരണമുള്ള ഫലം സിദ്ധിക്കുമെന്നു കാണിക്കുന്നതിനാൽ കർമ്മത്താൽ എന്നപോലെ അദൃഷ്ടമായ ഫലത്തെ കാംക്ഷിക്കുന്ന ഉപാസകന്മാൎക്കു സമുച്ചയമായ ഉപാസനവും സ്വീകരിക്കാം. അവൎക്കു പ്രത്യേകമായ സാക്ഷാൽകാരസങ്കല്പം ഇല്ലാതിരിക്കുന്നതാണതിന്നു കാരണം.

35-ാം അധികരണം പൂൎണ്ണം.

—:✳❋✳:—

# 36. യഥാശ്രയഭാവാധികരണം-61-66.

അംഗേഷുയഥാശ്രയഭാവഃ സൂ. 61.

ഉപക്രമം:—കൎമ്മങ്ങളോടു ചേൎച്ചയുള്ള ഉപാസനങ്ങളുടെ ക്രമത്തെ വിവരിപ്പാൻ 6 സൂത്രങ്ങളുള്ള ഈ അധികരണം ആരംഭിക്കപ്പെടുന്നു. ആദ്യത്തെ 4 സൂത്രങ്ങൾകൊണ്ടു പൂൎവ്വപക്ഷവും അവസാനത്തെ 2 സൂത്രംകൊണ്ടു സിദ്ധാന്ത പക്ഷവും ഉറപ്പിക്കുന്നു:—

സൂത്രാൎത്ഥം:—അംഗേഷു=കൎമ്മസംബന്ധമുള്ള ഉപാസനങ്ങളിൽ. യഥാശ്രയഭാവഃ=യാഗങ്ങളിൽ ആശ്രയാശ്രയിഭാവം ഏതു വിധമോ അതുപോലെ ഈ ഉപാസനങ്ങളെയും ചേൎത്തുകൊള്ളേണം.

ഭാഷ്യഭാഷാനുവാദം:—കർമ്മാംഗങ്ങളായ ഉത്ഗീഥങ്ങളെ മൂന്നു വേദങ്ങളിൽ ഏതുവിധം നിശ്ചയിച്ചിരിക്കുന്നുവോ അതു പോലെ ഉപാസനങ്ങളെയും കർമ്മസഹിതം അനുഷ്ഠിക്കേണമോ ഇഷ്ടാനുസരണം ആവാമോ എന്ന സംശയമുണ്ടാകുമ്പോൾ കർമ്മാംഗങ്ങളായ സ്തോത്രാദികൾപോലെ ഉപാസനങ്ങളും കർമ്മങ്ങളോടു ബന്ധപ്പെട്ടിരിക്കുന്നു. ജ്ഞാനം ആശ്രയാധീനമായിരിക്കുന്നുവെന്നതാണതിന്നു കാരണം.

—: ০ :—

ശിഷ്ടേശ്ച -- സൂം 62.

ശിഷ്ടേഃച=വിധിയുള്ളതുകൊണ്ടും ഉപാസനം കർമ്മത്തോടനുബന്ധിച്ചതന്നെയിരിക്കേണം

ഭാഷ്യാനുവാദം:—ഉപാസനങ്ങൾക്കാശ്രയമായ സ്തോത്രാദികളെ ഏതുവിധം മൂന്നു വേദങ്ങളിൽ നിശ്ചയിച്ചിരിക്കുന്നുവോ അതിനെ അനുസരിച്ചുതന്നെ ഉപാസിക്കേണം എന്നാകുന്നു വേദനിശ്ചയം. കർമ്മാംഗങ്ങൾക്കോ അവയെ ആശ്രയിച്ചിരിക്കുന്ന ഉപാസനങ്ങൾക്കോ തമ്മിൽ വിശേഷവിധിഭേദമൊന്നുമില്ലെന്നു സാരം.

— :০: —

സമാഹാരാത്—സൂം. 63

അർത്ഥം:—സമാഹാരാത്=എല്ലാവേദങ്ങളിലുമുള്ള ഉപാസനങ്ങൾക്കും തമ്മിൽ ചേർച്ചയുണ്ടെന്നു കാട്ടുന്ന ലിംഗം ഉള്ളതും സമുച്ചയസൂചകമാകുന്നു.

ഭാഷ്യഭാഷാനുവാദം:— "ഹോതൃഷദനാദ്ധൈവാപി ദുരുൽഗീഥമനുസമാഹരതി" (ഛാന്ദോഗ്യം 1-5-5) എന്ന ശ്രുതിമന്ത്രവും പ്രണവവും ഒന്നുതന്നെയെന്ന അറിവിൻെറ വൈഭവംനിമിത്തം ലാക്ഷണികമായ ഹൌത്രം എന്ന കർമ്മം പറയപ്പെടുന്നതും വേദങ്ങൾ ഓരോന്നിലുള്ളതിൻെറ ചേർച്ച മറേറാരോന്നിനും സംബന്ധപ്പെടും എന്നതിനെ സൂചിപ്പിക്കുന്നതും കർമ്മോപാസനകൾക്കും തമ്മിൽ സംബന്ധമുണ്ടെന്നു കാണിപ്പാൻ ഏതുവാലി അധികം തെളിവുതരുന്നു.

ഹോതാവിരുന്നുശസ്ത്രം ജപിക്കുന്ന സ്ഥാനത്തിന്നു ഹോതൃഷദനം എന്നുപേർ. അതിനെത്തന്നെ ഹൈത്രം എന്ന കർമ്മമായിട്ടും ലക്ഷണാരീത്യനുസരണം പറയപ്പെടുന്നു. ഉൽഗാതാവ് തന്റെ ഉൽഗാനത്തിലുണ്ടാകാവുന്ന ദോഷത്തെ ഹൌത്രകർമ്മമാഹാത്മ്യത്താൽ പരിഹരിക്കുന്നു. ഒരു വേദവിധിക്കും മററൊരു വേദവിധിക്കും സമുച്ചയമുണ്ടെന്നു കാണുന്നുണ്ട്. അതിനാൽ കർമ്മോപാസനങ്ങൾക്കും തമ്മിൽ ചേർച്ചയുണ്ടെന്നു തന്നെ സമ്മതിക്കേണം.

---

ഗുണസാധാരണ്യശ്രുതേശ്ച—സൂ. 64.

അർത്ഥം:—ഓങ്കാരം എല്ലാ വിദ്യക്കും ആശ്രയം എന്ന പൊതുവായ സിദ്ധാന്തവും മററൊരുവിധമായ ലിംഗമാകുന്നു.

ഭാഷ്യഭാഷാനുവാദം:—വിദ്യാഗുണമായും വിദ്യാശ്രയമായും ഇരിക്കുന്നതാണ് ഓങ്കാരം എന്ന നിശ്ചയം മൂന്നു വേദത്തിലും പൊതുവിലുള്ളതാകുന്നു.

തേനേയം ത്രയീ വിദ്യാ വർത്തതഓമിത്യാശ്രവയത്യോ മിതി ശംസത്യോമിത്യുൽഗായതി" വിദ്യക്കാശ്രയമായും വിദ്യാരൂപഗുണമുള്ളതായുമിരിക്കുന്ന ഓങ്കാരത്തെ മൂന്നു വേദങ്ങളും പൊതുവാണെന്നും ആ അക്ഷരത്താൽ മൂന്നു വേദങ്ങളും വിധിക്കുന്ന കർമ്മത്തെ കാണിക്കുന്നുവെന്നും ബോധിപ്പിക്കുന്നു. ഓം എന്നുച്ചരിച്ചുകൊണ്ടുതന്നെ വേദം ചൊല്ലുന്നുള്ളു. ശസ്ത്രം ഉച്ചരിക്കുന്നതും ഓങ്കാരസഹിതംതന്നെ. ഉൽഗാതാവ് ഗാനം ചെയ്യുന്നതും ആവിധം തന്നെ എന്നും ശ്രുതിയുപദേശിക്കുന്നു. അതുകൊണ്ടും ഉപാസനത്തിന്നും പ്രണവാശ്രയം പൊതുവായിത്തന്നെയിരിക്കുന്നുവെന്നു സിദ്ധിക്കുന്നു.

അല്ലെങ്കിൽ ഗുണസാധാരണ ശ്രുതിക്ക് മററൊരുവിധത്തിലും അർത്ഥം നിശ്ചയിക്കാം:—കർമ്മഗുണങ്ങളായ ഈ ഉൽഗീഥാദികൾ എല്ലാററിലും ചേർച്ചയുള്ളവയല്ലെന്നു വന്നാൽ എല്ലാ ഉപാസനങ്ങൾക്കും ചേർച്ചയുണ്ടാകയില്ല.

ആ ഉൽഗീഥാദികളാകട്ടെ എല്ലാ അംഗങ്ങളെയും സ്വീകരിക്കുന്ന പ്രയോഗവചനത്താൽ എല്ലാം എല്ലാററിന്നും പൊ

ഉവാണെന്നുതന്നെ നിശ്ചയിച്ചിരിക്കുന്നു എന്ന പൂവ്വപക്ഷത്തി ന്നു താഴെ കാണുന്ന സൂത്രങ്ങളാൽ സിദ്ധാന്തം പറയപ്പെടുന്നു.

---

നവാതൽസഹഭാവാശ്രുതേഃ—സൂ. 65

അത്ഥം:—നവാ=ഇതുവരെ പറഞ്ഞ പൂവ്വപക്ഷം സ്വീകാൎയ്യമല്ല. എന്തുകൊണ്ടെന്നാൽ:—തൽസഹഭാവാശ്രുതേഃ= ആ ഉപാസനങ്ങളെ യോജിപ്പിക്കുന്ന ശ്രുതിയില്ലാത്തതാണ തിന്നു കാരണം.

ഭാഷ്യഭാഷാനുവാദം:—സൂത്രത്തിലുള്ള "നവാ" എന്ന തിനാൽ പൂവ്വപക്ഷത്തെ നിഷേധിക്കുന്നു. കൎമ്മാംഗങ്ങളെ കൎമ്മം ആശ്രയിക്കുന്നതുപോലെ ഉപാസനങ്ങളും കൎമ്മങ്ങളെ ആശ്രയിക്കേണം എന്നില്ല. ശ്രുതിയാവിധം ഉപദേശിക്കു ന്നില്ല. മൂന്നു വേദങ്ങളിലും നിശ്ചിതങ്ങളായ സ്തോത്രാദികൾക്ക് അംഗഭാവം കാണപ്പെടുന്നതുപോലെ ഉപാസനങ്ങൾക്ക് അംഗഭാവം കാണപ്പെടുന്നില്ല. ഗ്രഹത്തെ ഗ്രഹിച്ചിട്ടോ ചമസത്തെ ഉന്നയിച്ചിട്ടൊ സ്തോത്രം ആരംഭിക്കുന്നു:—പ്രസ്തോതാവേ! സാമംഗാനം ചെയ്യുക:—ഹേ ഹോതാവേ! യജിക്കുക എന്നിങ്ങിനെ പറയുന്നു. ഇതുപോലെ ഉപാസനങ്ങളിൽ ചേച്ചകാണിക്കുന്ന ശ്രുതി കാണപ്പെടുന്നില്ല. പ്രയോഗവചനത്തിൽ ഉപാസനങ്ങൾക്കും സാഹചൎയ്യം കാണാമെല്ലൊ എന്നാണെങ്കിൽ അങ്ങിനെ കാണുകയില്ലെന്നു ഞങ്ങൾ പറയുന്നു. ഉപാസനങ്ങൾ പുരുഷന്നു-ഉപാസകന്നു-വേണ്ടീട്ടുള്ളതാകുന്നതാണതിന്നു കാരണം. പ്രയോഗവചനം യാഗത്തിന്നു വേണ്ടീട്ടുള്ള ഉൽഗീഥങ്ങൾക്കു യാഗത്തോടു ചേച്ചയെ കാണിക്കും. ഉൽഗീഥാദ്യുപാസനങ്ങൾ യാഗത്തെ ആശ്രയിക്കുന്നു വെങ്കിലും ഗോദോഹനംപോലെ (പാൽപാത്രത്തിൽ കറന്നെടുക്കുന്നുവെങ്കിലും ആ പാൽപാത്രത്തിന്നുള്ളതല്ല) പുരുഷന്നുള്ളതാകുന്നതുപോലെ ഉപാസനങ്ങൾ ഉപാസകന്നുള്ളതാകുന്നു. പൃഥഗ്ഘ്യപ്രതിബന്ധഃഫലം (ബ്രം. സൂ. 3-3-42) കൎമ്മാശ്രയോപാസനങ്ങളിൽ ചിലവ ക്രതുക്കളെ (യാഗകൎമ്മങ്ങളെ) സംബന്ധിച്ചും ചിലവ ഉപാസകന്മാരെ സംബന്ധിച്ചും ഫലം സംഭവിക്കും എന്നു നിശ്ചയിച്ചുമിരിക്കുന്നു. ആ നിശ്ചയത്തി

ന്ന തടസ്ഥമില്ല. കർമ്മസഹിതമായി ഉപാസിക്കേണം എന്ന കാണിപ്പാൻ പറഞ്ഞ രണ്ടു ലിംഗങ്ങളും ശ്രുതിയോ ന്യായമോ ഇല്ലാത്തവയാകയാൽ സ്വീകാൎയ്യങ്ങളല്ല.

ഓരോ പ്രയോഗങ്ങൾക്കും ആശ്രയങ്ങളോടു സമ്പൂൎണ്ണമായ ഉപസംഹാരം കാണപ്പെടുന്നതുകൊണ്ടു് ആശ്രയിച്ചിരിക്കുന്നവയ്ക്കും ആ വിധം വേണം എന്ന നിശ്ചയിച്ചുകൂടാ. ഉപാസനങ്ങൾ ആശ്രയംനിമിത്തം ഉണ്ടാകുന്നവയല്ലെന്നതാണ തിന്ന കാരണം.

ആശ്രയാധീനങ്ങളായ ഉപാസനങ്ങൾ ആശ്രയമില്ലെന്നു വരുമ്പോൾ ആ ഉപാസനങ്ങൾ വേണ്ടെന്നു വന്നുകൊള്ളട്ടെ. ആശ്രയങ്ങളോടുകൂടെത്തന്നെ വേണം ഉപാസനങ്ങളും എന്ന നിയമമില്ല. ഏതു വിധമോ ഇഷ്ടം അതുപോലെ ആശ്രയത്തോടുകൂടിയോ കൂടാതെയോ ഉപാസനങ്ങളാവാൻ യാതൊരു വിരോധവുമില്ല എന്നു സിദ്ധാന്തം.

---

## ഭാഷ്യം 66.

ഉപാസനങ്ങൾ കർമ്മസഹിതമായിരിക്കേണമെന്ന നിയമം ഇല്ലെന്നു ശ്രുതിയുപദേശിക്കുന്നുണ്ടെന്നൎത്ഥം.

ഭാഷ്യാനുവാദം:—സഹഭാവം ഉപാസനങ്ങൾക്കില്ലെന്നു ശ്രുതിയുപദേശിക്കുന്നു:—ഈ വിധം എല്ലാം ഒന്നെന്നുകണ്ടു ഉപാസിക്കുന്ന ഒരു ബ്രഹ്മാവല്ലെയോ യജ്ഞത്തെയും യജമാനനേയും എല്ലാ ഋത്വിക്കുകളെയും അഭിരക്ഷിക്കുന്നവൻ (ഛാം. 4-17-10) എല്ലാ വിദ്യകളെയും ഒരുപോലെ കാണുന്നവൻ തന്നെ എല്ലാം അറിയുന്നവൻ എന്ന ന്യായപ്രകാരം ഒരുവൻ മറെറാരുവനെ രക്ഷിക്കേണ്ടതായ ആവശ്യം ഉണ്ടാകുന്നില്ല. അതുകൊണ്ടു എല്ലാററിനേയും ഒന്നായിട്ടോ ഒരുവൻെറ ഇഷ്ടംപോലെ പ്രത്യേകമായിട്ടോ ഉപാസിക്കുന്നതിന്നു ശ്രുതി സമ്മതമുണ്ടു്. ഇന്ന വിധമേ ആകാവൂവെന്നു നിർബ്ബന്ധമില്ല.

3-ാം അധ്യായത്തിൽ 3-ാംപാദം പൂൎണ്ണം

---

3-ാം അധ്യായത്തിൽ 4-ാംപാദം. ഈ പാദത്തിൽ നിർഗ്ഗുണവിദ്യയുടെ അന്തരംഗബഹിരംഗസാധനങ്ങളെക്കുറിച്ചുള്ള വിചാരം ചെയ്യപ്പെടുന്നു.

# 1. പുരുഷാത്ഥാധികരണം സൂ. 1—17.

പുരുഷാത്ഥോ *f* തഃ ശബ്ദാദിതിബാദരായണഃ—സൂ. 1.

**അവതാരിക:**—കഴിഞ്ഞ പാദത്തിൽ ഗുണോപസംഹാരം പറഞ്ഞുകൊണ്ടു പരവിദ്യാ അപരവിദ്യാ ഇവയുടെ സ്വരൂപം നിശ്ചയിക്കപ്പെട്ടു. ഈ പാദത്തിൽ കർമ്മസംബന്ധം ഇല്ലാതെ തന്നെ ഉപാസനംകൊണ്ടു മാത്രം മോക്ഷം സാധിക്കും എന്നു ഉപദേശിക്കുന്നു. യാഗാദികൾ പുറമെയുള്ള സാധനങ്ങൾ ശമാദികൾ അന്തരംഗസാധനങ്ങൾ എന്നുറപ്പിച്ചുകൊണ്ടു ഇതിലെ രണ്ടു പാദങ്ങൾ അവസാനിക്കുന്നു. ഈ 4-ാം പാദത്തിൽ 17 അധികരണങ്ങളും 52 സൂത്രങ്ങളും ഉണ്ടു്. ആത്മജ്ഞാനത്തിന്നു അധികാരവും കർമ്മസംബന്ധവും ആവശ്യമോ അതോ ആത്മജ്ഞാനം സ്വതന്ത്രമായിത്തന്നെ പരമപുരുഷാത്ഥസാധനമാകുന്നുവോ എന്ന സംശയം നേരിടുമ്പോൾ സ്വതന്ത്രമായിത്തന്നെ പുരുഷാത്ഥത്തെ സാധിപ്പിക്കും എന്ന സിദ്ധാന്തത്തെ ആദ്യമായി കാണിക്കുന്നു.

**സൂത്രാത്ഥം:**—അതഃ=ഇതിൽനിന്നു്:— വേദാന്തസിദ്ധാന്ത സ്വതന്ത്രജ്ഞാനത്തിൽ നിന്നു്. പുരുഷാത്ഥഃ=പുരുഷാത്ഥം:—മോക്ഷം സിദ്ധിക്കും. ഇതി=എന്നു്. ബാദരായണഃ=ബാദരായണൻ എന്ന ആചാര്യൻ. വിചാരിക്കുന്നു. എന്തുകൊണ്ടെന്നാൽ:—ശബ്ദാത്=ശ്രുതി ആ വിധം ഉപദേശിക്കുന്നതുകൊണ്ടുതന്നെ.

**ഭാഷ്യഭാഷാനുവാദം:**—ഇനി ഇപ്പോൾ ഉപനിഷത്തിൽ നിന്നുണ്ടാകുന്ന ആത്മജ്ഞാനം അധികാരിക്കു സഹായപൂർവ്വകമായ കർമ്മത്തിൽക്കൂടെയോ; സ്വതന്ത്രമായിത്തന്നെയോ; പരമപുരുഷാത്ഥത്തെ സാധിപ്പിക്കുന്നതെന്നു പൂജ്യനിലയിൽ വിചാരിക്കപ്പെടുമ്പോൾ സ്വതന്ത്രമായിത്തന്നെ:—കർമ്മസഹായമില്ലാതെതന്നെ—ആത്മജ്ഞാനം പുരുഷാത്ഥസാധകമാകുന്നുവെന്ന സിദ്ധാന്തത്തെത്തന്നെ ഈ ഒന്നാം സൂത്രത്താൽ കാണി

ക്കുന്നു. ബാദരായണൻ എന്ന ആചാര്യന്റെ അഭിപ്രായമി താകുന്നു. ഇതെങ്ങിനെ ഏതിൽനിന്നറിയുന്നു എന്ന ചോദ്യ ത്തിന്നു ശാസ്ത്രം അങ്ങിനെ നിശ്ചയിച്ചിരിക്കുന്നുവെന്നാണ് സ മാധാനം: ആ ശാസ്ത്രവാക്യങ്ങളെ കാണിക്കുന്നു:—

"തരതിശോകമാത്മവിത്" (ഛാം. 7-1-3) ആത്മാവി നെ അറിഞ്ഞവൻ ദുഃഖത്തെ—ജനനമരണാദി സംസാര സ ങ്കടത്തെ—അതിക്രമിക്കുന്നു: അവന്നു പിന്നെ ജനനമരണാ ദികൾ ഉണ്ടാകയില്ല. പരമപുരുഷാത്ഥം അവന്നു സിദ്ധിക്കു ന്നു. "സവാഹവൈ തൽപരമം ബ്രഹ്മവേദബ്രഹ്മൈവ ഭവ തി" (മു. 3-2-9) അവൻ നിശ്ചയമായും—സംശയവിപരീത ഭാവനകൾക്കിടമില്ലാതിരിക്കുന്ന പരമബ്രഹ്മത്തെ അറിയുന്നതു കൊണ്ടു ബ്രഹ്മമായിത്തന്നെ ഭവിക്കുന്നു:—അറിയുന്നവൻ; അ റിവ്; അറിയത്തക്കതായ വസ്തു; എന്ന വകഭേദം (ത്രിപുടീ) അവന്നില്ല. "ബ്രഹ്മവിദാപ്നോതിപരം" ബ്രഹ്മത്തെ അറിഞ്ഞ വൻ ബ്രഹ്മത്തെഅനുഭവരൂപേണപ്രാപിക്കുന്നു. (തൈ. 21-1) ആചാര്യവാൻ പുരുഷോവേദതസ്യതാവദേവചിരം യാവന്ന വിമോക്ഷ്യേ / ഥസംപത്സ്യേ" (ഛാം 6-14-2) ഉത്തമാചാ ര്യരെ പ്രാപിച്ചവൻ പരബ്രഹ്മത്തെ അറിയുന്നു. ആ വിധം അറിഞ്ഞവന്നു ആരംഭിച്ച കർമ്മം അവസാനിക്കുന്നതുവരെ മാ ത്രമേ ബ്രഹ്മസ്വരൂപ പ്രാപ്തിക്കു താമസമുള്ളു:—ഈ ശരീരാവ സാനത്തിൽ അവൻ സർവ്വത്ര നിറഞ്ഞിരിക്കുന്ന ആനന്ദസ്വരൂ പനായി ഭവിക്കുന്നുവെന്നു സാരം. ജീവിക്കുന്നതും ബ്രഹ്മസ്വ രൂപനായിട്ടുതന്നെ. ജീവഭാവത്താൽ അല്ല.

"യആത്മാ അപഹതപാപ്മാ" (ഛാം 8-7-1) എതൊ രാത്മാവിന്നു പാപസംബന്ധമില്ലയോ എന്നാരംഭിച്ചുകൊണ്ടു "സർവ്വാംശ്ചലോകാനാപ്നോതിസർവ്വാംശ്ച കാമാന്യസ്തമാത്മാന മനുവിദ്യവിജാനാതി" അവൻ സർവ്വാത്മാവാകയാൽ എല്ലാ ലോകങ്ങളെയും സമസ്തകാമങ്ങളെയും പ്രാപിച്ചവനായ്ഭവരുന്നു.

"ആത്മാവാ അരേദ്രഷ്ടവ്യഃ" ആത്മാവിനെത്തന്നെ സാ ക്ഷാത്തായറിയേണം "ഏതാവദരേ ഖല്വമൃതത്വം" ഇതുത ന്നെ:—ആത്മാവിനെ അറിയുന്നതുതന്നെ-മോക്ഷം. എന്നീശ്രു തികൾ ജ്ഞാനം മാത്രമാണ് മോക്ഷസാധനം എന്നുറപ്പിച്ചി

രിക്കയാൽ യാഗാദികർമ്മസഹായം മോക്ഷത്തിന്നാവശ്യമില്ലെന്നു സിദ്ധാന്തം.

---

ഇനി ഈ പക്ഷത്തിനെ എതൃക്കുവാനുള്ള പൂർവ്വപക്ഷം തുടങ്ങുന്നു:—

ശേഷത്വാൽ പുരുഷാൎത്ഥവാദോ

യഥാന്യേഷ്വിതിജൈമിനിഃ—സൂ. 2.

അൎത്ഥം:—ശേഷത്വാത്=ആത്മാവു് കർമ്മബദ്ധനാകയാൽ. പുരുഷാൎത്ഥവാദഃ=ആത്മജ്ഞാനത്തിന്നു പുരുഷകർത്തൃത്വം പറഞ്ഞതു്. അൎത്ഥവാദഃ അൎത്ഥവാദമാകുന്നു (എന്നു ആവൎത്തിച്ചുകൊണ്ടുവേണം ഈ സൂത്രാൎത്ഥം നിശ്ചയിക്കുന്നതു) അന്യേഷു=മററുള്ളവയിൽ. യഥാ=എപ്രകാരമോ അപ്രകാരം ഇവിടെയും എന്നു്. ജൈമിനിഃ=ജൈമിനിയെന്ന ആചാൎയ്യൻ വിചാരിക്കുന്നു.

ഭാഷ്യഭാഷാനുവാദം:—ആത്മാവു് കൎത്താവായിരിക്കുന്നതുകൊണ്ടു് കർമ്മാംഗമാകയാൽ ആത്മാവിനെകുറിച്ചുള്ള വിജ്ഞാനവും വ്രീഹിപ്രോക്ഷണാദികൾപോലെ (വിത്തു വിതച്ചിട്ടു മുളയുണ്ടാകുന്നതുപോലെ) കർമ്മസംബന്ധംകൊണ്ടുതന്നെ—കർമ്മത്തിൽ കൂടെത്തന്നെ ഉണ്ടാകുന്നതാകുന്നു എന്ന കാരണത്താൽ സ്വതന്ത്രമായിട്ടുതന്നെ—കർമ്മസഹായമില്ലാതെതന്നെ ആത്മവിജ്ഞാനമുണ്ടാകും എന്നു പറഞ്ഞതു് അൎത്ഥവാദമാകുന്നു എന്നാണു് ജൈമി ആചാൎയ്യൻ വിചാരിക്കുന്നതു്. ദ്രവ്യം, സംസ്കാരം, കർമ്മം എന്ന മററു വിഷയങ്ങളിൽ എന്നപോലെ. ഏതൊരുവന്റെ ജുഹു (ഒരുവിധമായ ഹോമപാത്രം) പൎണ്ണമയിയാകുന്നുവോ അവന്നു അപകീൎത്തിയുണ്ടാകയില്ല എന്നതു ദ്രവ്യസ്തുതി. ഏതൊരുവൻ കണ്ണിൽ മയ്യെഴുതുന്നുവോ അവൻ അവന്റെ ശത്രുവിന്റെ കണ്ണിനെ വിലക്കുന്നു—എന്നതു സംസ്കാരസ്തുതി. പ്രയാജാനുയാജയെന്ന യാഗം ചെയ്യുന്നവനെ ശത്രു ബാധിക്കയില്ല എന്നതു യാഗസ്തുതി. ഇതുപോലെ ആത്മാവു സ്വതന്ത്രനായിട്ടു് സ്വരൂപബോധത്തെ നൽകും എന്നു പറഞ്ഞതും സ്തുതിയാകുന്നുവെന്നാണു് ജൈമിനി ആചാൎയ്യൻ പറയുന്നതു്.

ശങ്ക:—കൎമ്മപ്രകരണത്തിൽ ആത്മജ്ഞാനത്തെ ഉൾക്കൊള്ളിക്കാതിരിക്കേ കൎമ്മസഹായം ആത്മജ്ഞാനത്തിന്നാവശ്യം എന്നെങ്ങിനെ പറയും എന്നാണെങ്കിൽ മഹാവാക്യാദികളിൽനിന്നാണെല്ലൊ ആത്മജ്ഞാനമുണ്ടാകുന്നതു്. കൎത്താവില്ലെങ്കിൽ വാക്യജ്ഞാനത്തിന്നവകാശമില്ല. കൎത്തൃദ്വാരാ ആത്മജ്ഞാനം കൎത്തൃസംബന്ധമുള്ളതാകയാൽ കൎമ്മസഹായം ആത്മജ്ഞാനത്തിന്നുണ്ടെന്നു സമാധാനം പറയുന്നുവെങ്കിൽ അങ്ങിനെ വരുന്നില്ല. വാക്യത്തിൽനിന്നുമാത്രമല്ല ആത്മവിജ്ഞാനമുണ്ടാകുന്നതു്. കൎമ്മസംബന്ധമില്ലാതെതന്നെ അവ്യഭിചാരിയായ ഒരു സത്യവസ്തുവിൻെറ അനുഭവജ്ഞാനത്തിന്നു കൎമ്മസഹായം ആവശ്യമില്ല. കൎത്തൃഭാവം അവ്യഭിചാരിയല്ല. സാധാരണ ലൌകികമായും വൈദികമായും കൎത്തൃത്വം സംഭവിക്കും. വാക്യജ്ഞാനത്തിന്നും ആ നിലയിൽ കൎത്തൃഭാവം എന്നല്ലാതെ അതിൽനിന്നുമാത്രമല്ല ആത്മവിജ്ഞാനം അനുഭവപ്പെടുന്നതു്. അതുകൊണ്ടു ആത്മജ്ഞാനത്തിന്നു കൎത്തൃസംബന്ധമില്ല എന്ന സിദ്ധാന്തവാക്യത്തിന്നു എതിൎവാദം:—അങ്ങിനെയില്ല, ദേഹഭിന്നമാണാത്മാവെന്നു ബോധിപ്പിക്കുന്നതുതന്നെ വൈദികവിജ്ഞാനമാകുന്നു. ദേഹഭിന്നമായ ആത്മാവിജ്ഞാനം ലൌകികകൎമ്മങ്ങളിൽനിന്നുണ്ടാകയില്ല. ദൃഷ്ടവിഷയങ്ങളിൽമാത്രമേ ലൌകികകൎമ്മങ്ങൾ ഉണ്ടാകുന്നുള്ളു. അതിൽനിന്നു ആത്മവിചാരമുണ്ടാകുന്നില്ല. വൈദികകൎമ്മങ്ങളിലോ അങ്ങനെയല്ല. ഈ ദേഹത്തോടു് ചേൎന്നിരിക്കുന്ന കൎത്താവാകുന്ന ആത്മാവു് ദേഹാവസാനത്തിൽ കൎത്താവായ ആത്മാവു് സ്വൎഗ്ഗത്തിൽ പ്രവേശിക്കയും യാഗഫലം അനുഭവിക്കയും ചെയ്യുന്നു.

ശങ്ക:—യാതൊരു പാപസംബന്ധവുമില്ലാതിരിക്കുന്ന ആത്മാവിനെയാണു് ഉപനിഷത്തുപദേശിക്കുന്നതു്. അപ്രകാരം കൎത്തൃത്വാദിഗുണങ്ങളെ അതിക്രമിച്ചിരിക്കുന്ന ആത്മാവു് കൎമ്മസംബന്ധമുള്ളവൻ എന്നെങ്ങിനെ വരും എന്നു ശങ്കിക്കുന്നുവെങ്കിൽ അതു ശരിയല്ല.

പ്രിയമോദപ്രമോദാദിഗുണസംബന്ധമുള്ള ആത്മാവിനെ അറിയേണം കേൾക്കേണം മനനം ചെയ്യേണം എന്നിങ്ങിനെയല്ലെയോ ഉപനിഷത്തുക്കൾ ഉപദേശിക്കുന്നതു്. കൎമ്മസംബ

ന്ധമില്ലെങ്കിൽ പ്രിയാദിവൃത്തികൾക്ക കാരണമില്ലെല്ലൊ. പാപമററവൻ ആത്മാവെന്നിങ്ങിനെയുള്ള വാക്യങ്ങൾ സ്തുതിപരങ്ങൾ (അൎത്ഥവാദം) എന്നു കണ്ടുകൊള്ളേണം.

ശങ്ക:—സംസാരിയല്ലാത്ത നിൎഗ്ഗുണബ്രഹ്മത്തെയല്ലെയോ ജഗൽകാരണമായി വേദാന്തം ഉപദേശിക്കുന്നതു്. ആ ഗുണാതീതബ്രഹ്മംതന്നെ യഥാൎത്ഥ ജീവസ്വരൂപം. ശരീരമാകുന്ന ഉപാധിസംബന്ധം നിമിത്തം ജീവത്വം എന്നല്ലാതെ ആ ഭാവം സത്യമല്ലെല്ലൊ എന്നല്ലെയോ ഉപനിഷത്തുകളിൽ അവിടവിടെ സിദ്ധാന്തിച്ചിരിക്കുന്നതും എന്നാണെങ്കിൽ അതു സത്യം തന്നെ. ആ സത്യാവസ്ഥക്ക ചലനമില്ലാതെയാവാൻ നാട്ടിയ തൂണിനെ കുത്തിയുറപ്പിക്കുന്നതുപോലെ ചില പൂൎവ്വപക്ഷങ്ങൾ ആവശ്യമാകയാൽ വാദിക്കുന്നുവെന്നു കരുതിയാൽ മതി.

---

ആചാരദൎശനാത്—സൂം 3.

അൎത്ഥം:—ജനകാദിബ്രഹ്മജ്ഞാനികളും കൎമ്മം നടത്തുന്നതായി കാണപ്പെടുന്നതിനാൽ ആത്മജ്ഞാനത്തിന്നു കൎമ്മസംബന്ധം ഉണ്ടെന്നു കാണുന്നു.

ഭാഷ്യഭാഷാനുവാദം:—വിദേഹരാജ്യത്തിലെ രാജാവായ ജനകൻ ബഹുദക്ഷിണയുള്ള യാഗംചെയ്തു. "ജനകോവൈദേഹോ ബഹുദക്ഷിണേന യജ്ഞേനേജേ" (ബൃം 3-1-1) എന്നും, "യക്ഷ്യമാണോ വൈഭഗവന്തോ ƒ ഹമസ്മി" ഭഗവാന്മാരെ! ഞാൻ യാഗം ചെയ്വാൻ ആരംഭിക്കുന്നു. എന്നിങ്ങിനെ ബ്രഹ്മജ്ഞാനികളും കൎമ്മങ്ങളിൽ ഏൎപ്പെട്ടുന്നതായി ശ്രുതികൾ കാണപ്പെടുന്നു. അതുപോലെ ഉദ്ദാലകൻ മുതലായവർ പുത്രന്നുപദേശം (ശ്വേതകേതുവിന്നു്) ചെയ്യുന്നതായിട്ടും ഗൃഹസ്ഥാശ്രമത്തിൽ പ്രവൃത്തിപ്പിക്കപ്പെടുന്നതായും കാണപ്പെടുന്നു. ഗൃഹസ്ഥന്നു കൎമ്മം ധൎമ്മ്യവുമാണല്ലൊ. കൎമ്മസംബന്ധമില്ലാതെ പുരുഷാൎത്ഥം സാധിക്കുമെങ്കിൽ അവർ നിഷ്ഫലമായ കൎമ്മങ്ങളിൽ ആയാസപ്പെടുന്നതെന്തിനായിട്ടാണെന്നും ചിന്തിക്കേണ്ടതല്ലെയോ. നിൽക്കുന്ന സ്ഥാനത്തിൽ തേൻ കിട്ടുമെങ്കിൽ മല കയറുന്നതെന്തിനാണെന്ന ന്യായം തള്ളേണ്ടതല്ല.

---

തച്ഛ്റുതേഃ—സൂ 4.

അത്ഥം:—വിദ്യ കമ്മത്തിൻെറ അംഗമാണെന്നു ശ്രുതിയുമുണ്ട്.

ഭാഷ്യഭാഷാനുവാദം:—“യദേവവിദ്യയാകരോതി ശ്രദ്ധയോപനിഷദാതദേവ വീയ്യവത്തരംഭവതി” (ഛാം 1-1-10) വിദ്യയോടും ശ്രദ്ധയോടും രഹസ്യജ്ഞാനത്തോടും കൂടെ ചെയ്യുന്ന കമ്മത്തിന്നു അധികം ശക്തികൂടും എന്നും കാണുന്നതിനാൽ കമ്മസംബന്ധം പുരുഷാത്ഥത്തിന്നുണ്ടെന്നു കാണുന്നു.

---

സമന്വാരംഭണാത്—സൂ 5.

അത്ഥം:—വിദ്യയും കമ്മവും ചേന്നുകൊണ്ടു തന്നെ ഫലപ്രദമാകുന്നു.

ഭാഷ്യഭാഷാനുവാദം:—ജ്ഞാനവും കമ്മഫലവും പരലോകഗതനെ അനുസരിച്ചു ചെല്ലുന്നു എന്നതിൽ വിദ്യക്കും കമ്മത്തിന്നും ഫലദാതൃത്വത്തിൽ സഹഭാവം ഉണ്ടെന്നു സ്പഷ്ടമാകുന്നു. വിദ്യക്കു മാത്രമായിട്ടു ഫലപ്രദാനത്തിൽ സ്വാതന്ത്ര്യം ഇല്ലെന്നും വരുന്നു.

---

തദ്വതോവിധാനാത്—സൂ 6.

അത്ഥം:—തദ്വതഃ=എല്ലാ വേദങ്ങളുടെയും അത്ഥം അറിവുള്ളവന്ന്. വിധാനാത്=കമ്മാധികാരം വിധിച്ചിരിക്കയാൽ വിജ്ഞാനം സ്വതന്ത്രമായിട്ടു ഫലം തരുന്നില്ല.

ഭാഷ്യഭാഷാനുവാദം:—ഗുരുശുശ്രൂഷയിൽ ശ്രദ്ധാദരാരാ വേദം പഠിച്ച് ഗുരുവിൻെറ അനുഗ്രഹത്തോടുകൂടെ സമാവത്തനം എന്ന കമ്മത്തെയനുഷ്ഠിച്ച് ഗൃഹസ്ഥാശ്രമത്തെ സ്വീകരിച്ച് സ്വഗൃഹത്തിലിരുന്നുകൊണ്ടു നിത്യാഗ്നിഹോത്രം വേദപാഠം മുതലായ ശുഭകമ്മങ്ങളിൽ ശ്രദ്ധാലുവായിരിക്കുന്നവൻ സകല വേദോക്തകമ്മത്തിന്നധികാരിയാണെന്നു (ഛാം 8-15-1) ഉപദേശിക്കുന്ന ശ്രുതി കാണപ്പെടുന്നതിനാൽ വിജ്ഞാനം സ്വതന്ത്രമായി ഫലം നൽകുന്നില്ല എന്നു കണ്ടുകൊള്ളണം.

ശങ്ക:—ഇവിടെ "വേദമധീത്യ" വേദം പഠിച്ചിട്ട എന്നു മാത്രമല്ലെ കാണുന്നുള്ളൂ. ഗുരുമുഖത്തിൽനിന്നു തന്നെ അത്ഥവും ധരിക്കേണം എന്നു ശ്രുതിയിൽ കാണുന്നില്ലല്ലൊ എന്നു ശങ്കിക്കുന്നുവെങ്കിൽ: അതൊരു ദോഷമല്ല.

ഉത്തരം:—അനുഭവസഹിതമായ ഫലം അധ്യയനത്തിന്നുള്ളതുകൊണ്ടു അത്ഥജ്ഞാനസഹിതം തന്നെ അധ്യയനം എന്നു സിദ്ധമാകുന്നു. വാക്യാത്ഥം അറിയാതെ അനുഷ്ഠാനം സാധ്യമല്ലല്ലൊ എന്നു പൂവ്വമീമാംസ സ്ഥാപിച്ചിട്ടുമുണ്ട്.

---

നിയമാച്ച—സൂം 7.

അത്ഥം:—ആയുസ്സുള്ളേടത്തോളം കാലം അനുഷ്ഠിക്കേണം എന്ന നിയമം ഉള്ളതും അത്ഥജ്ഞാനത്തെ സൂചിപ്പിക്കുന്ന മറെറാരു സംഗതിയാകുന്നു.

ഭാഷ്യഭാഷാനുവാദം:—"കുവ്വന്നേവേഹകമ്മാണി ജിജീവിഷേച്ഛതംസമാഃ" "ഏവംത്വയി നാന്യഥേതോസ്തി ന കമ്മ ലിപ്യതേനരേ" (ഈശാം 2) മനുഷ്യനായ നീ നൂറുവഷം ജീവിച്ചിരിപ്പാൻ ഇച്ഛിക്കുന്നുവെങ്കിൽ ഇപ്രകാരം വേദവിഹിതകമ്മം ചെയ്തുകൊണ്ടുതന്നെ ജീവിക്കുന്നപക്ഷം കമ്മബന്ധം നിനക്കുണ്ടാകയില്ല. പരമപുരുഷാത്ഥം സിദ്ധിക്കും എന്നത്ഥമുള്ള ശ്രുതിവിജ്ഞാനത്തിന്നു കമ്മസാഹിത്യം നിശ്ചയിച്ചിരിക്കുന്നുവെന്നതു സ്പഷ്ടമാകുന്നു. ജരയോ മരണമോ ബാധിക്കുന്നതുവരെ അഗ്നിഹോത്രം കത്തവ്യം എന്നും മററുമുള്ള ശ്രുതിയും വിജ്ഞാനം കമ്മാംഗമാണെന്നുതന്നെ സിദ്ധാന്തിക്കുന്നു—വെന്ന പൂവ്വപക്ഷത്തിന്നു സിദ്ധാന്തി മറുപടി പറയുന്നു:—

—: ✳❋✳ :—

അധികോപദേശാത്തു ബാദരായണസ്യൈവം
തദ്ദശനാത്—സൂം. 8.

അത്ഥം:—തു എന്നതിനാൽ പൂവ്വപക്ഷത്തെ നിരാകരിക്കുന്നു. അധികോപദേശാത് = ശരീരാഭിമാനിയായി കർത്തൃത്വാദി സഹിതനായിരിക്കുന്ന ജീവനെയല്ല അറിവിന്നു വിഷ

യമായി പറഞ്ഞിരിക്കുന്നതു്. അതിൽനിന്നും അധികരിച്ചിരിക്കുന്ന ഗുണാതീതനെക്കുറിച്ചാണുപദേശം എന്നു കണ്ടുകൊള്ളേണം. അതിനാൽ:—ബാദരായണസ്യ=ബാദരായണൻെറ മതംതന്നെ അവശേഷിക്കുന്നു. തദ്ദൎശനാൽ=ആവിധം ശ്രുതിയുള്ളതാകുന്നു അതിന്നു കാരണം.

ഭാഷ്യഭാഷാനുവാദം:—"ശേഷത്വാൽ പുരുഷാൎത്ഥവാദഃ" (ബ്രം. സൂം. 3-4-2) എന്നതിനാൽ പറയപ്പെട്ട സംഗതി ഉചിതമല്ല. എന്തുകൊണ്ടെന്നാൽ ശാരീരനെക്കുറിച്ചാണുപദേശം എന്നുവന്നാൽ മാത്രമേ ആ ദോഷത്തിന്നവകാശമുള്ളൂ. അങ്ങനെയല്ലാത്തതുകൊണ്ടൎത്ഥവാദമാകയില്ല. ശാരീരനല്ലാതെയും പാപസംബന്ധമോ കൎത്തൃത്വാദികളോ ഇല്ലാതെയുമിരിക്കുന്നവനെയാകുന്നു വേദാന്തത്തിൽ അറിയേണ്ടതായ ആത്മാവായിട്ടുപദേശിക്കുന്നതു്. ആ ആത്മവിജ്ഞാനം കൎമ്മങ്ങളിൽനിന്നുണ്ടാകുന്നതല്ല. പ്രത്യുത ആ ജ്ഞാനം കൎമ്മങ്ങളെ നശിപ്പിക്കുന്നതുമാകുന്നു:—കൎമ്മകാരണമായ അജ്ഞാനത്തെ മൂലത്തോടുകൂടെ നശിപ്പിക്കുന്നതിനാൽ ആത്മജ്ഞാനം കൎമ്മവിരോധിയാകുന്നുവെന്നും "ഉപമൎദ്ദംച" എന്ന ബ്രഹ്മസൂത്രത്താൽ 3-4-16-ൽ പറവാൻ ഭാവിക്കുന്നതുമുണ്ടു്. അതുകൊണ്ടു "പുരുഷാൎത്ഥോ ʼതഃ ശബ്ദാത്" എന്നു് ബ്രം. സൂം. 3-4-1-ൽ ഭഗവാനായ ബാദരായണാചാൎയ്യമതത്തിന്നു ഹാനിയില്ല. കൎമ്മശേഷത്വം മുതലായ ആഭാസവാദങ്ങളാൽ ആ മതത്തെ ചലിപ്പിക്കുവാൻ കഴികയില്ല. അപ്രകാരമല്ലെയോ ശ്രുതികൾ ഉപദേശിക്കുന്നതും:—"യഃ സൎവ്വജ്ഞഃ സൎവ്വവിത്" യാതൊരുവൻ സാമാന്യമായും വിശേഷമായും എല്ലാം അറിയുന്നവനോ: എന്ന (മു. 1-1-1) ശ്രുതിയും. "ഭീഷാസ്മാദ്വാതഃ പവതെ" (തൈ. 2-8-1) ഈ ആത്മാവിനെ ഭയപ്പെട്ടുകൊണ്ടു് കാററു വീശുന്നു എന്നും "മഹൽ ഭയം വജ്രമുദ്യതം" (കഠം 6-2) സംഹരിക്കാനുള്ള വജ്രായുധം ഉയൎത്തിയിരിക്കുന്ന മഹാഭയങ്കരനായവൻ എന്നും "ഏതസ്യവാ അക്ഷരസ്യ പ്രശാസനേഗാൎഗ്ഗി" (ബൃം. 3-8-9) ഹേഗാൎഗ്ഗി നാശരഹിതനായ ഈ ഈശ്വരൻെറ ആജ്ഞയിൽ എന്നും "തദൈക്ഷത ബഹുസ്യാം പ്രജായേയേതി തത്തേജോ ʼസൃജത" (ഛാം. 6-2-3) അനേകമായി ഭവിക്കുന്നേൻ പ്രകൎഷേണ ജനിക്കുന്നേൻ എ

ന്നിങ്ങിനെ അതാലോചിച്ചു. അതു് തേജസ്സിനെ സൃഷ്ടിച്ചു. എന്നിങ്ങനെയുമുള്ള ശ്രുതികൾ ജ്ഞാനസ്വരൂപനായ ഈശ്വരൻതന്നെയാണാത്മാവെന്നുപദേശിക്കുന്നു.

പ്രിയമോദപ്രമോദാദികളാൽ സ്പഷ്ടമായി സൂചിപ്പിക്കപ്പെട്ട സംസാരിയായ ആത്മാവിന്റെ പ്രീതിക്കായിട്ടുതന്നെ ഹേമൈത്രേയി എല്ലാവരും മററുള്ളവരെ പ്രേമിക്കുന്നു. "ആത്മനസ്തുകാമായസൎവ്വം പ്രിയംഭവതി" "ആത്മാവാഅരെദ്രഷ്ടവ്യഃ" (ബൃം. 2-4-5) ആത്മാവിനെയാണറിയേണ്ടതു്. "പ്രാണേനപ്രാണിതിസതആത്മാസൎവ്വാന്തരഃ" പ്രാണനെക്കൊണ്ടു യാതൊരുവൻ ജീവിക്കുന്നുവോ അവൻതന്നെ നിന്റെ സൎവ്വാന്തരനായ ആത്മാവാകുന്നവൻ (ബൃം. 3-4-1) "യ ഏഷോഽക്ഷിണിപുരുഷോദൃശ്യതെ" (ഛാം. 8-7-4) കണ്ണിൽ യാതൊരുപുരുഷൻ കാണപ്പെടുന്നുവോ എന്നിങ്ങിനെ ആരംഭിച്ചിട്ടു "ഏതം ത്വേവതേഭൂയോഽനുവ്യാഖ്യാസ്യാമി" ഈ ആത്മാവിനെത്തന്നെ നിണക്കു വീണ്ടും വ്യാഖ്യാനിച്ചു് മനസ്സിലാക്കിത്തരാം. (ഛാം. 8-9-3) എന്നും ഏതസ്യമഹതോഭൂതസ്യനിശ്വസിതമേതദൃഗ്വേദഃ" (ബൃം. 2-4-10) ഋഗ്വേദം എന്നതു ഈ മഹാഭൂതത്തിന്റെ നിശ്വാസമാകുന്നു.

"യോഽശനായാപിപാസെ ശോകം മോഹം ജരാംമൃത്യുമത്യേതി" (ബൃം. 3-5-1) യാതൊരുവൻ വിശപ്പു് ദാഹം ശോകം മോഹം ജരാമരണം എന്നിവയെ അതിക്രമിച്ചിരിക്കുന്നുവോ. "പരം ജ്യോതിരുപസംപദ്യസ്വേനരൂപേണാഭിനിഷ്പദ്യതെ സ ഉത്തമഃ പുരുഷഃ" (ഛാം. 8-12-3) സ്വന്തമായ ജ്യോതിഃസ്വരൂപത്തെ പ്രാപിച്ചിട്ടു ശോഭിക്കുന്നുവോ അവൻ ഉത്തമപുരുഷനാകുന്നു. എന്നിങ്ങിനെ ജീവനും പരമാത്മാവിന്നും തമ്മിൽ ഐക്യത്തെ-(അത്യന്താഭേദത്തെ) പറവാൻ വേണ്ടീട്ടാകുന്നു-കൎമ്മസംബന്ധമുള്ള ശാരീരനെ ആദ്യം പറഞ്ഞതും. അതുകൊണ്ടു മുമ്പേപറഞ്ഞ വിരോധം ഉണ്ടാകുന്നില്ല. ശാരീരന്റെ പരമാത്മസ്വരൂപം പാരമേശ്വരംതന്നെയാണെല്ലൊ. ശാരീരത്വമോ ദേഹമാകുന്ന ഉപാധിനിമിത്തം വ്യവഹരിക്കപ്പെടുന്നുവെന്നുമാത്രം. "തത്ത്വമസി" (ഛാം. 6-8-7) അതു നീയാകുന്നു എന്നുപദേശിച്ചിരിക്കുന്നു. "നാന്യദതോസ്തിദ്രഷ്ടൃ" പരമാത്മാവല്ലാതെ അന്യൻ കാണുന്ന

വനായിട്ടില്ല. (ബൃം. 3-8-11) ഇൗവക ശ്രുതികഠം ജീവനും പരനും അഭേദം സ്ഥാപിച്ചിരിക്കുന്നതിനെ ഇതിന്നുമുമ്പെയും അവിടവിടെ ഞങ്ങഠം വിസ്തരിച്ചു വൎണ്ണിച്ചിരിക്കുന്നു.

---

## തുല്യം തു ദൎശനം—സൂം. 9.

അൎത്ഥം:—വിദ്യക്കു കൎമ്മാംഗത്വം ഇല്ല എന്നു. ദൎശനം=കാഴ്ച:—ആചാരം. തുല്യം=തുല്യമായല്ലെയോ കാണപ്പെടുന്നതു്.

ഭാഷ്യഭാഷാനുവാദം:—ആചാരം കാണപ്പെടുന്നതിനാൽ വിദ്യക്കു കൎമ്മാംഗത്വമുണ്ടെന്നു പറഞ്ഞുവെല്ലൊ ആ വിഷയത്തിൽ മറുപടി പറയാം:—വിദ്യക്കു കൎമ്മശേഷത്വം ഇല്ലെന്നതിലും ആചാരം കാണപ്പെടുന്നുണ്ടെന്നതിലും ശ്രുതികളുണ്ടു്.

"ഏതദ്ധസ്മവൈ തദ്വിദ്വാംസ ആഹുഋഷയഃ കാവഷേയാഃ കിമൎത്ഥാവയമദ്ധ്യേഷ്യാമഹേ കിമൎത്ഥാവയം യക്ഷ്യാമഹേ ഏതദ്ധസ്മവൈതൽ പൂൎവ്വേ വിദ്വാംസോ ഽഗ്നിഹോത്രം നജുഹുവാംചക്രിരെ, ഏതം വൈതമാത്മാനം വിദിത്വാ ബ്രാഹ്മണാഃ പുത്രൈഷണായാശ്ച വിത്തൈഷണായാശ്ച ലോകൈഷണായാശ്ചവ്യുത്ഥായാഥ ഭിക്ഷാചൎയ്യംചരന്തി" (ബൃം. 3-5-1) വിദ്വാന്മാരും കാവിവസ്ത്രധാരികളുമായ ഋഷികഠം "നാം ഏന്തിനായിട്ടദ്ധ്യയനം ചെയ്യാൻ പോകുന്നു എന്തിന്നുവേണ്ടി യാഗം ചെയ്യാൻ പോകുന്നു എന്നല്ലെയോ പറയുന്നതു്. നമ്മഠംക്കു മുമ്പുള്ള വിദ്വാന്മാർ അഗ്നിഹോത്രം ചെയ്തവരല്ലെന്നും, ബ്രാഹ്മണരായവർ ഇൗ ആത്മാവിനെ സാക്ഷാത്തായറിഞ്ഞശേഷം, പുത്രേഷണ, വിത്തേഷണ, ലോകേഷണ, എന്ന മൂന്നുവിധാഗ്രഹങ്ങളെയും നിസ്സാരങ്ങളെന്നറിഞ്ഞു തള്ളിക്കളഞ്ഞശേഷം ഭിക്ഷാടനം ചെയ്തുവരാകുന്നു എന്നിങ്ങനെയുള്ള ശ്രുതികളല്ലെയോ കാണപ്പെടുന്നതു് യാജ്ഞവല്ക്യൻ മുതലായ ബ്രഹ്മജ്ഞാനികഠം കൎമ്മനിഷ്ഠന്മാരല്ലെന്നു ഇൗ വിധം ശ്രുതികഠം ഉപദേശിക്കുന്നു.

ഹേ മൈത്രേയി ഇതുതന്നെ അമൃതത്വം—മോക്ഷം—എന്നു നിശ്ചിതമായി പറഞ്ഞ യാജ്ഞവല്ക്യൻ വിഹരിച്ചു—ആനന്ദിച്ചു. (ബൃം. 4-5-15)

അതിനുംപുറമെ:—"യക്ഷ്യമാണോ വൈഭഗവന്തോ f ഹമസ്മി" (ഛാം. 5-11-5) എന്ന കൎമ്മപരമായ ഈ വചനം:—"ഭഗവാന്മാരെ! ഞാൻ യാഗം ചെയ്വാനാഗ്രഹിക്കുന്നു" എന്നതു വൈശ്വാനരവിദ്യാവിഷയമാകുന്നു. സഗുണവിദ്യയിൽ കൎമ്മം സംബന്ധിച്ചിരിക്കും എന്നതിനുള്ള ലിംഗം (സൂചകം) ആകുന്നു. നിൎഗ്ഗുണബ്രഹ്മവിദ്യയിൽ കൎമ്മസംബന്ധമില്ല. പ്രകരണം—നിൎഗ്ഗുണവിദ്യയിൽ കൎമ്മത്തെ വിവരിക്കുന്ന ഘട്ടം കാണപ്പെടുന്നില്ല. അതുകൊണ്ടു കൎമ്മബന്ധമില്ല.

"തച്ഛ്രുതേഃ" (ബ്രം. സൂം. 3-4-4) എന്നതിൽ പറഞ്ഞ സംഗതിക്കു മറുപടി പറയാം.

---

### അസാൎവ്വത്രികീ.—സൂം. 10.

അൎത്ഥം:—3—4—4-ൽ അറിഞ്ഞുചെയ്യുന്ന കൎമ്മത്തിന്നു അധികം വീൎയ്യമുണ്ടെന്നു പറഞ്ഞുവെല്ലോ അത് എല്ലാ വിദ്യയേയും സംബന്ധിക്കുന്നില്ല.

ഭാഷ്യഭാഷാനുവാദം:—"യദേവവിദ്യയാകരോതി" (ഛാം 1-1-10) അറിഞ്ഞു ചെയ്യുന്ന കൎമ്മത്തിന്നു ശക്തികൂടും എന്നു പറഞ്ഞത് പ്രകൃതമായ ഉൽഗീഥ വിദ്യയെ മാത്രം സംബന്ധിച്ചിരിക്കുന്നതല്ലാതെ എല്ലാ വിദ്യയേയും വിഷയമാക്കിട്ടുള്ളതല്ല.

---

### വിഭാഗഃ ശതവത്—സൂം 11.

അൎത്ഥം:—വിഭാഗഃ=വേൎതിരിച്ചൎത്ഥം ധരിക്കേണം. വിദ്യാധികാരിയേയും കൎമ്മാധികാരിയേയും വെവ്വേറെ കാണേണം എന്നൎത്ഥം. ശതവത്=നൂറൊന്നപോലെ. ഈ നൂറുറുപ്പിക രണ്ടുപേൎക്കു കൊടുക്കുക എന്നു പറഞ്ഞാൽ അമ്പതുവീതം പിരിച്ചു കൊടുക്കുക എന്നൎത്ഥം ധരിക്കേണ്ടതുപോലെ.

ഭാഷ്യഭാഷാനുവാദം:—"തംവിദ്യാകൎമ്മിണീ സമന്വാരഭേതേ" (ബൃം 4-4-2) പരലോകത്തിലേക്കു പോകുന്നവനെ വിദ്യയും കൎമ്മവും ഒരുമിച്ചു പോകുന്നു എന്ന വചനം വിദ്യ

സ്വാതന്ത്ര്യമായി ഫലം കൊടുക്കുന്നില്ലെന്നു കാണിച്ചുവെല്ലോ അതിന്നു മറുപടി പറയുന്നു:—ഇതു രണ്ടും (വിദ്യയും കർമ്മവും) ഒരുവനെയല്ല അന്വയാനം ചെയ്യുന്നതു്. വിദ്വാനെ വിദ്യയും കർമ്മിയെ കർമ്മവും അന്വയാനം ചെയ്യുന്നുവെന്നർത്ഥം ധരിക്കേണം. നൂറിനെ രണ്ടുപേൎക്കു കൊടുക്കുക എന്ന വാക്യത്തിൽ ഒരുവന്നമ്പതും മറേറവന്നമ്പതും എന്നു വിഭജിച്ചുകൊടുക്കേണം എന്നർത്ഥമുള്ളതുപോലെ പരേതനെ അനുസരിക്കുന്നു വിദ്യയും കർമ്മവും എന്നതു മോക്ഷേച്ഛുവിനെകുറിച്ചുള്ള വചനമല്ല.

"ഇതി നു കാമയമാനഃ" (ബൃം 4-4-6) ഇപ്രകാരമല്ലെയോ കാമിയുടെ പരലോകഗമനം എന്നു് സംസാരിയുടെ ഗതിയെ അനന്തരവാക്യത്തിൽ പറഞ്ഞിരിക്കുന്നു.

"അഥാകാമയമാനഃ" (ബൃം 4-4-6) പിന്നെ കാമമില്ലാത്തവനെ പറയുന്നു:—മോക്ഷേച്ഛയുള്ളവൻെറ ഗതിയെ വേറെതന്നെ കാണിക്കുന്നു.—അവിടെ:—വിദ്യാകർമ്മണീ എന്ന വാക്യത്തിൽ സംസാരിയെ സംബന്ധിച്ചു് ശാസ്ത്രോക്തമായ ഉൽഗീഥാദിവിദ്യയേയും ശാസ്ത്രത്താൽ നിഷേധിക്കപ്പെട്ട വിദ്യയേയും—(നഗ്നസ്ത്രീ ധ്യാനമാൎഗ്ഗത്തെ ആശ്രയിച്ചും) പറയപ്പെട്ടിരിക്കുന്നു. ഇങ്ങിനെ "വിദ്യാ" എന്നതിനെ പിരിച്ചുകാണേണം. ഇതിൻെറ സാരം കാമിയുടെ പരലോകഗതിയിൽ കർമ്മഫലം മാത്രം അനുഭവപ്പെടും. മുമുക്ഷുവിനെപററി പറയുമ്പോൾ കർമ്മത്തിന്നു വിശേഷഫലം കൊടുപ്പാനൊന്നുമില്ലാത്തതിനാൽ വിദ്യയുടെ ഫലം മാത്രം അനുഗമിക്കും. ഇങ്ങിനെ ആക്ഷേത്തിൽ താൽപര്യമോ അവരെ ആ കർമ്മത്തിൻെറയോ വിദ്യയുടേയോ ഫലം അനുഗമിക്കും. ഇങ്ങിനെ പിരിച്ചുകൊണ്ടുള്ള ഗതിയെ ആ നിലയിൽ സ്പഷ്ടമാക്കാതെ "വിദ്യാകർമ്മണീ" എന്നു് ഏകനിലയിൽ ശ്രുതിയിൽ കാണപ്പെടുന്നതാണെന്നു ഭാഷ്യകാരൻ സ്പഷ്ടമാക്കിയിരിക്കുന്നു.

---

അധ്യയനമാത്രവതഃ—സൂം. 12

അർത്ഥം:—ആചാൎയ്യസന്നിധിയിലിരുന്നു വേദം അഭ്യസിക്കുന്നവന്നു കർമ്മംമാത്രം വിധിക്കപ്പെട്ടിരിക്കുന്നു.

ഭാഷ്യഭാഷാന്തവാദം:— "ആചാൎയ്യകുലാദ്വേദമധീത്യ" "ആചാൎയ്യകുലത്തിൽനിന്നു വേദം അധ്യയനം ചെയ്തിട്ടു" എന്നതിൽ അധ്യയനംമാത്രം എന്നു കാണുന്നതിനാൽ അവന്നു മാത്രമാണ് കൎമ്മവിധി എന്നുറപ്പിക്കുന്നു.

ശങ്ക:—അങ്ങനെയാണെങ്കിൽ വിദ്യയില്ലാത്തതിനാൽ (അൎത്ഥജ്ഞാനമില്ലായ്കയാൽ) കൎമ്മാധികാരം ഇല്ലെന്നു വരുമെല്ലൊ എന്നു ശങ്കിക്കുന്നുവെങ്കിൽ:—

സമാധാനം:—ഇതൊരു ദോഷമാകയില്ല. അധ്യയനത്തിൽനിന്നുണ്ടാകുന്ന കൎമ്മബോധമാകുന്ന അധികാരകാരണത്തെ നിഷേധിക്കുന്നില്ല. പിന്നെ എന്തിനെ നിഷേധിക്കുന്നുവെന്നതിന്നു സമാധാനം:—ഉപനിഷത്തിൽനിന്നു സിദ്ധിക്കുന്ന ആത്മബോധം സ്വതന്ത്രമായിട്ടുതന്നെ ഫലം നൽകുന്നതാകയാൽ കൎമ്മസഹായം അതിന്നാവശ്യമില്ലെന്നുമാത്രം നിഷേധിക്കുന്നു. ഒരുവിധമായ യാഗത്തിന്റെ ജ്ഞാനം മറെറാരു വിധമായ യാഗജ്ഞാനാധികാരത്തിന്നു കാരണമാകാത്തതുപോലെ ആത്മജ്ഞാനത്തിന്നു കൎമ്മജ്ഞാനം ആവശ്യമില്ലെന്നു കണ്ടുകൊള്ളേണം.

അവതരികാഭാഷ്യഭാഷാന്തവാദം:— ബ്രഹ്മസൂത്രം 3-4-7-ൽ "നിയമാച്ച" എന്ന സൂത്രത്താൽ പറയപ്പെട്ട സംഗതിക്കു സമാധാനം:—

---

## നാവിശേഷാത്—സൂ. 13

അൎത്ഥം:—ന=മുമ്പെപറഞ്ഞ നിയമം യോജിക്കയില്ല. എന്തുകൊണ്ടെന്നാൽ: "കുൎവ്വന്നേവേഹകൎമ്മാണിജിജീവിഷേത്" കൎമ്മം ചെയ്തുകൊണ്ടുതന്നെ ജീവിപ്പാനിച്ഛിക്കേണം എന്ന നിയമം വിദ്വാന്നുള്ളതാണെന്നു വരുവാൻതക്ക വിശേഷമൊന്നും കാണുന്നില്ല. അതു പൊതുവിലുള്ള ഒരു നിയമം എന്നു മാത്രം.

## സ്തുതയേ ഽനുമതിൎവ്വാ—സൂ. 14

അൎത്ഥം:—വാ=അല്ലെങ്കിൽ. സ്തുതയേ=വിദ്യയെ സ്തുതിപ്പാൻ വേണ്ടീട്ട്. അനുമതിഃ=വിദ്വാന്നും കൎമ്മം ചെയ്വാൻ ശ്രുതി സമ്മതിക്കുന്നു എന്നും ആവാം.

ഭാഷ്യഭാഷാനുവാദം:—"കുർവ്വന്നേവേഹകർമ്മാണി" ഈ ലോകത്തിൽ കർമ്മം ചെയ്തുകൊണ്ടുതന്നെ ആയുഷ്കാലം കഴിക്കുക എന്നർത്ഥമുള്ള ശ്രുതിക്കൊരുവിശേഷാർത്ഥം കല്പിക്കാനും വിരോധമില്ല. ഇവിടെ കുർവ്വന്നേവ എന്ന ശ്രുതിയിൽ പ്രകരണവശാൽ ജ്ഞാനിയേയും കർമ്മത്തിൽ ഉൾപ്പെടുത്തുന്നുവെന്നാണെങ്കിൽ ജ്ഞാനത്തെ സ്തുതിപ്പാൻവേണ്ടീട്ടു ജ്ഞാനിക്കും കർമ്മം ചെയ്യാൻ ശ്രുതി അനുവദിക്കുന്നു എന്നർത്ഥം കല്പിക്കാം. "നകർമ്മലിപ്യതെനരേ" ജ്ഞാനി കർമ്മം ചെയ്യുന്നതായാലും ആ കർമ്മം ജന്മമരണാദിബന്ധഹേതുവാകയില്ലെന്നു വിദ്യയെ സ്തുതിപ്പാനായിട്ട് ജ്ഞാനിക്കും കർമ്മം ശ്രുതി അനുവദിക്കുന്നു എന്ന വിശേഷാർത്ഥം നിശ്ചയിക്കാം.

---

കാമകാരേണചൈകേ—സൂ. 15

അർത്ഥം:—ഏകേ=ജ്ഞാനികളായ വേറെ ചിലർ. കാമകാരേണ=വേറെ ചിലതിന്നാഗ്രഹിച്ചും കർമ്മത്തിൽ ഏർപ്പെട്ടുവെന്നും വരാം.

ഭാഷ്യഭാഷാനുവാദം:—ആത്മസാക്ഷാൽകാരം സിദ്ധിച്ച വേറെ ചില വിദ്വാന്മാർ വിദ്യാബലത്തെ അവലംബിച്ചുതന്നെ അന്യഫലസാധനങ്ങളായ പ്രജാദികളിൽ ഫലമില്ലായ്മയെ കാണുന്നവരാകുന്നുവെന്നു വാജസനേയികളുടെ ശ്രുതിയിൽ പറയപ്പെട്ടിരിക്കുന്നു:- "ഏതദ്ധസ്മവൈതൽപൂർവ്വേവിദ്വാംസഃ പ്രജാംനകാമയന്തെകിം പ്രജയാകരിഷ്യാ മോയേഷാംനോഽയമാത്മാഽയംലോകഃ" (ബൃം. 4-4-22) ആ ഈ ബ്രഹ്മത്തെ അറിഞ്ഞ പണ്ടുള്ള വിദ്വാന്മാർ അപരോക്ഷാത്മജ്ഞാനമുള്ള നമ്മൾക്ക് പ്രജകളെക്കൊണ്ടെന്തുഫലം. നമ്മൾക്ക് കർമ്മജന്യങ്ങളായ പരലോകാദികൾകൊണ്ടെന്തു ഫലം എന്നാലോചിച്ചിട്ട് പ്രജകളെയോ പുണ്യലോകങ്ങളെയോ ആഗ്രഹിക്കുന്നില്ല എന്ന ഈ ശ്രുതി ജ്ഞാനഫലം അനുഭവപ്പെടുന്നതാകുന്നുവെന്നും കർമ്മഫലമോ കാലാന്തരത്തിൽ അനുഭവത്തിൽ വരുന്നതാണെന്നും നിശ്ചയിക്കുന്നു. ഈ സംഗതി ഞങ്ങൾ പല പ്രാവശ്യം പറയുന്നുണ്ട്. അതുകൊണ്ടും ജ്ഞാനത്തിന്നു കർമ്മത്തോട് സംബന്ധമില്ല. വിദ്യയുടെ ഫലം പറയുന്ന ശ്രുതി അർത്ഥവത്തല്ലെന്നു ശങ്കിപ്പാനവകാശമില്ല.

ഉപമർദംച—സൂം. 16

അത്ഥം:—ക്രിയാകാരകഫലരൂപവും അജ്ഞാനജന്യവുമായ സമസ്തപ്രപഞ്ചത്തിന്നും. ഉപമർദംച=സ്വരൂപനാശത്തേയും ശ്രുതിയുപദേശിക്കുന്നുണ്ട്.

ഭാഷ്യഭാഷാനുവാദം:—അതുമാത്രമല്ല. കമ്മാധികാരത്തിന്ന കാരണവും ക്രിയാകാരകഫലത്തോടുകൂടിയതുമായ സമസ്തപ്രപഞ്ചത്തിന്നും വിദ്യാശക്തിനിമിത്തം സ്വരൂപനാശം സംഭവിക്കുമെന്നും ശ്രുതിയുപദേശിക്കുന്നു. "യത്രവാ അസ്യസവ്വമാത്മൈവാഭൂൽ തൽകേനകിം പശ്യേത്കേനകം ജിഘ്രേത്" ഏതൊരു നിലയെത്തുമ്പോഠം ആത്മാവല്ലാതെ അന്യമായിട്ടൊന്നുമില്ലെന്ന് ജ്ഞാനി അനുഭവിച്ചറിയുന്നുവോ അവന്ന് മറേറതൊരു സാധനംകൊണ്ടു അന്യമായൊന്നിനെ കാണ്മാനോ മണത്തറിവാനോ സാധിക്കും. അവന്നു ആത്മാവല്ലാതെ മററൊന്നും ഇല്ലെന്നനുഭവത്തിൽ വന്നുകഴിഞ്ഞു. അതുകൊണ്ടു കമ്മസാധനമോ സാധ്യമോ ഇല്ലെന്നുതന്നെ വരുന്നു. അതുകൊണ്ടും വിദ്യ സ്വതന്ത്രതന്നെ. കമ്മാംഗമല്ല.

---

ഊദ്ധ്വരേതസ്സുച ശബ്ദേഹി—സൂം. 17

അത്ഥം:—ഊദ്ധ്വരേതഃസുച = സന്യാസികളിലും വിദ്യയെ സംബന്ധിച്ച ശ്രുതികഠം കാണപ്പെടുന്നുണ്ട്. ആശ്രമവും ശബ്ദേഹി=ശ്രുതിയിൽ പ്രസിദ്ധമായതുതന്നെ.

ഭാഷ്യഭാഷാനുവാദം:—ഊദ്ധ്വരേതസ്സുകളായ ആശ്രമങ്ങളെകുറിച്ചും വിദ്യയെ സംബന്ധിച്ച ശ്രുതികഠം കാണപ്പെട്ടുന്നുണ്ട്. അവക്കു കമ്മബന്ധമുള്ള വിദ്യയോട് ചേച്ചയില്ല. അവർ കമ്മം ചെയ്യുന്നവരുമല്ല. അഗ്നിഹോത്രാദിവൈദികകമ്മങ്ങഠം അവക്കില്ല എന്നതു സുപ്രസിദ്ധമാകുന്നു.

ഇതിരിക്കട്ടെ:—ഊദ്ധ്വരേതസ്സുകളായ ആശ്രമങ്ങഠം വേദത്തിൽ കേഠക്കപ്പെടുന്നില്ലെന്നും പറഞ്ഞുകൂടാ:—അവയും വൈദികശബ്ദങ്ങളിൽ അറിയപ്പെടുന്നു. "ത്രയോധമ്മസ്കന്ധാഃ" കമ്മങ്ങളെ പ്രധാനങ്ങളായി കരുതുന്ന ആശ്രമങ്ങഠം മൂന്ന്. (ഛാം. 2-23-1) "യേചേമേ*f*രണ്യേശ്രദ്ധാതപഇത്യുപാ

സതേ" (ഛാം. 5-10-1) യാതൊരിവർ ജനബാധയില്ലാത്ത വനത്തിൽ ശ്രദ്ധാതപഃസംയുക്തന്മാരായിട്ട് ബ്രഹ്മത്തെ അനുസന്ധാനം ചെയ്യുന്നവരാകുന്നു എന്നും "തപഃശ്രദ്ധെയേഹ്യുപവസന്ത്യരണ്യേ" അരണ്യത്തിൽ തപസ്സോടും ശ്രദ്ധയോടും കൂടി വസിക്കുന്നു എന്നും "ഏതമേവപ്രവ്രാജിനോലോകമിച്ഛന്തഃ പ്രവ്രജന്തി" (ബൃം. 4-4-22) സന്യാസികൾ ആത്മലോകത്തെ ഇച്ഛിച്ചുകൊണ്ടുതന്നെ സന്യസിക്കുന്നു എന്നും "ബ്രഹ്മചര്യാദേവപ്രവ്രജേത്" ബ്രഹ്മചര്യാശ്രമത്തിൽനിന്നുതന്നെ സന്യസിക്കാം എന്നുമുള്ള വേദവാക്യങ്ങൾ കാണപ്പെടുന്നു. ഗൃഹസ്ഥാശ്രമം സ്വീകരിച്ചോ സ്വീകരിക്കാതെയോ ദേവകടം ഋഷികടം പിതൃകടം എന്നു മൂന്നു കടങ്ങളെ തീൎത്തോ തീൎക്കാതെയോ ഇരിക്കുന്നവൎക്കും സന്യാസം സ്വീകരിക്കാമെന്നും വേദവാക്യങ്ങളിൽ കാണപ്പെടുന്നുണ്ട്. അതുകൊണ്ടും വിദ്യക്കു സ്വാതന്ത്ര്യം സിദ്ധംതന്നെ. വിദ്യക്കു യാതൊരു കൎമ്മത്തോടും സംബന്ധമില്ലെന്നുതന്നെ വേദസിദ്ധാന്തം.

1-ാമത്തേതായ പുരുഷാൎത്ഥാധികരണം പൂൎണ്ണം.



## 2. പരാമൎശാധികരണം—സൂ. 18—20.

പരാമൎശം ജൈമിനിരചോദനാ ചാപവദതി-ഹി. സൂ 18.

അൎത്ഥം:—ജൈമിനിഃ=ജൈമിനി ആചാൎയ്യൻ. പരാമൎശം=അനുവാദം മാത്രം എന്നു വിചാരിക്കുന്നു. എന്തുകൊണ്ടെന്നാൽ:—അചോദനാ=പ്രേരിക്കുന്ന ലിംഗം കാണപ്പെടുന്നില്ല. ച=അതു കൂടാതെയും അപവദതി ഹി=വേറെ ശ്രുതി മറുത്തു പറയുന്നതുമുണ്ടല്ലൊ.

ഭാഷ്യഭാഷാനുവാദം:—ധൎമ്മസ്കന്ധങ്ങൾ മൂന്നു എന്നു ഛാന്ദോഗ്യത്തിൽ ഊൎദ്ധ്വരേതസ്സുകളായ ആശ്രമങ്ങളുണ്ടെന്നു കാണിപ്പാനുള്ള വേദവാക്യങ്ങൾ അങ്ങനെ ചില ആശ്രമങ്ങളുണ്ടെന്നനുവദിക്കുന്നുവെന്നല്ലാതെ ആ വക ആശ്രമങ്ങളെ പ്രതിപാദിപ്പാനുള്ളവയല്ലെന്നു ജൈമിനി ആചാൎയ്യൻ വിചാരി

ക്കുന്നു. അന്യങ്ങളായ ആശ്രമങ്ങളുണ്ടെന്നനുവദിക്കുന്നതല്ലാതെ ആ വക ആശ്രമങ്ങളെ വിധിക്കുന്നില്ലെന്നദ്ദേഹം വിചാരിക്കുന്നു. എന്തുകൊണ്ടെന്നാൽ വിധിയെ സൂചിപ്പിക്കുന്ന ലിങ്ങ്-ലോട്ട് എന്ന ശബ്ദങ്ങളൊന്നും ആ വാക്യങ്ങളിൽ കാണുന്നില്ല. ഈ ശബ്ദങ്ങൾ ഓരോന്നും വേറെ ഓരോന്നിനെ പറയുന്നതായും കാണുന്നു. ത്രയോധർമ്മസ്കന്ധാഃ എന്ന ഒന്നാമത്തെ വാക്യത്തിൽ യജ്ഞം ദാനം അധ്യയനം എന്ന മൂന്നിൽ യജ്ഞം ആദ്യം രണ്ടാമതായിട്ട ആചാര്യകുലത്തിൽ വസിക്കുന്ന ബ്രഹ്മചാരി. മൂന്നാമത് ആചാര്യസന്നിധിയിൽതന്നെ ദേഹത്തെ സമർപ്പിച്ച് ആത്മവിചാരം ചെയ്യുന്നവൻ. ഇവരെല്ലാവരും പുണ്യലോകത്തെ പ്രാപിക്കുന്നു എന്ന അനുവാദപൂർവ്വകം ആശ്രമങ്ങളിലിരിക്കുന്നവർക്ക ആത്യന്തികമായ മോക്ഷമില്ലെന്നും പുണ്യലോകഗതിയുണ്ടെന്നുമല്ലാതെ മോക്ഷഫലം പറയുന്നില്ല. അവസാനഫലമായിട്ട ബ്രഹ്മസ്ഥിതിയുണ്ടാകുമെന്നു വിദ്യയെ സ്തുതിപ്പാൻ വേണ്ടീട്ടുമാത്രം പറഞ്ഞിരിക്കുന്നു. "ബ്രഹ്മസംസ്ഥോ ʼമൃതത്വമേതി" (ഛാം. 2-23-1) ബ്രഹ്മത്തിലിരിക്കുന്നവൻ മോക്ഷത്തെ പ്രാപിക്കുന്നുവെന്നു സ്തുതിമാത്രമാകുന്നു.

ശങ്ക:—അനുവാദമുള്ളതുകൊണ്ട ആശ്രമങ്ങളുണ്ടെന്നു വരുമെല്ലൊ. എന്നാണെങ്കിൽ ഉണ്ടെന്നുവരുന്നതു സത്യംതന്നെ.

ഉത്തരം:—സ്മൃതികളിലും ആചാരങ്ങളിലും കാണപ്പെടുന്നുണ്ട്. ശ്രുതിയിൽ ഇല്ല. പ്രത്യക്ഷശ്രുതിയില്ലാത്തതിനാൽ ആ ആശ്രമങ്ങൾ ആദരിക്കത്തക്കവയല്ല. അല്ലെങ്കിൽ കർമ്മാധികാരമില്ലാത്തവർക്ക ആ ആശ്രമങ്ങളിൽ അധികാരമില്ലെന്നുവരും.

ശങ്ക:—യജ്ഞം അധ്യയനം ദാനം എന്ന മൂന്നിൽ ഗൃഹസ്ഥാശ്രമത്തെ ഉൾപ്പെടുത്തിയിരിക്കുന്നുവെല്ലൊ എന്നാണെങ്കിൽ.

ഉത്തരം:—അതു സത്യംതന്നെ. ഗൃഹസ്ഥനുതന്നെ അഗ്നിഹോത്രാദികർമ്മാധികാരം. അതുകൊണ്ട തന്നെ സ്തുതിപ്പാൻ പറഞ്ഞതാകുന്നു. പ്രവൃത്തിപ്പാനുള്ള വിധിയല്ലെന്നു ഞങ്ങൾ പറയുന്നതും. എന്നുതന്നെയല്ല പ്രത്യക്ഷമായിട്ട ശ്രുതിതന്നെ മററുള്ള ആശ്രമങ്ങളെ നിരസിച്ചുപറയുന്നുണ്ടെല്ലോ.

"വീരഹാ വാ ഏഷ ദേവാനാം യോഗ്നിമുദ്വാസയതേ" ആചാര്യ്യായ പ്രിയംധനം ആഹൃത്യ പ്രജാതന്തും മാവ്യവച്ഛേൽസീഃ" (തൈം. 1-11-1.) ഏതൊരുവൻ അഗ്നിഹോത്രം ഉപേക്ഷിക്കുന്നുവോ അവൻ ദേവനെ ഹനിക്കുന്നുവെന്നും ആചാര്യ്യന്ന് ഇഷ്ടമുള്ള ധനം കൊടുത്തിട്ട ഗൃഹസ്ഥധമ്മത്തെ ഉപേക്ഷിക്കാതിരിക്കുകയെന്നും ശ്രുതിയുപദേശിക്കുന്നു. നാപുത്രസ്യ ലോകോ ƒസ്തീതിതൽ സൎവ്വേപശവോവിദുഃ" പുത്രനില്ലാത്തവന്ന ലോകമില്ല. പുത്രനില്ലാത്തവർ പശുക്കളാണെന്നു സകലരും പറയുന്നു. എന്നിങ്ങിനെ ഇതരാശ്രമങ്ങളെ നിന്ദിച്ചുമിരിക്കുന്നു.

"യേചേമേ ƒരണ്യേ ശ്രദ്ധാതപഇത്യുപാസതേ" (ഛാം. 5-10-1.) യാതൊരുവർ അരണ്യത്തിലിരുന്ന് ശ്രദ്ധാതപസ്സെന്നുപാസിക്കുന്നുവോ എന്നിവ ദേവയാനമാൎഗ്ഗോപദേശമാകുന്നു. ഇതരാശ്രമങ്ങളെ പറയുന്നവയല്ല. തപ ഏവ ദ്വിതീയഃ=തപസ്സുതന്നെ രണ്ടാമത്തേതെന്നും കാണുന്നതിന്നു അന്യാശ്രമങ്ങളെക്കുറിച്ചു പറയുന്നുണ്ടോ എന്നു സംശയിക്കേണ്ടതായിരിക്കുന്നു. (ഛാം. 2-23-1.) "ഏതമേവപ്രവ്രാജിനൊ ലോകമിച്ഛന്തഃ പ്രവ്രജന്തി" (ഛാം. 2-23-1.) ഈ ലോകത്തെ ഇച്ഛിച്ചുകൊണ്ടുതന്നെ സന്ന്യാസികഠം സന്ന്യസിക്കുന്നു എന്നതു ലോകത്തെ സ്തുതിക്കുന്നുവെന്നല്ലാതെ സന്ന്യാസം സ്വീകാര്യ്യം എന്ന വിധിയല്ല.

ശങ്ക:—ബ്രഹ്മചര്യ്യാശ്രമത്തിൽനിന്നുതന്നെ സന്ന്യസിക്കാം എന്നതു് ശ്രുതിയിൽ സ്പഷ്ടമാകയാൽ സന്ന്യാസവിധിയില്ലെന്നെങ്ങിനെവരും.

ഉത്തരം:—സത്യം. ഇതുള്ളതുതന്നെ. ഈ ശ്രുതിയെ ആലോചിക്കാതെയാണ് ഈ വിചാരം ചെയ്യുന്നതു്. എന്നു കണ്ടുകൊള്ളേണം.

---

അനുഷ്ഠേയം ബാദരായണഃ സാമ്യശ്രുതേഃ സൂം. 19;

അൎത്ഥം:—ബാദരായണഃ=ബാദരായണൻ എന്ന ആചാര്യ്യൻ. അനുഷ്ഠേയം=ഇതരാശ്രമം അനുഷ്ഠിക്കത്തക്കതാണെന്നു വിചാരിക്കുന്നു. എന്തുകൊണ്ടെന്നാൽ:—സാമ്യശ്രുതേഃ=ഗൃഹ

സ്ഥാശ്രമത്തെപോലെ സന്ന്യാസാശ്രമത്തെയും ശ്രുതി അനുവദിക്കുണ്ട്.

ഭാഷ്യഭാഷാനുവാദം:—അന്ത്യാശ്രമം—സന്ന്യാസം—അനുഷ്ഠിക്കത്തക്കതാണെന്നു ബാദരായണാചാര്യൻ വിചാരിക്കുന്നു. ശ്രുതിയിൽ അതു കാണുന്നതുതന്നെ കാരണം. ഗൃഹസ്ഥാശ്രമം സ്വീകരിപ്പാൻ ഇഷ്ടമില്ലാത്തവർ അതിന്നു വിപരീതമായ സന്ന്യാസാശ്രമത്തെ സ്വീകരിക്കാമെന്നു ശ്രുതിയുപദേശിക്കുന്നു. ശ്രുത്യനുവാദം രണ്ടാശ്രമസ്വീകാരത്തിന്നും തുല്യമായിരിക്കുന്നുണ്ട്. ധർമ്മസ്കന്ധങ്ങൾ മൂന്നു എന്നതിൽ ദാനം മുതലായ കർമ്മം പറയപ്പെട്ടിരിക്കയാൽ ഗൃഹസ്ഥാശ്രമം ഉൾപ്പെടുന്നതുപോലെ തപസ്സ് ശ്രദ്ധാ എന്ന ധർമ്മങ്ങളെയും പറഞ്ഞിരിക്കയാൽ സന്ന്യാസാശ്രമവും അനുവദിക്കപ്പെട്ടതായിട്ടു കണ്ടുകൊള്ളേണം. തപസ്സ് രണ്ടാമത്തേതെന്നു കാണുന്നതിനാൽ സന്ന്യാസം എന്ന ഇതരാശ്രമത്തെ പറയുന്നുണ്ടോ എന്നതു സംശയിക്കത്തക്കതാണെന്നു പറഞ്ഞുവല്ലൊ. അതൊരു ദോഷമല്ല. ഇതരാശ്രമം സ്വീകാര്യമാണെന്നു നിശ്ചയിപ്പാന വകാശമുണ്ട്. ബ്രഹ്മചര്യം യജ്ഞം എന്ന ശബ്ദങ്ങൾ രണ്ടാശ്രമങ്ങളെ സ്പഷ്ടമാക്കി. "അരണ്യേതപഃ" എന്ന ശബ്ദം സന്ന്യാസത്തെയും അനവദിച്ചുവെന്നതും സുസ്പഷ്ടംതന്നെ. അന്ത്യാശ്രമസ്വീകാരാനുവാദവും തന്നിമിത്തം സ്പഷ്ടമായിരിക്കുന്നു.

---

## വിധിർവ്വാധാരണവത്—സൂ. 20.

അർത്ഥം:—വിധിഃവാ = ഇതരാശ്രമവിധിതന്നെയാകുന്നു. അനുവാദമല്ല. എന്തുകൊണ്ടെന്നാൽ:—ധാരണവത്=സ്രുക്കെന്ന ഹോമപാത്രത്തിൻെറ ഉപരിയിൽ ഹോമത്തിന്നുള്ള ചമത ദേവന്മാർക്കു സമർപ്പിക്കേണം എന്ന അപൂർവ്വവിധിപോലെ അന്ത്യാശ്രമത്തിലും വിധിയാണെന്നു കണ്ടുകൊള്ളേണം.

ഭാഷ്യഭാഷാനുവാദം:—ഇതു് ഇതരാശ്രമത്തിന്നുള്ള വിധിയെന്നല്ലാതെ അനുവാദം മാത്രമാണെന്നു വരുന്നില്ല.

ശങ്ക:—വിധിയാണെന്നു വരുന്നപക്ഷം ഏകവാക്യപ്രതീതിക്ക് ഹാനിവരും. ഇവിടെ പുണ്യലോകത്തെ നൽകുന്ന ധ

ൎമ്മസ്കന്ധങ്ങൾ മൂന്നാണെന്നും ബ്രഹ്മത്തിൽ ഉറച്ച സംസ്ഥിതി മോക്ഷം നൽകുന്നതാണെന്നും കാണുന്നതുകൊണ്ടു ഏകവാക്യത്വം സ്ഥീകരിക്കേണ്ടതല്ലെ എന്ന ശങ്കക്ക സമാധാനം:—

ഇതു സത്യംതന്നെ:—എങ്കിലും ഏകവാക്യതയെ വെടിഞ്ഞിട്ടു വിധിയെന്നുതന്നെ സ്വീകരിക്കേണം. ഇതരപ്രമാണങ്ങളിൽനിന്നാവിധമായ ഒരു വിധി സിദ്ധിക്കുന്നില്ലാത്തതിനാൽ ഇതിനെ വിധിയെന്നുതന്നെ ധരിക്കേണം.

അന്യമായ ആശ്രമം ഉണ്ടെന്നു സ്പഷ്ടമായ തെളിവുള്ളതിനാൽ ഗുണവാദം എന്ന അൎത്ഥവാദാനുസരണം ഏകവാക്യത്വം നിലനില്ക്കുകയുമില്ല. ധാരണം എന്നപോലെ:—മഹാപിതൃയജ്ഞം പ്രേതാഗ്നിഹോത്രം മുതലായവയിൽ സ്രുക് എന്ന യാഗപാത്രത്തിൻെറകീഴിൽ ചമതവെക്കേണം എന്ന വിധിയെ ദേവന്മാൎക്കുള്ള യജ്ഞമാണെങ്കിൽ സ്രുക്കിൻെറ ഉപരിഭാഗത്തിൽ വെക്കേണം എന്നതിന്നു വേറെ വിധിയില്ലെങ്കിലും ആവിധം ചെയ്യുന്നതുപോലെ ഇവിടെയും കണ്ടുകൊള്ളേണം. ബ്രഹ്മത്തിൽ ദൃഢമായ സ്ഥിതിമോക്ഷപ്രദയാണെന്നു കാണുന്നതിനാൽ ഗാൎഹസ്ഥ്യാദി മൂന്നാശ്രമികൾക്കും ബ്രഹ്മസംസ്ഥതാ സാധ്യമല്ലാത്തതിനാൽ അതിന്നുചിതമായ സന്ന്യാസം എന്ന മറെറാരാശ്രമം ഉണ്ടെന്നതിന്നുള്ള വിധിതന്നെയാണെന്നു "ബ്രഹ്മസംസ്ഥിതി" എന്നു വിശേഷണത്തെ കണ്ടുകൊള്ളേണം. ബ്രഹ്മത്തിൽ സുസ്ഥിതി നാലാശ്രമങ്ങളിലുള്ള ഏതാനും ഒരാശ്രമിക്കുമാവാം എന്നോ സന്ന്യാസിക്കു മാത്രമോ എന്നു വേർതിരിച്ചുനോക്കി അറിയേണ്ടതാകുന്നു. ബ്രഹ്മചാരി, ഗൃഹസ്ഥൻ, വാനപ്രസ്ഥൻ, എന്ന മൂന്നാശ്രമികൾക്കും വെവ്വെറെ ധൎമ്മങ്ങളെ നിശ്ചയിച്ചിരിക്കയാൽ അവർ അതാതിനെ നടത്താഞ്ഞാൽ പ്രത്യവായം—ചെയ്യേണ്ടതു ചെയ്തില്ല—എന്ന ദോഷം നേരിടും. അതുകൊണ്ടു് ആദ്യത്തെ മൂന്നാശ്രമികൾക്കും സൎവ്വേന്ദ്രിയങ്ങളെയും അടക്കി സമാധിശീലിച്ചു സമ്പാദിക്കേണ്ടതായ ബ്രഹ്മസംസ്ഥിതി സന്ന്യാസിക്കുമാത്രമല്ലാതെ ഇതരാശ്രമികൾക്കു സാധ്യമല്ലെന്നു സ്പഷ്ടമായറിവാൻ സാധിക്കും.

എന്നു മാത്രമല്ല:—"ത്രയഏതേപുണ്യലോകഭാജഃ ഏകോ*f*മൃതത്വഭാക്" ഈ മൂന്നുപേരും പുണ്യലോകത്തെ പ്രാപി

ക്കുന്നവരാകുന്നു. ഒരുവൻ—ഒരാശ്രമസ്ഥൻ—മോക്ഷം പ്രാപിക്കുന്നുവെന്നു വേർതിരിച്ചും പറഞ്ഞിരിക്കയാൽ സന്ന്യാസിതന്നെ മോക്ഷാർഹൻ എന്നു സ്പഷ്ടമാകുന്നു. ദേവദത്തനും യജ്ഞദത്തനും മന്ദബുദ്ധികൾ. അന്യനായ വിഷ്ണുമിത്രൻ മഹാ ബുദ്ധിമാൻ എന്നതുപോലെ ആദ്യത്തെ മൂന്നാശ്രമികൾ ബ്രഹ്മസംസ്ഥിതിക്കർഹന്മാരല്ല. സന്ന്യാസി അതിന്നർഹൻ എന്നതു സ്പഷ്ടമാക്കിയുമിരിക്കുന്നു.

ശങ്ക:—ബ്രഹ്മസംസ്ഥൻ എന്ന ശബ്ദം അക്ഷരാൎത്ഥാനുസരണം പരിവ്രാജകനെമാത്രം സംബന്ധിച്ചിരിക്കുന്നു. എല്ലാ ആശ്രമികൾക്കും മോക്ഷമുണ്ടെന്നുവന്നാൽ ജ്ഞാനംകൊണ്ടു വിശേഷഫലമില്ലെന്നുംവരും എന്നു ശങ്കിക്കുന്നുവെങ്കിൽ സമാധാനം:—ബ്രഹ്മസംസ്ഥയെന്നതിന്നു പർക്കെ അറിയുന്ന അൎത്ഥം ഇതരവിഷയത്തിൽ മനസ്സിനെ പ്രവേശിപ്പിക്കാതെ ബ്രഹ്മത്തിൽ സ്ഥിരനിഷ്ഠയെന്നുതന്നെ. ആ നില ആദ്യത്തെ മൂന്നാശ്രമികൾക്കും സിദ്ധിക്കയില്ല. അവൎക്കു നിശ്ചയിച്ച ധൎമ്മങ്ങളെ നടത്താതിരുന്നാൽ പ്രത്യവായം-ചെയ്യേണ്ടതു ചെയ്യായ്ക എന്ന ദോഷം വന്നുചേരും എന്നു വേദം വിധിച്ചിരിക്കുന്നു. അതിനാൽ നിരന്തരബ്രഹ്മധ്യാനം അവൎക്കു സാധ്യമല്ല. പരിവ്രാജകധൎമ്മം സൎവ്വകൎമ്മസന്ന്യാസമാകയാൽ ചെയ്യേണ്ടതായ കൎമ്മം ഒന്നുമില്ല. ശമം ദമം എന്ന അവന്റെ ധൎമ്മം ബ്രഹ്മനിഷ്ഠയെ പ്രബലപ്പെടുത്തുകയും ചെയ്യും. അതുതന്നെ പരിവ്രാജകനുള്ള ധൎമ്മാനുഷ്ഠാനം:—"ന്യാസഇതിബ്രഹ്മാബ്രഹ്മാഹിപരഃ പരോഹിബ്രഹ്മാ താനിവാഏതാന്യവാരണി തപാംസിന്യാസ ഏവാത്യരേചയത്" ന്യാസം എന്നതു ബ്രഹ്മമാകുന്നു. ബ്രഹ്മാവ്-ഹിരണ്യഗൎഭൻ-പരനാകുന്നു. തപസ്സു മുതലായവ താണവയാകുന്നു. സന്ന്യാസംതന്നെ ഉൽകൃഷ്ടം. (നാരാ. 78) എന്നു ശ്രുതിയിൽ കാണുന്നതുമുണ്ട്. "വേദാന്തവിജ്ഞാനസുനിശ്ചിതാൎത്ഥാഃ സന്ന്യാസയോഗാദ്യതയഃ ശുദ്ധസത്വാഃ" വേദാന്തവിജ്ഞാനത്താൽ നിശ്ചയിക്കപ്പെട്ട അൎത്ഥത്തോടുകൂടെ സൎവ്വകൎമ്മസന്ന്യാസാത്മകമായ യോഗത്തെ അനുഷ്ഠിക്കുന്ന ശുദ്ധമാനസന്മാരായ യതികൾ മോക്ഷം പ്രാപിക്കുന്നു. (മുണ്ഡ. 3-2-6) "തദ്ബുദ്ധയസ്തദാത്മാനസ്തന്നിഷ്ഠാസ്തൽപരായണാഃ" (ഗീതാ. 5-17) ബ്രഹ്മത്തിൽ ബുദ്ധിയെ സ്ഥിരപ്പെടുത്തി

ബ്രഹ്മാത്മഭാവത്തോടുകൂടെ അതിൽനിന്നു ചലിക്കാത്തവരും ബ്രഹ്മമായിഭവിപ്പാനിച്ഛിക്കുന്നവരും മുക്തന്മാരാകുന്നുവെന്നു സ്മൃതിയുമുണ്ട്. ബ്രഹ്മസംസ്ഥനു യാതൊരു കർമ്മവും ചെയ്വാനില്ലെന്നു ശ്രുതിസ്മൃതികൾ ഉപദേശിക്കുന്നു. അതുകൊണ്ടു പരിവ്രാജകനു് ആശ്രമമാത്രത്താൽ അമൃതത്വപ്രസിദ്ധിയെന്നു വന്നാൽ ജ്ഞാനംകൊണ്ടു വിശേഷഫലമില്ലെന്ന ദോഷത്തിന്നും അവകാശമില്ല. ഇപ്രകാരം ഇതരാശ്രമികൾക്കനുവാദവും ബ്രഹ്മസംസ്ഥിതി പരിവ്രാജകന്നും സിദ്ധമാകുന്നു. ജാബാലശ്രുതിയെ അപേക്ഷിക്കാതെതന്നെ സന്ന്യാസാശ്രമം വിധിയുണ്ടെന്നു് ആചാര്യൻ വിചാരംചെയ്തുറപ്പിച്ചിരിക്കുന്നു. ആശ്രമാന്തരമുണ്ടെന്നു് പ്രത്യക്ഷമായി ശ്രുതിയുമുണ്ട്.

"ബ്രഹ്മചര്യംപരിസമാപ്യ ഗൃഹീഭവേത്. ഗൃഹീഭൂത്വാ വനീഭവേത്. വനീഭൂത്വാ പ്രവ്രജേത്. യദിവേതരഥാ ബ്രഹ്മചര്യാദേവപ്രവ്രജേത്. ഗൃഹാദ്വാവനാദ്വാ" (ജാബാ 4) ബ്രഹ്മചര്യം അവസാനിപ്പിച്ച ശേഷം ഗൃഹസ്ഥാശ്രമത്തെയും അതിൽപിന്നെ വാനപ്രസ്ഥത്തെയും അതിൽപിന്നെ പരിവ്രാജാവസ്ഥയേയും പ്രാപിക്കേണം. അല്ലെങ്കിൽ ബ്രഹ്മചര്യം അവസാനിച്ച ഉടനെയോ ഗൃഹസ്ഥാശ്രമത്തിൽനിന്നോ ഇഷ്ടാനുസരണം സന്ന്യസിപ്പാനും വിരോധമില്ല. ഇപ്രകാരമുള്ള ശ്രുതി ഇതരാശ്രമവിധിയല്ലെന്നു പറവാൻ സാധിക്കയില്ല. കർമ്മമാർഗ്ഗത്തിൽ ഇഷ്ടമില്ലാത്തവരെ കർമ്മികളാക്കാനുള്ള ശ്രുതിയല്ല. പൊതുവിൽ എല്ലാവക്കും സംബന്ധിക്കുന്ന ശ്രുതിയാകുന്നു.

ഇതുകൂടാതെ: "വ്രതി വാ വ്രതീവാ സ്നാതകോ ƒ സ്നാതകോവോത്സന്നാഗ്നി രനഗ്നികോവാ" (ജാബാല 4) വ്രതമുള്ളവനൊ വ്രതമില്ലാത്തവനൊ അഗ്നി നഷ്ടപ്പെട്ടവനോ അഗ്നികാര്യമെയില്ലാത്തവനൊ സ്നാതകനോ സ്നാതകനല്ലാത്തവനൊ ആരായാലും ബ്രഹ്മജ്ഞാനപരിപാകം വന്നവന്നു് സന്ന്യാസത്തിന്നധികാരമുണ്ടെന്നും ജാബാലശ്രുതിയിൽ കാണുന്നു.

പരിവ്രാജകന്റെ വസ്ത്രാദികാര്യത്തെയും കാണിക്കുന്നു:— "അഥപരിവ്രാഡ് വിവർണ്ണവാസാമുണ്ഡോ ƒ പരിഗ്രഹഃ ശുചിരദ്രോഹീഭൈക്ഷമാണോ ബ്രഹ്മഭൂയായ ഭവതി" (ജാബാല 5) നിറമാററമുള്ള വസ്ത്രം ധരിച്ചും തല മൊട്ടയടിച്ചും സാധനങ്ങ

ളൊന്നും കൈവശം വെക്കാത്തവനും—അഥവാ അന്യനിൽനിന്നു ഒന്നും വാങ്ങാത്തവനും ഭിക്ഷാന്നംമാത്രം സ്വീകരിക്കുന്നവനും മനശ്ശുദ്ധിയുള്ളവനും ആരെയും ദ്രോഹിക്കാത്തവനുമായ പരിവ്രാജകൻ ബ്രഹ്മമായി ഭവിപ്പാൻ അർഹനാകുന്നു. എന്നിങ്ങിനെയുള്ള ശ്രുതികൾ ഊർദ്ധ്വരേതസ്സുകളുടെ ആശ്രമങ്ങളുണ്ടെന്നും വിദ്യ സ്വതന്ത്രയാണെന്നും ശ്രുതി കാട്ടിത്തന്നിരിക്കുന്നു.

2-ാം അധികരണം പൂർണ്ണം.

—❋✳❋—

# 3. ശ്രുതിമാത്രാധികരണം സൂ. 21-22

സ്തുതിമാത്രമുപാദാനാ ദിതിചേന്നാ പൂർവ്വത്വാത്.

പദാർത്ഥം:—സ്തുതിമാത്രം="സഏഷരസാനാം രസതമഃ" രസങ്ങളിൽവെച്ചുൽകൃഷ്ടരസം എന്ന വാക്യം സ്തുതി മാത്രമാകുന്നു. എന്തുകൊണ്ടെന്നാൽ:—ഉപാദാനാത്="ഓമിത്യേകാക്ഷരമുൽഗീഥമുപാസീത" എന്ന കർമ്മാംഗമായ ഓംകാരത്തെ അവലംബിച്ചുകൊണ്ടു സ്തുതി മാത്രമാകുന്നു. ഇതിചേത്=എന്നാണെങ്കിൽ. ന=അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ:—അപൂർവ്വത്വാത്=ഈ വാക്യത്താൽ സിദ്ധിക്കുന്ന ഉൽഗീഥവിശേഷരസവത്വം മററു വാക്യങ്ങളിൽനിന്നു കിട്ടുകയില്ല. അതുകൊണ്ടു സ്തുതിമാത്രം അല്ല.

ഭാഷ്യഭാഷാനുവാദം:—സ ഏഷരസാനാം രസതമഃപരമഃ പരാർദ്ധ്യോ ഽഷ്ടമോ യദുൽഗീഥഃ" (ഛാം 1-1-3) രസങ്ങളിൽവെച്ച് എട്ടാമത്തെതായ ഉൽഗീഥാംഗമായ ഓങ്കാരം എന്ന ഈ ശ്രുതി കർമ്മശ്രദ്ധയില്ലാത്തവരെ ഉദ്ദേശിച്ചുള്ളതല്ല. പൊതുവിൽ പറഞ്ഞതാകുന്നു. ആ ഓങ്കാരംതന്നെ രസങ്ങളിൽ അധികരസമുള്ളതു്. പരബ്രഹ്മസ്ഥാനപ്രാപ്തിക്കും അർഹതയുള്ളതും അതുതന്നെ. "ഇയമേവർഗ്ഗ്ഗനിഃ സാമ" (ഛാം. 1-6-1) ഈ ഭൂമിതന്നെ ഋക്, അഗ്നിതന്നെ സാമം "അയം വാവലോകഃ ഏഷോ ഽഗ്നിശ്ചിതഃ" ചയനം ചെയ്യപ്പെട്ട ഈ അഗ്നിതന്നെ

ലോകം. "തദിദമേവോക്ഥം ഇയമേവ പൃഥിവീ" ഇതുതന്നെ ഉക്ഥം. ഇതുതന്നെ പൃഥിവീ എന്നീ ശ്രുതികഠം ഉൽഗീഥസ്തുതിയോ ഉപാസനാ വിധിയോ എന്നസംശയം വരുമ്പോഠം ശ്രുതിക്കായുള്ളതാണെന്നു നിശ്ചയിക്കുന്നതുതന്നെ യുക്തം. ഉൽഗീഥാദികർമ്മാംഗങ്ങളെ ആശ്രയിച്ചുണ്ടായതാണതിന്നു കാരണം. ജൂഹുവായതു (ഒരു വിധമായ ഹോമപാത്രം) ഭൂമി. ചയനത്തിലുള്ള കൂർമ്മം ആദിത്യൻ ആഹവനീയം സ്വർഗ്ഗലോകം. എന്നീ ജൂഹ്വാദിശ്രുതികഠം സ്തുതിപ്രധാനങ്ങളെന്നപോലെ ഇതും സ്തുതിപരം എന്നാണെങ്കിൽ:—അങ്ങിനെയല്ലെന്നു പറയുന്നു:—അപൂർവ്വത്വം നിമിത്തം സ്തുതിമാത്രമല്ല ഈ ശ്രുതികളുടെ പ്രയോജനം. വിധ്യർത്ഥതയിൽ അപൂർവ്വമായ അർത്ഥം സിദ്ധിക്കുന്നു. സ്തുതിപക്ഷത്തിൽ അർത്ഥമില്ലെന്നുതന്നെ വരും. സ്തുതിയെന്നതു വിധിയെ അറിയിക്കുന്ന വാക്യത്തിന്റെ ഒരംശമായിരുന്നുകൊണ്ടു ഏകവാക്യതയെ പ്രാപിച്ചുണ്ടാകുന്നതാകണമെന്നു വിധിവാക്യത്തിലും സ്തുത്യർത്ഥം കാണപ്പെടുന്നുണ്ട്. അന്യത്ര വിധിക്കപ്പെട്ട ഉൽഗീഥാദികഠക്കു മററൊരു ദിക്കിൽ പറയപ്പെട്ട വാക്യശേഷത സിദ്ധിക്കാത്തതുകൊണ്ടു സ്തുത്യർത്ഥം നിശ്ചയിച്ചാൽ അർത്ഥമേയില്ലെന്നുവരും. ജൂഹു എന്നീ ശ്രുതികഠം വിധിവാക്യസന്നിധിയിൽതന്നെ പറയപ്പെട്ടിരിക്കുന്നുവെന്ന കാരണത്താൽ ഇവിടെ ഉദാഹരിപ്പാൻ പാടുള്ളതല്ല.

---

## ഭാവശബ്ദാച്ച—സൂം. 22.

അർത്ഥം:—"ഉപാസീത" എന്ന വിധിവാക്യം ഇവിടെ സ്പഷ്ടമായി കാണുന്നുണ്ട്.

ഭാഷ്യഭാഷാനുവാദം:—"ഉൽഗീഥമുപാസീത" (ഛാം. 1-1-1) ഉൽഗീഥത്തെ ഉപാസിക്കുക. "സാമോപാസീത" (ഛാം. 2-2-1) സാമത്തെ ഉപാസിക്കുക. "അഹമുക്ഥമുപാസ്മീതിവിദ്യാത്" ഞാൻ ഉക്ഥം തന്നെയാകുന്നുവെന്നുപാസിക്കേണം. എന്നിവ ഏററവും സ്പഷ്ടങ്ങളായ വിധിവാക്യങ്ങളാകുന്നു. ഈ വാക്യങ്ങഠം സ്തുതികളാണെന്നു പറഞ്ഞാൽ അർത്ഥമില്ലെന്നേ വരികയുള്ളൂ.

കയ്യാത്; ക്രിയേത; കർത്തവ്യം; ഭവേത്; സ്യാത്; എന്ന അഞ്ചും എല്ലാ വേദവാക്യങ്ങളിലും നിശ്ചിതമായ വിധിലക്ഷണമാകുന്നുവെന്നു മീമാംസാദി ശാസ്ത്രജ്ഞന്മാർ നിശ്ചയിച്ചുമിരിക്കുന്നു.

ലിങ് മുതലായ ക്രിയാപദങ്ങളാണ് വിധിവാക്യലക്ഷണം എന്നു വിചാരിക്കുന്നവരുടെ അഭിപ്രായം പ്രകരണം തോറും ഫലങ്ങൾ പറയപ്പെട്ടിരിക്കും എന്നാകുന്നു. ആപയിതാഹവൈകാമാനാംഭവതി. (ഛാം. 1-1-7) ആഗ്രഹങ്ങളെ സാധിപ്പിക്കുന്നവയാകുന്നു. "ഏഷഹ്യേവകാമാഗാനസേഷ്ടേ" (ഛാം. 1-7-9) ഉപാസകനായ ഈ ഋത്വിക്ക് ഗാനത്തിനാൽ ഫലം സമ്പാദിച്ചുതരുവാൻ ശക്തനാകുന്നു. "കല്പന്തെഹാസ്മൈലോകാ ഊർദ്ധ്വാശ്ചാവൃതാശ്ച" (ഛാം. 2-2-3) ഈ ഉപാസകനു ഊർദ്ധ്വലോകങ്ങളിൽ ഗത്യാഗതികൾ സിദ്ധിക്കും എന്നിങ്ങിനെ ലിങാദിലക്ഷണവിധിവാക്യങ്ങൾ ഉപാസകന്മാൎക്കുള്ള ഫലങ്ങളേയും കാണിക്കുന്നതിനാൽ ഉൽഗീഥാദിശ്രുതികൾ ഉപാസനാവിധിവാക്യങ്ങളാകുന്നു.

3-ാം അധികരണം പൂൎണ്ണം.

—:※※※:—

## 4. പാരിപ്ലവാധികരണം—സൂ. 23-24

പാരിപ്ലവാൎത്ഥാഇതിചേന്നവിശേഷിതാൎത്ഥത്വാത്—സൂ. 23

അൎത്ഥം!—പാരിപ്ലവാൎത്ഥാഃ=നാനാവിധ കഥകൾ പറയുക എന്ന പ്രയോജനമുള്ളവയാകുന്നു. ഇതിചേത്=എന്നാണെങ്കിൽ. ന=അല്ല. എന്തുകൊണ്ടെന്നാൽ; വിശേഷിതാൎത്ഥത്വാത്=വിശേഷിക്കപ്പെട്ട അൎത്ഥത്വം കാണുന്നതുകൊണ്ടു തന്നെ.

ഭാഷ്യഭാഷാന്തരവാദം:—യാജ്ഞവല്ക്യന്നു മൈത്രേയിയെന്നും കാത്യായനിയെന്നും പേരുള്ള രണ്ടു ഭാൎയ്യമാരുണ്ട്. (ബ്യം. 4-5-1) എന്നും. ദിവോദാസപുത്രനായ പ്രതർദനൻ ഇന്ദ്രന്നു പ്രിയനായിഭവിച്ചു. (കൌഷീ 3-1) പുത്രൻ എന്നവരുടെ

ഗോത്രത്തിൽ ജനിച്ചവനും ജനശ്രുതൻ എന്നവരുടെ പുത്രനുമായ രാജാവ് ശ്രദ്ധാസമേതം ബഹുദാനം ചെയ്തവനും അധികാന്നദാനതൽപരനുമായിരുന്നു. (ഛാം. 4-1-1-) എന്നിങ്ങിനെയുള്ള വേദാന്തപാഠങ്ങളിൽ കാണപ്പെടുന്ന കഥകളിൽ സംശയം ജനിക്കുന്നു:--ഈ കഥകൾ ചില കഥകൾ പറവാൻ വേണ്ടീട്ടുള്ളവയോ അതോ അതിന്നു സമീപത്തിലുള്ള വിദ്യാസിദ്ധിക്കായി പറയപ്പെട്ടവയോ എന്നാണ് സംശയം. കഥകൾ "പാരിപ്ലവം" എന്ന പേരിൽ പ്രസിദ്ധിയുള്ള കഥകൾ പറയുവാൻവേണ്ടീട്ടുള്ളതുതന്നെ. കഥകൾ എന്ന സാമാന്യവകപ്പിൽ ഇവയുംപ്പെടുന്നതാണതിന്നു കാരണം. ശ്രുതിയിലുള്ള കഥകൾ എന്നുമാത്രം. പാരിപ്ലവത്തിൽ ഈ ആഖ്യാനങ്ങൾ വിധിക്കപ്പെട്ടുമിരിക്കുന്നു. അതുകൊണ്ടു വേദാന്തങ്ങൾക്കു വിദ്യയിൽ പ്രാധാന്യമില്ല. മന്ത്രങ്ങളെന്നപോലെ കൎമ്മാംഗം വേദാന്തം എന്നേ വരുന്നുള്ളൂ. എന്നാണെങ്കിൽ:—അങ്ങിനെയില്ല. എന്തുകൊണ്ടെന്നാൽ: —വിശേഷിക്കപ്പെട്ട വാക്യങ്ങൾ കാണപ്പെടുന്നതുകൊണ്ട് "പാരിപ്ലവമാചക്ഷീത" പുത്രപൌത്രസഹിതനായ രാജാവ് അശ്വമേധം നടത്താൻ ഒരുങ്ങിയിരിക്കുന്ന മൂന്നു ദിവസങ്ങളിൽ ഓരോ ദിവസം ഓരോ പാരിപ്ലവം-കലാകഥനം ചെയ്യേണം_എന്നു വിധിച്ചിരിക്കുന്നു. ഒന്നാംദിവസം "മനുർവൈവസ്വതോരാജാ" വിവസ്വാൻെറ പുത്രനായ മനുവെന്ന രാജാവിൻെറ കഥ പറയേണം. എന്നിങ്ങിനെ മൂന്നു ദിവസം പറയേണ്ട കഥകളെ പ്രത്യേകം പറഞ്ഞിരിക്കയാൽ സാമാന്യമായ ആഖ്യാനമായി സ്വീകരിച്ചാൽ വിശേഷണപ്രയോഗം അൎത്ഥമില്ലാത്തതാണെന്നുവരും. അതുകൊണ്ടു ഈ മാതിരി ശ്രുതികൾ കഥാകഥനമാത്ര പ്രധാനങ്ങളല്ലെന്നു വിചാരിക്കേണം.

---

തഥാചൈകവാക്യതോപബന്ധാത്—സൂ. 24.

അൎത്ഥം:—തഥാച = അപ്രകാരവും—ആഖ്യാനങ്ങൾക്ക് പാരിപ്ലവാൎത്ഥത ഇല്ലാത്തതിനാൽ സമീപത്തിലുള്ള വിദ്യയെ പ്രതിപാദിക്കുന്നതായിട്ടുതന്നെ കരുതേണം. എന്തുകൊണ്ടെ

ന്നാൽ:—ഏകവാക്യതോപബന്ധാത് = സമീപത്തുള്ള വിദ്യയോടു ഈ ശ്രുതികൾക്കു ഏകവാക്യത്വം കാണപ്പെടുന്നുണ്ടു്.

ഭാഷ്യഭാഷാനുവാദം:—പാരിപ്ലവത്തിന്നു വേണ്ടീട്ടുള്ളതല്ലാത്തതിനാൽ കഥകളോടു ചേൎന്നിരിക്കുന്ന വിദ്യയെ പ്രതിപാദിപ്പാനുള്ളതാണെന്നു കരുതുന്നതുതന്നെ ന്യായം. അപ്രകാരമാണെല്ലൊ അവിടവിടെ കാണപ്പെടുന്ന വിദ്യകളോടു ചേൎന്നു ഏകവാക്യത്വം കാണപ്പെടുന്നതും. തന്നിമിത്തം വിദ്യയിൽ താല്പൎയ്യവും അറിവാൻ സൌകൎയ്യവും ഉണ്ടാകുന്നു. മൈത്രേയീ ബ്രാഹ്മണത്തിലോ "ഹേ മൈത്രേയി ആത്മാവല്ലൊ കാണപ്പെടുവനേഹൻ" എന്നു വിദ്യയോടു ചേൎന്നു് ഏകവാക്യത്വം കാണപ്പെടുന്നതും പ്രാതൎദ്ദനാഖ്യായിക പറയുന്ന ഘട്ടത്തിൽ "പ്രാണോസ്മി പ്രജ്ഞാത്മാ" പ്രജ്ഞാത്മാവായ പ്രാണനായി ഞാനിരിക്കുന്നേൻ എന്ന വിദ്യയോടു ചേൎന്നിട്ടു ഏകവാക്യത്വം സിദ്ധിക്കുന്നു. ജാനശ്രുതി എന്ന ഈ വാക്യത്തിൽ "വായുർവാവസംവൎഗ്ഗഃ" വായുതന്നെ സംവൎഗ്ഗം എന്ന വിദ്യാസംബന്ധം നിമിത്തം ഏകവാക്യത്വം സിദ്ധിക്കുന്നു.

"സ ആത്മനോവപാമുദഖിദേത്" അവൻ തന്റെ വപയെ പിടുങ്ങി ഇപ്രകാരമുള്ള കൎമ്മശ്രുതികളിൽ കാണപ്പെടുന്ന ആഖ്യാനങ്ങളിൽ സന്നിഹിത വിധികളെ സ്തുതിക്കുന്നതായി കാണപ്പെടുന്നതുപോലെ ഇവിടെയും കണ്ടുകൊള്ളേണം. അതുകൊണ്ടു ആ വക ശ്രുതികൾക്കു് പാരിപ്ലവാൎത്ഥത്വം ഇരിക്കുന്നില്ല.

---

## 5. അഗ്നീന്ധനാദ്യധികരണം—സൂം 25.

അതഏവചാഗ്നീന്ധനാദ്യനപേക്ഷാ—സൂം. 25.

അൎത്ഥം:—അതഏവ=അതുകൊണ്ടുതന്നെ. അഗ്നീന്ധനാദ്യനപേക്ഷാ=അഗ്നി, വിറകു് മുതലായവയുടെ ആശ്രയം വിദ്യക്കില്ല.

ഭാഷ്യഭാഷാനുവാദം:—"പുരുഷാൎത്ഥോതഃ ശബ്ദാത്" (ബ്രം സൂം. 3–4–1) ശ്രുതിയിൽനിന്നു പരമപുരുഷാൎത്ഥം സിദ്ധിക്കുന്നുവെന്നു ഇതിന്നു കുറെമുമ്പേ കഴിഞ്ഞ അധികര

ണത്തിൽ പറഞ്ഞിട്ടുണ്ടെങ്കിലും ഇവിടേയും അതിനെ ആവ ൎത്തിക്കാനവകാശമുള്ളതിനാൽ അനുവദിക്കുന്നതിന്നായി അ തഏവ എന്ന സൂത്രം ആരംഭിക്കപ്പെട്ടിരിക്കുന്നു. വിദ്യ പുരു ഷാൎത്ഥപ്രാപ്തിക്കു കാരണമാകയാൽ അഗ്ന്യാദ്യപേക്ഷകളുള്ള ആശ്രമകൎമ്മങ്ങളെ അപേക്ഷിക്കാതെതന്നെ പരമപുരുഷാൎത്ഥം സാധിപ്പിക്കുവാൻ വിദ്യക്കു സ്വതെ ശക്തിയുണ്ടെന്നു അനേക ദൃഷ്ടാന്തസഹിതം സാധിച്ചുകൊണ്ടു് ആദ്യത്തെ 5 അധികരണ ഫലത്തെ ഉപസംഹരിച്ചിരിക്കുന്നു.

—:✵✳✵:—

## 6. സൎവ്വാപേക്ഷാധികരണം—സൂം. 26–27

### സൎവ്വാപേക്ഷാചയജ്ഞാദിശ്രുതേരശ്വവത്—സൂം. 26

അൎത്ഥം:—സൎവ്വാപേക്ഷാച=ആത്മവിദ്യയുണ്ടാവാൻ എ ല്ലാ ആശ്രമകൎമ്മങ്ങളുടേയും അപേക്ഷ ആവശ്യമാകുന്നു. എന്തു കൊണ്ടെന്നാൽ:—യജ്ഞാദിശ്രുതെഃ=യജ്ഞാംദാനം മുതലായവ യെ വിധിക്കുന്ന ശ്രുതികൾ കാണപ്പെടുന്നതുകൊണ്ടുതന്നെ. അശ്വവത്=കുതിരയെയെന്നപോലെ കണ്ടുകൊള്ളേണം.

ഭാഷ്യഭാഷാനുവാദം: —വിദ്യക്കു ഇതരാശ്രമങ്ങളുടെ അ പേക്ഷ തീരെയില്ലെന്നോ ഏതാനും ചില ഇതരാശ്രമാപേ ക്ഷയുണ്ടെന്നോ ഇവിടെ വിചാരിക്കപ്പെടുന്നു. അവിദ്യനിമി ത്തമുണ്ടാകുന്ന കൎമ്മാപേക്ഷ വിദ്യാവസ്ഥയിൽ ഉണ്ടാകയില്ലെ ന്നു കഴിഞ്ഞ അധികരണത്തിൽ നിശ്ചയിച്ചിരിക്കെ ഇപ്പോൾ "സൎവ്വാപേക്ഷ" എന്ന സൂത്രം ആരംഭിക്കപ്പെട്ടിരിക്കുന്നു. സ ൎവ്വാശ്രമനിയമങ്ങളേയും വിദ്യ അപേക്ഷിക്കുന്നു. ഒന്നിനേയും വിട്ടിരിക്കുന്നില്ല.

ശങ്ക:—വിദ്യ ഇതരാശ്രമനിയമങ്ങളെ അപേക്ഷിക്കുന്നി ല്ലെന്നും അപേക്ഷിക്കുന്നുവെന്നും അന്യോന്യം ചേൎച്ചയില്ലാത്ത വാദമല്ലെയോ ഇതെന്നു ശങ്കിക്കുന്നുവെങ്കിൽ അങ്ങിനെയല്ലെ ന്നു ഞങ്ങൾ പറയുന്നു.

ഉണ്ടായ വിദ്യ ഫലം നൽകുന്നതിന്നായി ഇതരാശ്രമവി ധികളെ അപേക്ഷിക്കുന്നില്ല. വിദ്യോൽപത്തിക്കായി ഇതരാ ശ്രമവിധികളെ അപേക്ഷിക്കുന്നുവെന്നു ധരിക്കേണം. എന്തു

കൊണ്ടെന്നാൽ യജ്ഞാദികർമ്മവിധി ശ്രുതികഠം കാണപ്പെടുന്ന താണതിന്നു കാരണം. "തമേതം വേദാനുവചനേന ബ്രാഹ്മണാ വിവിദിഷന്തി യജ്ഞേനദാനേന തപസാനാശകേന" (ബൃം. 4-4-22) ആ ഈ ആത്മാവിനെ ബ്രാഹ്മണർ വേദാനുവചനത്താലും, യാഗത്തിനാലും, തപസ്സിനാലും, വിഷയവിരക്തിയാലും അറിവാനാഗ്രഹിക്കുന്നുവെന്ന ശ്രുതിയജ്ഞാദികഠം വിദ്യോൽപത്തിക്കാവശ്യമായ സാധനങ്ങളാണെന്നു കാണപ്പെടുന്നു. യജ്ഞാദ്യനുഷ്ഠാനഫലം ആത്മജ്ഞാനേച്ഛയെ ജനിപ്പിക്കുന്നതാണെന്നു നിശ്ചയിക്കപ്പെട്ടിരിക്കുന്നു.

"അഥയദ്യജ്ഞ ഇത്യാചക്ഷതെ ബ്രഹ്മചര്യമേവതത്" (ഛാം 8-5-1) യജ്ഞമെന്നു പറയപ്പെടുന്നതു യാതൊന്നോ അതുതന്നെ ബ്രഹ്മചര്യം എന്ന യജ്ഞസ്തുതി നിമിത്തം യജ്ഞാദികഠംക്കും വിദ്യാവിഷയത്തിൽ സാധനത്വം സിദ്ധമാകുന്നു.

"സർവ്വേവേദാഃ യൽപദമാമനന്തി. തപാംസിസർവ്വാണി ചയദ്വദന്തി യദിച്ഛന്തോ ബ്രഹ്മചര്യംചരന്തി തത്തേപദം സംഗ്രഹേണബ്രവീമി" (കഠം 2-5) എല്ലാ വേദങ്ങളും ഏതൊരു സ്ഥാനത്തെ പറയുന്നുവോ എല്ലാ തപസ്സുകളും ഏതൊന്നിനെ പറയുന്നുവോ ഏതൊന്നിനെ ഇച്ഛിച്ചുകൊണ്ടു ബ്രഹ്മചര്യം അനുഷ്ഠിക്കുന്നുവോ-ആ സ്ഥാനത്തെ നിണക്കു സംക്ഷേപിച്ചുപദേശിക്കാം-(ചുരുക്കിപ്പറയാം)-എന്ന ശ്രുതി ആശ്രമകർമ്മങ്ങഠം വിദ്യയെ സാധിപ്പിക്കുവാനുള്ള അനുഷ്ഠാനങ്ങളാണെന്നു സൂചിപ്പിക്കുന്നു.

കഷായപക്തിഃ കർമ്മാണിജ്ഞാനം തു പരമാഗതിഃ കഷായേകർമ്മഭിഃ പക്വേതതോജ്ഞാനം പ്രവർത്തതെ" കർമ്മങ്ങഠം ചിത്തദോഷങ്ങളെ നശിപ്പിക്കും. അവസാനഫലം ജ്ഞാനമാകുന്നുവെന്ന സ്മൃതിയുമുണ്ട്. കുതിരയെപ്പോലെ എന്ന ഉപമ കർമ്മത്തിൻെറ യോഗ്യതയെ കാണിപ്പാനാകുന്നു. കുതിരയെ ഉഴവിനുപയോഗപ്പെടുത്തുന്നില്ല. യോഗ്യതാനുസരണം തേരു നടത്താനുപയോഗപ്പെടുത്തുന്നതുപോലെ ജ്ഞാനത്തിൻെറ ഫലം കർമ്മം നൽകുന്നില്ല. ജ്ഞാനത്തെ തടസ്ഥപ്പെടുത്തുന്ന ചിത്തദോഷത്തെ നശിപ്പിക്കുവാൻ കർമ്മം ആവശ്യമാകുന്നുവെന്നു ശ്രുതി സൂചിപ്പിച്ചു.

—:❋✳❋:—

ശമദമാദ്യുപേതസ്സ്യാ ത്തഥാപിതു തദ്വിധേസ്തദംഗതയാ തേഷാമവശ്യാനുഷ്ഠേയത്വാത് — സൂ 27.

**അത്ഥം:**— തഥാപിതു = ആവിധം വിചാരിക്കമെങ്കിലും. ശമദമാദ്യുപേതഃസ്യാത് = ശമദമാദിസഹിതനായിരിക്കേണം. തദ്വിധേഃ = ശമാദികൾ വിദ്യാസാധനങ്ങളാണെന്ന വിധിയുള്ളതാണതിന്ന കാരണം. തദംഗതയാ = വിദ്യയുടെ അംഗമായതുകൊണ്ടു. തേഷാം = അവയുടെ. അവശ്യാനുഷ്ഠേയത്വാത് = അനുഷ്ഠേയത്വം അത്യാവശ്യമാകുന്നു.

ഭാഷ്യഭാഷാനുവാദം:— യജ്ഞാദികൾ വിദ്യാസാധനങ്ങളാണെന്നു പറയുന്നതു യുക്തമല്ല. യജ്ഞത്താൽ അറിവാൻ ആഗ്രഹിക്കുന്നു എന്നിവ യജ്ഞാദികളെ അനുവദിക്കുന്നു, വിദ്യയെ സ്തുതിക്കുന്നു എന്നല്ലാതെ വിദ്യാസാധനങ്ങളാണെന്നു പറവാൻ ന്യായമില്ല എന്നിങ്ങിനെ ചിലർ വിചാരിക്കുമെങ്കിലും വിദ്യാത്ഥികൾ അവശ്യം ആചരിക്കേണ്ടതായ ശമം ദമം എന്നിവയെ ശ്രുതി വിധിച്ചിട്ടുണ്ട്. ശമാദികൾ വിദ്യയുടെ അംഗങ്ങളാകയാൽ അവയെ അവശ്യം അനുഷ്ഠിക്കുകതന്നെ വേണം. "തസ്മാദേവം വിച്ഛാന്തോദാന്ത ഉപരതസ്തിതിക്ഷുഃ സമാഹിതോ ഭൂത്വാത്മന്യേവാത്മാനം പശ്യതി" (ബൃ 4-4-23) അതുകൊണ്ടു ഈവിധമറിയുന്നവൻ അന്തഃകരണങ്ങളെയും ബാഹ്യേന്ദ്രിയങ്ങളെയും നിയന്ത്രിക്കയും കർമ്മങ്ങളിൽനിന്നു പിന്തിരിയുകയും പ്രാകൃതസുഖദുഃഖാദികളെ സഹിക്കുകയും ഒരേ ലക്ഷ്യത്തിൽ മനസ്സിനെ സ്ഥിരപ്പെടുത്തുകയും ചെയ്തുകൊണ്ടു ഹൃദയഗുഹയിൽ വിളങ്ങുന്ന ആത്മാവിനെ വിശുദ്ധയും അതിസൂക്ഷ്മയുമായ ബുദ്ധിവൃത്തികൊണ്ടു തന്നിൽത്തന്നെ കാണുന്നു, എന്ന ശ്രുതി ശമദമാദികളെ വിദ്യാസാധനങ്ങളായി വിധിച്ചിരിക്കുന്നു. അവയെ അവശ്യം അനുഷ്ഠിക്കുകതന്നെ വേണം.

ശങ്ക:— ഇവിടേയും ശമാദിയുക്തനായിട്ട് ആത്മാവിനെ കാണുന്നുവെന്നുള്ള വത്തമാനകാലത്തിലുള്ള ക്രിയയെയുപയോഗിച്ചിരിക്കയാൽ വിധിയല്ലെല്ലോ എന്നു ശങ്കിക്കുന്നുവെങ്കിൽ

ഉത്തരം:— അങ്ങിനെയല്ല. മുമ്പെ പറഞ്ഞിരിക്കുന്ന വിദ്യാവൈഭവത്തെ അറിയുന്നവൻ എന്നതിനോട് ചേത്തിയി

രിക്കയാൽ വിധിതന്നെയെന്നു ധരിക്കേണം. ശുക്ലയജുർവ്വേദിക ളായ മാധ്യംദിനന്മാർ പശ്യതിയെന്ന വർത്തമാനക്രിയയെയ ല്ല "പശ്യേത്" എന്ന വിധിലിംഗ്തന്നെ സ്വീകരിച്ച് വിധി യെ സ്പഷ്ടമാക്കിയിരിക്കുന്നു. അതുകൊണ്ട് യജ്ഞാദികളെ അ പേക്ഷിക്കുന്നില്ലെങ്കിലും ശമാദികളെ അപേക്ഷിക്കേണം. യ ജ്ഞാദിശ്രുതേഃ എന്നതുകൊണ്ടുതന്നെ യജ്ഞാദികളെ വിദ്യാ ത്ഥി ആശ്രയിക്കേണം എന്നു മുമ്പേ കാണിച്ചുമിരിക്കുന്നു.

ശങ്ക:—യജ്ഞാദികളാൽ ആത്മാവിനെ അറിവാൻ ബ്രാ ഹ്മണരാഗ്രഹിക്കുന്നുവെന്ന വാക്യം വിധിയല്ലെന്നു മുമ്പെ ഞ ങ്ങൾ പറഞ്ഞുവെല്ലൊ. എന്നാണെങ്കിൽ

സമാധാനം പറയാം:— നിങ്ങൾ അതു പറഞ്ഞതു സത്യം തന്നെ. അങ്ങിനെ ഒരു വിധി ഇതരപ്രമാണത്താൽ കിട്ടാത്ത തുകൊണ്ട് യജ്ഞാദിയെ സംബന്ധിച്ച വിധിയെ വിധി കാണ പ്പെടാതിരിക്കുന്ന വാക്യങ്ങളിലും കല്പിക്കണമെന്നു പ്രഥമതന്ത്ര ത്തിൽ—പൂർവ്വമീമാംസയിൽ നിശ്ചയിച്ചിരിക്കുന്നു. "വിധിർവ്വാ ധാരണവത്" (ബ്രം.സൂ. 3-4-20) എന്നു മുമ്പെ പറഞ്ഞിരി ക്കുന്നു. ഭഗവത്ഗീത മുതലായ സ്മൃതികളിൽ ഫലസങ്കല്പമില്ലാ തെ ചെയ്യപ്പെടുന്ന യാഗാദികൾ മോക്ഷം ആഗ്രഹിക്കുന്നവന്നു ജ്ഞാനസാധനങ്ങളാണെന്നു സ്പഷ്ടമാക്കിയിരിക്കുന്നു. അതുകൊ ണ്ട് യജ്ഞാദികളും ശമദമാദികളും ഇതരാശ്രമകർമ്മങ്ങളുമെല്ലാം ജ്ഞാനസാധനങ്ങൾതന്നെ. അവിടേയും "ഏവംവിത്" ഇപ്ര കാരമറിയുന്നവൻ എന്ന് വിദ്യാസംയോഗമുള്ളതിനാൽ സന്നി ഹിതാന്തരസാധനങ്ങൾ, ശമദമാദികൾ, വിവിദിഷാസംയോ ഗമുള്ള യജ്ഞാദികൾ, ബാഹ്യസാധനങ്ങൾ എന്നു വേർതിരി ച്ചു കണ്ടുകൊള്ളേണം.

6-ാം അധികരണം പൂർണ്ണം.

—:✻❋✻:—

## 7. സർവ്വാന്നാനുമത്യധികരണം—സൂ. 28-31

സർവ്വാന്നാനുമതിശ്ചപ്രാണാത്യയേതദ്ദർശനാത്—സൂ. 28

അർത്ഥം:—സർവ്വാന്നാനുമതിഃ ച = പ്രാണോപാസകനു പ റഞ്ഞിരിക്കുന്ന സർവ്വാന്നാനുമതിയും. പ്രാണാത്യയേ=പ്രാണ

നാശം നേരിടുമ്പോഠം എന്നു കണ്ടുകൊള്ളേണം. എന്തുകൊണ്ടെന്നാൽ:—തദ്ദർശനാത്=ശ്രുതിയിൽ ആവിധം കാണുന്നതുകൊണ്ടുതന്നെ.

ഭാഷ്യഭാഷാനുവാദം:—ഛാന്ദോഗ്യത്തിൽ പ്രാണസംവാദത്തിൽ:—"ന ഹ വാ ഏവം വിദികിഞ്ചനാനന്നംഭവതി" (ഛാം. 5-2-1) ഈ വിധം പ്രാണോപാസകനായവനു അന്നമല്ലാത്തതൊന്നുമില്ല എന്നു കാണുന്നു. അപ്രകാരംതന്നെ വാജസനേയികളുടെ ബൃഹദാരണ്യകോപനിഷത്തിലും "നഹവാസ്യാനന്നം ജഗ്ധം ഭവതിനാനന്നം പ്രതിഗൃഹിതം" ഈവിധം പ്രാണനെ ഉപാസിക്കുന്നവനു ഭക്ഷിപ്പാൻ പാടില്ലാത്തതോ സ്വീകരിപ്പാൻ കൊള്ളാത്തതോ ആയ അന്നമൊന്നുമില്ല. എല്ലാ വിധാന്നവും ഇവനു ഭക്ഷിക്കാവുന്നതുതന്നെയെന്നൎത്ഥം. ഈ സൎവ്വാന്നാനുവാദം ശമാദികളെപ്പോലെ വിദ്യയുടേയും അംഗമെന്നു വിധിക്കുന്നുവോ അതോ വിദ്യയെ സ്തുതിക്കുന്നുവോ എന്നു സംശയം നേരിടുമ്പോഠം വിധിയാണെന്നു ആദ്യമായി ധരിക്കുന്നു. പ്രവൃത്തിവിശേഷത്തെ കാണിക്കുന്ന ഉപദേശമാണിതു്. അതുകൊണ്ടു പ്രാണവിദ്യയുടെ സന്നിധാനം നിമിത്തം അതിന്റെ അംഗം എന്ന നിലയിൽ ആഹാരനിയമം ഉപദേശിക്കപ്പെടുന്നു.

ശങ്ക:—അങ്ങനെയാണെങ്കിൽ ഭക്ഷിക്കത്തക്കതു്; ഭക്ഷിപ്പാൻ കൊള്ളാത്തതു്; എന്ന വിഭാഗവിധി നിഷ്ഫലം എന്നു വരുമെല്ലൊ. എന്നാണെങ്കിൽ

സമാധാനം:—ഈ ദോഷം വരികയില്ല. പൊതുവിധി, വിശേഷവിധി എന്ന വിഭാഗംനിമിത്തം ഭക്ഷ്യാഭക്ഷ്യനിയമത്തിന്നും ബാധം വരാവുന്നതുതന്നെ. പ്രാണികളെ ഹിംസിക്കരുതെന്നുള്ള വിധിയെ യാഗത്തിൽ സംജ്ഞപനം ആവാം എന്ന വിധി നിഷേധിക്കുന്നു. "നകാംചനപരിഹരേത്" (ഛാം. 2-13-2) ഒരു സ്ത്രീയേയും ഉപേക്ഷിക്കരുത് എന്നു് വാമദേവ്യം എന്ന സാമോപാസകനെകുറിച്ചുള്ള വിധി. ഇന്നവിധമുള്ള സ്ത്രീയെ സ്വീകരിക്കാം ഇന്നവിധമുള്ള സ്ത്രീയെ സ്വീകരിച്ചുകൂടാ എന്ന വിധിയെ നിഷേധിക്കുന്നു. അതുപോലെ പ്രാണവിദ്യോപാസകനെകുറിച്ചുള്ള സൎവ്വാന്നോപാദാനവിധി

ഭക്ഷ്യാഭക്ഷ്യവിഭാഗസാമാന്യവിധിയെ ബാധിക്കുന്നു എന്ന പൂർവ്വപക്ഷത്തിന്നു സമാധാനം പറയുന്നു. സർവ്വാന്നവും ഭക്ഷിപ്പാനുള്ള സമ്മതിയിവിടെ വിധിക്കുന്നില്ല. വിധിയെ അറിയിക്കുന്ന ശബ്ദമൊന്നും ഇവിടെ കാണുന്നതുമില്ല. ഈ വിധം അറിയുന്നവന്നു സ്വീകാര്യമല്ലാത്ത അന്നമൊന്നുമില്ല എന്നു വർത്തമാനകാലക്രിയാപ്രയോഗമേ കാണപ്പെടുന്നുള്ളു. വിധി കാണപ്പെടുന്നില്ലെങ്കിലും പ്രവൃത്തിവിശേഷത്തെയുപദേശിക്കുന്നതിലുള്ള ആഗ്രഹത്താൽവിധിതന്നെയെന്നു നിശ്ചയിപ്പാനും പാടില്ല. പ്രാണവ്രതം അനുഷ്ഠിക്കുന്നവന്നു ശ്വാക്കൾക്കെന്നപോലെ എല്ലാ അന്നവും ആവാം എന്നു പറഞ്ഞതുകൊണ്ടു ശ്വാക്കളുടെ അന്നം മനുഷ്യന്നാവാം എന്നു വരികയുമില്ല. പ്രാണനുള്ള അന്നവിജ്ഞാനത്തെ സ്തുതിക്കുന്ന അർത്ഥവാദം എന്നല്ലാതെ സർവ്വാന്നസ്വീകാരാനുമതിയല്ല.

സൂത്രകാരൻ "സർവ്വാന്നാനുമതി പ്രാണാത്യയേ" എന്നു കാണിച്ചുമിരിക്കുന്നു. പ്രാണാപായം വരുമെന്ന ആപത്തിലകപ്പെടുമ്പോൾ സർവ്വാന്നഭക്ഷണത്തെ അനുവദിക്കുന്നുവെന്നു മാത്രമല്ലാതെ, സാമാന്യമായ സർവ്വാന്നാനുമതിയല്ലെന്നു ധരിക്കേണം. ശ്രുതിയും ഈ സംഗതിയെ നിശ്ചയിക്കുന്നു:—ചാക്രായണൻ എന്ന ഋഷി കഷ്ടാവസ്ഥയിൽ അഭക്ഷ്യത്തെ ഭക്ഷിച്ചു കഷ്ടനിവൃത്തി വരുത്തി.

"മടചീഹതേഷുകുരുഷു" (ഛാം 1-10-1) ദുർഭിക്ഷത്താൽ കുരുദേശത്തിൽ നാശം നേരിട്ടപ്പോൾ ആപത്തിലകപ്പെട്ട ചാക്രായണൻ എന്ന ഋഷി ആനക്കാരൻ പകുതി ഭക്ഷിച്ചിരിക്കുന്ന കൊള്ളെന്ന ധാന്യത്തെ ഭക്ഷിച്ചു. അവൻ ഉപയോഗിച്ചതിന്റെ അവശിഷ്ടമായ ജലം കുടിച്ചില്ല. എന്തുകൊണ്ടു ജലം ഉപേക്ഷിച്ചു? കൊള്ളല്ലും ഭക്ഷിക്കാഞ്ഞാൽ പ്രാണാപായം വരുമെന്ന കാരണത്താൽ അതിനെ സ്വീകരിച്ചു. ജലം ശുദ്ധമായതു വേറെ സിദ്ധിക്കും. അതുകൊണ്ട് അശുദ്ധജലത്തെ സ്വീകരിച്ചില്ല എന്ന കാരണവും അദ്ദേഹം പറഞ്ഞു. പിറെറദിവസവും താനും മററു ചിലരും ഉപയോഗിച്ചവശേഷിച്ചിരുന്നതിനെ—ഉച്ഛിഷ്ടത്തെ—ഭക്ഷിച്ചു. എന്നും കാണുന്നു. അതിനാൽ പ്രാണരക്ഷക്കായി അഭക്ഷ്യഭക്ഷണം

ആവാം. സാമാന്യമായിട്ടു സവ്വദാ ചെയ്യക്കൂടാ എന്നു സിദ്ധിക്കുന്നു. പ്രാണവ്രതത്തെ സ്തുതിക്കുന്ന അത്ഥവാദമായിട്ടേ "ന ഹവാ ഏവം വിദി" എന്നതിനെ ധരിക്കാവൂ.

---

അബാധാച്ച—സൂം. 29.

അത്ഥം:—ഈ വിധം സമ്മതിച്ചാൽ മാത്രമേ ഭക്ഷ്യാഭക്ഷ്യവിധിശാസ്ത്രത്തിന്നു ബാധയില്ലായ്മ സംഭവിക്കയുള്ളൂ.

ഭാഷ്യഭാഷാനുവാദം:—ആഹാരശുദ്ധിയും തന്നിമിത്തം ചിത്തശുദ്ധിയും സംഭവിക്കുവാൻ ഭക്ഷ്യാഭക്ഷ്യവിഭാഗവിധിയില്ലാതെ തൽസംബന്ധമായ ഗ്രന്ഥങ്ങളും അതിനെ വിധിക്കുന്ന ശാസ്ത്രങ്ങളും നിബ്ബാധമാകിയല്ല

---

അപിചസ്മയ്യതെ—സൂം. 30.

അത്ഥം:—അപിച=അതു മാത്രമല്ല· സ്മയ്യതെ=സ്മൃതിയിലും കാണപ്പെടുന്നു.

ഭാഷ്യഭാഷാനുവാദം:—വിദ്വാന്നും അവിദ്വാന്നും ഭേദമില്ലാതെ കാണപ്പെടുന്ന സ്മൃതിവചനം. "ജീവിതാത്യയമാപന്നോ യോന്നമത്തിയത സ്തതഃ ലിപ്യതേ നസപാപേന പത്മപത്രമിവാംഭസാ" ജീവിതനാശം നേരിടാവുന്ന കഷ്ടസ്ഥിതിയിൽ അകപ്പെട്ടപ്പോൾ എവിടെനിന്നാരിൽനിന്നു കിട്ടുന്ന ആഹാരവും ഭക്ഷിക്കുന്നവനെ താമരയിലയിൽ വെള്ളം എന്നപോലെ പാപം സ്പശിക്കുന്നില്ല എന്നു സ്മൃതിയും ഉപദേശിക്കുന്നു. അപ്രകാരംതന്നെ:—"മദ്യം നിത്യം ബ്രാഹ്മണഃ" ബ്രാഹ്മണൻ എപ്പോഴും (ആപത്തിൽപോലും) മദ്യം സേവിക്കരുതെന്നും "സുരാപസ്യ ബ്രാഹ്മണസ്യോഷ്ണാമാസിഞ്ചേയുഃ" മദ്യം സേവിക്കുന്ന ബ്രാഹ്മണൻെറ വായിൽ കാച്ചിത്തിളപ്പിച്ച മദ്യം ഒഴിക്കേണം എന്നും അഭക്ഷ്യത്തെ പ്രത്യേകം ചിലർ അത്യാപത്തിലും കൂടെ സ്വീകരിക്കരുതെന്നും സ്മൃതി ശാസിക്കുന്നു.

---

ശബ്ദശ്ചാതോ ƒ കാമകാരേ — സൂം. 31.

അൎത്ഥം:—അകാമകാരെ=തന്നിഷ്ടാനുസരണം ചെയ്യുന്നതിനെ വിരോധിക്കുന്നതിൽ. ശബ്ദഃ=ശ്രുതിയുണ്ട്. അതഃച= അതുകൊണ്ടും ഇതൎത്ഥവാദംതന്നെ.

ഭാഷ്യഭാഷാനുവാദം:—ഇഷ്ടംപോലെ ചെയ്യാതിരിക്കേണം എന്നുപദേശിക്കുന്നതും ശാസ്ത്രം വിരോധിക്കുന്ന അന്നത്തെ സേവിക്കരുതെന്നും ഉപദേശിക്കുന്നതായിട്ടു കാഠകസംഹിതയിൽ കാണുന്നുണ്ട്.

"തസ്മാൽ ബ്രാഹ്മണഃ സുരാംനപിബേത്" അതുകൊണ്ടു ബ്രാഹ്മണൻ മദ്യം സേവിക്കരുത്. അതുകൊണ്ടീവിധം കാണപ്പെടുന്നവ അൎത്ഥവാദംതന്നെ. വിധികളല്ല.

7–ാം അധികരണം പൂൎണ്ണം.

—✳✳✳—

## 8. ആശ്രമകൎമ്മാധികരണം—സൂം. 32—36.

വിഹിതത്വാച്ചാശ്രമകൎമ്മാപി—സൂം. 32.

അൎത്ഥം:—ആശ്രമകൎമ്മ അപി=ആശ്രമകൎമ്മവും അനുഷ്ഠിക്കേണ്ടതാവശ്യം. എന്തുകൊണ്ടെന്നാൽ:—വിഹിതത്വാത്= ശാസ്ത്രം വിധിച്ചിരിക്കുന്നതുകൊണ്ടുതന്നെ.

ഭാഷ്യഭാഷാനുവാദം:— സൎവ്വാപേക്ഷാ എന്ന സൂത്രത്താൽ മോക്ഷേച്ഛയുള്ളവൻ ഇതരാശ്രമകൎമ്മങ്ങളെയും നടത്തേണം എന്നു മുമ്പെ പറഞ്ഞതിനെ പുനരാലോചനയ്ക്കാണിയധികരണം:—മോക്ഷേച്ഛയില്ലാത്ത ആശ്രമിയും ആശ്രമകൎമ്മങ്ങളെ നടത്തേണമോ എന്നു വിചാരിക്കപ്പെടുന്നു:—

"തമേതം വേദാനുവചനേന ബ്രാഹ്മണാവിവിദിഷന്തി" ബൃം. 4–4–22) എന്ന ശ്രുതി വിദ്യയെ ആഗ്രഹിക്കുന്നവൻ ആശ്രമോചിതവേദാനുവചനാദികൎമ്മങ്ങളെ നടത്തേണം എന്നേയുള്ളു. വിദ്യയെ ആഗ്രഹിക്കാത്തവനും നടത്തേണം എന്നുവന്നാൽ വിദ്യാംഗം നിത്യകൎമ്മം എന്നതിനു ഹാനിവരും. എന്ന പൂൎവ്വപക്ഷത്തിനു സമാധാനം:—വിദ്യയിൽ കാംക്ഷ

യില്ലാത്തവനും നിത്യകമ്മങ്ങളെ നടത്തേണം. "യാവജ്ജീവം അഗ്നിഹോത്രം ജുഹോതി" എന്നിങ്ങിനെയുള്ള ശ്രുതികൾ ജീവിതകാലം മുഴുവനും നിത്യാഗ്നിഹോത്രാദ്യാശ്രമകമ്മങ്ങൾ നടത്തേണം എന്നു ശാസ്ത്രം നിശ്ചയിച്ചിരിക്കയാൽ ആശ്രമി സ്വധമ്മത്തെ നടത്തുകതന്നെവേണം. വാക്കിന്നു അതിഭാരം എന്ന ഒന്നില്ലെല്ലോ.

അങ്ങിനെയാകുമ്പോൾ നിത്യാനുഷ്ഠാനത്തിന്നു വിദ്യാസാധനത്വം എന്നതിന്നത്ഥമില്ലെന്നു വരും എന്നു പറഞ്ഞിരിക്കുന്നുവെല്ലൊ എന്നാക്ഷേപത്തിന്നു സമാധാനം:—

---

സഹകാരിത്വേന ച—സൂ. 33.

അത്ഥം:—വിദ്യയെ സഹായിക്കുന്നവയാകയാൽ ആശ്രമധമ്മങ്ങളെ വിദ്യയിൽ താൽപര്യമുള്ളവരനുഷ്ഠിക്കേണം.

ഭാഷ്യഭാഷാനുവാദം!—വേദാനുവചനത്താൽ ബ്രാഹ്മണർ ആത്മാവിനെ അറിവാനാഗ്രഹിക്കുന്നു എന്നു് ശാസ്ത്രനിശ്ചയമുള്ളതിനാൽ ആശ്രമധമ്മങ്ങൾ വിദ്യയെ സഹായിക്കുന്നവയാകുന്നു. (ബൃ. 4-4-22) "സവ്വാപേക്ഷാച യജ്ഞാദിശ്രുതേരശ്വവത്" (ബ്രം സൂ. 3-4-26) എന്ന സൂത്രംകൊണ്ടും ആശ്രമധമ്മങ്ങളെ വിദ്യാംഗമായി നിശ്ചയിച്ചിട്ടുണ്ടു്. ആശ്രമധമ്മങ്ങൾ വിദ്യാസഹകാരികൾ എന്ന ഈ വചനം പ്രയാജാദികൾപോലെ വിദ്യയുടെ ഫലത്തെ സംബന്ധിച്ചുള്ളതാണെന്നു വിചാരിച്ചുകൂടാ. വിദ്യാഫലം വിധിയെ ആശ്രയിച്ചുണ്ടാകുന്ന ഒന്നല്ല. വിദ്യാഫലമായ മോക്ഷം സാധനംകൊണ്ടു സമ്പാദിക്കേണ്ടതായ ഒന്നല്ല. ദശം പൂണ്ണമാസം മുതലായ വിധിയിലുൾപ്പെട്ട സാധനം സ്വഗ്ഗാദിലോകത്തിൽ ഇച്ഛിക്കുന്നവരെ സഹായിക്കുന്നതുതന്നെ. വിദ്യാഫലപ്രാപ്തി വിധിയിൽനിന്നുണ്ടാകുന്നില്ല. വിദ്യാഫലസിദ്ധിക്കു് അഗ്നീന്ധനാദികൾ ആവശ്യമില്ലെന്നു മുമ്പേ പറഞ്ഞിരിക്കുന്നു. നിത്യകമ്മങ്ങൾക്കു വിദ്യോൽപത്തിവിഷയത്തിൽ സാധനത്വം എന്നുമാത്രം നിശ്ചയിച്ചിരിക്കുന്നുവെന്നു സഹകാരിയെന്ന വാക്കിൽനിന്നു ധരിച്ചാൽ മതി. ഇതിൽനിന്നു ആത്മാവിൽ നിത്യാനിത്യസംയോഗവിരോ

ധം നേരിടും എന്നു ശങ്കിക്കരുത്. കർമ്മത്തിന്നു ഭേദമില്ല ഒന്നുതന്നെയെങ്കിലും വിനിയോഗത്തിൽ—സങ്കല്പത്തിൽ—ഭേദമുണ്ട്. ഒന്ന്—കർമ്മം—നിത്യംതന്നെ. സംയോഗമോ യാവജ്ജീവാദിവാക്യത്താൽ കല്പിക്കപ്പെട്ടുന്നതാകുന്നു. അതുകൊണ്ടു നിത്യമല്ല.

"തമേവംവേദാനുവചനേന" (ബൃ. 4-4-22) എന്ന വാക്യത്താൽ കല്പിക്കപ്പെട്ടതിന്നു വിദ്യാഫലത്വം സംഭവിക്കയില്ല.

"ഖാദിരോയൂപോഭവതി" ഖാദിരം യൂപമാകുന്നുവെന്ന നിത്യസംയോഗം നിമിത്തം ക്രത്വർത്ഥം സിദ്ധിക്കുന്നു. യാഗസംബന്ധിത്വം സിദ്ധിക്കുന്നു. "ഖാദിരം വീര്യ്യകാമസ്യ" വീര്യ്യകാമന്നു ഖാദിരം എന്ന അനിത്യസംബന്ധം നിമിത്തം പുരുഷന്നു വീര്യ്യസാധനമാകുന്നു. എന്നു രണ്ടുവിധത്തിൽ വരുന്നതുപോലെ ഇവിടെയും നിത്യാനിത്യസംയോഗത്താൽ ഫലഭേദം സംഭവിക്കും എന്നു കണ്ടുകൊള്ളേണം.

---

സർവ്വഥാപിതഏവോ ഭയലിംഗാത്—സൂ. 34.

അർത്ഥം:—സർവ്വഥാപി=എല്ലാവിധത്തിലും. തെ ഏവ=ആ ആശ്രമധർമ്മങ്ങൾ തന്നെ ചെയ്യേണ്ടവയാകുന്നു. എന്തുകൊണ്ടെന്നാൽ ഉഭയലിംഗാത്=ശ്രുതിയും സ്മൃതിയും (രണ്ടും) ഒരുപോലെ ഉപദേശിക്കുന്നു.

ഭാഷ്യഭാഷാനുവാദം:—ആശ്രമകർമ്മത്വപക്ഷത്തിലും വിദ്യാസഹകാരിത്വപക്ഷത്തിലും ആ അഗ്നിഹോത്രാദിധർമ്മങ്ങൾ തന്നെ അനുഷ്ഠിക്കപ്പെടേണം. അവതന്നെ എന്ന നിർദ്ധാരണം കൊണ്ടു സൂത്രകാരഭഗവാൻ മറേറതിനെ നിഷേധിക്കുന്നുവെന്നാണെങ്കിൽ ഇതരകർമ്മങ്ങളെ അനുഷ്ഠിക്കേണമോ എന്ന ശങ്കയെ നിഷേധിക്കുവാനാണ് തേഏവ=അവയെത്തന്നെ എന്നവധാരണം ചെയ്തതു്.

കണ്ഡപായികളുടെ അയനത്തിൽ "മാസം അഗ്നിഹോത്രംജുഹോതി" നിത്യാഗ്നിഹോത്രത്തെക്കാൾ വിശിഷ്ടമായ മാസഗുണവിശിഷ്ടകർമ്മം ചെയ്യേണം എന്ന വിധിപോലെ ആശ്രമധർമ്മങ്ങളിൽ നിത്യങ്ങളല്ലാത്ത ഭിന്നകർമ്മങ്ങൾ ചെയ്യേണ്ട

എന്നു നിഷ്കർഷിച്ചിരിക്കുന്നു. എന്തുകൊണ്ടെന്നാൽ ശ്രുതിയും സ്മൃതിയും അങ്ങിനെ സിദ്ധാന്തിക്കുന്ന ലക്ഷണം കാണപ്പെടുന്നുണ്ട്.

ശ്രുതിലിംഗം:—"തമേതംവേദാനുവചനേന ബ്രാഹ്മണാ വിവിദിഷന്തി" (ബൃം 4-4-22) എന്നു അനുഭവപ്പെട്ടുകൊണ്ടിരിക്കുന്ന നിലയിൽ ശ്രുതിയുപദേശിക്കുന്നു. ഒരു പുതിയ നില കല്പിക്കുന്നില്ല. ആശ്രമനിലക്കുള്ള യജ്ഞാദികർമ്മങ്ങൾ വിദ്യയിൽ അഭിരുചിയെ ജനിപ്പിക്കുമെന്ന കാരണത്താൽ ചെയ്യേണ്ടവതന്നെ. "അനാശ്രിതഃ കർമ്മഫലം കാര്യംകർമ്മകരോതിയഃ" (ഗീത 6 .1) കർമ്മത്തിൽ ഫലകാംക്ഷ കൂടാതെ••യാതൊരുവൻ കർത്തവ്യം എന്നമാത്രം അറിവോടുകൂടെ ചെയ്യുന്ന ആശ്രമവിഹിതകർമ്മങ്ങൾ വിദ്യയെ ജനിപ്പിക്കുന്നതിൽ സഹായിക്കും എന്നു സ്മൃതിയുമുണ്ട്.

ഏതൊരുവന്നു 48 വിധം സംസ്കാരങ്ങളുണ്ടോ എന്ന സ്മൃതിവചനം സംസ്കാരങ്ങൾ വിദ്യോൽപത്തിയെ സഹായിക്കുന്നവയാണെന്നു പ്രസിദ്ധമാകുന്നു. അതുകൊണ്ടു അവയെതന്നെ അനുഷ്ഠിക്കേണം എന്ന അഭേദത്തെ ഉറപ്പിക്കുന്ന വചനം സാധുതന്നെ.

---

### അനഭിഭവംചദർശയതി—സൂ. 35

അർത്ഥം:—ബ്രഹ്മചര്യാദ്യാശ്രമധർമ്മങ്ങളെ നടത്തുന്നവന്നു രാഗാദിദോഷങ്ങൾനിമിത്തം അവമാനാദികൾക്കിടമില്ല എന്നും. ദർശയതി=ശ്രുതികാട്ടിത്തരുന്നു.

ഭാഷ്യഭാഷാനുവചനം:—"ഏഷഹ്യാത്മാ നനശ്യതി യം ബ്രഹ്മചര്യേണാനുവിന്ദതെ" (ഛാം. 8-5-3) ബ്രഹ്മചര്യത്താൽ സിദ്ധിക്കുന്ന സ്വരൂപമുള്ള ഇവൻ നശിക്കുന്നില്ല എന്ന ശ്രുതി രാഗാദിദോഷങ്ങൾനിമിത്തം ബ്രഹ്മചാരി ബന്ധിക്കപ്പെടുന്നില്ല എന്നു കാണിക്കുന്നു. ഇത് ബ്രഹ്മചര്യാദ്യാശ്രമധർമ്മങ്ങൾ വിദ്യക്കു സഹായികളാണെന്നതിനെ ബലപ്പെടുത്തുന്നു. അതുകൊണ്ടും യജ്ഞാദികർമ്മങ്ങൾ വിദ്യയെ പോഷിപ്പിക്കുന്നവയാണെന്നു സിദ്ധിക്കുന്നു.

---

# 9. വിധുരാധികരണം—സൂ. 36-39

## അന്തരാചാപിതു തദ്ദൃഷ്ടേഃ—സൂ. 36

**അൎത്ഥം:—**അന്തരാചാപി=മദ്ധ്യവൎത്തികൾക്കും വിദ്യയിൽ അധികാരമുണ്ട്. എന്തുകൊണ്ടെന്നാൽ:—തദ്ദൃഷ്ടേഃ=ആവിധം ശ്രുതിയിൽ കാണുന്നതുകൊണ്ടുതന്നെ.

ഭാഷ്യഭാഷാനുവാദം:— ദ്രവ്യാദികളില്ലാത്തതുകൊണ്ടു് ഭാൎയ്യ മുതലായവരില്ലാതെയും ക്രമപ്രാപ്തമായ ഗൃഹസ്ഥം, വാനപ്രസ്ഥം എന്ന ആശ്രമങ്ങളെ പ്രാപിക്കാതെയും ഇരിക്കുന്ന മദ്ധ്യവൎത്തികൾക്ക്-വിധുരന്മാൎക്ക് അന്ത്യാശ്രമസ്വീകാരാധികാരകാരണമായ വിദ്യയിൽ അധികാരമുണ്ടോ ഇല്ലയോ എന്നു വിചാരിക്കപ്പെടുന്നു. ഇല്ലെന്നു പൂൎവ്വപക്ഷം. ആശ്രമങ്ങൾ ഓരോന്നിലുമുള്ള ധൎമ്മാനുഷ്ഠാനങ്ങൾ വിദ്യക്ക് കാരണമാകയാൽ ക്രമാഗതങ്ങളായ ആശ്രമങ്ങളിൽ ഏൎപ്പെടാതിരിക്കുന്നവൎക്കു വിദ്യയിൽ അധികാരമില്ലെന്നു ആദ്യത്തെ പക്ഷം. ഇതിന്നു സമാധാനം:—മദ്ധ്യവൎത്തിക്കും വിദ്യയിൽ അധികാരമുണ്ട്. എന്തുകൊണ്ടെന്നാൽ:— ശ്രുതിയിൽ കാണുന്നുണ്ട്. രൈക്വൻ വാചക്നവി മുതലായവർ ബ്രഹ്മജ്ഞാനികളാണെന്നു ശ്രുതിയിൽ കാണുന്നുണ്ട്.

---

## അപിചസ്മൎയ്യതേ—സൂ. 37

**അൎത്ഥം:—**അപിച=അതുമാത്രമല്ല. സ്മൎയ്യതെ=സംവൎത്തൻ മുതലായവർ ആശ്രമകൎമ്മങ്ങളില്ലാത്തവരായിരുന്നുവെങ്കിലും മഹായോഗികളായിരുന്നുവെന്നു സ്മൃതിയിൽ കാണുന്നുണ്ട്.

ഭാഷ്യഭാഷാനുവാദം:—സംവൎത്തൻ മുതലായവർ ആശ്രമകൎമ്മങ്ങളെ ആചരിക്കാത്തവരും നഗ്നന്മാരുമായിരുന്നുവെങ്കിലും മഹായോഗികളായിരുന്നുവെന്നു സ്മൃതികളിൽ കാണുന്നുണ്ട്.

അവതാരികാഭാഷ്യഭാഷാനുവാദം.

ശങ്ക:—ശ്രുതിയിലും സ്മൃതിയിലും കാണുന്ന സൂചനകളാണിവയെന്നുമാത്രം വരും. വിദ്യയെ സാധിപ്പിക്കും എന്നതി

ന്നെന്താണ് പ്രമാണം എന്ന ശങ്കക്ക സമാധാനം പറവാൻ സൂത്രം ആരംഭിക്കപ്പെടുന്നു.

---

വിശേഷാനുഗ്രഹശ്ച—സൂം 38.

അൎത്ഥം:—വിധുരന്മാരായ അവൎക്ക ജപം ഉപാസന ദേവതാധ്യാനം മുതലായ വിശേഷാനുഗ്രഹവും ഉണ്ടാകാം.

ഭാഷ്യഭാഷാനുവാദം:—ആ വിധുരന്മാൎക്കും ജപം ഉപാസനം ധ്യാനം മുതലായ ധൎമ്മാനുഷ്ഠാനങ്ങളുടെ തടസ്ഥമില്ലാത്ത ഫലങ്ങൾനിമിത്തം വിദ്യയുണ്ടാവാനുള്ള വിശേഷാനുഗ്രഹം സിദ്ധിക്കാവുന്നതുതന്നെ. അതിനെ സൂചിപ്പിക്കുന്ന സ്മൃതി:—"ജപ്യേനൈവതു സംസിദ്ധ്യേത് ബ്രാഹ്മണോനാത്ര സംശയഃ. കുൎയ്യാദന്യന്നവാകുൎയ്യാന്മൈത്രോബ്രാഹ്മണ ഉച്യതേ". ബ്രാഹ്മണൻ ജപംകൊണ്ടുതന്നെ സംസിദ്ധനാകും. മറെറാരു കൎമ്മം വിധിപ്രകാരം ചെയ്താലും ഇല്ലെങ്കിലും ഈ ജന്മത്തിലോ അന്യജന്മത്തിലൊ എല്ലാവരിലും ദയയും മൈത്രിയും ഉള്ളവനായ ബ്രാഹ്മണൻ ജ്ഞാനവാനായ്ഭവിക്കും. എന്ന സ്മൃതി ആശ്രമകൎമ്മം നടത്താത്തവൎക്കും ജപത്തിന്നധികാരം നിശ്ചയിച്ചിരിക്കുന്നു. അതീതജന്മങ്ങളിൽ നടത്തിയിരുന്ന ആശ്രമവിധികളും വിദ്യയെ അനുഗ്രഹിക്കുന്നു. അതിന്നും സ്മൃതിയുണ്ട്:—"അനേകജന്മസംസിദ്ധസ്തതോയാതി പരാംഗതിം" (ഗീത 6-45) കഴിഞ്ഞ അനേക ജന്മങ്ങളിൽ ചെയ്ത സംസ്കാരങ്ങളും വിദ്യാനുകൂലികളാകുന്നുവെന്നും സ്മൃതിയുപദേശിക്കുന്നു. ബ്രഹ്മവിദ്യ പ്രത്യക്ഷഫലസ്വരൂപമാകയാൽ അതിൽ പരിചയിപ്പാനും കേൾപ്പാനും ധ്യാനിപ്പാനും എവൎക്കും അധികാരമുണ്ട്. അതുകൊണ്ടു ആശ്രമവിധികളിൽ അനുഷ്ഠാനമില്ലാത്ത വിധുരാദികൾക്കും വിദ്യാസമ്പത്തിക്ക വിരോധമില്ല.

---

അതസ്ത്വിതരജ്ജ്യായോ ലിംഗാച്ച—സൂം 39.

അൎത്ഥം:—അതസ്തു=അതിനെക്കാട്ടിലും—ആശ്രമങ്ങളുടെ മദ്ധ്യത്തിലിരിക്കുന്നതിനെക്കാട്ടിലും—ഇതരത്=മറേറത്—ആ

ശ്രമത്തിലിരിക്കുന്നത്. ജ്യായഃ=ശ്രേഷ്ഠമാകുന്നു. ലിംഗാച്ച=ശ്രുതിയുള്ളതും കാരണമാകുന്നു.

ഭാഷ്യഭാഷാനുവാദം:—ആശ്രമങ്ങളിൽ ഒന്നിലും ചേരാതിരിക്കുന്നതിനെക്കാൾ ശ്രേഷ്ഠം ആശ്രമത്തിൽ ചേൎന്നിരിക്കുന്നതാകുന്നു. അതു് വിദ്യയെ അധികം സഹായിക്കും. ശ്രുതിയും സ്മൃതിയും അതിനെയുപദേശിക്കുന്നു. "തേനൈതി ബ്രഹ്മവിത് പുണ്യകൃത്തൈജസശ്ച" പുണ്യവാനും ശുദ്ധമനസ്സനുമായ ബ്രഹ്മജ്ഞാനി ആ ജ്ഞാനമാൎഗ്ഗത്തിൽക്കൂടെ ബ്രഹ്മത്തെ പ്രാപിക്കുന്നു. (ബൃ 4-4-9) അനാശ്രമീനതിഷ്ഠേത ദിനമേകമപി ദ്വിജഃ സംവത്സരമനാശ്രമീ സ്ഥിത്വാ, കൃച്ഛ്രമേകം ചരേത്" ബ്രാഹ്മണൻ ആശ്രമിയല്ലാതെ ഒരു ദിവസംപോലുമിരിക്കരുതു്. ഒരു സംവത്സരം ആശ്രമിയല്ലാതിരുന്നാൽ കൃച്ഛ്രം എന്ന വ്രതം അനുഷ്ഠിക്കേണം എന്നു സ്മൃതിയും ഉപദേശിക്കുന്നു.

9-ാം അധികരണം പൂൎണ്ണം.

---

# 10. തൽഭൂതാധികരണം—സൂ. 40.

തൽഭൂതസ്യ തു നാതൽഭാവോ ജൈമിനേരപി
നിയമാതദ്രൂപാഭാവേഭ്യഃ—സൂ. 40.

അൎത്ഥം:—തൽഭൂതസ്യതു=സന്ന്യാസം സ്വീകരിച്ചവന്നോ അതൽഭാവഃ=ആ ഭാവമില്ലായ്മ. ന=വരുന്നില്ല. നിയമ=അതിൽതന്നെയിരിക്കേണം എന്ന നിയമമോ. അതദ്രൂപ=അതിൽനിന്നും വിട്ടിരിക്കേണമെന്നോ. അഭാവേഭ്യഃ=ശിഷ്ടാചാരം കാണപ്പെടുന്നില്ല എന്നതുതന്നെ കാരണം.

ഭാഷ്യഭാഷാനുവാദം:—സന്ന്യാസാദ്യാശ്രമങ്ങൾ ഉണ്ടെന്നു മുമ്പേ ഉറപ്പിച്ചിട്ടുണ്ടല്ലൊ. ആ ആശ്രമത്തെ പ്രാപിച്ചവനു അതിൽനിന്നു വേർപാടോ അതിൽതന്നെയിരിക്കണമെന്നോ നിയമമുണ്ടോ എന്നു സംശയിക്കുന്നു. അതിലും നിയമമില്ലെങ്കിൽ പൂൎവ്വകൎമ്മങ്ങളെ അനുഷ്ഠിക്കേണമെന്ന ആഗ്രഹത്താലോ രാഗാദിബാധയാലോ അതിൽനിന്നു വേർപാട

ണ്ടായെന്നു വരാമെല്ലൊ. അതിനാൽ അതിലും നിയമംവേണം എന്ന പൂർവ്വപക്ഷത്തിനു സിദ്ധാന്തം പറയപ്പെടുന്നു:— സന്ന്യാസാശ്രമം സ്വീകരിച്ചവനു അതിൽനിന്നു പൂർവ്വാശ്രമത്തിലേക്കു മടങ്ങിവരാൻ വിധിയില്ല. "അത്യന്തമാത്മാനമാചാര്യ്യകലെ / വസാദയൻ" മിക്കതും കാലം ശരീരത്തെ ആചാര്യ്യകലത്തിൽ ഉപയോഗപ്പെടുത്തുന്നവനും (ഛാം. 2-23-1) അരണ്യമിയാദിതിപദം തതോ ന പുനരേയാദിത്യുപനിഷത്." വനത്തെ പ്രാപിക്കേണം എന്ന പദം അതിൽനിന്നു മടങ്ങരുതെന്ന രഹസ്യാർത്ഥസൂചകമാകുന്നു.

"ആചാര്യ്യേണാഭ്യനുജ്ഞാതശ്ചതുർണ്ണാമേകമാശ്രമം. ആ വിമോക്ഷാച്ഛരീരസ്യസോനതിഷ്ഠേദ്യഥാവിധി" ആചാര്യ്യാനുമതിപ്രകാരം നാലാശ്രമങ്ങളിൽ ഏതെങ്കിലും ഒന്നിൽ തന്റെ യോഗ്യതാനുസരണം സ്വീകരിച്ച് ശരീരാവസാനംവരെ ആ ആശ്രമധർമ്മാനുസരണം പ്രവൃത്തിച്ച് അതിൽനിന്ന് പിൻവാങ്ങാതെ അവൻ വസിക്കേണം. എന്നീ നിയമങ്ങൾ സ്വീകരിച്ച ആശ്രമത്തെ വിടാതിരിക്കേണം എന്നുപദേശിക്കുന്നു.

"ബ്രഹ്മചര്യ്യം സമാപ്യഗൃഹീഭവേത്" ബ്രഹ്മചര്യ്യത്തെ അവസാനിപ്പിച്ചശേഷം ഗൃഹസ്ഥാശ്രമം സ്വീകരിക്കേണം. (ജാ. 4) എന്നിങ്ങിനെ ഉയന്നനിലയംഗീകരിപ്പാനുപദേശം കാണപ്പെടുന്നു. ഇപ്രകാരം ഉയന്നാശ്രമത്തിൽനിന്നു താഴേട്ടിറങ്ങാൻ വിധി കാണപ്പെടുന്നില്ല. അങ്ങനെ താഴത്തെക്കിറങ്ങുന്ന ശിഷ്ടാചാരങ്ങളും കാണപ്പെടുന്നില്ല. പൂർവ്വാശ്രമാചാരങ്ങളെ വീണ്ടും നടത്താനുള്ളാഗ്രഹത്താൽ സ്ഥാനഭ്രംശം വരാം എന്നു പറഞ്ഞുവെല്ലൊ. അതു സന്മാർഗ്ഗമല്ല.

"ശ്രേയാൻസ്വധർമ്മോ വിഗുണഃ പരധർമ്മാൽ സ്വനുഷ്ഠിതാത്" (ഗീത 3-35) നന്നായനുഷ്ഠിക്കപ്പെടാവുന്ന അന്യധർമ്മത്തെക്കാൾ തനിക്കു സാധിക്കാവുന്ന വിധത്തിലനുഷ്ഠിക്കപ്പെടുന്ന സ്വധർമ്മം ഗുണഹീനമാണെങ്കിൽകൂടെ ശ്രേഷ്ഠമാണെന്നു സ്മൃതിയുപദേശിക്കുന്നു.

ഏതൊരുവനു എതൊന്നു വിധിക്കപ്പെട്ടിരിക്കുന്നുവോ അതാണവന്റെ ധർമ്മം. എന്നല്ലാതെ ഏതൊന്നവനു നന്നായി നടത്താൻ കഴിയുമോ അതാണവന്റെ ധർമ്മം എന്ന വി

ധിയില്ല. വേദം വിധിക്കുന്നതാണ് ധമ്മം. അതാണ് ന്യായ്യം. രാഗാദിദോഷം നിമിത്തം അതിനെ ഉപേക്ഷിച്ച് മറെറാന്നിനെ സ്വീകരിക്കുന്നതു ധമ്മമാകയില്ല. വിധിശാസ്ത്രത്തിന്നു ശക്തി കൂടുമെന്നു ധരിക്കേണം. ജൈമിനിക്കും ഇതു സമ്മതമാകുന്നു. ജൈമിനിയും ബാദരായണനും സമ്മതിക്കുന്നതുകൊണ്ടു ഇതിൽ ബലമായ വിശ്വാസം ഉണ്ടാകേണ്ടതാകുന്നു.

10-ാം അധികരണം പൂണ്ണം.

---

## 11. ആധികാധികരണം സൂ. 41-42

ന ചാധികാരികമപി പതനാനുമാനാത്
തദയോഗാത്—സൂ. 41.

അത്ഥം:—അവകീണ്ണിനഃ=നിയമത്തിൽനിന്നു തെററിയവനു:—നൈഷ്ഠിക ബ്രഹ്മചയ്യത്തിൽനിന്നു അജ്ഞാഗ്രത നിമിത്തം തെററിയവന്ന്. ആധികാരികം അപി=അധികാരിക്കു നിശ്ചയിച്ച പ്രായശ്ചിത്തവും. ന ച=മതിയായതല്ല. എന്തുകൊണ്ടെന്നാൽ. പതനാനുമാനാത്=അവൻ പതിതനാണെന്ന് സ്മൃതി നിശ്ചയിച്ചിരിക്കുന്നതുകൊണ്ടുതന്നെ.

ഭാഷ്യഭാഷാനുവാദം:—നൈഷ്ഠിക ബ്രഹ്മചാരി മനസ്സിരുത്താഗ്മ നിമിത്തം ആ വ്രതത്തിൽനിന്നു തെററിയെന്നാൽ അധികാരികൾക്കു നിശ്ചയിച്ചതായ പ്രായശ്ചിത്തം മതിയാകുമോ ഇല്ലയൊ എന്നു വിചാരിപ്പാനാണീയധികരണം:—

ബ്രഹ്മചയ്യത്തിൽനിന്നു തെററിയവൻ:—നിരൃതിദേവതയായതും കഴുതയെ പശുവായി നിശ്ചയിച്ചതുമായ യാഗം ചെയ്യേണം എന്നാണ് അധികാരികൾക്കു നിശ്ചയിച്ചിരിക്കുന്ന പ്രായശ്ചിത്തം. അജ്ഞാഗ്രത നിമിത്തം ചലിച്ച നൈഷ്ഠികബ്രഹ്മചാരിക്കു ഈ വിധി മതിയാകയില്ല. ജീവിതകാലം പൂണ്ണമായും ബ്രഹ്മചയ്യം എന്ന നിശ്ചയം ചെയ്തവനെയാണ് നൈഷ്ഠികബ്രഹ്മചാരി എന്നു പറയുന്നതു്. ആ വ്രതത്തിൽനിന്നു തെററിയവൻ പതിതൻ എന്നാണ് സ്മൃതി നിശ്ചയം. ആ വി

ധി ആധാനകാലം പ്രാപ്തമാകാതെ സ്ത്രീസംയോഗം ചെയ്തവ ന്നു വിധിച്ചിട്ടില്ല. എല്ലാ യാഗവും ലൌകികാഗ്നിയിൽ ചെ യ്യേണം. മനഃപൂൎവ്വം പിഴച്ചവന്നു സാമാന്യമായ ആ യാഗം മതിയാകയില്ല. തല വെട്ടിമുറിച്ചവനെ ജീവിപ്പിക്കാൻ കഴി യാത്ത നില പതിതന്നു സിദ്ധമായിരിക്കയാൽ വിധ്യുക്തമായ പ്രായശ്ചിത്തം ഇവന്നു പററില്ല.

ആരൂഢോനൈഷ്ഠികം ധൎമ്മയസ്തു പ്രച്യവതെ പുനഃ പ്രായശ്ചിത്തം ന പശ്യാമി യേന ശുദ്ധ്യേത്സ ആത്മഹാ" നൈഷ്ഠികബ്രഹ്മചൎയ്യവ്രതത്തിൽ സ്ഥിതനായവൻ പിന്നെ അ തിൽനിന്നു തെററിയെങ്കിൽ അവന്നു പ്രായശ്ചിത്തം കാണു ന്നില്ല. ആത്മഹത്തി ചെയ്തവന്നു പിന്നെ ജീവിക്കാത്ത നില സിദ്ധമാകയാൽ ഇവന്നു ശുദ്ധിമാൎഗ്ഗം കാണപ്പെടുന്നില്ല. ഉപ കുൎവ്വാണന്നു—ഗൃഹാശ്രമസ്വീകാരംവരെ ബ്രഹ്മചൎയ്യം എന്ന നിശ്ചയമുള്ള ബ്രഹ്മചാരിയെ ഉപകുൎവ്വാണൻ എന്നു പറയും. അവന്നും ഒരു വിധം ബ്രഹ്മചൎയ്യം വിധിച്ചിട്ടുണ്ട്. അതിൽ നിന്നു തെററുപററിയാൽ പതനാവസ്ഥയില്ലാത്തതിനാൽ പ്രാ യശ്ചിത്തംകൊണ്ടു ശുദ്ധനാകാം: എന്ന് അടുത്ത സൂത്രംകൊ ണ്ടു് നിശ്ചയിക്കുന്നു.

---

ഉപപൂൎവ്വമപിത്വേകേ ഭാവമശനവത്തദുക്തം—സൂം. 42.

അൎത്ഥം:—അപിതു=എന്നാലോ. ഏകേ=ചിലർ. ഉപ പൂൎവ്വം=ഉപ എന്ന പദം മുമ്പിലുള്ളതായ പാതകം=(ഉപപാത കം എന്നു) പറയുന്ന അതുകൊണ്ടു. ഭാവം=പ്രായശ്ചിത്തമു ണ്ടെന്നതിനെ പറയുന്നു. അശനവത്=ഭക്ഷണം നിമിത്തം വന്ന ബ്രഹ്മചാരിയുടെ വ്രതഭംഗത്തിന്നെന്നപോലെ. തദു ക്തം=അതു പൂൎവ്വമീമാംസയിൽ പറയപ്പെട്ടിരിക്കുന്നു.

ഭാഷ്യഭാഷാനുവാദം:—എന്നാൽ വേറെ ചിലർ നൈ ഷ്ഠികബ്രഹ്മചാരിയുടെ വ്രതലോപത്തെ ഉപപാതകമാണിതെ ന്നു പറയുന്നുണ്ടു്:—നൈഷ്ഠികബ്രഹ്മചാരി ഗുരുപത്നിയല്ലാത്ത ഇതര സ്ത്രീനിമിത്തം വ്രതഭംഗം വരുത്തിയവനാണെങ്കിൽ അതു മഹാപാതകം ആകയില്ല. അവയെ മഹാപാതകങ്ങളിൽ ഉൾപ്പെടുത്തി കാണുന്നില്ലാത്തതാണതിന്നു കാരണം. അതു

കൊണ്ടു ഉപകുർവ്വാണനുള്ളതുപോലെ നൈഷ്ഠികനും പ്രായശ്ചിത്തമുണ്ട്. ഉപകുർവ്വാണനും നൈഷ്ഠികനും ബ്രഹ്മചാരി എന്നതിൽ സമന്മാരാകയാൽ രണ്ടുപേൎക്കും പ്രായശ്ചിത്തമുണ്ടെന്നാണ് ചില ആചാര്യന്മാരുടെ മതം. ഭക്ഷണകാര്യത്തിലെന്നപോലെ എന്നുദാഹരണം:—മധുമാംസാദി ഭക്ഷണം നിമിത്തം ബ്രഹ്മചര്യാശ്രമവ്രതം തെററിയെന്നു വന്നാൽ പിന്നെ സംസ്കാരം നിശ്ചയിച്ചിട്ടുണ്ടല്ലൊ. അതുപോലെയിവിടെയും സംസ്കാരരൂപമായ പ്രായശ്ചിത്തം ഉണ്ടെന്നാണവരുടെ പക്ഷം. ബ്രഹ്മചര്യവ്രതഭംഗത്തിൽ ഭേദമില്ലാത്തതുകൊണ്ട് ഉപകുർവ്വാണൻ നൈഷ്ഠികൻ ബ്രഹ്മചാരി ഇവർ എല്ലവരും ബ്രഹ്മചര്യവ്രതദീക്ഷയിൽ തുല്യന്മാരാകുന്നതാണതിന്നു കാരണം. അതുകൊണ്ടു നൈഷ്ഠികബ്രഹ്മചര്യവ്രതഭംഗത്തിന്നും പ്രായശ്ചിത്തമുണ്ടെന്നതു യുക്തതരം തന്നെ.

"സമാവിപ്രതിപത്തിഃ സ്യാത്" (ജൈ. സൂ. 1–3–8) വിസമ്മതം എന്നതിൽ ഭേദമില്ല എന്ന പൂർവ്വമീമാംസയിൽ ഉറപ്പിച്ചിരിക്കുന്നു. "ശാസ്ത്രസ്ഥാവാതന്നിമിത്തത്വാത്"(ജൈ. സൂ. 1–3–9) ശാസ്ത്രത്തിലുള്ളതിനെ സ്വീകരിക്കേണം. പ്രായശ്ചിത്തമില്ലെന്നു പറഞ്ഞതിനെ എങ്ങിനെ നിലനിൎത്തും എന്നാണെങ്കിൽ ബ്രഹ്മചര്യസംരക്ഷണം ഗൌരവമേറിയ കാര്യമാണെന്നു സ്ഥാപിപ്പാനാണീവിധം പറഞ്ഞതെന്നു നിശ്ചയിക്കേണം. ഇതുപോലെ വാനപ്രസ്ഥനും സന്ന്യാസിക്കും ആശ്രമവിരുദ്ധാചരണം നേരിട്ടാൽ നിശ്ചയിച്ചിട്ടുള്ള പ്രായശ്ചിത്തം സ്മൃത്യനുസരണം നടത്തേണം. "വാനപ്രസ്ഥോദീക്ഷാഭേദേ കൃച്ഛ്രം ദ്വാദശരാത്രം ചരിത്വാമഹാകക്ഷം വദ്ധയേത്" വാനപ്രസ്ഥൻ ദീക്ഷയെ ഭേദിച്ചാൽ 12 രാത്രി കൃച്ഛ്രം എന്ന വ്രതം ആചരിക്കയും കാട്ടുവളൎത്തുകയും വേണം. എന്നാണ് സ്മൃത്യുക്തപ്രായശ്ചിത്തം. സന്ന്യാസിയും അബദ്ധം ആചരിച്ചാൽ സ്മൃതി വിധിച്ച സംസ്കാരം ചെയ്ത് സ്വാശ്രമത്തെ വീണ്ടും നിലപ്പെടുത്തേണം എന്നും നിശ്ചയിച്ചിരിക്കുന്നു. ഈവിധം പ്രായശ്ചിത്തങ്ങളെ നിശ്ചയിച്ചിരിക്കുന്നതിനെ ആലോചിക്കേണ്ടതാകുന്നു.

11–ാം അധികരണം പൂർണ്ണം.

# 12. ബഹിരധികരണം—സൂം. 43

ബഹിസ്തൂഭയഥാപിസ്മൃതേരാചാരാച്ച—സൂം. 43

**അവതാരിക:—** ഊൎദ്ധ്വരേതസ്സുകളെ സംബന്ധിക്കുന്ന സംഗതിയെ പറവാനാണീയധികരണം.

**സൂത്രാൎത്ഥം:—**ഉഭയഥാപി = ഊൎദ്ധ്വരേതസ്സുകളുടെ ധൎമ്മ ഭ്രംശം രണ്ടുവിധത്തിൽ ഏതായാലും-ഉപപാതകമോ മഹാ പാതകമോ ആയാലും-അവർ പ്രായശ്ചിത്തം ചെയ്താലും. ബഹിഃ=ശിഷ്ടസംഘത്തിൽനിന്നു പുറത്തുതന്നെ. സ്മൃതേഃ=സ്മൃ തിയിൽനിന്നും. ശിഷ്ടാചാരാത്ച = ശിഷ്ടാചാരത്തിൽനിന്നും അറിയപ്പെടുന്നു.

ഭാഷ്യഭാഷാനുവാദം:—ഊൎദ്ധ്വരേതസ്സുകൾ അവരുടെ ധൎമ്മത്തിൽനിന്നു ചലിക്കുന്നതു ഉപപാതകമോ മഹാപാതക മോ ആയ ഏതിൽ ഉൾപ്പെട്ടാലും അവർ ശിഷ്ടരിൽനിന്നു ഭ്ര ഷ്ടന്മാർതന്നെ.

"ആരൂഢോനൈഷ്ഠികം ധൎമ്മം യസ്തു പ്രച്യവതെ പുനഃ പ്രായശ്ചിത്തം ന പശ്യാമിയേന ശുദ്ധ്യേത ആത്മഹാ" നൈ ഷ്ഠികധൎമ്മത്തിൽ നിഷ്ഠനായവൻ അതിൽനിന്നധഃപതിച്ചാൽ അവനെ ശുദ്ധനാക്കുന്ന പ്രായശ്ചിത്തം കാണുന്നില്ല. ആത്മ ഹത്തിചെയ്തവനെ ശുദ്ധിവരുത്തുന്ന കൎമ്മം എന്തിരിക്കുന്നു. എന്നും ആരൂഢപതിതം വിപ്രം മണ്ഡലാച്ചവിനിഃ സൃതം ഉൽബദ്ധം കൃമിദഷ്ടംച സ്പൃഷ്ട്വാചാന്ദ്രായണം ചരേത്"

ഉന്നതസ്ഥാനത്തിൽനിന്നു പതിച്ചവനെയും രാജ്യത്തിൽ നിന്നു പുറത്താക്കപ്പെട്ടവനെയും തൂക്കിക്കൊല്ലാൻ വിധിക്ക പ്പെട്ടവനെയും പുഴുക്കൾ തിന്നുന്നവനെയും തൊട്ടാൽ ചാന്ദ്രാ യണം എന്ന വ്രതം ആചരിക്കേണം എന്നിങ്ങിനെ അധിക മായി നിന്ദിച്ചിരിക്കുന്നു. വിവാഹാദി ശുഭകാൎയ്യങ്ങളിൽ ശിഷ്ട ന്മാർ ആ നിന്ദ്യന്മാരെ ഉൾപ്പെടുത്തുന്നതുമില്ല.

12-ാം അധികരണം പൂൎണ്ണം.

---

## 13. സ്വാമ്യധികരണം—സൂ. 44—46.

അവതാരികാഭാഷ്യഭാഷാനുവാദം:— യാഗാംഗങ്ങളിൽ ചെയ്യേണ്ടതായ ഉപാസനങ്ങളെ യാഗകർത്താവോ ഋത്വിക്കോ ചെയ്യേണ്ടതെന്ന സംശയം പരിഹരിപ്പാൻ 3 സൂത്രങ്ങളുള്ള ഈ അധികരണം ആരംഭിക്കപ്പെടുന്നു.

സ്വാമിനഃ ഫലശ്രുതെ രിത്യാത്രേയഃ—സൂ. 44.

അംഗോപാസനാനി=അംഗങ്ങളെ ചെയ്യുന്ന ഉപാസനങ്ങൾ. സ്വാമിനഃ=സ്വാമിയുടെ -- (യാഗകർത്താവിൻെറയു) തന്നെയാകും എന്തുകൊണ്ടെന്നാൽ:—ഫലശ്രുതെഃ=ഫലം യജമാനനുള്ളതാണെന്നു ശ്രുതിയിൽ കാണുന്നതാണതിന്നു കാരണം എന്ന്. ആത്രേയഃ=ആത്രേയർ എന്ന ആചാര്യൻ വിചാരിക്കുന്നു.

ഭാഷ്യഭാഷാനുവാദം:—അംഗങ്ങളെ ചെയ്യുന്ന ഉപാസനങ്ങളിൽ സംശയം. അവ യജമാനകർമ്മങ്ങളൊ ഋത്വിക്കുകളുടെ കർമ്മങ്ങളോ എന്നാണ് സംശയം. ആദ്യമായിട്ടു യജമാനകർമ്മങ്ങളാണെന്നു വിചാരിക്കുന്നു. എന്തുകൊണ്ടെന്നാൽ ഫലശ്രുതങ്ങിനെ കാണപ്പെടുന്നു. "വർഷതിഹാസ്മൈ വർഷയതിഹയ ഏതദേവം വിദ്വാൻ വൃഷ്ടൌ പഞ്ചവിധം സാമോപാസ്തേ" (ഛാം. 2-3-2) ഇവന്നായ്ക്കൊണ്ടു വർഷിക്കുന്നു. വർഷിക്കത്തക്ക വിധം ചെയ്യുന്നു. എന്നു ഏതൊരു വിദ്വാൻ ഈ വിധം അറിഞ്ഞുകൊണ്ടു മഴയിൽ അഞ്ചുവിധമായ സാമത്തെ ഉപാസിക്കുന്നുവോ എന്നു ശ്രുതിയിൽ കാണുന്നു. ആ ഫലം യജമാനനുള്ളതാണെന്നു വരുന്നതുതന്നെ ന്യായ്യം. യാഗത്തിൻെറ പൂർണ്ണകർത്തൃത്വം യജമാനനുള്ളതാകയാൽ ഫലം കർത്താവിന്നു തന്നെയിരിക്കയുള്ളു. യജമാനൻ ഋത്വിക്കിനെ സ്വപ്രതിനിധിയായധികാരപ്പെടുത്തിയതിനാൽ ഋത്വിക്കിൻെറ പ്രാർത്ഥനാഫലം യാഗകർത്താവിൽ ചേരുന്നുവെന്നു ശ്രുതിസാരം.

ശങ്ക:—"ആത്മനേവായജമാനായവായംകാമം കാമയതേ തമാഗായതി" (ബൃം. 1-3-28) തനിക്കായിട്ടോ യജമാനന്നായ്ക്കൊണ്ടോ ഏതൊന്നിനെ ആഗ്രഹിക്കുന്നുവോ അതിനെ സാ

മഗാനത്താൽ സമ്പാദിക്കുന്നുവെന്നു ശ്രുതിയിൽ ഋത്വിക്കിന്നായിട്ടും ഫലം പറയപ്പെട്ടിരിക്കുന്നുവെല്ലോ എന്നാണെങ്കിൽ സമാധാനം:—ആവിധമില്ല. അതു് ഋത്വിക്കിന്റെ വചനമാകുന്നു. ഫലം യാഗകർത്താവിന്നുള്ളതാണെന്നു ആത്രേയർ എന്ന ആചാര്യൻ വിചാരിക്കുന്നു.

---

ആർത്ഥിജ്യമിത്യൌഡുലോമിസ്തസ്മൈഹി
പരിക്രീയതേ സൂം 45.

അർത്ഥം:—ആർത്ഥിജ്യം ഇതി=ഋത്വിക്കു ചെയ്യേണ്ടതായ കർമ്മമാണിതെന്നു. ഔഡുലോമിഃ=ഔഡുലോമിയെന്നാചാര്യൻ വിചാരിക്കുന്നു. എന്തുകൊണ്ടെന്നാൽ:—തസ്മൈ=ആ കർമ്മത്തിന്നു വേണ്ടീട്ടു്. പരിക്രീയതെ ഹി=വിലകൊടുത്തു വാങ്ങപ്പെടുന്നതല്ലെയോ.

ഭാഷ്യഭാഷാനുവാദം:—ഈ ഉപാസനങ്ങൾ യജമാനൻ ചെയ്യുന്നതാണെന്നു വരുന്നില്ല. ഇവ ഋത്വിക്കിന്റെ കർമ്മങ്ങൾ തന്നെയെന്നു് ഔഡുലോമി ആചാര്യൻ വിചാരിക്കുന്നു. ഋത്വിക്കിന്റെ ആ കർമ്മങ്ങളെയല്ലെയോ യജമാനൻ വിലക്കു വാങ്ങുന്നതു്. ഉൽഗീഥാദ്യുപാസനങ്ങൾ ആ കർമ്മങ്ങളിൽ ഉൾപ്പെടുന്നു. കർമ്മത്തിൽ അധികാരമുള്ളവന്നു് ഈ കർമ്മത്തിലും അധികാരം സിദ്ധിക്കുന്നു. ഗോദോഹന നിയമംപോലെ:—പാൽ കറക്കുന്ന പാത്രത്തിൽ വെള്ളം കൊണ്ടുവരണം—എന്ന സമ്പ്രദായംപോലെ—ഋത്വിക്കുകൾതന്നെ ഈവക കർമ്മം നടത്തേണം. "തംഹബകോദാല്ഭ്യോ വിദാംചകാര. സഹനൈമിശീയാനാ മുൽഗാതാബഭൂവ" (ഛാം 1–2–13) ആ മഹത്തായ ഉൽഗീഥമെന്ന പ്രണവത്തെ ദാൽഭ്യനെന്ന ബകൻ ഉപാസിച്ചു. അദ്ദേഹം നൈമിശീയത്തിൽ സത്രയാഗം നടത്തുന്നവൎക്കു സാമഗാനം ചെയ്യുന്ന ആചാര്യനായ്ഭവിച്ചു, എന്ന ശ്രുതി കാണുന്നുണ്ടു്. ആ മന്ത്രം അറിയുന്നവൻതന്നെ അതു ഗാനംചെയ്വാൻ അർഹൻ എന്നു കാണുന്നു. ഫലം യജമാനന്നാണെന്നു പറഞ്ഞുവെല്ലൊ. അതൊരു ദോഷമല്ല. അന്യന്നു വേണ്ടീട്ടു ഋത്വിക്കുമന്ത്രം ചൊല്ലുന്നതാകയാൽ പറവുവാനധികാരമല്ലാതെ ഫലത്തിൽ അധികാരമില്ല എന്നതു യുക്തംതന്നെ.

---

ശ്രുതേശ്ച—സൂം 46.

ഫലം യജമാനനുള്ളതാണെന്നു ശ്രുതിയുപദേശിക്കുന്നു.

ഭാഷ്യഭാഷാനുവാദം:—യാഗത്തിൽ ഋത്വിക്കുകൾ ഏതെങ്കിലും ഫലം ആഗ്രഹിക്കുന്നുണ്ടെങ്കിൽ അതു് യജമാനനു സിദ്ധിപ്പാൻ വേണ്ടീട്ടാകുന്നു.

യാംവൈകാംചനയജ്ഞേ ഋത്വിജ ആശിഷ മാശാ സതഇതിയജമാനാ യൈവതാമാശാ സതഇതിഹോവാച" യജ്ഞത്തിൽ ഋത്വിക്കുകൾ എന്തെങ്കിലും ആശിസ്സിനെ ആഗ്രഹിക്കുന്നുവെങ്കിൽ അത് യജമാനനു വേണ്ടീട്ടാണെന്നും പറഞ്ഞിരിക്കുന്നു.

"തസ്മാദുഹൈവം വിദുൽഗാതാബ്രൂയാത് കംതെകാമമാഗായാനി)' (ഛാം 1–7/8–9) അതുകൊണ്ടു ഇപ്രകാരമറിവുള്ള ഉൽഗാതാവു യജമാനനോടു നിങ്ങൾക്കുവേണ്ടി ഞാനെന്തു പ്രാൎത്ഥിക്കേണം എന്നു ചോദിക്കേണം എന്നും ശ്രുതിയിൽ കാണുന്നു. അതുകൊണ്ടു ഋത്വിക്കു ചെയ്യുന്ന വിജ്ഞാനഫലം യജമാനനു ചേരുമെന്നു കാണുന്നു. അതുകൊണ്ടു അംഗോപാസനങ്ങൾ ഋത്വിക്കു ചെയ്യേണ്ടതാണെന്നു സിദ്ധിക്കുന്നു.

13–ാം അധികരണം പൂൎണ്ണം

—:❋✳❋:—

## 14. സഹകാൎയ്യന്തരവിധ്യധികരണം

സൂം 47—49.

അവതാരികാഭാഷ്യ ഭാഷാനുവാദസംഗ്രഹം: വിദ്യ—(ജ്ഞാനം) ദൃഢമാവാൻ വേറെ ചില സഹായികളെ സമ്പാദിക്കേണം എന്നു് (ബൃം 3–5–1) കാണുന്നതിനെ വിചാരംചെയ്തു സിദ്ധാന്തം കാണിപ്പാനാണീയധികരണം. ഇതിലുള്ള 3 സൂത്രങ്ങളിൽ 1–ാം സൂത്രം:—

സഹകാൎയ്യന്തരവിധിഃ പക്ഷേണ തൃതീയം തദ്വതോ വിധ്യാദിവത്—സൂം 47.

അൎത്ഥം:—സഹകാൎയ്യന്തരവിധിഃ=വിദ്യയെ സാധിപ്പിക്കുന്ന ബാല്യം പാണ്ഡിത്യം എന്നിവയ്ക്കു വിധിയുള്ളതുപോലെ

മൌനത്തിനും വിധിയുണ്ടാകേണം. ഇതരപ്രമാണത്താൽ വിധി സിദ്ധിക്കാത്തതിനാൽ ഇതിൽ കാണുന്നതിനെ വിധിയായി ധരിക്കേണം.

അതുകൊണ്ടു:—തൃതീയം=ബാല്യം പാണ്ഡിത്യം എന്ന രണ്ടിനെ അതിശയിക്കുന്ന മൂന്നാമത്തേതിനെ–മൌനത്തെ–തദ്വതഃ=സന്ന്യാസിക്കു്. പക്ഷേണ=ഭേദഭാവനയുണ്ടാകുന്ന പക്ഷാനുസരണം മൌനം ആവശ്യമാണെന്ന വിധിവേണം. വിധ്യാദിവത്=വേറെ ചില വിധികഠം ഉള്ളതുപോലെ.

ഭാഷ്യഭാഷാനുവാദം:—“തസ്മാൽബ്രാഹ്മണഃ പാണ്ഡിത്യം നിർവ്വിദ്യബാല്യേനതിഷ്ഠാസേത്. ബാല്യംചപാണ്ഡിത്യംച നിർവ്വിദ്യാഥമുനിരമൌനംച മൌനംച നിർവ്വിദ്യാഥബ്രാഹ്മണഃ” (ബൃം. 3-5-1) അതുകൊണ്ടു ബ്രാഹ്മണൻ—ബ്രഹ്മത്തെ അറിവാനാഗ്രഹിക്കുന്നവൻ—പരിശുദ്ധമായ ജ്ഞാനം സിദ്ധിക്കാതെ അറിഞ്ഞുവെന്ന അബദ്ധമായ അറിവുള്ളവൻ—ശാന്തമനസ്സനല്ലാതാകുമ്പോഠം വേണ്ടതുപോലെ അറിവാനാഗ്രഹത്തോടുകൂടെ ഗുരുവിൽനിന്നു മഹാവാക്യാൎത്ഥം കേഠപ്പാൻ ശ്രദ്ധിക്കേണം. ഈ നിലയിൽ എത്തിയാൽ ശ്രവണത്തിന്നധികാരിയായി. ഇതിനെ—ശ്രവണത്തെ—ബാല്യാവസ്ഥയെന്നു പറയുന്നു:—ജ്ഞാനേച്ഛയുള്ളവൻ വേദാന്തമഹാവാക്യങ്ങളെ ഗുരുവിൽനിന്നു അൎത്ഥം അറിവാൻ തക്കവിധം പരിശ്രമിക്കുന്നതാണു് ബാല്യം എന്ന വചനസാരം. ശ്രവണത്തിൽനിന്നു സിദ്ധിക്കുന്ന ജ്ഞാനത്തെയാണു് പാണ്ഡിത്യം എന്ന വചനം കാണിക്കുന്നതു്. ആ രണ്ടു നിലയും എത്തിയാൽപിന്നെ മൌനം ശീലിക്കേണം. വിചാരം—മനനം ശീലിക്കേണം. സംശയം ജനിക്കുമ്പോഠം ഗുരുവിനോടു സംശയനിവൃത്തിമാൎഗ്ഗത്തെ ചോദിച്ചറിവാൻ അമൌനം-വാഗ്വ്യാപാരവും വേണം. നിദിധ്യാസനാവസ്ഥയാണിതു്. ഇതിൽനിന്നും കവിഞ്ഞ നില സിദ്ധിപ്പാൻ-ബ്രഹ്മസ്വരൂപമാവാൻ ശ്രമിക്കേണം-ധ്യാനനിരതനായിരിക്കേണം. തൈലധാരപോലെ അവിച്ഛിന്നബ്രഹ്മധ്യാനം ശീലിക്കുമ്പോഠം സാക്ഷാൽകാരം സിദ്ധിക്കും എന്നാണു് ശ്രുത്യൎത്ഥം.

ആ ശ്രുതി മൌനത്തെ വിധിക്കുന്നുണ്ടോ ഇല്ലയോ എന്നു സംശയിക്കുന്നു. മൌനം വിധിക്കപ്പെടുന്നില്ല. “ബാ

ല്യേനതിഷ്ഠാസേത്'' എന്നതിൽ വിധി അവസാനിച്ചു. മുനിയെന്നതിൽ വിധിയെ കാണിക്കുന്ന ലക്ഷണവുമില്ല. ബ്രാഹ്മണത്വം മുമ്പേതന്നെ സിദ്ധമാകയാൽ രണ്ടാമതായുണ്ടാകേണ്ടതുമല്ല. അതുകൊണ്ടു മൌനത്തെ അനുവദിക്കുന്നുവെന്നല്ലാതെ വിധിക്കുന്നില്ല. "തസ്മാദഥബ്രാഹ്മണ'' എന്നതോ ബ്രാഹ്മണ്യത്തെ സ്തുതിച്ചുവെന്നുമാത്രം മൌനവിധി ആ ശ്രുതിയിൽ ഇല്ല എന്ന പൂൎവ്വപക്ഷത്തിന്നു സമാധാനം:—"സഹകാൎയ്യാന്തരവിധി'' എന്നതിനാൽ പറയപ്പെടുന്നു. വിദ്യയെ സഹായിപ്പാൻ ബാല്യവും പാണ്ഡിത്യവും എന്നപോലെ മൌനവും ആവശ്യമാകയാൽ വിധിതന്നെയാണ് ശ്രുതിയിൽ കാണുന്നത്. മററു പ്രമാണത്താൽ കാണപ്പെടുന്നില്ല. പാണ്ഡിത്യശബ്ദം കൊണ്ടുതന്നെ മൌനം സിദ്ധമല്ലെയോ എന്നാണെങ്കിൽ അതൊരു ദോഷമാകയില്ല. മുനിശബ്ദത്തിന്നു അതിശയജ്ഞാനമുള്ളവൻ എന്നേ അൎത്ഥമുള്ളൂ. മനനംനിമിത്തം സിദ്ധിക്കുന്ന വിശേഷജ്ഞാനത്താൽ മുനിയെന്നു പറയപ്പെടുന്നു. "മുനീനാമപ്യഹം വ്യാസഃ'' എന്ന ഗീതയിൽ ജ്ഞാനികളിൽ ഞാൻ വ്യാസൻ എന്നൎത്ഥം നിശ്ചയിക്കപ്പെട്ടിരിക്കുന്നു.

മുനിശബ്ദത്തിന്നു സന്ന്യാസിയെന്നൎത്ഥവും ഉണ്ടല്ലോ. ഗാൎഹസ്ഥ്യം, ആചാൎയ്യകുലം, മൌനം, വാനപ്രസ്ഥം എന്നതിൽ മുനിശബ്ദത്തിന്നു സന്ന്യാസിയെന്നൎത്ഥവും കാണപ്പെടുന്നുണ്ട്. അങ്ങിനെയില്ല:—"വാല്മീകിൎമ്മുനിപുംഗവഃ'' എന്നതിൽ വാല്മീകി ജ്ഞാനികളിൽ ശ്രേഷ്ഠൻ എന്നാണൎത്ഥം. അതുകൊണ്ടു ബാല്യവും പാണ്ഡിത്യവും കഴിഞ്ഞാൽ മൂന്നാമത്തേതായ മൌനം ആവശ്യമാണെന്നു വിധിക്കപ്പെട്ടിരിക്കുന്നു. അതിൽനിന്നു അതിശയമായ ജ്ഞാനം സിദ്ധിക്കുമെന്നു സാരം.

ബാല്യത്തിൽതന്നെ വിധി സിദ്ധമായിരിക്കുന്നുവെല്ലൊ എന്നാണെങ്കിൽ അങ്ങിനെയാണെങ്കിലും മുനിയായിരിക്കേണം എന്ന വചനത്തെത്തന്നെ വിധിയായി കരുതേണം. വേറെ വിധിയില്ലാത്തതുകൊണ്ടെന്നു സിദ്ധാന്തം.

മൌനംനിൎവിദ്യ=മൌനത്തേയും കടന്നിട്ടു എന്നതിനാൽ മൌനത്തേയും ബാല്യപാണ്ഡിത്യങ്ങളെപ്പോലെ വിധേയമായി കരുതേണം. സൂത്രത്തിലുള്ള തദ്വതഃ=എന്നതിന്നു വിദ്യയുള്ള സന്ന്യാസിക്കെന്നൎത്ഥം. അതെങ്ങിനെ കിട്ടും ഏഷണാത്രയ

ത്തെ അതിക്രമിച്ചിട്ട ഭിക്ഷാടനം എന്ന പറഞ്ഞതിൽനിന്ന സന്ന്യാസിയെ സൂചിപ്പിച്ചിരിക്കുന്നതായറിയേണം.

വിദ്വാനായതുകൊണ്ടുതന്നെ അതിശയജ്ഞാനം സിദ്ധമായിരിക്കെപിന്നെ മൌനവിധിക്കെന്താവശ്യം എന്നതിന്ന സമാധാനം പക്ഷേണ എന്നാകുന്നു:—ഭേദദർശനം നിമിത്തം പ്രബലമായ അതിശയജ്ഞാനം അനുഭവത്തിൽ വരുന്നില്ലെങ്കിൽ ആ പക്ഷത്തിൽ മൌനം അവശ്യം സ്വീകരിക്കേണം എന്നുറപ്പിക്കുവാൻ മൌനം വിധിക്കേണം. "ദർശപൂർണ്ണമാസാഭ്യാം സ്വർഗ്ഗകാമോയജേത" സ്വർഗ്ഗത്തിൽ ആഗ്രഹമുള്ളവൻ ദർശപൂർണ്ണമാസങ്ങളിൽ യജിക്കേണം എന്ന പക്ഷാന്തരവിധിപോലെ ഭേദദർശനമുണ്ടെങ്കിൽ അതില്ലാതാവാൻ മൌനം അത്യാവശ്യം എന്ന വരുത്താൻ വിധിവേണം. അതുകൊണ്ട വിധിക്ക പ്രാധാന്യമില്ലാതിരിക്കുന്ന ദിക്കിലും പക്ഷാന്തരമായ വിധികൾ കാണപ്പെടുന്നതുപോലെ ഇവിടേയും അത്യാവശ്യമല്ലെന്നിരിക്കിൽകൂടെ വിധിയേപ്പെടേണം.

അടുത്ത സൂത്രത്തിന്നവതാരികാഭാഷ്യഭാഷാനുവാദം :—ബാല്യപാണ്ഡിത്യാദിസഹിതസന്ന്യാസാശ്രമം ശാസ്ത്രസിദ്ധമായിരിക്കെ ഛാന്ദോഗ്യത്തിൽ ബ്രഹ്മചര്യ്യാദീക്ഷാനന്തരം ഗൃഹസ്ഥാശ്രമം സ്വീകരിക്കേണം എന്ന പറവാനെന്തുകാരണം എന്നതിന്ന സമാധാനം പറവാൻ അടുത്ത സൂത്രം.

---

## കൃത്സ്നഭാവാത്തുഗൃഹിണോപസംഹാരഃ—സൂ. 48

അർത്ഥം:—തു=എന്നതു ഇതരാശ്രമങ്ങളിൽനിന്ന ഗൃഹസ്ഥാശ്രമത്തെ വേർതിരിക്കുന്നതായി കാട്ടുവാനുള്ളതാകുന്നു. കൃത്സ്നഭാവാൽ=സകല ഭാവങ്ങളേയും കാണിപ്പാൻ. ഗൃഹിണാ=ഗൃഹാശ്രമംകൊണ്ട്. ഉപസംഹാരഃ=ഉപസംഹാരം ചെയ്തിരിക്കുന്നു.

ഭാഷ്യഭാഷാനുവാദം:— ഗൃഹസ്ഥാശ്രമത്തിന്നുള്ള സകലഭാവങ്ങളേയും വേർതിരിച്ച കാണിക്കുന്നു:—ഗൃഹസ്ഥന്നു യജ്ഞം മുതലായ ബഹ്വായാസമുള്ള കർമ്മങ്ങൾ ഉള്ളതിന്നുപുറമെ അന്യാശ്രമസ്ഥന്മാർ അനുഷ്ഠിക്കേണ്ടതായ അഹിംസാ ഇന്ദ്രിയജയം മുതലായവയും ഉണ്ടാകേണം. എന്നിങ്ങനെ ഗൃ

ഹസ്ഥാശ്രമത്തിലെ സകല വിഭാഗങ്ങളേയും വിവരിച്ചുകാണി പ്പാൻവേണ്ടീട്ടു ഗൃഹാശ്രമത്തിൻ ഉപസംഹാരം ചെയ്തതിൽ അയുക്തിയില്ല.

---

മൌനവദിതരേഷാമപ്യുപദേശാത്—സൂ. 49.

അൎത്ഥം:—മൌനവത്=മൌനംപോലെ. ഇതരേഷാം അ പി=ഇതരാശ്രമങ്ങൾക്കും. ഉപദേശാത്=ഉപദേശം കാണപ്പെ ടുന്നു. മൌനം (സന്ന്യാസം) ഗാൎഹസ്ഥ്യം എന്ന രണ്ടാശ്രമങ്ങ ളും ശ്രുതിയിൽ ഏതുവിധം പറയപ്പെടുന്നുവോ അതുപോലെ ത്തന്നെ വാനപ്രസ്ഥം ബ്രഹ്മചൎയ്യം എന്ന ആശ്രമങ്ങളെയും ശ്രുതിയിൽ പറയുന്നുണ്ട്. അതുകൊണ്ടു ആ നാലാശ്രമങ്ങളെ യും തുല്യങ്ങളായി കല്പിച്ചിരിക്കയാൽ സമുച്ചയമായും—അ ന്ന്യോന്ന്യസംബന്ധമുള്ളതായും ഇരിക്കുന്നു. അതുകൊണ്ടു ക്രമ ത്തിൽ ആശ്രമങ്ങളെ സ്വീകരിക്കേണ്ടതാണെന്നു വരുന്നു.

"തപ ഏവ ദ്വിതീയോ ബ്രഹ്മചാൎയ്യാചാൎയ്യ കുലവാസീ തൃതീയഃ" തപസ്സ് രണ്ടാമത്തേതു് ആചാൎയ്യകുലവാസമുള്ള ബ്ര ഹ്മചൎയ്യം മൂന്നാമത്തേതു്. (ഛാം. 2-23-1) നാലാശ്രമങ്ങളെ യും ശ്രുതിയിൽ പറഞ്ഞിരിക്കയാൽ ക്രമത്തിൽ സ്വീകാൎയ്യ ങ്ങൾതന്നെ. ഇതരേഷാം=എന്ന ബഹുവചനം—(രണ്ടല്ലേ ബാക്കിയുള്ളവ) അതിന്നു ഇതരയോഃ എന്നല്ലെ പറയേണ്ടതു് ബഹുവചനം പറഞ്ഞതിനെന്തു കാരണം എന്ന ശങ്കക്ക് വ്യ ത്തിഭേദമോ അനുഷ്ഠിക്കുന്നവരുടെ ഭേദമോ കാണിപ്പാനായിരി ക്കാം എന്നു കണ്ടുകൊള്ളേണം.

—:✳✳✳:—

## 15. അനാവിഷ്കാരാധികരണം—സൂ. 50.

അനാവിഷ്കുൎവ്വന്നന്വയാത്—സൂ. 50.

അൎത്ഥം:—അനാവിഷ്കുൎവ്വൻ=തന്റെ ജ്ഞാനാധ്യയന ധൎമ്മാദിവൈഭവത്തെ പ്രകടമാക്കാതിരിക്കേണം. അന്വയാ ത്=എന്നാൽ മാത്രമേ വാക്യാനുസരണമായ അൎത്ഥം സിദ്ധിക്ക യുള്ളൂ.

ഭാഷ്യഭാഷാനുവാദം:—അതുകൊണ്ടു പണ്ഡിതനായ ബ്രാഹ്മണൻ ബാല്യത്തെ ആശ്രയിച്ചു വസിക്കേണം. (ബൃം- 3-5-1) ഈ വാക്യത്തിൽ ബാല്യാനുസരണം വസിപ്പാൻ ബ്രാഹ്മണനോടുപദേശിക്കുന്നു. ബാല്യം=ബാലന്റെ ഭാവം അല്ലെങ്കിൽ ബാലനെപ്പോലുള്ള ജീവിതനിലയെ കാണിക്കുന്നുവോ അതോ ബാലന്റെ അന്തർഭാവങ്ങളെ പുറമെ പ്രകടമാക്കാത്തതുപോലെ ബ്രാഹ്മണനും സ്വപ്രഭാവത്തെ പ്രകാശിപ്പിക്കാതെയിരിക്കേണം എന്നു കാണിപ്പാനോ ബാല്യശബ്ദപ്രയോഗം എന്നു സംശയിക്കുമ്പോൾ ബാലനെപ്പോലെ ഇഷ്ടംപോലെ മൂത്രപുരീഷാദിവിസർജ്ജനം ഭക്ഷ്യാഭക്ഷ്യഭേദം വിചാരിക്കാതെ ആഹാരസ്വീകാരം എന്നിവ ബാല്യസഹജാചാരമാകയാൽ അതുപോലെ അറിവുള്ള ബ്രാഹ്മണൻ ജീവിക്കേണം എന്നു ശ്രുതിയുപദേശിക്കുന്നു എന്നാണാദ്യമായി തോന്നുന്നതു്.

ജ്ഞാനിയായതുകൊണ്ടു ഇഷ്ടംപോലെ എന്തും ചെയ്യാം എന്ന നിലയെ ബ്രാഹ്മണൻ സ്വീകരിക്കയില്ല. അങ്ങിനെചെയ്താൽ ബ്രാഹ്മണ്യംതന്നെ നഷ്ടമായിപതിതനാകുമെല്ലൊ എന്നു ശങ്കിക്കുന്നുവെങ്കിൽ ആ ദോഷമില്ല. വർണ്ണവിഭാഗാദിഭേദഭാവന ജ്ഞാനികൾക്കില്ലെന്നും പറയുന്ന വചനങ്ങളുണ്ടെല്ലൊ. ഹിംസചെയ്യരുതു് എന്നതിന്നു വിരോധമായിട്ടു ഗൃഹസ്ഥൻ യാഗത്തിൽ ചെയ്യുന്ന പശുഹിംസ ഹിംസയല്ലെന്ന വിധിപോലെ ബ്രാഹ്മണന്റെ ജ്ഞാനംനിമിത്തമുള്ള അനാചാരവും പതനഹേതുവാകയില്ല എന്ന പൂർവ്വപക്ഷത്തിന്നു സമാധാനം: അനാവിഷ്കുർവ്വൻ എന്ന സൂത്രത്താൽ പറയപ്പെടുന്നു ഇഷ്ടംപോലെ നടക്കുക. ഭക്ഷ്യാഭക്ഷ്യവർജ്ജനമില്ലാതെ ജീവിക്കുക മുതലായതിനെ കാണിക്കുന്നു ബാല്യശബ്ദം. അതുപോലെ ജ്ഞാനിയും ആചരിക്കേണം എന്ന അർത്ഥം കല്പിച്ചുചെയ്ത പൂർവ്വപക്ഷം സാഹസമാകുന്നു.

ബാല്യശബ്ദത്താൽ വിരുദ്ധമല്ലാത്ത അർത്ഥം സിദ്ധിപ്പാൻ മാർഗ്ഗമുള്ളപ്പോൾ അന്യഥാർത്ഥകല്പനം ന്യായ്യമല്ല. പ്രധാനത്തെ സഹായിപ്പാൻവേണ്ടി അംഗം വിധിക്കപ്പെടുന്നു. ഇവിടെ യതികൾ അനുഷ്ഠിക്കേണ്ടതായ ജ്ഞാനത്തിന്നാണു് പ്രാധാന്യം. ബാലചേഷ്ടകളെ സംപൂർണ്ണമായഭ്യസിച്ചാൽ ജ്ഞാന

മുണ്ടാകയില്ല. അതുകൊണ്ടു് ബാലൻെറ ആന്തരഭാവവിശേഷത്തെയിവിടെ സ്വീകരിക്കേണം. അനാവിഷ്കൃത എന്ന ശബ്ദത്തിന്നു അപ്രകാശിതാന്തരബാലഭാവം എന്നൎത്ഥം.

ജ്ഞാനം, അധ്യയനം, ധാൎമ്മികത്വം മുതലായ ഗുണങ്ങളാൽ ആത്മാവിനെ (സ്വസ്വരൂപത്തെ) പ്രകടമാക്കാതെ ദംഭം, ദൎപ്പം മുതലായവയില്ലാതെ ജ്ഞാനി വസിക്കേണം. ബാലകൻ ഇന്ദ്രിയപൌരുഷ്കല്യമില്ലായ്മയാൽ തൻ്റ ഗുണങ്ങളെ അന്യരെ അറിയിക്കാതിരിക്കുന്നതുപോലെ അറിഞ്ഞിരിക്കുന്ന സ്വസ്വരൂപബോധത്തെ പ്രകടമാക്കാതെ വസിക്കേണം.

സ്മൃതികാരന്മാർ അങ്ങിനെ പറഞ്ഞിരിക്കുന്നു:— "യം നസന്തം നചാസന്തം നാശ്രുതം നബഹുശ്രുതം നസുവൃത്തം നദുർവൃത്തം വേദകശ്ചിൽ സബ്രാഹ്മണഃ ഗൂഢധൎമ്മാശ്രിതോ വിദ്വാനജ്ഞാതചരിതംചരേത് അന്ധവജ്ജഡവച്ചാപിമൂകവച്ചമഹീംചരേത്"

ഏതൊരുവനെ മറെറാരു പ്രാകൃതപുരുഷൻ ഈ കാണപ്പെടുന്ന ആറ സാധുവോ അസാധുവോ വിദ്വാനോ അവിദ്വാനോ സന്മാൎഗ്ഗതൽപരനോ ദുൎമ്മാൎഗ്ഗതൽപരനോ എന്നറിവാൻ കഴിയാത്തവിധത്തിൽ സ്വപ്രഭാവാത്മകധൎമ്മങ്ങളെ പ്രകാശിപ്പിക്കാതെ സഞ്ചരിക്കുന്നവൻ ബ്രാഹ്മണനാകുന്നു. അന്ധൻ, ജഡൻ, മൂകൻ എന്ന നിലയിൽ ഭൂമിയിൽ സഞ്ചരിക്കേണം എന്നു സ്മൃതികാരന്മാർ നിശ്ചയിച്ചിരിക്കുന്നു. "അവ്യക്തലിംഗോ ഽവ്യക്താചാരഇതിച" വൎണ്ണാദിഭേദങ്ങളെ ഇതരനെ അറിയിപ്പാനുള്ള അടയാളങ്ങളോ ആചാരങ്ങളോ ഒന്നും ബ്രാഹ്മണന്നാവശ്യമില്ല. ബ്രഹ്മംതന്നെയായിഭവിച്ചവൻ ബ്രാഹ്മണൻ എന്നൎത്ഥത്തെ ഇവിടെ പ്രകാശിപ്പിപ്പാനാണ്, ബാല്യേതിഷ്ഠാസേത്-എന്നു ശ്രുതിയുപദേശിച്ചിരിക്കുന്നതു്.

ശുഭമസ്തു.

15-ാം അധികരണം പൂൎണ്ണം.

—❋✳❋—

## 16. ഐഹികാധികരണം—സൂ. 51.

ഐഹികമപ്യപ്രസ്തുതപ്രതിബന്ധേ തദ്ദർശനാത്—സൂ. 51

അൎത്ഥം:—വിദ്യാജന്മ=വിദ്യയുടെ ഉൽപത്തി. അപ്രസ്തുതപ്രതിബന്ധേ=ഇതരകൎമ്മത്താൽ തടസ്ഥപ്പെടുന്നില്ലെങ്കിൽ. ഐഹികമപി=ഈ ജന്മത്തിലും ആവാം. തദ്ദർശനാൽ=ശ്രുതിയിൽ ആവിധം കാണുന്നതുതന്നെ കാരണം.

ഭാഷ്യഭാഷാനുവാദം:—"സൎവ്വാപേക്ഷാചയജ്ഞാദിശ്രുതെരശ്വവത്" (ബ്ര. 3-4-26) മുതൽ നാനാവിധങ്ങളായ വിദ്യാസാധനങ്ങളെ പറഞ്ഞിരിക്കുന്നു. ആവക സാധനങ്ങളുടെ അനുഷ്ഠാനത്താൽ സിദ്ധിക്കാവുന്ന വിദ്യ ഈ ജന്മത്തിലൊ അടുത്ത ഭാവിജന്മത്തിലൊ അനുഭവപ്പെടുക എന്നു ചിന്തിക്കപ്പെടുന്നു. ആദ്യമായിട്ടെന്തു വിചാരിക്കുന്നു? ഈ ജന്മത്തിൽത്തന്നെ സിദ്ധിക്കും എന്നുതന്നെ വിചാരിക്കുന്നു. എന്തുകൊണ്ടെന്നാൽ:— ശ്രവണത്തിൽനിന്നാണെല്ലൊ വിദ്യയുണ്ടാകുന്നതു്. വരാനുള്ള ജന്മത്തിൽ എനിക്കു വിദ്യയുണ്ടാകേണമെന്ന സങ്കല്പത്തോടുകൂടെ ആരും ശ്രവിക്കയില്ല. ഈ ജന്മത്തിൽ വിദ്യയുണ്ടാകേണം എന്ന സങ്കല്പം തന്നെ ശ്രവണത്തിന്നു കാരണം. യജ്ഞാദികളും ശ്രവണത്തിൽകൂടെതന്നെ വിദ്യയെ ജനിപ്പിക്കയുള്ളു. പ്രമാണത്തിൽനിന്നാണെല്ലൊ വിദ്യയുണ്ടാകാറുള്ളത്. അതുകൊണ്ടു് ഈ ജന്മത്തിൽതന്നെ വിദ്യയുണ്ടാകും എന്ന പൂൎവ്വപക്ഷത്തിന്നു സമാധാനം. ഈ ജന്മത്തിൽ വിദ്യയെ തടസ്ഥപ്പെടുത്തുന്ന കൎമ്മങ്ങളൊന്നുമില്ലെങ്കിൽ ഈ ജന്മത്തിൽത്തന്നെ വിദ്യയുണ്ടാകും. ആരംഭിച്ച ഈ ജന്മത്തിൽ വിദ്യയെ പ്രതിബന്ധിക്കുന്ന കൎമ്മങ്ങൾ ഫലം കൊടുപ്പാനൊരുക്കമാകുന്നില്ലെങ്കിൽ ഈ ജന്മത്തിൽതന്നെ വിദ്യയുണ്ടാകും. ഈ ജന്മത്തിൽ പ്രതിബന്ധം ഉണ്ടാകുമെങ്കിൽ അടുത്തജന്മത്തിൽ വിദ്യയുണ്ടാകും. കൎമ്മം ഫലം കൊടുക്കുന്നതിന്നു ദേശം, കാലം, കാരണം എന്നിവ യോജിച്ചിരിക്കേണം. ഈ ദേശകാലനിമിത്തങ്ങൾ പ്രതിശരീരം ഭേദപ്പെട്ടിരിക്കും. സമാനകൎമ്മങ്ങൾ നടത്തുന്ന പലക്കും ഒരുപോലെ ഏകകാലത്തിൽ ഫലം കിട്ടുമെന്നു നിശ്ചയിപ്പാൻ വയ്യാ. സാധനത്തിന്റെ വീൎയ്യാദിവിശേഷം ഇന്ദ്രിയങ്ങളെ അതിക്രമി

ച്ചിരിക്കുന്നതാണ്. അതുകൊണ്ടു ഒരേ കർമ്മം ഒരുപോലെ നടത്തുന്നതിൽനിന്നു അവർക്കെല്ലാം ഒരുപോലെ ഫലം കിട്ടുമെന്നു പറവാൻ തരമില്ല. അങ്ങനെ കിട്ടുന്നതായ അനുഭവവുമില്ല. ഒരുവൻെറ കർമ്മം പാകമാകുന്നതിന്നു അനുകൂലദേശകാലനിമിത്തമുണ്ടെങ്കിൽ ആ ജന്മത്തിൽ ഫലം. പ്രതിബന്ധമുണ്ടെങ്കിലോ അടുത്ത ജന്മത്തിൽ ഫലം.

ഇഹത്തിലൊ പരത്തിലൊ എനിക്കു വിദ്യയുണ്ടാകേണം എന്ന കല്പനയില്ലാതെ ആർക്കും വിദ്യയുണ്ടാകയില്ലെന്നും പറഞ്ഞുകൂടാ. എന്തുകൊണ്ടെന്നാൽ ആശയെ നിരോധിപ്പാൻ ആർക്കും സാധിക്കയില്ല. ശ്രവണാദികളിൽ നിന്നാണ് വിദ്യോല്പത്തിയെന്നു വന്നാലുംകൂടെ ശ്രവണാദികളുണ്ടാവാനും പ്രതിബന്ധം ഇല്ലാതിരിക്കേണം. അനേകം പേർ കേൾക്കുന്നുവെങ്കിലും അവർക്കെല്ലാം ശ്രവിക്കപ്പെട്ട ആ വസ്തു ലഭിക്കപ്പെടുന്നില്ല. ബഹുപേർ കേൾക്കുന്നുവെങ്കിലും അവർക്കെല്ലാം യാതൊരുവനെ കിട്ടുന്നില്ല. അവനെകുറിച്ചു പറയുന്നവൻ ദുർല്ലഭം. അവനെ സിദ്ധിച്ചവൻ ആശ്ചര്യഭൂതൻ. സമർത്ഥനാൽ ഉപദേശിക്കപ്പെട്ടവനായാലും കൂടെ അറിയുന്ന ഒരുവൻ ആശ്ചര്യഭൂതൻ (കഠം 2-7) എന്നിങ്ങിനെ വസ്തുശ്രവണം, അറിവ് എന്നിവ എളുപ്പത്തിൽ എവർക്കും ഒരുപോലെ സിദ്ധിക്കുന്ന ഒന്നല്ല എന്നുപനിഷത്തുപദേശിക്കുന്നു. വാമദേവൻ എന്ന ഋഷി ഗർഭത്തിലിരിക്കുമ്പോൾ തന്നെ താൻ ബ്രഹ്മമാണെന്നറിഞ്ഞുവെന്നു ശ്രുതി പറയുന്നു. ഏതെങ്കിലും ഒരു ജന്മത്തിൽ ചെയ്ത സാധനയുടെ ഫലം മറെറാരു ജന്മത്തിൽ പ്രയത്നം കൂടാതെതന്നെ അനുഭവപ്പെടും എന്നാണ് ശ്രുതിയിലെ രഹസ്യാർത്ഥം. ഗർഭത്തിലിരിക്കുന്ന ഒരു ജീവന്നു ജ്ഞാനസാധനാഭ്യാസത്തിന്നപ്പോൾ സാധ്യമല്ലെല്ലൊ. അതുകൊണ്ടു പൂർവ്വജന്മാഭ്യാസഫലമാണതെന്നു സ്പഷ്ടമാകുന്നു.

"അപ്രാപ്യയോഗസംസിദ്ധിം കാംഗതിം കൃഷ്ണഗച്ഛതി" (ഗീത 6-3-7) ജ്ഞാനസാധനം അഭ്യസിച്ച ഒരുവന്നു ഫലം സിദ്ധിക്കുംമുമ്പെ ശരീരനാശം സംഭവിച്ചാൽ ഹേ കൃഷ്ണ! അവൻെറ ഗതിയെന്താകുന്നുവെന്നു അർജ്ജുനൻെറ ചോദ്യത്തിന്നു ഭഗവാൻ വാസുദേവൻ "നഹി കല്യാണകൃത്കശ്ചിത് ദുർഗ്ഗതിം താതഗച്ഛതി" (ഗീത. 6-40) അല്ലയോ പുത്ര! നല്ല കർമ്മം

ചെയ്ത ഒരുവന്നു ദുൎഗ്ഗതി സിദ്ധിക്കയില്ല. എന്നാരംഭിച്ചിട്ടു അവന്നു പുണ്യലോക പ്രാപ്തി, സാധുവംശത്തിൽ പുനരുൽപത്തി മുതലായ ഫലത്തെ പറഞ്ഞശേഷം. "തത്രതം ബുദ്ധി സംയോഗം ലഭതെ പൌൎവ്വദൈഹികം" (ഗീത 6-43) ആ ജന്മത്തിൽ മുൻജന്മത്തിൽചെയ്ത സാധനയുടെ ഫലമായ ജ്ഞാനം അവൻെറ ബുദ്ധിയിൽ ഉദിക്കുന്നുവെന്നും. "അനേകജന്മ സംസിദ്ധസ്തതോയാതി പരാംഗതിം" അനേകജന്മത്തിൽ ചെയ്ത സാധനകളുടെ ഫലമായിട്ടു സ്വസ്വരൂപമായ ബ്രഹ്മത്തെ അനുഭവിച്ചറിഞ്ഞ അവൻ ബ്രഹ്മമായിത്തന്നെ ഭവിക്കുന്നു (ഗീത 6-45)വെന്നു ഭഗവാനുപദേശിച്ചിരിക്കുന്നു. അതുകൊണ്ടു് വിദ്യോൽപത്തി പ്രതിബന്ധമില്ലാതായാൽ ഈ ജന്മത്തിലോ പ്രതിബന്ധമുണ്ടെങ്കിൽ അടുത്ത ജന്മത്തിലോ ഉണ്ടാകും. സാധനാഭ്യാസം നിഷ്ഫലമാകയില്ല, എന്നു സാരം. ശ്രുതിയും നിശ്ചിതവിധി ചെയ്യാതെ ഈ ജന്മത്തിലോ അടുത്ത ജന്മത്തിലോ എന്നു് പറയുവാനെന്തു കാരണം എന്നു സംശയിക്കേണ്ട. അഭ്യസിക്കുന്നവരിൽ ഓരോരുത്തൻെറയും പുണ്യപാപസ്വരൂപം പലവിധത്തിലായിരിക്കുമ്പോൾ എല്ലാപേൎക്കും ഒരെ അവസരത്തിൽ ഫലസിദ്ധിയുണ്ടാകുമെന്നു പറവാൻ സാധ്യമല്ലെന്നു സാരം. പ്രതിബന്ധക്ഷയത്തെ അനുസരിച്ചു് ഫലപ്രാപ്തിയേവൎക്കുമുണ്ടാകും. സൽകൎമ്മത്തിന്നു സൽഫലം എന്നതിൽനിന്നു ദുഷ്കൎമ്മത്തിന്നു ദുഷ്ഫലം എന്നും ശ്രുതിയിൽ കാണുന്നതുകൊണ്ടു സൽകൎമ്മശ്രദ്ധാലുക്കൾക്കു് ദുൎഗ്ഗതിയില്ലെന്നു ഭഗവാൻ വാസുദേവൻ സമാശ്വസിപ്പിച്ചിരിക്കുന്നു.

16-ാം അധികരണം സംപൂൎണ്ണം.



# 17. മുക്തിഫലാനിയമാധികരണം

സൂ. 52.

ഏവംമുക്തിഫലാനിയമസ്തദവസ്ഥാ
വധൃതെ സ്തദവസ്ഥാവധൃതേഃ—52.

ഏവം=ഇപ്രകാരം. മുക്തിഫലാനിയമഃ=മുക്തിഫലത്തിലും നി

യമമില്ല. എന്തുകൊണ്ടെന്നാൽ. തദവസ്ഥാവധൃതേഃ=മുക്തിഫലത്തെ എല്ലാ വേദാന്തങ്ങളും ഒരുപോലെ ഉറപ്പിച്ചിരിക്കുന്നതാണ് തിന്നു കാരണം.

ഭാഷ്യഭാഷാനുവാദം:—മുമുക്ഷുവിന്നു വിദ്യാസാധനാനുഷ്ഠാനങ്ങളുടെ വീര്യാദിബലാവലംബനം നിമിത്തം ഫലമായ വിദ്യ ഇഹത്തിലോ പരത്തിലോ ഉണ്ടാകുമെന്ന നിയമം ഉള്ളതുപോലെ മുക്തിയാകുന്ന ഫലത്തിലും ഉൽകർഷം അപകർഷം എന്ന ഭേദംനിമിത്തം ഏതാനും പ്രതിബന്ധം ഉണ്ടാകുമോ എന്ന ശങ്കയെ പരിഹരിപ്പാൻ ഈ അധികരണം ആരംഭിക്കപ്പെട്ടിരിക്കുന്നു. മുക്തിയാകുന്ന ഫലത്തിൽ വിരുദ്ധനിയമം കുന്നുമില്ല. എന്തുകൊണ്ടെന്നാൽ എല്ലാ വേദാന്തങ്ങളും മുക്തിസ്വരൂപലക്ഷണത്തെ ഒരേ രീതിയിൽ ഉറപ്പിച്ചിരിക്കുന്നു.

മുക്ത്യവസ്ഥാ എന്നാൽ ബ്രഹ്മമായിത്തന്നെയിരിക്കുക എന്നാകുന്നു. ബ്രഹ്മത്തിന്നനേക സ്വരൂപമില്ല. ബ്രഹ്മലക്ഷണം ഒന്നുതന്നെ.

"അസ്ഥൂലമനണു" (ബൃം 3-8-8) സ്ഥൂലമല്ല അണുവുമല്ല. "സ ഏഷ നേതിനേത്യാത്മാ" എല്ലാററിനേയും തള്ളിത്തള്ളി നീക്കുമ്പോറം അവശേഷിക്കുന്നതേതോ അതുതന്നെയാകുന്നു ഈ ആത്മാവ് (ബൃം 3-9-26)

"യത്ര നാന്യൽപശ്യതി" (ഛാം 7-24-1) ഏതിൽ അന്യമായ ഒന്നിനെയും കാണുന്നില്ലയോ. "ബ്രഹ്മൈവേദമമൃതംപുരസ്താത്" അമൃതസ്വരൂപമായ ഇതുതന്നെ മുമ്പും—സൃഷ്ടിക്കുമുമ്പും ഉള്ളതാകുന്നു. (മുണ്ഡകം 2-2-11)

"ഇദംസർവ്വംയദയമാത്മാ" (ബൃം 2-4-6) ഈ കാണപ്പെടുന്നതു സർവ്വവും ഈ ആത്മാവുതന്നെ. സ വാ ഏഷമഹാനജ ആത്മാ/ജരോ/മരോ/മൃതോ/ഭയോബ്രഹ്മ. (ബൃം 4-4-25) ആ ഈ ആത്മാവ് മഹാനും അജനും അജരനും അമൃതനും അമരനും അഭയനും ബ്രഹ്മവുമാകുന്നു.

"യത്ര ത്വസ്യസർവ്വമാത്മൈവാ ഭൂത്തൽകേനകംപശ്യേത്" ഏതവസ്ഥയിൽ ഇവന്നു സർവ്വവും ആത്മാവുതന്നെയെന്ന അനുഭവം ഉണ്ടാകുന്നുവോ ആ നിലയിൽപിന്നെ ഏതിനെക്കൊണ്ടു മറേറതിനെ അവൻ കാണും. എന്നിങ്ങിനെയുള്ള ശ്രുതിക

ളിൽനിന്നു ആത്മാവൊന്നു മാത്രമല്ലാതെ മററു യാതൊന്നുമില്ല. ഈ ആത്മാവായ ബ്രഹ്മം എല്ലാവരിലും എപ്പോഴും ഉള്ളതാകയാൽ വിദ്യയിൽനിന്നു പുതിയ ഒരു രൂപം എടുത്തുണ്ടാകുന്നതല്ല. വിദ്യ നിമിത്തം ഉയച്ച്യോ വിദ്യയില്ലെങ്കിൽ താഴ്ച്ചയോ ഉണ്ടാകുന്നതുമില്ല. വിദ്യാഫലമായ മുക്ത്യവസ്ഥയിൽ ആത്മാവിന്നതിശയമായ സ്വരൂപഭേദമൊന്നുമുണ്ടാകുന്നില്ല. നിത്യസിദ്ധമായതിനെത്തന്നെ വിദ്യകൊണ്ടറിയുന്നുവെന്നു എത്രയോ തവണ ഞങ്ങൾ പറഞ്ഞിരിക്കുന്നു. വിദ്യക്കു താഴ്ച്ചയില്ല. ഉൽകൃഷ്ടമുള്ളതുതന്നെ വിദ്യ. പക്ഷെ അതു ചിലക്ക് ശീഘ്രമായും മററു ചിലക്ക് വിളംബമായും ഉണ്ടാകുന്നുവെന്നു വരാം.

മുക്തിയിലോ ഒരുവിധമായ അതിശയവും ഇല്ല. ജ്ഞാനത്തിൽ ഭേദമില്ലാത്തതുകൊണ്ടു ഫലമായ മുക്തിയിലും ഭേദമില്ല, കർമ്മഫലംപോലെയാകുന്നു. കർമ്മം പലവിധം, ഫലവും പലവിധം. വിദ്യക്കു ഭേദമില്ല. ഫലത്തിന്നും ഭേദമില്ല. "മനോമയഃ പ്രാണശരീരഃ" എന്ന സഗുണവിദ്യയിൽ ഗുണപ്രസക്തി നിമിത്തം ഭേദം കാണപ്പെടും. അതിനാൽ ഫലഭേദവും അനുഭവപ്പെടും. അതും കർമ്മഫലംപോലെതന്നെ. "തംയഥാ യഥോപാസതേ തദേവഭവതി" അതിനെ ഏതുവിധം ഉപാസിക്കുന്നുവോ ആ വിധത്തിലായ്ത്തുരുന്നു. നിർഗ്ഗുണവിദ്യോപാസനയിൽ ആ വിധം വരുന്നില്ല. ഭേദത്തിന്നു കാരണം ഗുണസംസർഗ്ഗമാകുന്നു. നിർഗുണബ്രഹ്മോപാസകന്മാക്ക് തമ്മിൽ ഉയച്ച്യോ താഴ്ച്ചയോ ഇല്ല.

"നഹിഗതിരധികാസ്തികസ്യചിത് സതിഹിഗുണേ പ്രവൃത്ത്യതുല്യതാം" നിർഗുണോപാസകന്മാരിൽ ഒരുവന്നുൽകൃഷ്ടഗതി മറെറാരുവന്നു താണഗതിയെന്ന ഭേദമില്ല. ഭിന്നഗതിക്കു കാരണം ഗുണസംഗമാകുന്നു. അതിനാൽ ലോകാന്തരഗതിക്കു കാരണമായ സഗുണോപാസകതയെക്കാറം സമസ്വഭാവമായ നിർഗ്ഗുണോപാസനം ശ്ലാഘ്യം എന്നു സൂചിപ്പിച്ചുകൊണ്ടു്,

17-ാം അധികരണം പൂർണ്ണം.

ശ്രീമൽ പരമഹംസ പരിവ്രാജകാചാര്യ ശ്രീമച്ഛങ്കര ഭഗവൽ
പാദകൃതിയിൽ ശാരീരകാമീമാംസാ ഭാഷ്യത്തിൽ
തൃതീയാദ്ധ്യായത്തിലെ ചതുർത്ഥപാദം സംപൂർണ്ണം.

—: ✳❋✳ :—

